# ഇസ്ലാം
## വിജയത്തിലേക്കുള്ള പാത



ആയിഷ ബിൻത് കക്കോടൻ അബ്ദുള്ള

SHIBIL'S COPY

# ഇസ്‌ലാം
# വിജയത്തിലേക്കുള്ള പാത

**അയിഷ ബിൻത് കക്കോടൻ അബ്ദുള്ള**

---

പ്രസാധനം

പ്ലാസാ ഗ്രൂപ്പ്, കോഴിക്കോട്

# വിഷയസൂചിക

## അയിഷ ബിൻത് കക്കോടൻ അബ്ദുള്ള

ജനനം : ന്യൂ മാഹി

പിതാവ് : കക്കോടൻ അബ്ദുള്ള ഹാജി

മാതാവ് : ഹലീമ ബീവി ഹജ്ജുമ്മ

വിദ്യാഭ്യാസം : എസ്.എസ്.എൽ.സി.
(തലശ്ശേരി, സുൽത്താൻ ബത്തേരി, കോഴിക്കോട്)

ഭർത്താവ് : പള്ളിനാലകത്ത് ബീരാൻകോയ

മക്കൾ : ഷിബിൽ മുഹമ്മദ് (മകൻ)
മുഹമ്മദ് റജിൽ (മകൻ)
ഫാത്തിമ ഹറ ഷഹറാനി (മകൾ)

മരുമക്കൾ : സിഫോറ അഷ്റഫ്
ആയിഷ നജ്‌വ നീലിക്കണ്ടി
അബ്ദുൽ അലീം ചാവക്കാട്

പേരമക്കൾ : സാറാ ബിൻത് ഷിബിൽ മുഹമ്മദ് (ഷഹ്നു)
ഉവൈസ ബ്നു ഷിബിൽ കോയ (ഹസ്സനു)
സൈനബ് ബിൻത് ഷിബിൽ (സൈനു)
ഹുസൈനു ബ്നു റജിൽ കോയ (ഹുസ്നു)
കദീജ ബിൻത് അബ്ദുൽ അലീം (കജു)

### മറ്റു പ്രസിദ്ധീകരണങ്ങൾ

1. പ്രകാശം പരത്തുന്ന ഓർമ്മകൾ
2. യാത്ര ദീനിന്റെ വെളിച്ചം
3. എന്റെ വെല്ല്യുപ്പ - കക്കോടൻ മമ്മുഹാജി ഒരു ലഘുജീവചരിത്രം
4. കാലത്തിന്റെ മാറ്റം ഇന്നലെ ഇന്ന് നാളെ
5. മാഷും ടീച്ചറും - ചെറുകഥ
6. വർണ്ണപ്പക്ഷി - ചെറുകഥ
7. തംജീദ് - സത്യവിശ്വാസികൾക്കൊരു മാർഗ്ഗദർശി

## അവതാരിക

നാമെല്ലാം മനുഷ്യരാണ്. മനുഷ്യൻ എന്ന നാമം തന്നെ ഒരു ഉൽകൃഷ്ടജീവിയെ സൂചിപ്പിക്കുന്നു. ഇതര ജന്തുക്കളിൽ നിന്നെല്ലാം വ്യത്യസ്ഥമായ പല സവിശേഷങ്ങളുമുള്ള ജീവി. ചിന്തിക്കുവാനും വികാരം കൊള്ളാനുമുള്ള കഴിവ്,ചിരിക്കാനും സംസാരിക്കുവാനുമുള്ള കഴിവ്, ഇതെല്ലാം ഉദാഹരണങ്ങളാണ്.

മനുഷ്യജീവിതം മറ്റു ജന്തുക്കളെപോലെ ലക്ഷ്യമില്ലാതെ കടന്നുപോകേണ്ടതല്ല. അത് പ്രശ്നങ്ങളും, പ്രയാസങ്ങളും നിറഞ്ഞതാണ്. അവന് ആവശ്യങ്ങളും അഭിലാഷങ്ങളുമുണ്ടായിരിക്കും. ഓരോ മനുഷ്യനും നൽകപ്പെട്ട ചുരുങ്ങിയ കാലം ജീവിച്ച് തീർക്കുമ്പോൾ പലരും അസ്വസ്ഥരാകുന്നു. അസ്വസ്ഥത മാറ്റാൻ അവൻ കുറുക്കുവഴികൾ തേടുന്നു. അവസാനം അത് ജീവിതം തന്നെ തുലക്കുന്നു. അത്തരം ഒരു പതനത്തിൽനിന്ന് മോചനം നേടാൻ നിങ്ങൾക്ക് ആഗ്രഹമുണ്ടോ? എന്നാൽ ആയിശ ബിൻത് കക്കോടൻ അബ്ദുള്ള എന്നവർ തയ്യാറാക്കിയ മനോഹരമായ ഈ ഗ്രന്ഥം വായിക്കുക. പഠിക്കുക. ജീവിതത്തിൽ പകർത്തുക.

ആയിഷ ഉമ്മയേയും കുടുംബത്തേയും ഈ ഗ്രന്ഥം വായിക്കുന്നവരെയും നാഥന് തുണക്കട്ടെ.

എന്ന്

**മൊയ്തു നദ്‌വി**

അൽ മർക്കസുൽ ഫാറൂഖി (ഇടിയങ്ങര)

ഖത്തീബ്, കളമശ്ശേരി (എറണാകുളം)

*പരമകാരുണികനും കരുണാനിധിയുമായ*
*അല്ലാഹുവിന്റെ തിരുനാമത്തിൽ*

ഭാഗം I

അദ്ധ്യായം 1

# ആമുഖം

ഈ ഗ്രന്ഥം രചിക്കുന്നതിലേക്കായി ഈ എളിയവൾ അവലംബിച്ചിട്ടുള്ളത് മൂന്ന് വാള്യങ്ങളുള്ള വിശുദ്ധ ഖുർആനിന്റെ ആത്മാവ് എന്ന മഹത് ഗ്രന്ഥവും, സൗദി വഖഫ് ബോർഡിന്റെ (നിച്ച് ഓഫ് ട്രൂത്ത്) വിശുദ്ധ ഖുർആൻ സമ്പൂർണ്ണ മലയാള പരിഭാഷയും, സയ്യിദ് അഹമ്മദ് ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ (വലിയ -ഖാസി-കോഴിക്കോട്) രചിച്ച വിശുദ്ധ ഖുർആൻ സമ്പൂർണ്ണ മലയാള പരിഭാഷയുമാണ്. ഇവയെല്ലാം താരതമ്യം ചെയ്യുകയും സാധാരണക്കാർക്ക് എളുപ്പം അർത്ഥം മനസ്സിലാക്കാനാവുന്ന ലളിതമായ മലയാള ഭാഷ എന്ന് തോന്നുന്നവ ഉൾപ്പെടുത്തിയിട്ടുമുണ്ട്. എല്ലാ പരിഭാഷകളും വിശുദ്ധ ഖുർആനിന്റെ തനി പകർപ്പുകളാണ്.

ബുഖാരി-മുസ്‌ലിം സംയുക്ത ഹദീസ് ഗ്രന്ഥം ഉൾപ്പെടെ, മുഹമ്മദ് ബ്യള്രീകത്തിന്റെ 'നൂറുൽ യഖീൻ' എന്ന ഗ്രന്ഥവും, ഹദീസ് വിശകലനം ചെയ്യപ്പെടുന്നതും സ്ത്രീകളെ സംബന്ധിച്ച ഇസ്‌ലാമിക നിയമ നിർദ്ദേശങ്ങളടങ്ങിയ ചെറുതും വലുതുമായ മറ്റനേകം ആധികാരിക ഗ്രന്ഥങ്ങളേയും ആശ്രയിച്ചിട്ടുണ്ട്. ഹദീസ് വിശദീകരണത്തിൽ യാതൊരുവിധ മാറ്റങ്ങളും വരുത്താതെ തനതായ ശൈലി നിലനിർത്തുവാൻ ആവുന്നത്ര ശ്രമങ്ങൾ നടത്തിയിട്ടുമുണ്ട്.

ഓരോ വിശുദ്ധ ഖുർആൻ ആയത്തുകളും, ഹദീസുകളും എഴുതിച്ചേർക്കുമ്പോൾ പരമാവധി ആവർത്തനം ഒഴിവാക്കിയാണ് കൃത്യം നിർവഹിച്ചിട്ടുള്ളത്. ഖുർആൻ വചനങ്ങൾ അറബി ലിപിയിലെ ശരിയായി ഉദ്ദേശം പൂർത്തിയാവുകയുള്ളൂ. എങ്കിലും സാന്ദർഭികമായി ആവർത്തനം ദൃശ്യമാകുന്നപക്ഷം അത് സ്വാഭാവികമാണെന്ന് മനസ്സിലാക്കി മാന്യവായനക്കാർ സഹകരിക്കണമെന്ന് അപേക്ഷിക്കുന്നു.

വിശുദ്ധ ഖുർആനിലുടനീളം അനേകം ആയത്തുകൾ അനേകം തവണ ആവർത്തിക്കപ്പെട്ടിട്ടുണ്ട്. ആകാശങ്ങളേയും ഭൂമിയേയും കുറിച്ച് വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) ആദ്യാവസാനം പരാമർശിച്ചിട്ടുള്ളതായി കാണാം.

സ്വഹീഹായ ഹദീസ് ഗ്രന്ഥങ്ങളും വിലയിരുത്തുമ്പോൾ ഒരേ ഹദീസ് തന്നെ പുനർപ്രക്ഷേപണം ചെയ്യപ്പെടുന്ന പലരാലും ആവർത്തിക്കപ്പെടുന്നതായും കണ്ടെത്താനാവും.

അച്ചടിയിലും, ഓർമ്മപ്പിശകുകൊണ്ടും,അറിവില്ലായ്മകൊണ്ടും അനേകം തെറ്റുകൾ സംഭവിച്ചിട്ടുണ്ടാകാം. തെറ്റുകൾ സദാ സംഭവിച്ചു പോകുവാൻ സാധ്യതയുള്ള ഒരു ലോകത്താണ് നാം (മനുഷ്യർ) അധിവസിക്കുന്നത്. പൂർണ്ണമായും തെറ്റിൽനിന്നും സാധാരണ മനുഷ്യർ മോചിതരല്ല. ഒരാൾക്കുള്ള കുറ്റമായിരിക്കില്ല മറ്റൊരാൾക്കുള്ള കുറ്റം, ഏതെങ്കിലും വിധത്തിൽ തെറ്റുകൾ വായനയിലൂടെ ദൃശ്യമാകുന്നപക്ഷം അത് തികച്ചും സ്വാഭാവികമാണെന്ന് മനസ്സിലാക്കി മാന്യവായനക്കാർ സഹകരിക്കണമെന്നും, അവ നിരുപാധികം ചൂണ്ടിക്കാണിക്കണമെന്നും വിനീതമായി ഓർമപ്പെടുത്തുന്നു.

ദൃഢനിശ്ചയത്തോടെയും, ആത്മവിശ്വാസം നിലനിർത്തിയും, പ്രാർത്ഥനയോടെയും, അല്ലാഹുവിൽനിന്നും പൂർണമായും പിശാചിന്റെ ഉപദ്രവത്തെ തൊട്ട് കാവലിനെ ചോദിച്ചുകൊണ്ടും, സർവ്വശക്തനായ അല്ലാഹുവിന്റെ നാമം ആവർത്തിച്ച് ഉച്ചരിച്ചുകൊണ്ടും, ഖിബ്‌ലക്ക് അഭിമുഖമായിക്കൊണ്ടുമാണ് ഓരോ പേജുകളും എഴുതിച്ചേർത്തിട്ടുള്ളത്. ഇത് വായിക്കുന്ന ഓരോ വിശ്വാസിയും, ഓരോ വിശ്വാസിനിയും (ഈയുള്ള വളടക്കം) അവയെല്ലാം ഹൃദയംകൊണ്ട് അംഗീകരിച്ച് ജീവിതത്തിൽ പകർത്തുവാനും, വിശുദ്ധ ഖുർആനിന്റെ ആശയവും പ്രവാചകചര്യയും ആജീവനാന്തം നിലനിർത്തുവാനും അതുവഴി ജീവിതം ധന്യമാക്കുവാനും, വിശുദ്ധ ഖുർആനിന്റെ പ്രകാശം മറ്റുള്ളവരിലേക്ക് എത്തിക്കുവാനും അതിനുതക്ക ധൈര്യവും സന്മനസ്സും ഉള്ളവരായിത്തീരുമെന്നും തദവസരത്തിൽ പ്രത്യാശ പ്രകടിപ്പിക്കട്ടെ. സർവ്വശക്തനായ അല്ലാഹുവിൽ നിന്നും അതിനുള്ള ഏറ്റവും നല്ല വിധി നിർണ്ണയിക്കപ്പെടട്ടെ, ആമീൻ.

അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ ഏകദേശം രണ്ടു വർഷത്തെ കഠിനപ്രയത്നത്തിനൊടുവിലാണ് 'അൽഹം ദുലില്ലാഹ്' ഈ ഗ്രന്ഥ രചന വെളിച്ചം കണ്ടത്. ഇതോടൊപ്പം തന്നെ കുട്ടികളുടെ കുരുന്നുബുദ്ധിയിൽ ഏകനായ അല്ലാഹുവിന്റെ നാമം ശക്തിപ്പെടുത്തുവാൻ സഹായകരമായ 'വർണ്ണപ്പക്ഷി' എന്നപേരിൽ ഒരു ചെറുകഥാരചനയും മാഷാ അല്ലാഹ് നിർവഹിക്കുവാൻ സാധ്യമായിട്ടുണ്ട്. ജന്തുക്കളോടും

പറവകളോടും പ്രവാചകന്മാർക്കുണ്ടായിരുന്ന അഗാധമായ ബന്ധം വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) അവതരിപ്പിച്ചത് വളരെ ലളിതമായ രീതിയിൽ ആ ചെറുകഥയിൽ ഉൾക്കൊള്ളിക്കുവാൻ കഴിഞ്ഞതിൽ തികഞ്ഞ ചാരിതാർത്ഥ്യമുണ്ട്.

ഏകദേശം നാലുവർഷംകൊണ്ട് മാഷാ അല്ലാഹ് എട്ട് പുസ്തകങ്ങളുടെ രചനയും അല്ലാഹു റബ്ബുൽഹിസ്സത്ത് ഈ എളിയവൾക്ക് സാധിപ്പിച്ചുതന്നു. എല്ലാ പുസ്തകങ്ങളിലും ആദ്യാവസാനം 'ഉമ്മ' എന്ന മാതാവിനോടുള്ള അനിർവചനീയമായ സ്നേഹം (ഒരനുഭൂതി) നിലനിർത്തിയിട്ടുള്ളതായി വായനക്കാർ കണ്ടെത്തിയിട്ടുണ്ട്. അല്ലാഹുവിനെ സദാ സ്മരിക്കുന്ന മാതൃക ഇസ്ലാമീക ജീവിതം ആജീവനാന്തം ജീവിതത്തിൽ പകർത്തിയ ആ ഉമ്മയുടെ മകൾ എന്നറിയപ്പെടുവാൻ അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ ഭാഗ്യം സിദ്ധിച്ച അല്ലാഹുവിന്റെ അടിമയാണ് ഈ എളിയവൾ.

ഉമ്മയെക്കുറിച്ച് പറയുകയാണെങ്കിൽ ഭൗതീക വിദ്യാഭ്യാസം തീർത്തും ഇല്ലായിരുന്നുവെന്ന് തന്നെ പറയാം. ഏതാനും വർഷങ്ങൾ മാത്രം നീണ്ടുനിന്ന അക്കാലത്തെ സ്കൂൾ വിദ്യാഭ്യാസത്തിൽ എഴുത്ത് മാത്രമായിരുന്നു കാര്യമായ പരിശീലനം. എങ്കിലും എഴുത്തിലൂടെയുള്ള കൂട്ടക്ഷര മലയാള അക്ഷരലിപി അത്രക്കൊന്നും കൂടുതലായി ഉമ്മച്ചിയുടെ കൈകളിൽ വഴങ്ങുമായിരുന്നില്ല. എങ്കിലും ഏകദേശം ആറ്മാസം വരെ നീണ്ടുനിൽക്കുന്ന അക്കാലത്തെ ഹജ്ജ് നിർവ്വഹിക്കുവാൻ ഈ എളിയവളുടെ പിതാവ് വിശുദ്ധ മക്കയിൽ യാത്ര പോയപ്പോൾ സ്വന്തം കയ്യക്ഷരത്തിൽ വളരെ ലളിതമായ കത്ത് ബാപ്പാക്കെഴുതി ഉമ്മ, ബാപ്പയെ അത്ഭുതപ്പെടുത്തി. 'അറിയേണ്ടുന്നതിലേക്ക്' എന്ന് തുടങ്ങുന്ന ആ വിലപ്പെട്ട കത്തിലെ ഉള്ളടക്കം ഞങ്ങൾ മക്കളെ ഉമ്മ എന്നും പറഞ്ഞുകേൾപ്പിക്കുമായിരുന്നു. 'നിന്റെ അറിയേണ്ടുന്നതിലേക്കാണോ ഞാൻ' എന്ന് പറഞ്ഞ് ബാപ്പ ഉമ്മയെ എപ്പോഴും തമാശയാക്കുമായിരുന്നു.

ഉമ്മയുടെ ഹദീസ് പഠനം അറബി ഗ്രന്ഥങ്ങളേയും, അറബി മലയാള അക്ഷരലിപിയുള്ള പഴയകാല കൃതികളേയും ആശ്രയിച്ചായിരുന്നു. മലയാള അക്ഷരങ്ങളേക്കാൾ അറബി അക്ഷരലിപിയോടായിരുന്നു കൂടുതൽ പ്രതിപത്തി. എങ്കിലും വായന ശീലമാക്കിയ ജീവിതമായിരുന്നു ഉമ്മയുടേത്. മതപ്രബോധനവും പൂർണ്ണമായും മതപ്രസംഗങ്ങളിലൂടെയും (ബയ്ള്) ആയിരുന്നു.

ഉമ്മയുടെ മതപരമായ ചിട്ടകൾ മറ്റുള്ളവർക്ക് ഉപകാരപ്രദമാകത്തക്കവിധത്തിൽ എഴുതി തയ്യാറാക്കണമെന്ന് സാന്ദർഭീകമായി ഒരാശയം ഉടലെടുത്തു. ഉമ്മയെ അല്ലാഹു തിരിച്ചുവിളിച്ച് (അല്ലാഹു ആഖിറം വെളി

ച്ചമാക്കിക്കൊടുക്കട്ടെ, ആമീൻ.) ദിവസങ്ങൾക്കകം തന്നെ കുടുംബബന്ധുജനങ്ങൾ ഒന്നിച്ചുകൂടിയ ആ അവസരത്തിൽ അറിയാത്തവർ, ഉമ്മയെക്കുറിച്ച് ചോദിച്ചറിഞ്ഞ അഥവാ ചർച്ച ചെയ്തുകൊണ്ടിരുന്ന ഒരു സന്ദർഭമായിരുന്നു അത്. അറിയാത്തവർക്ക് ഉമ്മയുടെ ജീവിതരീതികളെ പരിചയപ്പെടുത്തുന്ന തരത്തിൽ എന്തെങ്കിലും ചെയ്യണമെന്ന അതിയായ ആഗ്രഹം അപ്പോൾ മാത്രമാണ് മനസ്സിലുദിച്ചത്. അല്ലാഹുവിനോട് ദുആ ചെയ്തു. ആ ഒരു നിയ്യത്തും ദുആയും അല്ലാഹു സ്വീകരിച്ചു. പുസ്തക രചനയുടെ ലോകത്ത് അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകിയ 'പേന' ഉപയോഗിച്ച് അല്ലാഹുവിന്റെ വചനങ്ങൾ ആവർത്തിക്കുവാൻ അതൊരു നിമിത്തമായി. മാഷാ അല്ലാഹ്, ഉമ്മയുടെ ചരിത്രമെഴുതി അതൊരു തുടക്കമാവുകയും ചെയ്തു.

പ്രാരാബ്ധങ്ങളും, കുടുംബത്തിൽ യഥേഷ്ടം ജോലിത്തിരക്കും, പക്വതക്കുറവും പ്രകടമായിരുന്ന ആ മധ്യപ്രായത്തിന്റെ ആരംഭത്തിൽ, ആഴത്തിൽ വിശുദ്ധ ഖുർആൻ വ്യാഖ്യാനവും ഹദീസ് പഠനവും ചിന്തിച്ചിട്ടു പോലുമില്ലായിരുന്നു. നിർബന്ധിത കർമ്മങ്ങളിൽ മാത്രം ഒതുങ്ങുകയും വിശ്വാസികൾക്ക് രക്ഷപ്പെടുവാൻ അത്രമതി എന്നും അത് മാത്രമാണ് ഇസ്‌ലാമിക നിയമമെന്നും ഉള്ള തെറ്റായ ചിന്തയിലൂടെ ഹിജാബിന്റെ പ്രാധാന്യത്തെപ്പോലും ഉൾക്കൊള്ളാതെയും, ജീവിതത്തിൽ പ്രതിഫലിപ്പിക്കാതെയും ഒരു ദുഷിച്ച കാലഘട്ടം അങ്ങിനെ സ്വന്തം അനുഭവത്തിൽ കഴിഞ്ഞുപോയി. കാരുണ്യവാനും കരുണാനിധിയുമായ റബ്ബിനോട് പൊറുക്കലിനെ തേടിക്കൊണ്ട് സദാ ജാഗ്രത പാലിക്കുവാൻ വിധിക്കപ്പെട്ട ഈ ലോകത്ത് ഇന്നും ജീവിക്കുന്നു. നിസ്സാരമായ തെറ്റിന് വരെ അല്ലാഹുവിങ്കൽ ശിക്ഷ ആയിരക്കണക്കിന് വർഷങ്ങൾ നീണ്ടുനിൽക്കുമെന്ന സത്യം ബോധ്യപ്പെട്ട് തെറ്റ് തിരുത്തിക്കൊണ്ടും തെറ്റ് തിരുത്തുവാൻ ചുറ്റുമുള്ളവരെ സദാ പ്രേരിപ്പിച്ചുകൊണ്ടും അറിവിന്റെ ലോകത്ത് തഖ്‌വയിൽ അധിഷ്ഠിതമായ ഒരു ജീവിതം ഇനിയുള്ള കാലം ഇൻശാ അല്ലാഹ് ജീവിക്കുവാൻ പ്രതിജ്ഞയെടുത്ത് കഴിഞ്ഞു. ഇനിയെല്ലാം വിധി അല്ലാഹു നിർണ്ണയിച്ചപ്രകാരം നടപ്പിലാക്കപ്പെടും. എല്ലാ സത്യവിശ്വാസികൾക്കും ചെറുതും വലുതുമായ എല്ലാ പാപകർമ്മങ്ങളും ദോഷങ്ങളും പൊറുത്തുതന്ന് അല്ലാഹുവിന്റെ ഏറ്റവും നല്ല വിധി നടപ്പിലാക്കപ്പെടട്ടെ, ആമീൻ. സൂറത്ത് 'നഹൽ' ആയത്ത് 102-ൽ പറഞ്ഞിട്ടുള്ള പ്രകാരം സത്യവിശ്വാസത്തിൽ ഉറപ്പിച്ചുനിർത്തുവാനും നമുക്ക് (വിശ്വാസികൾക്ക്) അല്ലാഹുവിനോട് ഹൃദയം നൊന്ത് പ്രാർത്ഥിക്കാം.

മനുഷ്യരും കല്ലുകളുമാണ് നരകത്തിലെ ഇന്ധനമെന്ന് വിശുദ്ധ ഖുർആൻ സൂറത്ത് 'ബഖറ' ആയത്ത് 24-ൽ അല്ലാഹു വ്യക്തമാക്കുന്നു. വെള്ളം തിളക്കുവാനുള്ള തീയിന്റെ ചൂട് $100^{\circ}$ C സെൽഷ്യസ് ആണ്.

പ്ലാറ്റിനം കത്തുവാൻ 900ºC സെൽഷ്യസ് ആണെങ്കിൽ കല്ലുകൾ കത്തുവാൻ ആവശ്യമായ തീയിന്റെ ചൂട് ഒന്നരലക്ഷം ഡിഗ്രി സെൽഷ്യസ് ആണ്. അല്ലാഹു പറയുന്നു: "തൊലി കത്തിത്തീരുമ്പോൾ വീണ്ടും തൊലി നൽകപ്പെടും. നിങ്ങൾ ശിക്ഷ ആസ്വദിക്കുവാൻ വേണ്ടി" (സു:4:സൂക്തം: 56) നരകത്തിന്റെ ഏകദേശ രൂപം കിട്ടുമ്പോൾ തന്നെ മനുഷ്യരെ വല്ലാതെ ഭയം പിടികൂടും. സത്യത്തിന്റെ പാതയിലേക്കുള്ള ക്ഷണനത്തിന് നരകത്തിന്റെ ഭയാനകമായ വർണ്ണന ഫലം ചെയ്യപ്പെടുമെന്ന് വിശുദ്ധ ഖുർആൻ സാക്ഷ്യം വഹിക്കുന്നു. അല്ലാഹുവേ, ലോകരക്ഷിതാവായ റബ്ബേ, കത്തിജ്വലിക്കുന്ന നരകാഗ്നിയിൽനിന്നും എല്ലാ സത്യവിശ്വാസികളേയും കാത്തുരക്ഷിക്കേണമേ റബ്ബേ. ആമീൻ.

ഒരു സത്യവിശ്വാസിനി എന്ന നിലയിൽ പ്രത്യേകിച്ചും സ്ത്രീ-പുരുഷ ഇടപാടുകളിൽ പാലിച്ചിരുന്ന കർശനമായ പെരുമാറ്റചിട്ടയും ഉമ്മയുടെ വേർപാട് തീരാനഷ്ടമായി അനുഭവപ്പെടുകയും ചെയ്ത പ്രത്യേക സാഹചര്യവും കണക്കിലെടുത്ത്, അല്ലാഹുവിന്റെ വചനങ്ങൾ ആവർത്തിച്ചെഴുതി മനസ്സാന്നിധ്യം വീണ്ടെടുക്കുവാൻ അല്ലാഹു തീരുമാനിച്ചിട്ടുണ്ടാവണം. അങ്ങിനെ കരുതുവാനാണ് ഈ എളിയവൾക്ക് ഏറെ ഇഷ്ടം. സത്യമെന്തായാലും സത്യത്തിന്റെ മാർഗ്ഗം പ്രചരിപ്പിക്കുവാൻ എന്തു ത്യാഗവും സഹിക്കുവാൻ തയ്യാറാണ്. അനുഭവത്തിന്റെ വെളിച്ചത്തിൽ മാത്രം ബോധ്യമാകുന്ന ഒരു സന്ദേശത്തിന്റെ യാഥാർത്ഥ്യമാണ് സ്വയം ബോധ്യപ്പെടുന്ന അഥവാ അനുഭവപ്പെടുന്ന സുരക്ഷിതത്വവും, പ്രതീക്ഷകളും.

ഉമ്മയിൽനിന്നും ലഭിച്ച ദീനീ അറിവും, ഫിഖ്ഹ് പഠിക്കാതെ ക്ലാസ്സിൽ വരുമ്പോൾ സദർ നുള്ളി രക്തം പൊടിപ്പിക്കുന്നതും, 'ഖാഫ്' (സു: അൽഖഹഫ്) 'ഹൽഖിൽനിന്നും വരട്ടെ' എന്ന് ആക്രോശിച്ച് മുളവടി വായുവിലൂടെ ശക്തിയായി വീശി വിട്ടുവീഴ്ചയില്ലാതെ ഖുർആൻ പണ്ഡിതൻ തല്ലിച്ചതച്ചതും മാത്രമാണ് ഓർമ്മയിലുള്ള ചെറുപ്പകാലങ്ങളിലെ ഖുർആൻ പഠനവുമായി ബന്ധപ്പെട്ട ആദ്യകാല ശിക്ഷണം. അന്ന് പെൺകുട്ടികൾക്ക് മദ്രസാ പഠനം വെറും 5-ാം ക്ലാസ്സ് വരെ മാത്രമായിരുന്നു. സ്കൂൾ വിദ്യാഭ്യാസം എന്ന ഭാരിച്ച ഉത്തരവാദിത്വം, പിന്നീട് ഖുർആൻ പഠനം മന്ദഗതിയിലാക്കി. പത്താംക്ലാസ് വിദ്യാഭ്യാസം മാത്രമേ ഉള്ളൂ എങ്കിലും അനേകം വർഷങ്ങൾ ഭൗതീക ജിവിത വിഭവങ്ങളുമായി വിശുദ്ധ ഖുർആൻ പഠനം സാധ്യമായില്ല. എങ്കിലും സ്ഥലകാല, ജാതി മതഭേദമന്യെ, ലോകമനുഷ്യർക്കായി അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകിയ അമൂല്യനിധിയായ വിശുദ്ധ ഖുർആനിന്റെ ആശയം പഠിച്ച് ആർക്കും ഏറ്റവും നല്ല മനുഷ്യൻ എന്ന ഭാഗ്യം കരസ്ഥമാക്കാവുന്നതാണ്. മനുഷ്യർക്ക് ഏറ്റവും നല്ല അറിവ് ലഭിക്കുവാൻ വിശുദ്ധ ഖുർആൻ മാത്രമേ സഹായകരമാവുകയുള്ളു എന്ന് സ്വന്തം അനുഭവം സാക്ഷ്യ

പ്പെടുത്തുന്നു. വിശുദ്ധ ഖുർആനിന്റെ ആശയം മനസ്സിലാക്കി സത്യവിശ്വാസം സ്വീകരിച്ച ഒരു വിശ്വാസിനിയെ പരിചയപ്പെടാം.

സ്ത്രീകളുടെ സ്വകാര്യതകളും, രഹസ്യങ്ങളും അതീവ സൂക്ഷ്മതയോടെ വർണ്ണിച്ചെഴുതി പുരുഷമനസ്സുകളെ അലങ്കോലപ്പെടുത്തുന്ന അനേകം കഥാരചനയിലൂടെ പ്രശസ്തി നേടിയ ഒരെഴുത്തുകാരിയായിരുന്നു കമലാസുരയ്യ. ഹൈന്ദവ മതവിശ്വാസിയായിരുന്ന അവർ ഇസ്ലാംമതം സ്വീകരിച്ചു. അവരുടെ വ്യക്തിത്വത്തേയും ജീവിതരീതികളേയും പാടെ മാറ്റിമറിച്ച ഇസ്ലാം ആശ്ലേഷണത്തിനുശേഷം സ്വന്തം നാടായ കേരളം വിടേണ്ട അവസ്ഥാവിശേഷം വരെ അവർക്കനുഭവപ്പെട്ടു. സ്വയം തിരുത്തിക്കൊണ്ട് അവർ മനുഷ്യസമൂഹങ്ങളോട് പരസ്യമായി പ്രഖ്യാപിച്ചു. "എന്നെ ഞാനാക്കിയത് എന്റെ ഇസ്ലാമാണ്." ശക്തമായ ആദർശസ്നേഹം പ്രകടമാക്കി ഭാഗ്യവതിയായ കമലാസുരയ്യ അല്ലാഹുവിൽ വിശ്വാസം ദൃഢമാക്കിക്കൊണ്ട് ഈ ലോകത്തോട് വിട പറഞ്ഞു. അതുപോലെ, അനേകം ശക്തരായ എതിരാളികളെപോലും മുട്ടുകുത്തിച്ച നിരവധി സംഭവങ്ങൾക്ക് വിശുദ്ധ ഖുർആൻ സാക്ഷിയാണ്. തഥവസരത്തിൽ മക്ക പിടിച്ചെടുത്ത സന്ദർഭത്തിൽ കഅബയുടെ ഖില്ല പിടിച്ച് സത്യവാചകം പ്രവാചകൻ (സ) യിൽനിന്നും ഏറ്റുചൊല്ലിയ 'ഹിൻദ് ബിൻത് ഉത്ബൈബ ) അബുസുഫ്യാന്റെ പത്നി)യെ സ്മരിച്ച് നമുക്ക് അഭിമാനിക്കാം. വിശുദ്ധ ഖുർആൻ മാത്രമാണ് മനുഷ്യനെ മനുഷ്യനാക്കുന്നത്. സാന്ദർഭീകമായി കമലാസുരയ്യയുടെ ഇസ്ലാം ആശ്ലേഷം ഇവിടെ സൂചിപ്പിച്ചുവെന്ന് മാത്രം.

സ്വന്തം അനുഭവത്തെ സാക്ഷിനിർത്തി ഈ എളിയവൾക്ക് വിനീതമായി ബോധ്യപ്പെടുത്തി തരുവാനുള്ള ഒരു സത്യമുണ്ട്. വിശുദ്ധ ഖുർആനിന്റെ അത്ഭുതം, സ്വയം അനുഭവിച്ചറിയണം. ഓരോ വാചകങ്ങളും ഓരോ അത്ഭുത ദൃഷ്ടാന്തങ്ങളാണ്. സ്വയം ബോധ്യപ്പെടേണ്ടുന്ന യാഥാർഥ്യങ്ങളും. മനസ്സിരുത്തി, ഏകാഗ്രതയോടെ വിശുദ്ധ ഖുർആനിന്റെ ആശയം നാം ഓരോരുത്തരും വായിച്ചുപഠിക്കണം. വിശുദ്ധ ഖുർആനിലെ 6236 വചനങ്ങളിലൂടെ ലോക മനുഷ്യർക്ക് അല്ലാഹു (സ്വ:ത) ഇസ്ലാം മതത്തെ പരിചയപ്പെടുത്തുന്നു. അതുകൊണ്ടുതന്നെ ഇസ്ലാം മതം ആയത്തുകളുടെ മതം എന്നും അറിയപ്പെടുന്നു. സ്വർഗ്ഗത്തിലേക്കുള്ള ഏക ടിക്കറ്റായ തദ്ഖിറ) വിശുദ്ധ ഖുർആനിലെ ആദ്യവചനം തന്നെ വിശ്വാസികൾക്ക് അതിന്റെ സത്യം ബോധ്യപ്പെടുത്തി തരുന്നു. 'ഇഖ്റഅ് ബിസ്മി റബ്ബികല്ല ദീ ഹലഖ്- "സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ വായിക്കുക'' (സൂ: ഹലഖ്: സൂക്തം:1). ആവർത്തിച്ചു വായിക്കണം. അല്ലാഹുവിന്റെ ഗ്രന്ഥമായ വിശുദ്ധ ഖുർആനിന്റെ ആശയം സ്വയം വായിച്ച് പഠിക്കുമ്പോൾ മാത്രമേ ഏതൊരു

വിശ്വാസിക്കും വിശ്വാസം ദൃഢമാവകുകയുള്ളു. വിഭാഗീയത നിശ്ശേഷം കടന്നുവരാത്ത ഏറ്റവും നല്ല പണ്ഡിത പ്രമുഖരുടെ പ്രഭാഷണങ്ങൾ കേൾക്കുകയും ഹദീസ് ഗ്രന്ഥങ്ങളും, മറ്റ് ഇസ്‌ലാമീക കൃതികളും പഠനവിഷയമാക്കുകയും ചെയ്യാവുന്നതാണ്.

ജീവിതത്തിൽ കടന്നുകൂടുവാൻ സാധ്യതയുള്ള ചെറുതും വലുതുമായ എല്ലാ തിന്മകളിൽനിന്നും വിട്ടുനിൽക്കുകയും, നന്മ വർദ്ധിപ്പിച്ചു തരുവാൻ റബ്ബിനോട് സദാ ദുആ ചെയ്യുകയും വേണം. റീചാർജ് സിസ്റ്റം എന്നതുപോലെ, പഠിച്ചവ വീണ്ടും പഠനവിഷയമാക്കുകയും, ജീവിതത്തിൽ അവ പ്രാവർത്തികമാക്കുകയും, പഠിച്ച ഓരോ ആയത്തും മറ്റുള്ളവർക്ക് പറഞ്ഞുകൊടുക്കുകയും ചെയ്യുന്നതോടുകൂടി നാം ഓരോരുത്തരും വിശുദ്ധ ഖുർആനിന്റെ യഥാർത്ഥ വാഹകരായി എന്ന് ഉറപ്പിച്ചു പറയാം.

ഏറ്റവും നല്ല ശുദ്ധമായ മനസ്സാന്നിധ്യത്തോടെ വിശുദ്ധ ഖുർആൻ പഠന വിഷയമാക്കുമ്പോൾ ഫലവും ഏറ്റവും വേഗതയിലായിരിക്കും. സ്വകാര്യമായും, പൊതുഇടങ്ങളിലും, അല്ലാഹുവിന്റെ നിയമമനുസരിച്ച് ജീവിക്കുവാനും, ധൈര്യസമേതം, അഭിമാനത്തോടെ ഇസ്‌ലാമിക വേഷം ധരിക്കുവാനും മനഃശക്തി ലഭിക്കും. ഇസ്‌ലാമിൽ സ്ത്രീകളുടെ വേഷത്തിന്റെ പ്രാധാന്യവും, എന്തുകൊണ്ട് വിശ്വാസിനികളായിട്ടുള്ള സ്ത്രീകൾ ഭൂമിയിൽ ഒതുക്കപ്പെട്ടവരായി ജീവിക്കുന്നു എന്നതിന് വ്യക്തമായ ഉത്തരം സ്വയം കണ്ടെത്തുവാനും സാധ്യമാകും.

ഈ എളിയവളുടെ ആദ്യരചന ഉമ്മയുടെ ആരും അറിയാത്ത ദീനീ രഹസ്യങ്ങൾ വെളിച്ചത്ത് കൊണ്ടുവരുന്ന ഒരു ജീവിതയാഥാർത്ഥ്യമായിരുന്നു. എഴുത്തുകാരിയായി അറിയപ്പെടുന്നതും, ഏറ്റവും തൃപ്തിപ്പെട്ടിട്ടുള്ളതും 'പ്രകാശം പരത്തുന്ന ഓർമ്മകൾ' എന്ന പേരിൽ രചിച്ച ഏതാനും കവിതകളടക്കമുള്ള ആദ്യ പ്രസിദ്ധീകരണം തന്നെയായിരുന്നു.

ഉമ്മയിൽനിന്നും കേട്ട, അഥവാ ലഭിച്ച അറിവുകൾ വെച്ച് മാത്രമായിരുന്നു ആദ്യകാല രചനകൾ നിർവ്വഹിച്ചിരുന്നത്. ആദ്യപുസ്തകങ്ങളിലെല്ലാം തന്നെ വളരെ ലളിതമായ വിഷയങ്ങൾ മാത്രം ഉൾക്കൊള്ളിച്ചിട്ടുള്ളവയുമായിരുന്നു. അന്ന് മറ്റ് ആധികാരിക ഗ്രന്ഥവായന കാര്യമായി ശീലമില്ലായിരുന്നു. പുസ്തകങ്ങളുടെ പ്രാധാന്യത്തെ ഉൾക്കൊണ്ട് ചില മതസ്ഥാപനങ്ങളിലെ പണ്ഡിതപ്രമുഖരുടെ ഉപദേശത്തെ മാനിച്ച് നല്ല ഗ്രന്ഥങ്ങൾ വായിക്കണമെന്ന ആശയമുദിച്ചു. 'വിശുദ്ധ ഖുർആൻ ഹിഫ്ള് കോളേജ്-അൽമർക്കസുൽ ഫാറൂഖി' എന്ന പേരിൽ കോഴിക്കോട്ടുള്ള ഒരു മതസ്ഥാപനം വക ലഭിച്ച പ്രോത്സാഹന സമ്മാനമായ രണ്ട് ഹദീസ്

ഗ്രന്ഥങ്ങളാണ് ഈ എളിയവളുടെ ആദ്യഗ്രന്ഥശേഖരം. (ബുഖാരി-മുസ്ലിം സംയുക്ത ഹദീസ്, ഫത്തഉൽ മുഈൻ എന്നീ മികച്ച ഗ്രന്ഥങ്ങൾ). പിന്നീടുള്ള പുസ്തകരചനക്ക് മെച്ചപ്പെട്ട രീതിയിൽ എഴുതുക എന്ന ശൈലീ മാറ്റത്തിലേക്ക് വായന വളരെയധികം ഉപകാരപ്രദമായി.

ഇന്ന് വിശുദ്ധ ഖുർആനും ഹദീസ് ഗ്രന്ഥങ്ങളും ഒരിക്കലും ഒഴിച്ചുകൂടാനാവാത്ത ഒരു ജീവിത വിഭവമായി ഈ എളിയവൾക്ക് സംതൃപ്തി പകരുന്നു. സത്യത്തെ തിരിച്ചറിയുവാൻ പരമാവധി ശ്രമങ്ങൾ സ്വയം നടത്തി. 'അൽഹം ദുലില്ലാഹഹ്, റബ്ബ് തുണച്ചു. ഇസ്ലാം എന്റെ മതം, എന്റെ അഭിമാനം എന്ന് ഊറ്റംകൊണ്ട് ഓരോ പ്രവർത്തിയും പൂർണ്ണ സംതൃപ്തിയോടുകൂടി നിർവ്വഹിക്കുമ്പോൾ യഥാർത്ഥത്തിൽ, നിശ്ചയമായും അല്ലാഹുവിൽനിന്നും പ്രതിഫലം ലഭിക്കും എന്ന ഉറച്ച വിശ്വാസമാണ്, പ്രതീക്ഷയാണ്, ഓരോ പടികയറുവാനും പ്രചോദനമാകുന്നത്. ഇവിടെയാണ് കമലാസുരയ്യയുടെ ശക്തമായ ആദർശസ്നേഹത്തിന്റെ പ്രസക്തി വ്യക്തമാക്കേണ്ടത്. ഉറച്ച വിശ്വാസത്തിന്റെ ശക്തിയാണ് ആ വാക്കുകളിലൂടെ പ്രകടമാകുന്നത്. സാന്ദർഭികമായി ആ വാക്കുകൾ കടമെടുത്ത് ഒരിക്കൽ കൂടി പുനർ സംപ്രേഷണം ചെയ്യാം. "എന്നെ ഞാനാക്കിയത് എന്റെ ദീനുൽ ഇസ്ലാമാണ്." സത്യത്തിന്റെ സന്ദേശം ഓരോ വാക്കിലൂടെയും ആവർത്തിക്കുമ്പോൾ റബ്ബേ, റബ്ബ് നൽകുവാൻ ഉദ്ദേശിച്ചത് തടയാനാരുമില്ല എന്നും, റബ്ബ് തടഞ്ഞത് നൽകാനും ആരുമില്ല" എന്ന വിശുദ്ധ ഖുർആനിലൂടെ വ്യക്തമാക്കിയിട്ടുള്ള പ്രസക്തമായ ആ വചനങ്ങൾ ഓർമ്മിച്ചെടുക്കുന്നു. (സു അൻആം: ആയത്ത്: 17)

സത്യത്തെ സ്വയം കണ്ടെത്തുവാൻ ശ്രമിച്ചു എന്നതിൽ കവിഞ്ഞ് മറ്റ് പണ്ഡിതപ്രമുഖരുമായുള്ള ആശയവിനിമയമോ, യാതൊരുവിധ മറയും (ഹിജാബ്) സ്വീകരിക്കാതെ പൊതുസ്ഥലങ്ങളിൽ പോയി ഏതെങ്കിലും വിഭാഗത്തിന്റെ ആശയങ്ങളുമായി യോജിച്ച് വിശുദ്ധ ഖുർആൻ പഠനമോ ഹദീസ് വ്യാഖ്യാനമോ ആശ്രയിച്ചിട്ടില്ല. എല്ലാ ജോലിയും അഥവാ ഉത്തരവാദിത്വങ്ങളും സമന്വയിപ്പിച്ച് മുന്നോട്ട് പോകുക എന്ന വിശുദ്ധ ഖുർആനിന്റെ സന്ദേശം ഉൾക്കൊണ്ട് അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയ എല്ലാ മേഖലകളിലും പരമാവധി നീതിപുലർത്തുവാൻ ആവുന്നത്ര ശ്രമങ്ങൾ നടത്താറുണ്ട്. അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ മിക്ക ദിവസങ്ങളിലും, കുറഞ്ഞ സമയമെങ്കിലും സ്വന്തമായുള്ള മതപഠനത്തിന്ന് സമയം കണ്ടെത്തുവാനും സാധ്യമാകുന്നു.

സൂറത്തുൽ ഇൻസാൻ, സൂറത്തുൽ ഖാഫിറൂൻ എന്നീ വിശുദ്ധ ഖുർആൻ സൂറത്തുകളുടെ ഇംഗ്ലീഷ് പരിഭാഷയും (Soul of the Quran) സ്ട്രെയിറ്റ് പാത്ത് ഓഫ് ഖുർആൻ എജുക്കേഷൻ വക പ്രോത്സാഹനമായി ലഭിച്ചിട്ടുണ്ട്. "അൽഹം ദുലില്ലാഹ്). മലയാളികളായിട്ടുള്ള നിര

വധി വിശ്വാസികൾ എന്തുകൊണ്ട് ഇംഗ്ലീഷിൽ ഒരു രചന സാധ്യമാകുന്നില്ല എന്ന് സംശയം ഉന്നയിക്കാറുണ്ട്. ഒരു പുസ്തകരചന ഇംഗ്ലീഷിൽ നിർവ്വഹിക്കുവാൻ മാത്രമുള്ള ഇംഗ്ലീഷ് പരിജ്ഞാനമൊന്നും ഇല്ല എന്ന സത്യം തുറന്നുസമ്മതിക്കുകയാണ് ചെയ്യാറുള്ളത്. ജനിച്ചുവളർന്ന നാട്ടിലെ ഭാഷ വശമില്ല എന്ന് പറയുന്നതിനേക്കാൾ ഭേദപ്പെട്ട ഒരു കാര്യമാണ് ഇംഗ്ലീഷ് വശമില്ല എന്ന് പറയുന്നത്.കാരണം ഒരു മലയാളി എനിക്ക് മലയാലം അരിയില്ല. എന്ന് പറയുന്നത് വിവരക്കേടാണ്. ഇംഗ്ലീഷ് എല്ലാവർക്കും എപ്പോഴും പഠിക്കാവുന്ന ഒരു സാധാരണ ഭാഷയാണ്. മാതൃഭാഷയിലുള്ള നല്ല പുസ്തകങ്ങളും, കൃതികളും അവനവൻ വായിക്കുന്നതാണ് മറ്റൊരാൾ വായിച്ചുകേൾപ്പിക്കുന്നതിനേക്കാൾ ഉത്തമം. ഇംഗ്ലീഷ് വശമില്ലാത്ത ഒരു യൂറോപ്യൻ ഉണ്ടാവില്ല. തമിഴ് അറിയാത്ത ഒരൊറ്റ തമിഴനും ഉണ്ടാവില്ല. എന്നാൽ, മലയാളം ഒരക്ഷരം എഴുതുവാനും വായിക്കുവാനും അറിയില്ല എന്ന് പറയുന്ന നിരവധി മലയാളികൾ. ലോകത്ത് ഇത്രയധികം അനുകരണഭ്രമം കാണപ്പെടുന്ന മറ്റൊരു സംസ്ഥാനമുണ്ടാവില്ല. പല വൃത്തികേടുകൾക്കും കേരളം ഇന്ന് കുപ്രസിദ്ധി ആർജിച്ചുകഴിഞ്ഞു. അല്ലാഹു കാത്ത് രക്ഷിക്കട്ടെ. ആമീൻ.

ഏറ്റവും നല്ല ഉദ്ദേശത്തോടു കൂടിയാണെങ്കിൽ അൽപം സത്യം (ഉപകാരപ്രദമായവ) ബോധ്യപ്പെടുത്താം. എങ്ങിനെ? എപ്പോൾ? എന്തുകൊണ്ട്? നിങ്ങൾ ഇങ്ങനെയൊരു ജീവിതം തിരഞ്ഞെടുത്തു എന്ന ഭൂരിഭാഗം വായനക്കാരുടേയും സംശയങ്ങൾക്ക് വ്യക്തമായ ഉത്തരം ആമുഖം മുതൽ ഈ ഗ്രന്ഥം മനസ്സിരുത്തി മുഴുവൻ വായിക്കുന്നതിലൂടെ ബോധ്യമാകും. ആവർത്തിച്ചു വായിക്കുന്നതിലൂടെ വിശ്വാസികളായിട്ടുള്ള പുരുഷൻമാർ അന്യസ്ത്രീകളോട് മാന്യമായി (മറയുടെ അടിസ്ഥാനത്തിൽ-ഹിജാബിലൂടെ) മാത്രം ഇടപെടുകയും വിശ്വാസിനികളായിട്ടുള്ള സ്ത്രീ-ഉമ്മത്ത് ഇസ്ലാമിക വേഷവിധാനത്തിലൂടെ (ഹിജാബിലൂടെ) മാത്രം പൊതുസ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടുകയും ചെയ്യും. ഹിജാബിന്റെ കമ്മ്യൂണിറ്റിയിൽ (സംഘടനയിൽ) അംഗങ്ങളാകുന്നതോടെ ഏറ്റവും നല്ല ഗ്രന്ഥത്തിന്റെ ഫലം പൂർത്തീകരിക്കപ്പെടും. റബ്ബേ, നീ മാത്രമാണ് തുണ, റബ്ബ് തുണക്കട്ടെ, ആമീൻ.

പഴയ പേജുകളിലും കിട്ടുന്ന താളുകളിലൊക്കെയും, പ്രത്യേക സാഹചര്യത്തിൽ മനസ്സിലുദിക്കുന്ന ഓരോ കാര്യങ്ങളും അപ്പപ്പോൾ തന്നെ എഴുതിവെക്കും. ഇസ്ലാം മതം സമയവുമായി ആഴത്തിൽ ബന്ധപ്പെട്ടു കിടക്കുന്ന ഏകമതമാണ്. ഓരോ പ്രാർഥനകളും (നമസ്കാരം) പ്രവർത്തികളും അതാതു സമയപരിധിക്കുള്ളിൽ തന്നെ നിർവ്വഹിച്ചിരിക്കണമെന്നതാണ് വിശ്വാസികൾക്കുള്ള അല്ലാഹുവിന്റെ കൽപന. എഴുതുവാൻ അനുയോജ്യമായ നല്ല ആശയങ്ങൾ (പോയന്റ്സ്) മനസ്സിൽ ഉദിക്കുന്ന സമ

യത്തുതന്നെ എഴുതി റിക്കോർഡാക്കി വെക്കും. താമസം നേരിടുന്ന പക്ഷം പലപ്പോഴും അവ വീണ്ടും ഓർമ്മയിൽനിന്ന് എടുത്തെഴുതുവാൻ സാധിക്കാറില്ല. ആത്മാവുകൾ സൃഷ്ടിക്കപ്പെട്ടപ്പോൾ സ്വർഗ്ഗത്തിൽവെച്ച് മനുഷ്യന് നേരിടേണ്ടിവന്ന ആദ്യത്തെ തെറ്റും മറവിയുടെ ഫലമായി സംഭവിച്ചതാണ്. ഒരേസമയം മറവി ഒരനുഗ്രഹവും ആയി പലപ്പോഴും മനുഷ്യർക്ക് അനുഗ്രഹമാകാറുമുണ്ട്. എല്ലാം റബ്ബിന്റെ അനുഗ്രഹങ്ങളിൽപെട്ടതുതന്നെ.

തംജീദ് എന്ന ഗ്രന്ഥത്തിലെ സമർപ്പണം എന്ന വളരെ ചെറിയ പേരഗ്രാഫ് ചിന്തയിൽ (രാത്രി) വന്ന് അത് പുസ്തകത്തിൽ എഴുതിയ രൂപത്തിൽ രൂപാന്തരപ്പെട്ടപ്പോൾ ഏകദേശം നേരം പുലർന്നിരുന്നു. ഒരു പുസ്തകത്തിന്റെ രചന ആരംഭിച്ചാൽ മറ്റ് പ്രവർത്തികൾക്ക് അമിത പ്രാധാന്യം കൊടുക്കുവാൻ സാധ്യമാകാറില്ല. ഓരോ അദ്ധ്യായവും ഒരു തുടക്കവും ഒരൊടുക്കവും അത്ഭുതംപോലെ സംഭവിച്ചുപോകുന്നു എന്നു മാത്രം. എങ്ങനെ ഇത്രയും കാര്യങ്ങൾ നിറവേറ്റുവാൻ സാധിക്കുന്നു എന്ന ചുരുക്കം ചിലരുടെ ചോദ്യങ്ങൾക്ക് 'അറിയില്ല' എന്നുള്ള ഉത്തരം നൽകുവാനാണ് ശ്രമിക്കാറുള്ളത്. കാരണം കഴിവും, കഴിവുകേടും അല്ലാഹുവിൽ നിന്നും മാത്രമാണ്. അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം അല്ലാഹു മനുഷ്യരോട് കരുണ കാണിക്കുമെന്നും അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം മനുഷ്യരെ ശിക്ഷിക്കുമെന്നും സൂറത്ത് ഇസ്രാഅ് ആയത്ത് 54ലൂടെ അല്ലാഹു വ്യക്തമാക്കുന്നു. ഇതേ സൂറത്തിൽ തന്നെ മനുഷ്യർ സദാ അല്ലാഹുവിന്റെ നിയന്ത്രണവലയത്തിൽ തന്നെയാകുന്നു എന്നും വ്യക്തമാക്കുന്നുണ്ട്. (സു:ഇസ്രാഅ്:ആയത്ത്:60)

ചില ഖുർആൻ വചനങ്ങൾ ആവർത്തിച്ച് നോക്കിയാലും അൽപം താമസം നേരിടാറുണ്ടെങ്കിലും ഭൂരിഭാഗത്തിലേറെയും വിശുദ്ധ ഖുർആൻ വചനങ്ങൾ അന്വേഷിക്കുന്നത് യഥാസമയം മുന്നിലെത്തുന്ന അഥവാ മുന്നിലെത്തിക്കുന്ന ഒരത്ഭുതം കൂടെക്കൂടെ സംഭവിക്കാറുണ്ട്. ആ ഒരു അത്ഭുതശക്തിയെ കണ്ണുകൊണ്ട് കാണുവാൻ മനുഷ്യർക്ക് സാധ്യമല്ല. പക്ഷെ തീവ്രമായി അത് അനുഭവത്തിൽ വരുമെന്ന് മാത്രം. അല്ലാഹുവിനോട് ഒരടിയാൻ അടുത്താൽ പിന്നെ ആ അടിയാനെ അല്ലാഹു കൈവിടില്ല. ആ ഒരു സുരക്ഷിതത്വം മാത്രമാണ് മനുഷ്യർക്ക് ഉറപ്പായിട്ടുള്ളത്. ബാക്കിയെല്ലാം നശിച്ച് മണ്ണാകേണ്ടത് മാത്രമാണ്.

ചിന്തകളിൽ ഉദിക്കുന്ന നല്ല വാചകങ്ങൾ അപ്പപ്പോൾതന്നെ എഴുതി വെക്കുകയും അക്ഷരത്തെറ്റില്ലാതെ വായനക്കനുയോജ്യമായ വിധത്തിൽ പകർത്തി എഴുതുകയും ചെയ്യും. വൃത്തിയുള്ള പേജുകളിൽ എഴുതുന്ന ഈ ഭാഗമാണ് പുസ്തകരചനയുടെ ആദ്യഘട്ടം. പണ്ഡിതപ്രമുഖരട

ങ്ങുന്ന സംഘം തെറ്റുകൾ തിരുത്തി പുസ്തകത്തിന്റെ പ്രാധാന്യത്തെ വിലയിരുത്തുന്നതാണ് രണ്ടാംഘട്ടം. അച്ചടി ലിപിയിൽ പ്രസ്സിൽനിന്നും ലഭിക്കുന്ന ഒന്നോ, രണ്ടോ അതിലധികമോ തവണ ആവശ്യമായി വരുന്ന എഡിറ്റിങ്ങ് സംവിധാനമാണ് മൂന്നാംഘട്ടം. വളരെ സൂക്ഷ്മമായി അച്ചടിപ്പിശകല്ല എന്ന് ഉറപ്പുവരുത്തി ഒറിജിനൽ കോപ്പിക്ക് തയ്യാറാകുന്ന നാലാം ഘട്ടത്തോടെ ഇൻശാ അല്ലാഹ് ഓരോ രചനയും വായനക്കാരുടെ കൈകളിലെത്തും. എഴുതുവാനെടുക്കുന്ന സമയം കൂടാതെ ഈ നാല് ഘട്ടങ്ങൾക്കുകൂടി ആവശ്യമായി വരുന്ന സമയം കൃത്യമായി നിർണ്ണയിക്കാനാവില്ല. ഉസ്താദുമാരടങ്ങുന്ന പണ്ഡിതരുടെ സംഘം തെറ്റ് സൂക്ഷ്മമായി വിലയിരുത്തി ഓരോ വരിയും തിരുത്തുവാൻ മാത്രം മാസങ്ങളോളം തന്നെ ചിലപ്പോൾ വേണ്ടിവന്നേക്കാം. തംജീദ് എന്ന ഗ്രന്ഥം ആദ്യവായന മറ്റു പണ്ഡിതർ നിർവ്വഹിച്ചിട്ടുണ്ടെങ്കിലും അന്തിമമായി പുസ്തകത്തിന്റെ പ്രാധാന്യത്തെ വിലയിരുത്തിയത് കോഴിക്കോട് വലിയ ഖാളി പാണക്കാട് സയ്യിദ് നാസർ അബ്ദുൽ ഹയ്യ് ശിഹാബുദ്ദീൻ തങ്ങൾ ആയിരുന്നു. വളരെ ലളിതമായ ചടങ്ങിലൂടെ തംജീദ് എന്ന പുസ്തകത്തിന്റെ പ്രകാശനകർമം നിർവഹിച്ചതും തങ്ങൾ തന്നെയായിരുന്നു.

വേഷത്തിലും പ്രവർത്തിയിലും ഇസ്‌ലാം മതം അനുശാസിക്കുന്ന വിധിവിലക്കുകൾ പൊതുസ്ഥലത്തും, ഭവനങ്ങളിലും പാലിക്കുമ്പോൾ 'ഇപ്പോഴും ഒരു ഇംപ്രൂവ്മെന്റും ഇല്ലേ?' അതായത് ഭൗതികലോകത്തെ സുഖജീവിതത്തെ പൂർണമായും തഴഞ്ഞ് ഇങ്ങനെ ജന്മം പാഴാക്കിക്കളയണോ എന്ന് തുറന്നടിക്കുന്ന വിശ്വാസികൾ. കുറച്ച്, കൂടിപ്പോയി, ഇത്രയുമൊന്നും അധികം ഇബാദത്തെടുക്കേണ്ട ആവശ്യമില്ല, ചെയ്യുന്നത് തന്നെ മതി സ്വർഗ്ഗത്തിൽ പോകാൻ. അഹങ്കാരമെന്ന് ആക്ഷേപിച്ചവരുണ്ട്. ശരീരം മുഴുവനും മറച്ച് മറ്റുള്ളവരിൽനിന്നും സദാസമയവും സ്വന്തം ശരീരത്തേയും, മനസ്സിനേയും നിയന്ത്രിച്ചുനിർത്തുന്നവരല്ല വിശുദ്ധ ഖുർആൻ വെളിപ്പെടുത്തിയിട്ടുള്ള പ്രകാരം അഹങ്കാരികൾ. സൗന്ദര്യത്തിലും, കഴിവിലും ദുരഭിമാനം കൊള്ളുകയും സ്വയം പുകഴ്ത്തിപ്പറയുകയും, സൗന്ദര്യം മറ്റുള്ളവരുടെ മുമ്പിൽ പ്രദർശിപ്പിക്കുകയും, ഇസ്‌ലാംമത വിശ്വാസികളെ രഹസ്യമായും പരസ്യമായും ആക്ഷേപിക്കുകയും, വിശുദ്ധ ഖുർആനിനെതിരെ പ്രവർത്തിക്കുകയും ചെയ്യുന്നവരാണ് ഖുർആൻ വ്യക്തമാക്കിയ അഹങ്കാരികൾ. അഹങ്കാരികളിൽ പ്രകടമാകുന്ന എല്ലാവിധ പെരുമാറ്റവൈകല്യങ്ങളും ദുഷ്യങ്ങളും അനേകം ആയത്തുകളിലൂടെ അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ പരാമർശിച്ചിട്ടുണ്ട്.

ദീനുൽ ഇസ്‌ലാമിന്റെ ശക്തി തെളിയിച്ച് അതിനുള്ള കരുത്തും ഉറച്ച വിശ്വാസവും നിലനിർത്തി ജീവിക്കുവാൻ അല്ലാഹു (സു:ത) തൗഫീഖ്

നൽകി അനുഗ്രഹിക്കുമെന്ന് പ്രാർത്ഥിക്കുകയും സമാശ്വസിക്കുകയും ചെയ്യുന്നു. അതല്ലാതെ മറ്റ് പോംവഴികളൊന്നുമില്ല. തഥവസരത്തിൽ തങ്ങളുടെ വിലയേറിയ അഭിപ്രായം ഇവിടെ രേഖപ്പെടുത്തട്ടെ. അതിങ്ങനെ വായിക്കാം:

"മതപരമായ അറിവിന്റെ അഭാവം കാരണം മനുഷ്യൻ തെറ്റുകുറ്റങ്ങളിലേക്ക് അകപ്പെട്ടുകൊണ്ടിരിക്കുന്ന കാഴ്ചയാണ് കണ്ടുകൊണ്ടിരിക്കുന്നത്. പാശ്ചാത്യൻ സംസ്കാരങ്ങളിൽ മുഴുകി ഇച്ഛക്കനുസൃതമായ ജീവിതം തള്ളിനീക്കുകയാണ്. ഒരിക്കലും അങ്ങിനെ ആയിക്കൂടാ. പരിശുദ്ധവും പരിപാവനവുമായദീനുൽ ഇസ്‌ലാമിന്റെ വിധിവിലക്കുകൾ പാലിച്ചേ നമുക്ക് ജീവിക്കാവൂ.

നന്മതിന്മകൾ കൽപിക്കുന്ന ഒരു സമൂഹം ഇവിടെ ഉണ്ടാവേണ്ടതുണ്ടെന്ന് അല്ലാഹു അരുളിയിരിക്കുന്നു. അക്രമത്തിനും അനീതിക്കും ജീർണ്ണതക്കുമെതിരെ ശബ്ദിക്കേണ്ടതും ജനങ്ങളെ ഉദ്ബോധിപ്പിക്കേണ്ടതും അനിവാര്യമാണ്.

ആയിഷ ബിൻത് കക്കോടൻ അബ്ദുള്ള എന്ന മഹതിയുടെ തംജീദ് വളരെ ശ്രദ്ധേയമായിട്ടുണ്ട്. ഇതൊരു സ്വാലിഹായ കർമ്മമായി നാഥൻ സ്വീകരിക്കട്ടെ. ആമീൻ.

എന്ന്;

സയ്യിദ് നാസർ അബ്ദുൽ ഹയ്യ് ശിഹാബുദ്ദീൻ തങ്ങൾ (വലിയ ഖാളി, കോഴിക്കോട്) തംജീദ് എന്ന ഈ എളിയവളുടെ കൃതിക്ക് വിലയേറിയ അഭിപ്രായം രേഖപ്പെടുത്തിയ അഹ്‌ലുൽ ബൈത്തിലെ കണ്ണിയാകുവാൻ ഭാഗ്യം സിദ്ധിച്ച തങ്ങൾക്കും കുടുംബത്തിനും അല്ലാഹു (സു:ത) ആനുഗ്രഹം ചൊരിയട്ടെ. ആമീൻ.

പുസ്തകരചനയുമായി ബന്ധപ്പെട്ട ഒരു വിഷയത്തിലും അന്യരുമായി നേരിട്ടോ, ടെലിഫോൺ മാർഗ്ഗമോ, യാതൊരു വിധ ആശയ വിനിമയവും നടത്താറില്ല. ഭാവനയിൽ എഴുതുവാനുതകുന്ന വാക്കുകൾ അല്ലാഹു നൽകിയിട്ടുണ്ടെങ്കിൽ മാത്രമേ അല്ലാഹുവിന്റെ അത്ഭുതസൃഷ്ടിയായ 'പേന' ഉപയോഗിച്ച് അല്ലാഹുവിന്റെ വചനങ്ങളും, നല്ല വിശദീകരണങ്ങളും എഴുതുക സാധ്യമാവുകയുള്ളു. സംസാരഭാഷയും, എഴുതുന്ന ഭാഷയും ഒന്നാണെങ്കിലും അവ പ്രയോഗിക്കുന്ന രീതി വ്യത്യസ്ഥമാണ്. വെറും വായനാശീലം ഉള്ളതുകൊണ്ട് മാത്രം പുസ്തകരചന സാധ്യമാവില്ലെന്നർത്ഥം. അല്ലാഹു അത് അങ്ങോളം നിലനിർത്തിത്തരണം. പ്രാർത്ഥന മാത്രമാണ് ഫലപ്രാപ്തിക്കുള്ള സ്ഥായിയായ മാർഗ്ഗം. ഈ എളിയവളുടെ സംതൃപ്തി റബ്ബിന് ബോധ്യപ്പെട്ടിട്ടുണ്ടാവണം. ഉണ്ടെങ്കിൽ അത് നിലനിർത്തിതരേണമേ റബ്ബേ, ആമീൻ.

പ്രാർത്ഥനയുടെ പ്രാധാന്യത്തെ ബോധ്യപ്പെടുത്തുന്ന, ഈ എളിയ വളുടെ ഒരു പദ്യത്തിലെ ഏതാനും വരികൾ താഴെ കൊടുക്കാം.

"പ്രാർത്ഥനയിലൂടെ മാത്രമാണുത്തരം
ഉത്തരം നൽകും നാഥനത് നിശ്ചയം
പാഴാക്കരുതാരും ഇനിയില്ലയവസരം
സത്യം, സ്വർഗ്ഗം, അത് സൃഷ്ടാവിൽ നിശ്ചയം"

അല്ലാഹുവിൽനിന്നും മാത്രം പ്രതിഫലം ആഗ്രഹിച്ച്, തികച്ചും ഹിജാബ് (മൂടപടം, മറ) സ്വീകരിച്ച ഒരു വിശ്വാസിനിയെ സംബന്ധിച്ചിട ത്തോളം അല്ലാഹുവിന്റെ വിധിവിലക്കുകളെ ലംഘിച്ച്, അല്ലാഹുവിന്റെ ഗ്രന്ഥം പ്രബോധനം ചെയ്യുവാൻ പാടുള്ളതല്ല. (മറവി, ഓർമ്മക്കുറവ് എന്നതൊഴിച്ചാൽ) തെറ്റ് സംഭവിച്ചുപോവുകയും ശിക്ഷയുടെ കാഠി ന്യത്തെ കുറിച്ചോർത്ത്, സ്വയം തിരിച്ചറിവോടുകൂടി അല്ലാഹുവിങ്കൽ ഖേദിച്ചുമടങ്ങുകയും ചെയ്യുന്ന സന്ദർഭം ഉണ്ടാകാറുണ്ട്.) തിരുത്താതെ തെറ്റ് ആവർത്തിച്ച് ചെയ്യുന്നതാണ് പ്രായശ്ചിത്തമില്ലാതെ അല്ലാഹു വിൽനിന്നും ശിക്ഷ ലഭിക്കുക. ഓർക്കുക: ഭൂമിയിൽ മനുഷ്യവാസമുള്ളി ടത്തോളം കാലം ഇബ്‌ലീസും മനുഷ്യരോടൊത്ത് ഭൂമിയിൽ വസിക്കും.

ഒരു വിശ്വാസിനി അന്യപുരുഷനിൽ നിന്നും ആജീവനാന്തം അഥവാ ഭൂമിയിൽ ജീവിക്കുന്ന കാലമത്രയും ഒരു മറയുടെ (ഹിജാബിന്റെ) അടി സ്ഥാനത്തിൽ ഒളിഞ്ഞിരിക്കൽ നിർബന്ധമാണ്. പ്രസിദ്ധമായ ഹിജാ ബിന്റെ ആയത്ത് (സു: 33-53) പ്രവാചകൻ (സ) ക്കും അനുചരനുമിട യിൽ വീണ ഒരു സിത്ർ (കർട്ടൺ, മറ) ആയിരുന്നു. സ്ത്രീക്ക് മാത്രം ബാധകമായതോ, പുരുഷന് ബാധകമല്ലാത്തതോ അല്ല ഹിജാഹ്. സൈനബ് ബിൻത് ജഹ്ഷ് (റ) യുമായുള്ള പ്രവാചകൻ (സ) യുടെ വിവാഹസദ്യയിൽ പങ്കെടുത്ത അതിഥികൾ രാവേറെയായിട്ടുംപിരിഞ്ഞു പോകാതെ (ഭക്ഷണത്തിനുശേഷം) പ്രാവചകൻ (സ) യിൽ കടുത്ത അസ്വസ്ഥതക്ക് ഇടവരുത്തിയ സംഭവവുമായി ബന്ധപ്പെട്ട് തൽസമയം അല്ലാഹു വെളിപ്പെടുത്തിയ ആയത്താണ് ഹിജാബിന്റെ ആയത്ത്. ബുദ്ധി ശൂന്യമായ ഒരു പ്രവർത്തിയുടെ അനന്തരഫലം. അന്യസ്ത്രീകളോട് ഒരു മറയുടെ അടിസ്ഥാനത്തിൽ മാത്രം ഇടപെടുവാൻ അല്ലാഹു കൽപിക്കു ന്നത് സത്യവിശ്വാസികളായിട്ടുള്ള പുരുഷനും കൂടെ ബാധകമാക്കിക്കൊ ണ്ടാണ്. എന്തുകൊണ്ട് സ്ത്രീക്കും പുരുഷനുമിടയിൽ അല്ലാഹു (സു:ത) ഒരു മറ (ഹിജാബ്, കർട്ടൺ, സിത്ർ) ഉയർത്തി എന്നതിന് വ്യക്തമായ ഉത്തരം ഈ ഗ്രന്ഥത്തിലെ 'ഇസ്‌ലാമും സ്ത്രീയും' എന്ന അദ്ധ്യായ ത്തിലൂടെ വളരെ ലളിതമായ രീതിയിൽ അവതരിപ്പിച്ചിട്ടുണ്ട്. അല്ലാഹു വിന്റെ നാമം ആവർത്തിച്ചുച്ചരിച്ചുകൊണ്ടുതന്നെ ഓരോ താളുകളും മറി

ക്കുമ്പോൾ വ്യതിചലനങ്ങൾ സംഭവിക്കുന്നുവെങ്കിൽ 'അൽഹം ദുലില്ലാഹ്' അതായിരിക്കും ജീവിതത്തിന് ഒരർത്ഥം നൽകുന്ന ഏറ്റവും നല്ല പുണ്യകർമ്മം.

സ്ത്രീയുടെ മേലധികാരി (സംരക്ഷണം സ്ത്രീക്ക് നൽകുവാൻ അല്ലാഹു ചുമതലപ്പെടുത്തിയിട്ടുള്ളത്) പുരുഷനെ ആണെന്നിരിക്കെ ഇസ്ലാമിക വിധിവിലക്കുകൾ ആദ്യം അറിയേണ്ടത് വിശ്വാസികളായിട്ടുള്ള പുരുഷൻമാരാണ്. ഹിജാബ് നിർബന്ധമില്ലാത്ത ഒരു ആൺകുട്ടിയോട് മോനേ, തംജീദ് എന്ന ഗ്രന്ഥം വായിച്ചിരുന്നോ, എന്ന് ചോദിച്ചു. 'അത് സ്ത്രീകൾക്ക് മാത്രമുള്ള പുസ്തകമാണെന്ന് പറഞ്ഞുകേട്ടു. അതുകൊണ്ട് വായിച്ചില്ല" എന്ന തെറ്റായ ഉത്തരമാണ് കുട്ടിയിൽനിന്നും ലഭിച്ചത്.

ശ്രദ്ധിക്കുക: ഏകനായ അല്ലാഹുവിനെ മാത്രം ആരാധിക്കുക എന്ന അത്ഭുത സിദ്ധാന്തവുമായി അല്ലാഹു (സു:ത) ഭൂമിയിൽ നിയോഗിച്ചിട്ടുള്ളത് പുരുഷന്മാരായ പ്രവാചകന്മാരെ മാത്രമാണ്. ബുദ്ധിയിലും ശക്തിയിലും ദീനീപ്രവർത്തനത്തിലും കർമ്മത്തിലും എല്ലാം പിന്നോക്കം നിൽക്കുന്ന സ്ത്രീസമൂഹങ്ങളെ നേരായ മാർഗ്ഗത്തിലേക്ക് നയിക്കേണ്ടുന്ന പൂർണ്ണ ഉത്തരവാദിത്വം പുരുഷനിൽ അല്ലാഹു ഏൽപിക്കപ്പെട്ടതാണ്. വീട്ടിലെ, കുടുംബത്തിലെ സ്ത്രീകളെ, പുരുഷൻമാർ ആണ് ചൊൽപടിക്ക് നിർത്തേണ്ടത്. സത്യം ബോധ്യപ്പെടുത്തിക്കൊടുക്കാത്തതുകൊണ്ട് ആരും ചീത്തയാവരുത്. സ്വന്തം ഉമ്മ, സഹോദരി, ഭാര്യ, പെൺസന്താനങ്ങൾ, കുടുംബ-ബന്ധു-സ്ത്രീജനങ്ങൾ ഇങ്ങനെ കുടുംബത്തിലെ എല്ലാ ഓരോ അംഗങ്ങളും സത്യത്തിന്റെ സന്ദേശം ഉൾക്കൊണ്ട് ജീവിക്കുമ്പോഴാണ് ഇസ്ലാമിക സമൂഹം ശക്തിപ്രാപിക്കുന്നത്. ശാശ്വതമായ സ്വർഗ്ഗത്തിലേക്ക് അങ്ങിനെയുള്ള വിശ്വാസി സമൂഹങ്ങൾ നയിക്കപ്പെടും.

സ്വർഗ്ഗം ലഭിക്കണമെങ്കിൽ അല്ലാഹു ഉപേക്ഷിക്കുവാൻ കൽപിച്ച തിന്മകൾ മനുഷ്യർ ആജീവനാന്തം ഉപേക്ഷിച്ചിരിക്കണം. "ഞാൻ തിന്മ ഉപേക്ഷിക്കുകയില്ല പക്ഷെ എനിക്ക് സ്വർഗ്ഗം വേണം" രണ്ടുംകൂടെ നടക്കില്ല. രോഗം മാറണമെങ്കിൽ ഡോക്ടർ ഉപേക്ഷിക്കുവാൻ കൽപിച്ച ഭക്ഷണം നിർബന്ധമായും രോഗി ഉപേക്ഷിച്ചിരിക്കണം. മനുഷ്യർക്ക് മതമുണ്ട് എന്ന സത്യം അംഗീകരിക്കുകയും, മതമെന്ന നിലയിൽ (വിശ്വാസിയെന്ന നിലയിൽ) ആരും എന്നെ തിരിച്ചറിയരുത് എന്ന് ചിന്തിക്കുകയും ചെയ്യുന്നത് തെറ്റാണ്. ഇസ്ലാംമതവിശ്വാസികളാണ് ലോകത്ത് ഏറ്റവുമധികം മറ്റു മതസ്ഥരെ അനുകരിക്കുന്നത്. സൂറത്ത് കാഫ്റൂൻ: 6-ാമത്തെ ആയത്ത് ശ്രദ്ധിക്കുക. "നിങ്ങൾക്ക് നിങ്ങളുടെ മതം എനിക്ക് എന്റെ

മതവും" ("ലകും ദീനുകും വലിയദീൻ"). മറ്റു മതസ്ഥരുടേതായി തുലനം ചെയ്യപ്പെടുന്ന അഥവാ തെറ്റിദ്ധരിക്കപ്പെടുന്ന ഒരു വേഷവും ഒരു പ്രവർത്തിയും വീടിന് അകത്തും, പുറത്തും വിശ്വാസികൾക്ക് പാടുള്ള തല്ല. ഇരുട്ടത്തും വെളിച്ചത്തും അല്ലാഹുവിന്റെ നിയമം പാലിച്ചിരിക്ക ണം. ഹൃദയത്തിന്റെ വെളിച്ചമാണ് ശരീരത്തെ ജീവസ്സുറ്റതാക്കുന്നത്. ഓർക്കുക: ജീവിക്കുവാൻ അന്ധത തടസ്സമാവില്ല.

ഏതൊരു വിശ്വാസിയും, വിശ്വാസിനിയും പൊതുസ്ഥലത്തും സ്വകാര്യ ഇടങ്ങളിലും (ഭവനങ്ങളിലും) സത്യവിശ്വാസത്തിന്റെ (സന്ദേ ശത്തിന്റെ) ലക്ഷണമൊന്നും പ്രതിഫലിപ്പിക്കുന്നില്ല എങ്കിൽ അല്ലാഹു വിന്റെ മലക്കുകൾ അത് അങ്ങിനെ തന്നെ രേഖപ്പെടുത്തുകയും, ആ അടിമക്കെതിരെ അല്ലാഹുവിങ്കൽ ദുആ ചെയ്യുകയും ചെയ്യും. തലമറ ക്കാത്ത സ്ത്രീകൾ ഭവനത്തിനകത്തുണ്ടെങ്കിൽ അല്ലാഹുവിന്റെ മലക്കു കൾ ആ ഭവനം സന്ദർശിക്കുകയില്ല എന്ന് ഇസ്‌ലാമിന്റെ ആരംഭകാലത്ത് തന്നെ റസൂൽ (സ) വെളിപ്പെടുത്തിയിട്ടുള്ള യാഥാർത്ഥ്യമാണ്.

അല്ലാഹുവിന്റെ മതചിഹ്നങ്ങളിൽപെട്ട ഹിജാബ് ധരിച്ച് പൊതുസ്ഥ ലങ്ങളിൽ പ്രത്യക്ഷപ്പെടുമ്പോൾ കുത്തുവാക്കുകളും പരിഹാസങ്ങളും ഏറ്റവും കൂടുതൽ കേൾക്കേണ്ടിവന്നത് വിശ്വാസികളായിട്ടുള്ളവ രിൽനിന്നു തന്നെയാണ്. അവിശ്വാസികൾ അത്ഭുതത്തോടെ നോക്കിക്കാ ണുമ്പോൾ വിശ്വാസികളായിട്ടുള്ള സ്ത്രീകളും പുരുഷന്മാരും ഇതെ ന്തൊരു വൃത്തികെട്ട കോലം എന്ന് പരസ്യമായി ആക്ഷേപിക്കുകയാണ് ചെയ്യുക. മറ്റു ചിലർ പുച്ഛഭാവത്തോടെ നോക്കുകയും കുഴക്കുന്ന പല ചോദ്യങ്ങളും തിരിച്ചും മറിച്ചും ചോദിച്ച് ആശയക്കുഴപ്പത്തിലാക്കാറുമു ണ്ട്. മറവി, ഓർമ്മക്കുറവ് എന്നീ മനുഷ്യർക്കുള്ള പൊതുവായ പോരാ യ്മകൾ സൂക്ഷ്മമായി നിരീക്ഷിക്കുകയും ആ ഒരു പോരായ്മ മനുഷ്യ സഹജമാണെന്ന് പോലും മനസ്സിലാക്കാതെ, എല്ലാ സൽപ്രവർത്തിക ളേയും തള്ളിപ്പറഞ്ഞ്, പോരായ്മകൾ വലുതായി കാണിച്ച് അത് ആഘോ ഷമാക്കി മാറ്റുകയും ചെയ്യും. ഏതൊരു മനുഷ്യന്റേയും നന്മ, നന്മയായി ത്തന്നെയാണ് അല്ലാഹു രേഖപ്പെടുത്തുക. നന്മ ചെയ്യുന്നവരുടെ തിന്മ കളും തിന്മയായി തന്നെ രേഖപ്പെടുത്തും. ഒരു നന്മക്ക് അല്ലാഹു ഉദ്ദേശി ക്കുന്ന അത്രയും മടങ്ങ് പ്രതിഫലവും, ഒരു തിന്മക്ക് (ഒരു തിന്മയായി തന്നെ രേഖപ്പെടുത്തുകയും) അതിന് തക്കതായ ശിക്ഷയുമാണ് അല്ലാ ഹുവിങ്കൽനിന്ന് ലഭിക്കുക. നന്മകൾക്ക് പ്രതിഫലം നൽകുവാനും, തിന്മ കൾ പൊറുത്തുതരുവാനും കാരുണ്യവാനും കരുണാനിധിയുമായ റബ്ബ് മാത്രമേ ഉള്ളു. അനേകം നന്മകൾ ചെയ്ത് അവസാന നിമിഷം നരകം വാങ്ങിയവരും, അനേകം തിന്മകൾ ചെയ്ത് അവസാന നിമിഷം സ്വർഗ്ഗം

വാങ്ങിയവരുമുണ്ടെന്ന് ഓർക്കുക. അതുകൊണ്ടു മാത്രം തന്നെ കഴിവിൽ അഹങ്കരിക്കുവാനോ, കഴിവില്ലാത്തവരെ പരിഹസിക്കുവാനോ പാടില്ല എന്ന് അല്ലാഹു വ്യക്തമാക്കുന്നു. വിശ്വാസികൾക്ക് വിശ്വാസത്തിൽ ഉറച്ചുനിൽക്കുവാനും അല്ലാത്തവർക്ക് ഇദായത്ത് നൽകുവാനും സദാ അല്ലാഹുവോട് ദുആ ഇരക്കാം. എല്ലാം അല്ലാഹുവിന്റെ വിധിപ്രകാരം സംഭവിച്ചുകൊണ്ടേയിരിക്കുമെന്ന് മാത്രം. എഴുതുന്ന ഈ എളിയവൾക്കും, വായിക്കുന്ന എല്ലാ ഓരോരുത്തർക്കും എല്ലാ ഇസ്ലാമീക നിയമ നിർദ്ദേശങ്ങളും ബാധകമാണ്. ഭൂമിയിൽ അല്ലാഹു (സു:ത) നിയോഗിച്ചിട്ടുള്ള ഒരു പ്രവാചകരും ദൗത്യനിർവ്വഹണവുമായി സമാധാനത്തോടെ ഭൂമിയിൽനിന്നും വിടപറഞ്ഞിട്ടില്ല. ഇബ്ലീസിന്റെ സാന്നിദ്ധ്യം എപ്പോഴും തിരിച്ചറിഞ്ഞ ഭൂമിയിലെ അല്ലാഹുവിന്റെ പ്രവാചകർ, ഇബ്ലീസിന്റെ കടന്നുകയറ്റമില്ലാത്ത ഒരദൃശ്യലോകവുമായി സദാ ആശയവിനിമയത്തിലായിരുന്നു. ഭൂമിയിൽ പിശാച് സ്വസ്ഥത തരില്ല എന്ന മനുഷ്യർക്കുള്ള അല്ലാഹുവിന്റെ സന്ദേശം അല്ലാഹു (സു:ത) ഭൂമിയിൽ എത്തിക്കുന്നതും പ്രവാചകന്മാരിലൂടെ മാത്രമാണ്. വൻ പാപങ്ങളും, ഫസാദും, ഫിത്നയും, നമീമത്തും, അതുപോലുള്ള മറ്റനേകം ദുഷ്പ്രവർത്തികളും, ചീത്ത ചിന്തകളും മുഴുവനായും ഉപേക്ഷിച്ച് പ്രവാചകന്മാർ സ്വപ്നംകണ്ട, അന്ത്യപ്രവാചകൻ മുഹമ്മദു റസൂലുല്ലാഹി (സ്) സത്യം ബോധ്യപ്പെടുത്തിതന്ന ആ അത്ഭുതലോകത്തിലേക്ക് (സ്വർഗ്ഗത്തിലേക്ക്) ശാശ്വത വിജയത്തിനായി നമുക്കും തയ്യാറെടുക്കാം. "തെറ്റായ ഒരു കാര്യവുമായും ഞാൻ ആരോടും മൽസരത്തിനില്ല, തെറ്റായ കാര്യങ്ങൾ ആരിൽനിന്നും അനുകരിക്കാനുമില്ല എന്ന ദൃഢനിശ്ചയത്തോടെ മാത്രം. തെറ്റായ അനുകരണം മഹാവിപത്താണ് വരുത്തിവെക്കുക എന്ന് ഓർക്കുക.

നാം ഓരോരുത്തരും നമ്മോടുതന്നെ ചോദിക്കേണ്ടുന്ന ഒരു ചോദ്യമുണ്ട്. "ഞാൻ ആരാണ്"? "സദാ പിശാചിന്റെ വലയിലകപ്പെട്ട് ചെറുതും വലുതുമായ അനേകം തെറ്റുകൾ നിത്യജീവിതത്തിൽ ധാരാളം സംഭവിച്ചുപോകുവാൻ സാധ്യതയുള്ള കഴിവും കഴിവുകേടും സമന്വയിപ്പിച്ച് അല്ലാഹു സൃഷ്ടിച്ചിട്ടുള്ള ഒരടിമയാണ് ഞാൻ" എന്ന ഉത്തരം കണ്ടെത്താനാവും. മറ്റുള്ളവരുടെ കഴിവുകളിൽ അസൂയപ്പെടാതിരിക്കുവാനും, അവരരവരുടെ കഴിവുകേട് തിരിച്ചറിയുവാനും ഏറ്റവും നല്ല മാർഗ്ഗവും എല്ലാവരും അല്ലാഹുവിന്റെ ബലഹീനരായ അടിമകളാണ് എന്ന് തിരിച്ചറിയുക മാത്രമാണ്. കുറഞ്ഞ ആയുസ്സും, ആരോഗ്യവുമുള്ള മനുഷ്യർ എന്തിനെച്ചൊല്ലി അഹങ്കരിക്കണം. വേണ്ട, അഹങ്കാരം നരകമാണ് സമ്മാനിക്കുക. അത് നമുക്ക് (വിശ്വാസികൾക്ക്) ഒറ്റക്കെട്ടായി നിന്നുകൊണ്ട്

തകർക്കണം. ഒരു വിഷയത്തിലും അഹങ്കാരമില്ലെങ്കിൽ പിന്നെ സ്വന്തം ശരീരത്തിലെ ജിന്നു കൂട്ടുകാരൻ മുസ്‌ലിമാകും. അപ്പോൾ മാത്രമാണ് ഏതൊരു മുസ്‌ലിം ഉമ്മത്തിനും വിശ്വാസത്തിന്റെ ശക്തി ലഭിക്കുക. അല്ലാഹു തുണക്കട്ടെ, ആമീൻ.

അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ പൊതുജീവിതത്തിലും സ്വകാര്യ ജീവിതത്തിലും ആത്മാർത്ഥ സേവനം അനുഷ്ഠിക്കുന്ന (മേലിലും അല്ലാഹു അത് നിലനിർത്തിക്കൊടുക്കട്ടെ, ആമീൻ.) ഈ എളിയവളുടെ പ്രിയപ്പെട്ട ഭർത്താവാണ് ഓരോ രചനയുടേയും ആദ്യവായന നിർവ്വഹിക്കുന്നത്. തെറ്റുകൾ ചൂണ്ടിക്കാണിക്കുകയും ഇന്നകാര്യംകൂടെ ഉൾപ്പെടുത്തിയിരുന്നുവെങ്കിൽ നന്നായിരുന്നുവെന്ന് അഭിപ്രായപ്രകടനങ്ങൾ നടത്താറുമുണ്ട്. അല്ലാഹുവിൽ നിന്ന് മാത്രം പ്രതിഫലം അർഹിച്ചു ചെയ്യുന്ന ഒരു ദീനീ പ്രവർത്തനം എന്ന നിലയിൽ എല്ലാവിധ പ്രോത്സാഹനങ്ങളും സാമ്പത്തീക സഹായങ്ങളും സദാ നൽകിക്കൊണ്ടാണ് എപ്പോഴും ഭർത്താവിൽനിന്നും പൂർണ്ണ പിൻതുണ ലഭിക്കാറുള്ളത്. അവരുടെ ഭവനത്തിൽ വെച്ച് അവർ വാങ്ങിതരുന്ന കടലാസും, പേനയും ഉപയോഗിച്ച് എഴുതുന്ന ഓരോ അലിഫ് അക്ഷരത്തിനും, പ്രതിഫലം അല്ലാഹുവിൽനിന്നും ലഭിക്കുമെങ്കിൽ ഇൻശാ അല്ലാഹ് അതിനർഹതയുള്ള ആദ്യത്തെ വ്യക്തിയും ഈ എളിയവളുടെ പ്രിയപ്പെട്ട ഭർത്താവ് തന്നെയാണ്. ഇഹത്തിലും, പരത്തിലും തക്കതായ പ്രതിഫലം ഏറ്റവുമധികം ഇരട്ടിപ്പിച്ച് നൽകി അവരെയും അവരുടെ സന്താന പരമ്പരകളെയും അല്ലാഹു (സു:ത) അനുഗ്രഹിക്കുമാറാകട്ടെ, ആമീൻ.

കൂട്ടായ സംരംഭംകൊണ്ടു മാത്രം വിജയത്തിലെത്തിക്കുവാൻ കഴിയുന്ന ഒരു മേഖലായണ് പുസ്തകരചന. പിന്നിൽ പ്രവർത്തിച്ച എല്ലാ മാന്യവ്യക്തികൾക്കും, പണ്ഡിത പ്രമുഖർക്കും തക്കതായ പ്രതിഫലം നൽകി അല്ലാഹു (സു:ത) അനുഗ്രഹിക്കുമാറാകട്ടെ, ആമീൻ.

വിശ്വാസികളായിട്ടുള്ള സ്ത്രീ-പുരുഷന്മാരോട് അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. "നിങ്ങൾക്ക് സമാധാനമടയുവാൻ ഇണകളേയും ഭവനങ്ങളേയും സന്താനങ്ങളേയും നൽകി നാം (അല്ലാഹു) അനുഗ്രഹിച്ചിരിക്കുന്നു." എന്ന്. ഇസ്‌ലാമീക അന്തരീക്ഷവും മതാനുഷ്ഠിത ചുറ്റുപാടുമുള്ള ഭവനങ്ങളാണ് അല്ലാഹുവിന്റെ കാഴ്ചപ്പാടിൽ സുരക്ഷിത ഭവനം.

ഒരു ഭവനത്തിൽ ഒരു മേലധികാരി, അത് ഭർത്താവായ പുരുഷനും, ഒരു ഭരണകർത്താവ് (ഭവനങ്ങൾക്കകത്ത്) അത് ഭാര്യയായ സ്ത്രീയുമാണ്. അത്തരം ഭവനങ്ങളാണ് അല്ലലുകളില്ലാത്ത സുരക്ഷിത ഭവനത്തിന്റെ ഫലം ചെയ്യുക. അവിടെ വൈവാഹിക ജീവിതത്തെ അലങ്കോ

ലപ്പെടുത്തുന്ന മറ്റു പുരുഷന്മാരോ, അന്യസ്ത്രീകളോ ഇവർ ഇരുകൂട്ടരും കൂടിക്കലർന്നിട്ടുള്ള ചിത്രങ്ങളോ, മറ്റു വിഷയങ്ങളോ കടന്നുവരുവാൻ പാടില്ല.

ഒട്ടുമിക്ക കുടുംബകലഹങ്ങൾക്കും ഒന്നുകിൽ രണ്ടാമതൊരു പുരുഷൻ. അല്ലെങ്കിൽ രണ്ടാമതൊരു സ്ത്രീ എന്ന് കണ്ടെത്താനാവും. തെളിവുകൾ എക്കാലത്തും ധാരാളം ലഭിക്കുമെങ്കിലും ആരുംതന്നെ ഇസ്‌ലാം മതം വിരോധിച്ച തെറ്റായ അത്തരം പ്രവർത്തനങ്ങളിൽനിന്നും സ്വമേധയാ പിൻമാറുവാൻ തയ്യാറാവുന്നില്ല.

ഭവനങ്ങൾക്കകത്തും, പുറത്തും വേണ്ടതിനും വേണ്ടാത്തതിനും എല്ലാം സ്ത്രീയും പുരുഷനും കൂടിക്കലർന്നിട്ടുള്ള ചുറ്റുപാടുകൾ നിരന്തരം കടന്നുകൂടുമ്പോൾ, നിശ്ശേഷം അതിൽനിന്നും വിട്ടുനിൽക്കുവാൻ സാധ്യമാവാത്ത ഒരു സ്ഥിതിവിശേഷമാണ് മൊത്തത്തിൽ എല്ലാ വിശ്വാസികളുടെ ഭവനങ്ങളിലും കാണുന്നത്. മറ്റുമതസ്ഥരുടെ കൂടെ അടുത്തിടപഴകിക്കൊണ്ടുള്ള നിത്യജീവിതത്തിൽ പൊതുവായ നിയമങ്ങൾ അങ്ങിനെ വിശ്വാസികളുടെ ഭവനങ്ങളിലും കടന്നുകൂടുന്നു. (സംഭവിക്കുന്നു) പടക്കംപൊട്ടിച്ചും പരസ്യമായ കുറ്റകൃത്യങ്ങൾ ചെയ്തും, ചെയ്യിച്ചും കുട്ടികളടക്കമുള്ളവർ ഏറ്റവും വിലപിടിപ്പുള്ള സൂമിങ്ങ് കേമറയിലൂടെ സ്ത്രീകളുടെ ദൃശ്യങ്ങൾ പകർത്തിയും, ആദം നബി (അ) യുടെ കാലം മുതൽ ഭൂമിയിലെ മൊത്തം മനുഷ്യർക്കും അല്ലാഹു വിരോധിച്ചിട്ടുള്ള സംഗീതം ആസ്വദിച്ചും, പാശ്ചാത്യ സമ്പ്രദായമായ ബുഫെ സംവിധാനത്തിലൂടെ ഭക്ഷണം നൽകിയും തിന്നും, കുടിച്ചും കൂത്താടിയും എന്റെ കേരളം സുന്ദരകേരളം എന്ന സന്ദേശത്തിന്റെ ജീവിച്ചിരിക്കുന്ന ദൃക്സാക്ഷികളായി ഹിന്ദു, ക്രൈസ്തവ, മുസ്‌ലിം കുടുംബങ്ങളിൽ തുല്ല്യമായ നിയമങ്ങളോടെ വിവാഹസദ്യകൾ നടത്തപ്പെടുന്നു. വേഷഭൂഷാദികളിലും എങ്ങും തുല്ല്യതയാണ്. നിക്കാഹും, ഏറ്റവും കുറഞ്ഞ സമയംകൊണ്ട് നിർവ്വഹിക്കപ്പെടുന്ന മതപ്രസംഗവും ഒഴിച്ചാൽ ബാക്കിയെല്ലാം അനിസ്‌ലാമികം. ”നിങ്ങൾ എന്തുകൊണ്ട് വിവാഹസദ്യ, സൽക്കാരങ്ങൾ, ജനന-മരണസഭകളിൽ പങ്കെടുക്കുന്നില്ല, അതും അല്ലാഹു വിരോധിച്ചതാണോ. ഇതെന്തൊരു മനുഷ്യജന്മം എന്ന് ഇസ്‌ലാമിക നിയമനിർദ്ദേശങ്ങളുടെ ആദ്യപാഠംപോലും പഠിക്കാതെ എല്ലാ മതാചാരങ്ങളും കൂട്ടിക്കുഴച്ച് ജീവിക്കുന്ന ചില മനുഷ്യർ യാതൊരുവിധ ലജ്ജയും പേടിയുമില്ലാതെ ചോദിക്കുന്നു. വീട്ടിൽ അടച്ചുപൂട്ടിയിരുന്ന് എന്തെടുക്കുന്നു എന്ന് അറിയേണ്ടവരുമുണ്ട്. സഹോദരീ, ഒരുപാട് ഉത്തരവാദിത്വങ്ങളുള്ള ഒരടിമയാണ് ഞാൻ. ഈ എളിയവൾ അല്ലാഹു അനുഗ്രഹിച്ചുനൽകിയ ആ ഭവനത്തിനകത്ത് ഇരിക്കുമ്പോൾ മാത്രമാണ് ഏറ്റവും സുരക്ഷിതത്വവും

സമാധാനവും അനുഭവപ്പെടുന്നത് എന്ന് നിശ്ശബ്ദമായ ഭാഷയിൽ അവരോട് പറയും. ഏറ്റവും നല്ല കുടുംബവും ഏറ്റവും നല്ല ഇസ്‌ലാമിക ആദർശവും മുറുകെ പിടിച്ച് ജീവിച്ചിരുന്ന, അല്ലാഹുവിന്റെ സജ്ജനങ്ങളായ മുഅ്മിനീങ്ങളുടെ ഉമ്മമാരായ പ്രവാചകപത്നിമാരെ അനുകരിക്കുവാൻ ചുരുങ്ങിയപക്ഷം ഒരു ശ്രമം നടത്താൻ വേണ്ടിയെങ്കിലും ഹിജ്റയുടെ മുമ്പും ആദ്യവർഷങ്ങളിലൂടേയും എന്നും ഒരു യാത്ര പോകും. സാന്ദർഭികമായി മക്കൾ ചിലപ്പോൾ പറയും, "ഉമ്മ ഈ കാലഘട്ടത്തിലൊന്നും ജീവിക്കേണ്ടിയിരുന്ന ഒരാളായിരുന്നില്ല." അല്ലാഹുവിന്റെ റസൂൽ (സ) യുടെ ഉമ്മത്താകുവാനുള്ള വിധി. അതാണ് ഏറ്റവും നല്ല വിധി. ഈ കാലഘട്ടത്തിലായാൽ പോലും.

മതവിരുദ്ധമായ എല്ലാവിധ ആഘോഷങ്ങൾക്കും കൂട്ടുനിന്നുകൊണ്ട് തെറ്റായ അഭിപ്രായപ്രകടനങ്ങൾ നടത്തുന്നത് കുറ്റകരമാം. അല്ലാഹുവിനെ പാടെ വിസ്മരിക്കുന്ന ഒരു സമ്മേളനങ്ങളിലും പങ്കെടുക്കുവാൻ വിശ്വാസികൾക്ക് പാടുള്ളതല്ല. നല്ലവരായ അല്ലാഹുവിന്റെ മലക്കുകൾ അത്തരം ആഘോഷങ്ങളിൽ പങ്കെടുക്കുന്നവരെ സദാ ശപിച്ചുകൊണ്ടിരിക്കും. (റബ്ബ് കാക്കട്ടെ, ആമീൻ.)

ഇസ്‌ലാം മതത്തെ ആഴത്തിൽ മനസ്സിലാക്കിയാൽ ഒരു വിശ്വാസിയും മനസ്സറിഞ്ഞ് ഒരിക്കലും ചിരിക്കില്ല. സദാ കണ്ണുനീർ വാർത്ത് ജീവിതത്തിലെ 5-ാംഘട്ടം മുതൽ ആരംഭിക്കുവാനുള്ള വിധിനിർണ്ണയ ശിക്ഷകളുടെ, രക്ഷകളുടെ ലോകത്ത്, അനന്തമായ ബർസഖിലേക്കുള്ള ഒറ്റക്കുള്ള യാത്രയെക്കുറിച്ചോർത്ത് കണ്ണുനീർ വാർത്തുകൊണ്ടിരിക്കും. ആത്മാവിന്റെ സൃഷ്ടിപ്പ് നടന്ന കാലം, അദൃശ്യലോകം, മരണശേഷമുള്ള ജീവിതമെല്ലാം മനുഷ്യർക്കജ്ഞാതമാണ്. എന്ത് ത്യാഗം സഹിച്ചും പരമാവധി നന്മ വർദ്ധിപ്പിക്കുക. അതേ ഉള്ളൂ ഒരു മാർഗം. തുലാസിൽ ഒരിക്കലും തിന്മയുടെ ഘനം തൂങ്ങരുത്. (റബ്ബ് കാക്കട്ടെ, ആമീൻ.)

ഇൻശാ അല്ലാഹ് ഏറെ സാഹസമുള്ള (സംതൃപ്തിയോടെ) രണ്ട് ഗ്രന്ഥരചനകളുടെ ആഗ്രഹപൂർത്തീകരണത്തിനായും അല്ലാഹുവിന്റെ കൃപ തേടുന്നു. 'ഇസ്‌ലാമും മുഹമ്മദ് നബി (സ) യും' എന്ന പേരിൽ പ്രവാചകൻ (സ) യുടെ ജീവിതചരിത്രം വളരെ ലളിതമായി വിവരിച്ചുകൊണ്ടുള്ള ഒരു ഗ്രന്ഥം. വിശുദ്ധ ഖുർആനിലെ ഇരുപത്തിഅഞ്ച് അമ്പിയാ മുർസല്ലുകളുടെ ജീവിതചരിത്രമാണ് രണ്ടാമത്തേത്. ഇൻ അല്ലാഹ് രണ്ട്, മൂന്ന് വർഷത്തിനകം ആഗ്രഹം പൂർത്തീകരിക്കാനാവുമെന്ന അതിയായ പ്രതീക്ഷയിലാണ്.

വായനക്കാരുടെ ആവശ്യത്തെ മാനിച്ച് മാഷും ടീച്ചറും എന്ന പുസ്തകത്തിന്റെ രണ്ടാം ഭാഗവും പത്ത് സ്വഹാബാക്കളുടെ ചരിത്രവും ആഗ

ഹങ്ങളുടെ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്തിനും റബ്ബിന്റെ കൃപ തന്നെ വേണം. അല്ലാഹു തുണക്കട്ടെ. ആമീൻ.

ഇനിയുള്ള കാലമത്രയും ഇൻശാ അല്ലാഹ് ജീവിതലക്ഷ്യവും പുസ്തകലോകത്ത് ജീവിക്കുക എന്നതു മാത്രമാണ്. അല്ലാഹുവിന്റെ വചനങ്ങളും ഒരിക്കലും എഴുതിയാലും എഴുതിയാലും തീരില്ല എന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വെല്ലുവിളിച്ചിട്ടുള്ള വിശുദ്ധ ഖുർആനിന്റെ ആശയവും ആവർത്തിച്ച് ഇൻശാ അല്ലാഹ് എഴുത്തിലൂടെയുള്ള തൗഹീദ് പ്രബോധനം. ഈ രംഗത്തേക്കുള്ള കാൽവെപ്പ് ഒന്നും അറിയാതെ ആയിരുന്നു. ഇനി അറിവ് നേടണം, പരിഹസിക്കുന്നവരോട് പ്രതികാരം ചെയ്യുവാനുള്ള ഏകമാർഗ്ഗം. സത്യത്തിന്റെ സന്ദേശം, പ്രചരിപ്പിക്കുക വഴി മാത്രമാണ്.

വിഭാഗീയതയെ തീർത്തും നിരുൽസാഹപ്പെടുത്തിക്കൊണ്ട് തികച്ചും വിശുദ്ധ ഖുർആനും ഹദീസും ഉൾക്കൊള്ളിച്ചുകൊണ്ടാണ് എല്ലാ പുസ്തകരചനകളും നിർവ്വഹിച്ചിട്ടുള്ളത്. എങ്കിലും വിഭാഗീയത രൂക്ഷമായതിന്റെ തിക്തഫലങ്ങൾ പലപ്പോഴും പല തടസ്സങ്ങൾക്കും കാരണമായി. വിശേഷിച്ചും സ്ത്രീ-പ്രസിദ്ധീകരണം എന്ന നിലയിൽ പ്രാധാന്യം കൽപിക്കാതെ തഴയപ്പെട്ട അവസ്ഥ.

വ്യത്യസ്ഥ തലങ്ങളിൽ നിർത്തിക്കൊണ്ടാണ് സ്ത്രീയേയും പുരുഷനേയും അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്. പുരുഷൻ, സ്ത്രീയെ സംരക്ഷിക്കണം എന്ന സന്തുലന നിയമവ്യവസ്ഥ. "അല്ലാഹു നിങ്ങളുടെ നിലനിൽപിനുള്ള മാർഗ്ഗമായി നിശ്ചയിച്ചുതന്നിട്ടുള്ള നിങ്ങളുടെ സ്വത്തുക്കൾ നിങ്ങൾ വിവേകമില്ലാത്തവർക്ക് കൈവിട്ടുകൊടുക്കരുത്. എന്നാൽ അതിൽനിന്നും നിങ്ങൾ അവർക്ക് ഉപജീവനവും വസ്ത്രവും നൽകുകയും അവരോട് മര്യാദയുള്ള വാക്ക് പറയുകയും ചെയ്യുക." (സു:നിസാഅ്: ആയത്ത്: 5)

"പുരുഷൻമാർ സ്ത്രീകളുടെ മേൽ നിയന്ത്രണാധികാരമുള്ളവരാകുന്നു. മനുഷ്യരിൽ ഒരു വിഭാഗത്തിന് മറ്റു വിഭാഗത്തേക്കാൾ അല്ലാഹു കൂടുതൽ കഴിവു നൽകിയത് കൊണ്ടും (പുരുഷൻമാർ) അവരുടെ ധനം ചെലവഴിച്ചതുകൊണ്ടുമാണത്...." (സു: നിസാഅ്: ആയത്ത്: 34)

സൂറത്ത് നിസാഅ്-ൽ 5-ാമത്തെ ആയത്തിൽ സൂചിപ്പിച്ച 'വിവേകമില്ലാത്തവർ' എന്ന് വിശുദ്ധ ഖുർആൻ സംബോധന ചെയ്തിട്ടുള്ളത്, സ്ത്രീകൾ, കുട്ടികൾ, അവിവേകികൾ എന്നിവരെ കുറിച്ചാണ്. ഇതേ സൂറത്തിൽ (നിസാഅ്) 34-ാമത്തെ ആയത്തിൽ പുരുഷൻമാർ സ്ത്രീകളുടെ മേൽ നിയന്ത്രണാധികാരമുള്ളവരാണെന്നും വ്യക്തമാക്കുന്നു. സ്ത്രീകളെ സംബന്ധിച്ച ഈ രണ്ട് പ്രയോഗങ്ങളും സൂചിപ്പിക്കുന്നത്

(വ്യക്തമാക്കുന്നത്) പുരുഷനാണ് സ്ത്രീയെ ഭരിക്കേണ്ടത്, സംരക്ഷി ക്കേണ്ടത് എന്നു തന്നെയാണ്. വിശദീകരണം വായിക്കുമ്പോൾ സന്ദേശം കൂടുതൽ വ്യക്തമാകും.

പുരുഷന്മാരുടെ ശരീരഘടന സ്ത്രീകളുടെ ശരീരഘടനയിൽനിന്ന് വ്യത്യസ്തമാണ്. പുരുഷന്മാർക്ക് സ്ത്രീകളെ അപേക്ഷിച്ച് ഏതു സമ യത്തും എവിടെയും തനിച്ചു പോകാമെങ്കിൽ സ്ത്രീകൾക്ക് ദൂരയാത്ര യിലും രാത്രികാലങ്ങളിലും മറ്റും തനിച്ചുപോകൽ സുരക്ഷിതമല്ല. ഇതാണ് ഒന്നാമത്തെ കാരണം. പുരുഷൻ അദ്ധ്വാനിക്കുകയും ആ ധന ത്തിൽനിന്ന് അവൾക്കുവേണ്ടി ചിലവഴിക്കുന്നു എന്ന കാരണമാണ് പുരു ഷൻ സ്ത്രീയുടെ മേലധികാരിയാകുവാനുള്ള രണ്ടാമത്തെ കാരണം. സ്ത്രീകൾക്ക് ഭക്ഷണവും, പാർപ്പിടവും, വിവാഹമൂല്യവും (മെഹർ) നൽകുവാൻ പുരുഷന് സാമ്പത്തീകശേഷി ഇല്ലാത്തപക്ഷം അങ്ങിനെ യുള്ളവർ വിവാഹിതരാകാതെ വ്രതമനുഷ്ഠിച്ച് ആത്മനിയന്ത്രണം പാലിച്ച് ജീവിക്കണമെന്നുമാണ് അങ്ങിനെയുള്ള പുരുഷന്മാരെ പ്രവാച കൻ (സ) ഉപദേശിച്ചിട്ടുള്ളത്.

പുരുഷൻ എക്കാലവും വിശുദ്ധ ഖുർആനിന്റെ സന്ദേശം ഉൾക്കൊണ്ട് മുസ്ലിം ഉമ്മത്തായ സ്ത്രീയെ ഇസ്ലാമിന്റെ നിയമപരിധിക്കുള്ളിൽ സംര ക്ഷിച്ചിരുന്നുവെങ്കിൽ ഇത്രയധികം വിശ്വാസികളായ സ്ത്രീകൾ മതം വിരോധിച്ച പ്രവർത്തനങ്ങൾക്ക് മുന്നിട്ടിറങ്ങുമായിരുന്നില്ല. മതപരമായ വിഷയങ്ങളിൽ "മിണ്ടാതെ അവിടെ അടങ്ങിയിരുന്നോ ആണുങ്ങളുടെ ചൊൽപടിക്ക് നിൽക്കാനാണ് പെണ്ണിനോട് അല്ലാഹു കൽപിച്ചിട്ടുള്ളത് എന്ന മട്ടിൽ ഇസ്ലാമിക നിയമം അനുസരിപ്പിക്കുകയും, ഭവനങ്ങൾക്ക കത്ത്, ഒത്തൊരുമയോടുകൂടി എല്ലാ കാര്യങ്ങളും എല്ലാവരും പരസ്പര സഹായ സഹകരണത്തോടുകൂടി നിർവഹിക്കുവാൻ ശ്രമിക്കുകയുമാ യിരുന്നു സംഭവിക്കേണ്ടിയിരുന്നത്. അതാണ് പ്രവാചകൻ (സ) യുടെ ഉത്തമമായ മാതൃക വിശ്വാസികൾക്ക് ബോധ്യപ്പെടുത്തി തരുന്നത്.

വിശ്വാസികളുടെ ഭവനങ്ങളിൽ സാധാരണയായി സംഭവിക്കുന്നത് നേർവിപരീതമായ രീതിയാണ്. ഭവനങ്ങൾക്കകത്ത് വിട്ടുവീഴ്ചയില്ലാത്ത പെരുമാറ്റവും ദേഷ്യവും, ഭവനങ്ങൾക്ക് പുറത്ത് സ്ത്രീക്ക് എന്തിനും അനുവാദം കൊടുക്കുന്ന രീതി. വേഷത്തിലും, എവിടെ, എന്തിന് പോകുന്നു എന്ന വിഷയത്തിലും തർക്കമില്ല. സ്ത്രീ എന്തിനും വിവേകം വൈകി ഉദിക്കുന്ന വിഭാഗത്തിലാണെന്ന് അല്ലാഹു വെളിപ്പെടുത്തിയിട്ടു ണ്ടെങ്കിൽ പുരുഷൻ, സ്ത്രീയെ, ഭവനങ്ങൾക്കകത്തും, പുറത്തും, എല്ലാം മതപരമായി സംരക്ഷിച്ചിരിക്കണം. സ്ത്രീക്ക് ഭവനത്തിനകത്തും പുറ ത്തും സ്വാതന്ത്ര്യം അമിതമായി നൽകുന്ന മറ്റൊരു വിഭാഗമുണ്ട്. അവർ

ഭാര്യ, ഭർത്താവിനെ നിയന്ത്രിക്കുന്ന രീതിയാണ്. ഒച്ചവെച്ചും സദാ കുറ്റപ്പെടുത്തിയും, കുടുംബത്തിന്റെ സ്വസ്ഥത എന്നെന്നേക്കുമായി നഷ്ടപ്പെടുന്ന അവസ്ഥ. ഏറ്റവും നീചവും മതം വിരോധിച്ചതുമായ കുറ്റകൃത്യമാണതെന്നോർക്കുക. അത്തരം തെറ്റായ പ്രവർത്തികൾ ചെയ്യുന്നവർക്ക് സ്വർഗ്ഗത്തിന്റെ പരിമളം പോലും ലഭിക്കുകയില്ല എന്ന് പ്രവാചകൻ (സ) അരുളിയിരിക്കുന്നു.

പുരുഷൻമാരുടെ പൂർണ്ണ പിൻതുണയില്ലാത്തതുകൊണ്ട് മതപരമായ മുസ്ലിം സ്ത്രീയുടെ കഴിവുകൾ പരിഗണിക്കപ്പെടാതെ പോകുന്നു എന്നത് സംഭവിച്ചുകൂടാത്ത മറ്റൊരു വിഷയമാണ്.

എന്നാൽ വിശുദ്ധ ഖുർആനിലെ സൂറത്ത്, നിസാഅ്-ൽ തന്നെ 124-ാമത്തെ ആയത്തിൽ വ്യക്തമാക്കിയതെന്താണെന്ന് നോക്കാം.

"ആണാകട്ടെ പെണ്ണാകട്ടെ, ആർ സത്യവിശ്വാസികളായിക്കൊണ്ട് സൽപ്രവർത്തികൾ ചെയ്യുന്നുവോ അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാണ്. അവരോട് ഒരു തരിമ്പും അനീതി കാണിക്കപ്പെടുന്നതല്ല" സു. നിസാഅ: ആയത്ത് 124)

അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ സത്യവിശ്വാസിനികളായിട്ടുള്ള എല്ലാ സ്ത്രീ ഉമ്മത്തിനും എല്ലാവിധ സൽപ്രവർത്തനങ്ങൾക്കുമുള്ള പ്രോത്സാഹനങ്ങളും പ്രതീക്ഷകളും നൽകുന്നു. ഭൂമിയിൽ ആരിലൂടെയൊക്കെയും തഴയപ്പെട്ടുവോ, പരലോകത്ത് രക്ഷ പ്രാപിക്കാം എന്ന വ്യക്തമായ സൂചനയാണ് ആ ആയത്തിലൂടെ വ്യക്തമാകുന്നത്. അല്ലാഹുവിന്റെ നീതിന്യായ വ്യവസ്ഥയിൽ ഒരു വിശ്വാസിയും വെറുതെ തഴയപ്പെടില്ല.

ഈ രംഗത്ത് (പുസ്തക രംഗത്ത്) ദീനീ പ്രബോധനം എന്ന നിലയിൽ ഭൂരിപക്ഷം വിശ്വാസികളിൽനിന്നും ലഭിച്ച പ്രതികരണം വളരെ മോശമായിരുന്നു.

കണ്ണുകൊണ്ട് കാണുവാനും, കാതുകൊണ്ട് കേൾക്കുവാനും നാവുകൊണ്ട് ഉച്ചരിക്കുവാനും, അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കുവാനും പാടില്ലാത്ത മതം വിരോധിച്ച പല പ്രസിദ്ധീകരണങ്ങളും (ഓഡിയോ, വീഡിയോ, സംഗീതം, ദൃശ്യങ്ങൾ ഉൾപ്പെടെ) വിലകൊടുത്ത് വാങ്ങുമ്പോൾ അഥവാ തുച്ഛമായ വിലക്ക് നരകം വിലക്ക് വാങ്ങുമ്പോൾ നല്ല അറിവ് പകരുന്ന, നല്ല പ്രസിദ്ധീകരണങ്ങൾക്ക് പ്രതികൂലമായാണ് പൊതുവെ പ്രതികരണം ലഭിച്ചത്. ടെലിഫോൺ മാർഗ്ഗവും, ലളിതമായ മതപഠനം എന്ന നിലയിലും പല ശ്രമങ്ങളും നടത്തിനോക്കി. തിരക്ക് പിടിച്ച ഭൗതീക ജീവിതത്തിൽ (ലഭിച്ച പരിമിതമായ അറിവ് മറ്റുള്ളവർക്ക് പകരുക എന്ന ലക്ഷ്യത്തോടെ) അടങ്ങിയൊതുങ്ങി ആരാലും ശ്രദ്ധിക്ക

പ്പെടാതെയുള്ള ഇൽമ് (ദീനി,മത) പഠനം അങ്ങനെ വെളിച്ചം കാണാതെ പോയി. കണ്ടാൽ സംസാരിക്കാതെയും, ഒറ്റപ്പെടുത്തിയും അല്ലാഹുവിന്റെ മതചിഹ്നങ്ങളിൽപെട്ട അടയാളവസ്ത്രം ധരിച്ച ഭൂമിയിലെ അല്ലാഹുവിന്റെ പ്രതിനിധി അങ്ങനെ വിശ്വാസികളാൽ പോലും നിന്ദിക്കപ്പെട്ടു. (അത്തരം ദുഷ്ടചിന്തകളെ തൊട്ട് അല്ലാഹു കാത്തുരക്ഷിക്കട്ടെ, ആമീൻ) (സു:6:68, 69) എങ്കിലും ശ്രമം തുടർന്നു. ക്ലാസ്സിൽ പറയുവാൻ ഉദ്ദേശിച്ച പല പോയന്റ്സും ആവർത്തിച്ചെഴുതിയും വായിച്ചും, ലഭിക്കാത്തവ തേടിപ്പിടിച്ചും, അങ്ങിനെ പ്രതീക്ഷകളും, പ്രതിഫലങ്ങളും അല്ലാഹു (സു:ത) വാഗ്ദാനം ചെയ്യുന്ന സൽപ്രവർത്തികളുമായി പുസ്തകങ്ങളുടെ ലോകം അങ്ങിനെ ജീവിതത്തിനർത്ഥമുണ്ടാക്കി. ദീനിൽ വിശ്വാസം ദൃഢമാക്കിയ ചുരുങ്ങിയപക്ഷക്കാർക്ക് വേണ്ടി സാഹസവും സംതൃപ്തവും നിറഞ്ഞ രണ്ടുവർഷത്തെ കഠിനപ്രയത്നത്തിനൊടുവിൽ 'അൽഹംദുലില്ലാഹ്' ഇങ്ങനെയൊരു പ്രസിദ്ധീകരണം എന്ന ആഗ്രഹപൂർത്തീകരണം അല്ലാഹുവിന്റെ കൃപയോടുകൂടി സാക്ഷാത്ക്കരിക്കപ്പെട്ടു. ക്ലാസിൽ പറയുവാൻ ഉദ്ദേശിച്ച് എഴുതി തയ്യാറാക്കിയ ചുരുക്കം ചില ഭാഗങ്ങളൊഴിച്ച് ബാക്കി എല്ലാം പരമാവധി ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

വിശുദ്ധ ഖുർആനും, ഹദീസ് ഗ്രന്ഥങ്ങളും അവയെല്ലാം ഉൾപ്പെടുത്തിക്കൊണ്ടുള്ള പുസ്തകരചനയും ഒരത്ഭുത ലോകത്തേക്കാണ് ചിന്തകളെ കൊണ്ടെത്തിക്കുന്നത്. വിശ്വാസം പ്രകടമാക്കിയ ന്യൂനപക്ഷക്കാർക്ക് (ചുരുങ്ങിയ പക്ഷക്കാർക്ക്) വേണ്ടി അല്ലാഹുവിന്റെ വിധിപ്രകാരം തുടങ്ങിവെച്ച ഈ ഗ്രന്ഥം ഇൻശാ അല്ലാഹ് വിജയത്തിലെത്തിക്കുക തന്നെ ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നു. അല്ലാഹു ഉദ്ദേശിച്ചവർ ഏതൊരു വീട്ടിൽ ഏതൊരു നാട്ടിലായാലും സന്മാർഗം പ്രാപിക്കുക തന്നെ ചെയ്യും.

പ്രവാചകൻ (സ) യുടെ സാന്നിധ്യത്തിൽ പിതൃവ്യൻ അവിശ്വാസിയായതും (അബൂത്വാലിബ്) ക്രൂരനായ അവിശ്വാസിയുടെ ഭവനത്തിൽ നിന്നും (ഈജിപ്തിലെ ഭരണാധികാരി ഫിർഔൻ) ഭാര്യയായ ആസ്യ (റ) വിശ്വാസിയായിക്കൊണ്ട് സ്വർഗ്ഗം പുൽകിയതും വിശുദ്ധ ഖുർആൻ മനുഷ്യർക്കെല്ലാമുള്ള ദൃഷ്ടാന്തമായി അവതരിപ്പിക്കുന്നു.

"തീർച്ചയായും നിനക്കിഷ്ടപ്പെട്ടവരെ നിനക്ക് നേർവഴിയിലാക്കാനാവില്ല. പക്ഷെ അല്ലാഹു താനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു. സന്മാർഗ്ഗം പ്രാപിക്കുന്നവരെപ്പറ്റി അവൻ (അല്ലാഹു) നല്ലവണ്ണം അറിയുന്നവനാകുന്നു." (സുഃഖസസ്: ആയത്ത്: 56)

പ്രവാചകൻ മുഹമ്മദ് നബി (സ) യെ ചെറുപ്പം മുതൽ സഹായിച്ചു പോന്നിരുന്ന പിതൃവ്യനായിരുന്നു അബൂത്വാലിബ്. പ്രവാചകൻ (സ) ക്ക്

അബൂത്വാലിബ് സത്യവിശ്വാസിയായി കാണുവാൻ അതിയായ ആഗ്രഹമുണ്ടായിരുന്നു. അബൂത്വാലിബിന് മരണം ആസന്നമായ സമയത്ത് പോലും പ്രവാചകൻ (സ) അവരെ സത്യവിശ്വാസം സ്വീകരിക്കുവാൻ ക്ഷണിച്ചുകൊണ്ടിരുന്നു. പക്ഷെ ബിംബാരാധകനായിരുന്ന അബൂത്വാലിബ് സ്വന്തം വിശ്വാസങ്ങളെ തള്ളിപ്പറയുവാൻ കൂട്ടാക്കിയില്ല. ഈ സന്ദർഭത്തിൽ അവതരിച്ച സൂക്തമാണ് സൂറത്ത് ഖസസ് 56-ാമത്തെ സൂക്തമെന്നാണ് മിക്ക ഖുർആൻ വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്. ഓർക്കുക: പ്രവാചക കുടുംബത്തിൽ നിന്നാണ് ഒരാൾ പ്രവാചകൻ (സ) യുടെ സാന്നിധ്യത്തിൽ അവിശ്വാസിയായിക്കൊണ്ട് മരണമടയുന്നത്. അല്ലാഹുവിന്റെ വിധിയെ അംഗീകരിക്കുകയല്ലാതെ തടുക്കുവാൻ ആർക്കും കഴിയില്ലല്ലോ. വല്ലാത്തൊരു വിധി. അബൂത്വാലിബിന് നബി (സ) യുടെ ശുപാർശയും, അതുമൂലം ശിക്ഷയിൽഇളവും അല്ലാഹു നൽകി. (ബുഖാരി).

അബ്ബാസ്ബ്നു അബ്ദുൽ മുത്തലിബ് (റ) വിൽ നിന്ന് നിവേദനം. അബ്ബാസ് (റ) ചോദിച്ചു: 'അല്ലാഹുവിന്റെ തിരുദൂതരേ, താങ്കൾ താങ്കളുടെ പിതൃവ്യനായ അബൂത്വാലിബിനെ താങ്കളെ സംരക്ഷിക്കുകയും താങ്കൾക്കുവേണ്ടി കോപിക്കുകയും ചെയ്തിരുന്നുവല്ലോ." അവിടുന്ന് പറഞ്ഞു: "അതെ അഗ്നിയുടെ ആഴമില്ലാത്ത പരപ്പിലാണദ്ദേഹം. ഞാനില്ലായിരുന്നുവെങ്കിൽ നരകത്തിന്റെ അഗാധഗർത്തത്തിൽ അദ്ദേഹം ആകുമായിരുന്നു." (ബുഖാരി, മുസ്ലിം)

സൂറത്ത്തഹ്രിം ആയത്ത്-11ൽ പ്രതിപാദിച്ചതെന്താണെന്ന് നോക്കാം:

"സത്യവിശ്വാസികൾക്ക് ഒരു ഉപമയായി അല്ലാഹു ഫിർഔന്റെ ഭാര്യയെ എടുത്ത് ഉദ്ധരിച്ചിരിക്കുന്നു. അവൾ പറഞ്ഞ സന്ദർഭം: എന്റെ രക്ഷിതാവേ, എനിക്ക് നീ നിന്റെയടുക്കൽ സ്വർഗ്ഗത്തിൽ ഒരു ഭവനം ഉണ്ടാക്കിത്തരുകയും, ഫിർഔനിൽ നിന്നും അവന്റെ പ്രവർത്തനത്തിൽനിന്നും എന്നെ നീ രക്ഷിക്കുകയും ചെയ്യേണമേ. അക്രമികളായ ജനങ്ങളിൽ നിന്നും എന്നെ നീ രക്ഷിക്കേണമേ." (സു: ത്തഹ്രീം: ആയത്ത്: 11)

ഖിബ്ത്വി വംശജനായിരുന്ന, ഈജിപ്തിലെ ഭരണാധികാരി ഫിർഔന്റെ ഭാര്യയായിരുന്നു ആസ്യ (റ). മുസാ നബി (അ) യുടെ സന്ദേശത്തിൽ അടിയുറച്ച് വിശ്വസിച്ചിരുന്ന ആസ്യ (റ) യെ അല്ലാഹു (സു:ത) എല്ലാ സത്യവിശ്വാസികൾക്കും, വിശ്വാസിനികൾക്കും ഒരത്ഭുത ദൃഷ്ടാന്തമായി വിശുദ്ധ ഖുർആനിലൂടെ അവതരിപ്പിച്ചിരിക്കുന്നു. ക്രൂരനായ അവിശ്വാസിയുടെ ഭാര്യയായിട്ടുകൂടി ആസ്യ (റ) സത്യവിശ്വാസത്തിൽ അടിയുറച്ചുനിന്നു. അല്ലാഹുവിന്റെ വിധിയിൽ തടസ്സം ചെയ്യുവാൻ ശക്തരും,

ഭരണം കയ്യിലുള്ളവരുമായ ഒരു വലിയ സംഘം മനുഷ്യരെ കൊണ്ടു പോലും സാധ്യമായില്ല. സൂറത്ത്: അഅ്റാഫ്: 136-ാം സൂക്തത്തിലൂടെ വ്യക്തമാക്കിയത് പ്രകാരം ഫിർഔനേയും കൂട്ടരേയും അല്ലാഹു (സു:ത) സമുദ്രത്തിൽ മുക്കി നശിപ്പിച്ചു. (ഫിർഔനിന്റെ ജഡം ദൃഷ്ടാന്തമായി അല്ലാഹു (സു:ത) അവശേഷിപ്പിക്കുകയും ചെയ്തു.)

"സത്യനിഷേധികൾക്ക് ഉദാഹരണമായി നൂഹിന്റെ ഭാര്യയേയും ലൂത്വിന്റെ ഭാര്യയേയും അല്ലാഹു ഇതാ എടുത്ത് ഉദ്ധരിച്ചിരിക്കുന്നു. അവർ രണ്ടുപേരും നമ്മുടെ ദാസന്മാരിൽപെട്ട സദ്വൃത്തരായ രണ്ട് ദാസന്മാരുടെ കീഴിലായിരുന്നു. എന്നിട്ട് അവരെ രണ്ടുപേരേയും ഇവർ വഞ്ചിച്ചു കളഞ്ഞു." (സൂ: തഹ്‌രീം: ആയത്ത്: 10)

നൂഹ് നബി (അ) യുടെ രഹസ്യങ്ങൾ അദ്ദേഹത്തിന്റെ ഭാര്യ ചോദിച്ചറിയുകയും ആരെങ്കിലും അദ്ദേഹത്തിന്റെ പ്രബോധനത്തിൽ വിശ്വസിച്ചാൽ അത് നൂഹ് നബി (അ) യുടെ മർദ്ദക ജനത്തിന് വെളിപ്പെടുത്തിക്കൊടുക്കുകയും ചെയ്യുമായിരുന്നു. ലൂത്വ് നബി (അ) യുടെ ഭവനത്തിൽ അതിഥികളായി എത്തുന്നവരുടെ വിശദവിവരങ്ങൾ അദ്ദേഹത്തിന്റെ ഭാര്യ ദുർനടത്തിപ്പുകാരെ അറിയിക്കുമായിരുന്നു. പ്രവാചകപത്നിമാരായിട്ടുകൂടി അവിശ്വാസികളായിക്കൊണ്ടുതന്നെ മരണമടഞ്ഞു. (വല്ലാത്തൊരു വിധി)

സ്വന്തം വീട്ടിലുള്ളവരെ നന്നാക്കിയിട്ടു പോരെ മറ്റുള്ളവരെ ഉപദേശിക്കുന്നത്, എന്ന വിശുദ്ധ ഖുർആനിനെതിരായ പരാമർശം ഉന്നയിക്കുന്നവർക്കുള്ള വ്യക്തമായ മറുപടിയാണ് സൂറത്ത്: തഹ്‌രീം ആയത്ത് 10, 11 സൂറത്ത്, ഖസസ്: ആയത്ത്: 56 ലുടെയും അല്ലാഹു വ്യക്തമാക്കുന്നത്. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ മാത്രം പ്രതിരോധിക്കുവാനും ക്ഷമകൈക്കൊള്ളുവാനും അല്ലാഹു (സൂ:ത) വിശുദ്ധ ഖുർആനിലൂടെ സത്യവിശ്വാസികളെ ഉപദേശിക്കുന്നു.

(സു: അൽ ഇംറാൻ: ആയത്ത്: 200)

"നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടങ്ങിക്കഴിയുകയും ചെയ്യുക. പഴയ അജ്ഞാനകാലത്തെ സൗന്ദര്യപ്രകടനം പോലുള്ള സൗന്ദര്യപ്രകടനം നിങ്ങൾ നടത്തരുത്." എന്ന് സൂറത്ത് അഹ്സാബ്: 33-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) മുസ്‌ലിം ഉമ്മത്തായ സ്ത്രീകളോട് കൽപിക്കുമ്പോൾ പിതാക്കളോടും, ഭർത്താക്കന്മാരോടും, സഹോദരങ്ങളും, മക്കളുമായിട്ടുള്ള, പുരുഷന്മാരോടും അവർക്കുവേണ്ടി (സ്ത്രീ-ഉമ്മത്തിന് വേണ്ടി ചെലവഴിക്കണമെന്ന് കൂടി അല്ലാഹു കൽപിക്കുന്നു.

സ്ത്രീ-പൂർണ്ണമായും പുരുഷന്റെ സംരക്ഷണവലയത്തിൽ തന്നെ ജീവിക്കേണ്ടവരാണ്. വിശ്വാസിയായ ഒരു സ്ത്രീയുടെ സാമ്പത്തീക

ബാധ്യതകളെല്ലാം പുരുഷൻ ഏറ്റെടുത്ത് നിറവേറ്റേണ്ടതാണ്. എന്നാൽ ജനം അവരുടെ കുടുംബബന്ധങ്ങൾ മുറിച്ചുകളയുന്നതിലേക്കും നിഷിദ്ധമായ പ്രവർത്തനങ്ങളിലേക്കും ചായ്‌വുള്ളവരാണ്. കഫെകളിൽ അലസമായി ഇരുന്ന് വെടിപറയുവാനാണ് കുടുംബങ്ങളോടുള്ള കടമ നിറവേറ്റുന്നതിനേക്കാൾ അവർക്ക് താൽപര്യം. ചില മനുഷ്യരുടെ അടിസ്ഥാന സ്വഭാവം തന്നെ പുറത്ത് പോയി, യാതൊന്നും ചെയ്യുവാൻ പറ്റാത്ത സ്ഥിതി വരുവോളം അഥവാ നഗരം ശാന്തമാകുന്നത് വരേക്കും അധികസമയവും വീട്ടിൽനിന്ന് അകന്നുനിൽക്കുക എന്നതാണ്.

"നിങ്ങളിൽ ഏറ്റവും നല്ലവൻ നിങ്ങളിലെ ഭർത്താവാണ് എന്ന് പ്രവാചകൻ (സ) പ്രഖ്യാപിച്ചിരിക്കെ അത്തരം പെരുമാറ്റം ഇസ്‌ലാമിക രീതിയല്ല.

ഒരാൾ തുടർച്ചയായി ഏതൊരാവശ്യവുമായി പുറത്ത് പോവുകയാണെങ്കിലും ഒരു സന്തുലനാവസ്ഥ പാലിച്ചിരിക്കൽ നിർബന്ധമുണ്ട്. കച്ചവടവും, ജോലിത്തിരക്കും എല്ലാം ഉണ്ടാകാമെങ്കിലും കഴിയുന്നത്ര സമയം വീടുകളിൽ കുടുംബമായി കഴിയുവാൻ ശ്രദ്ധിക്കേണ്ടതാണ്. ഭർത്താവിന്റെ സാന്നിധ്യം ഭാര്യയേയും, പിതാവിന്റെ സാന്നിധ്യം മക്കളേയും നിയന്ത്രണവിധേയരാക്കുവാൻ അതുവഴി സഹായകരമാകും. തെറ്റ് ചെയ്യുവാനോ, നേരംകൊല്ലുവാനോ സ്വന്തമായ താൽപര്യത്തിന് മുൻതൂക്കം കൊടുത്തുകൊണ്ടോ അധികരിച്ച സമയം മുസ്‌ലിം പുരുഷൻ വീടിനു വെളിയിൽ കഴിച്ചുകൂട്ടുവാൻ പാടില്ല. ഭവനങ്ങളിൽ അല്ലാഹു നടപ്പിലാക്കിയ നിയമവ്യവസ്ഥകളാണ് അതുവഴി ഇല്ലാതാകുക. കുടുംബത്തിന്റെ രക്ഷാകർതൃത്വം ഗൃഹനാഥനിൽ നിക്ഷിപ്തമായിരിക്കെ ഇസ്‌ലാമീക അന്തരീക്ഷം വളർത്തിക്കൊണ്ടുവരുന്നതിനും പുരുഷനാണ് കൂടുതൽ ബാധ്യത. പ്രവാചകൻ (സ) പറഞ്ഞു: അല്ലാഹു എല്ലാ ഇടയനോടും തന്റെ പറ്റത്തെക്കുറിച്ച് ചോദിക്കും. അവൻഅതിനെ ശ്രദ്ധിച്ചു പരിപാലിച്ചിരുന്നുവോ, അവഗണിച്ചിരുന്നുവോ എന്ന്. അങ്ങിനെ മനുഷ്യൻ അവരുടെ കുടുംബത്തെ കുറിച്ച് ചോദിക്കുവോളം. (നസാഇ)

ഇസ്‌ലാമിന്റെ അടിസ്ഥാനതത്വം വിശ്വാസിനിയായ സ്ത്രീ ഭവനങ്ങൾക്ക് പുറത്ത് ജോലി ചെയ്യരുതെന്നാണ്. ഇനി അതിന് നിർബന്ധിതയാകുന്നത് അഥവാ ഏത് സാഹചര്യത്തിലാണ് അനുവദനീയമായതെന്ന് വിശുദ്ധ ഖുർആനിലൂടെ വിലയിരുത്തിനോക്കാം.

മദ്‌യൻ പ്രദേശത്തെത്തിയപ്പോൾ ആടുകൾക്ക് വെള്ളം കൊടുക്കുന്ന ഇടയൻമാരുടെ കൂട്ടത്തിൽ അവരിൽനിന്നും അൽപം അകലെ ആട്ടിൻപറ്റങ്ങളെ തടഞ്ഞുനിർത്തിയ രണ്ട് സ്ത്രീകളെ മൂസാ നബി (അ) കണ്ടു. ഈജിപ്തിൽ വെച്ച് ഒരു ഖിബ്ത്വി വംശജനെ വധിച്ചത് സംബന്ധമായി

ഈജിപ്തിൽ മൂസാ നബി (അ) ക്കെതിരെ വധഭീഷണി ഉണ്ടായ സാഹചര്യത്തിൽ പ്രാണരക്ഷാർത്ഥം ഈജിപ്ത് വിട്ട് മദ്‌യൻ പ്രദേശത്ത് എത്തിയതായിരുന്നു മൂസാ നബി (അ). മൂസാ നബി (അ) അവരോട് ചോദിച്ചു. എന്താണ് നിങ്ങളുടെ പ്രശ്നം? അവർ പറഞ്ഞു: ഇടയൻമാർ ആടുകൾക്ക് വെള്ളം കൊടുത്ത് തിരിച്ചുപോകുന്നത് വരെ ഞങ്ങൾക്ക് വെള്ളം കൊടുക്കാനാവില്ല. ഞങ്ങളുടെ പിതാവാകട്ടെ പടുവൃദ്ധനുമാകുന്നു. മൂസാ നബി (അ) അവരുടെ ആടുകൾക്ക് ആവശ്യമായത്ര വെള്ളം എടുത്തുകൊടുത്തു. വിവരം അവർ പിതാവായ ശുഐബ് നബി (അ) യുടെ അടുക്കൽ ധരിപ്പിച്ചു. വെള്ളം നൽകിയതിന് പ്രതിഫലം നൽകുവാൻ ഞങ്ങളുടെ പിതാവ് താങ്കളെ ക്ഷണിച്ചിട്ടുണ്ട് എന്ന് ലജ്ജയോടെ പെൺകുട്ടികൾ മൂസാനബി (അ) യെ അറിയിക്കുകയും ചെയ്തു. മൂസാ നബി (അ) യെ തിരിച്ചറിഞ്ഞ ശുഐബ് നബി (അ) "താങ്കൾ ഭയപ്പെടേണ്ട, അക്രമികളായ ജനതയിൽനിന്നും താങ്കൾ രക്ഷപ്പെട്ടിരിക്കുന്നു" എന്ന് അറിയിക്കുകയും ചെയ്തു. ഉത്തമനായ, ശക്തനും, വിശ്വസ്ഥനുമായ അദ്ദേഹത്തെ തന്നെ കൂലിക്ക് വെക്കുവാൻ മക്കൾ പിതാവിനോടാവശ്യപ്പെടുകയും ചെയ്തു. 8 മുതൽ 10 വർഷംവരെ ജോലിചെയ്യാം എന്ന കരാറിന്റെ അടിസ്ഥാനത്തിൽ മക്കളിൽ മൂത്തപുത്രിയെ ശുഐബ് നബി (അ), മൂസാ നബി (അ) ക്ക് വിവാഹം ചെയ്തുകൊടുത്തു. കരാർ പ്രകാരം ഏകദേശം പത്ത് വർഷക്കാലം മദ്‌യൻ പ്രദേശത്ത് താമസിക്കുകയും ശേഷം കുടുംബസമേതം ഈജിപ്തിലേക്ക് മൂസാ നബി (അ) പാലായനം ചെയ്യുകയും ചെയ്തു. ഈ പാലായനം നടന്ന സന്ദർഭത്തിലായിരുന്നു മൂസാ നബി (അ) അല്ലാഹുവുമായി നേരിട്ട് സംഭാഷണം നടത്തിയത്. (സൂ:ഖസസ്: 22 മുതൽ 35 വരെ ആയത്തുകൾ ശ്രദ്ധിക്കുക.) (മദീനയുടെ ആദ്യ നാമകരണമാണ് മദ്‌യൻ).

മുസ്‌ലിം ഉമ്മത്തായ സ്ത്രീക്ക് പുറത്തുപോയി ജോലി ചെയ്യുവാൻ അനുവാദമുണ്ടോ, അനുവാദമില്ലേ, എന്നത് സംബന്ധമായി ഇസ്‌ലാമിക ശരീഅത്ത് നിയമമനുസരിച്ച് വിധി പറയേണ്ടുന്ന വിഷയങ്ങളാണ്. സുറത്ത് ഖസസിൽ വ്യക്തമാക്കിയിട്ടുള്ള പ്രകാരം നിർബന്ധിത സാഹചര്യവുമായി ബന്ധപ്പെട്ടുകിടക്കുന്നതാകയാൽ തക്കതായ കാരണങ്ങൾ ബോധ്യപ്പെടുത്തേണ്ടതുണ്ട്. (വൃദ്ധനായ പിതാവ്, സന്താനങ്ങളില്ലാത്ത, ഭർത്താവ് നഷ്ടപ്പെട്ട ദാരിദ്ര്യം അനുഭവിക്കുന്ന വിധവ)

പുരുഷൻമാർ ഇടകലരുക, അവരെ അറിയുവാൻ ശ്രമിക്കുക, അവരുമായി തനിച്ചാവുക, അവർക്കുവേണ്ടി സുഗന്ധം ഉപയോഗിക്കുക, അന്യർക്ക് സൗന്ദര്യം പ്രദർശിപ്പിക്കുക ഇവയെല്ലാം അധാർമ്മീക പ്രവർത്തനങ്ങളിലേക്ക് സ്ത്രീയേയും പുരുഷനേയും നയിക്കുന്ന ഘട

കങ്ങളാണ്. ഇസ്ലാം വിരോധിച്ചത് പ്രവർത്തിക്കുമ്പോഴാണ് കുടുംബത്തിൽ അപകടങ്ങൾ വർദ്ധിക്കുന്നത്.

സ്വന്തം ഭവനങ്ങൾക്ക് വെളിയിൽ ഏതൊരു സന്ദർഭത്തിനായി വിശ്വാസിനിയായ സ്ത്രീ പോവുകയാണെങ്കിലും ഇസ്ലാമിക വേഷത്തിൽ മാത്രം പുറത്തിറങ്ങേണ്ടതാണ്. പൊതുസ്ഥലത്തും, ഭവനങ്ങളിലും അന്യപുരുഷൻമാരുള്ള സാഹചര്യത്തിൽ ഒരു മറയുടെ അടിസ്ഥാനത്തിൽ മാത്രം ഇടപഴകുവാൻ മുസ്ലിം സ്ത്രീ ശ്രദ്ധിക്കേണ്ടതുണ്ട്.എന്തുകൊണ്ടാണ് പ്രവാചകൻ (സ) ഏറ്റവും കൂടുതൽ സ്ത്രീസമൂഹങ്ങൾ നരകത്തിൽ കാണപ്പെട്ടു എന്ന് പറഞ്ഞിട്ടുള്ളത് എന്ന് സ്വന്തം പ്രവർത്തികളെ താരതമ്യം ചെയ്ത് പഠനവിഷയമാക്കി നോക്കുക. ഒരു ഹദീസ് സ്വീകരിക്കുമ്പോൾ അതിലെ ചില ഭാഗങ്ങൾ ജീവിതത്തിൽ പാലിക്കുകയും അതേ ഹദീസിലെ തന്നെ ബാക്കി ഭാഗം വിട്ടുകളയുകയും ചെയ്യുന്നത് തെറ്റാണ്. ഹദീസിന്റെ പിൻബലത്തോടെ ഇന്ന് ധാരാളം വിശ്വാസിനികൾ പള്ളികളിൽ നമസ്കാരം നിർവ്വഹിക്കുവാനായി പോകുന്നു. അലങ്കാര വസ്ത്രങ്ങളും, ചമയങ്ങളും, സുഗന്ധദ്രവ്യങ്ങളും ഉപയോഗിക്കൽ ഇസ്ലാംമതം കർശനമായി നിരോധിച്ചതാണെന്നോർക്കുക. സംസാരത്തിലും സൂക്ഷ്മത പാലിക്കൽ പ്രത്യുത ആവശ്യത്തിനായി (നമസ്കാരത്തിനായി) ഭവനങ്ങളിൽനിന്ന് പുറത്തിറങ്ങുന്ന മുസ്ലിം സ്ത്രീകൾ ഓർക്കേണ്ടുന്ന പ്രധാന വിഷയമാണ്. ഇസ്ലാമിക വേഷം ഉൾപ്പെടെ ഭയബഹുമാനത്തോടെ പുറത്തിറങ്ങാൻ ശ്രമിക്കുകയും, സമയം പരമാവധി ലഘൂകരിക്കുകയും ചെയ്യേണ്ടതാണ്. അനിസ്ലാമിക ആഘോഷങ്ങളും, വ്യക്തിപരമായ താൽപര്യങ്ങളും, തനിച്ചുള്ള യാത്രകളും പൂർണ്ണമായും ഉപേക്ഷിക്കുക. സൂറത്ത്: ഹിജ്ർ: ആയത്ത് 49, 50 ലൂടെ അല്ലാഹു വ്യക്തമാക്കിയ പ്രകാരം അല്ലാഹു എല്ലാം പൊറുക്കുന്നവനും അളവറ്റ കരുണാനിധിയുമാകുന്നു. എന്നാൽ അല്ലാഹുവിന്റെ ശിക്ഷ തന്നെയാണ് വേദനയേറിയത് എന്നും വ്യക്തമാക്കുന്നുണ്ട്. നോക്കു: ഒരു ഹദീസ് കൂടി ഇവിടെ വ്യക്തമാക്കുവാൻ ഉദ്ദേശിക്കുന്നു, ശ്രദ്ധിക്കുക:

ആയിഷ (റ) പറയുന്നു: "സ്ത്രീകൾ പുതുതായി ഉണ്ടാക്കിയ കാര്യങ്ങൾ നബി (സ) അറിഞ്ഞിരുന്നുവെങ്കിൽ ബനൂ ഇസ്രായിലീലെ സ്ത്രീകൾ തടയപ്പെട്ടത് പോലെ അദ്ദേഹം അവരെ പള്ളിയിൽനിന്നും തടയുമായിരുന്നു." (ബുഖാരി)

വ്യാഖ്യാനം: സ്ത്രീകൾ പുതുതായി ഉണ്ടാക്കിയ കാര്യങ്ങൾ എന്നതുകൊണ്ട് ഉദ്ദേശം സുഗന്ധം ഉപയോഗിക്കുന്നതും കൂടുതൽ ചമയങ്ങൾ സ്വീകരിക്കുന്നതുമാണ്. സ്ത്രീകൾ പള്ളിയിൽ പോകുന്നതിന് അനുവാദം ചോദിച്ചാൽ അവരെ തടയരുത് എന്ന് നബി (സ) വ്യക്തമാക്കിയ ഹദീസാണ്, സ്ത്രീകളെ അതിന് പ്രേരിപ്പിക്കുന്നത്.

ഭവനങ്ങൾക്ക് പുറത്ത് ജോലിക്ക് പോകുന്ന സ്ത്രീകൾക്ക് വീടുഭരണവും, ഭർത്താവിന്റെ ഉത്തരവാദിത്വങ്ങളും നിറവേറ്റുക സാധ്യമാവില്ല. കുട്ടികളുടെ ന്യായമായ അവകാശങ്ങളും അതുവഴി നിഷേധിക്കപ്പെടുന്നു.

ഭർത്താവിന്റെ ചൊൽപടിക്ക് നിൽക്കാനാണ് സ്ത്രീ കൽപിക്കപ്പെട്ടിട്ടുള്ളത്. ഭർത്താവിന് തുല്യമായതോ, അതിലധികമോ സമ്പത്ത് സ്വന്തം പ്രയത്നത്തിലൂടെ സ്ത്രീ കരസ്ഥമാക്കിയാലും ഈ വിധത്തിൽ സ്വാതന്ത്ര്യം അല്ലാഹു അനുവദിച്ചിട്ടില്ല എങ്കിൽ അത്തരമൊരു സാഹസത്തിന് സ്ത്രീ മുതിരാതിരിക്കുന്നതാവും ഏറ്റവും ഉത്തമം. അല്ലാത്ത പക്ഷം വീടിനെ അതിന്റെ അടിത്തറയോടെ പിടിച്ചുകുലുക്കുന്ന അവസ്ഥാവിശേഷം വന്നുചേരും. ജോലി ചെയ്യുന്ന ഭാര്യയെ സംബന്ധിച്ചും അവൾ കുടുംബത്തിനുവേണ്ടി ചെലവഴിക്കുന്നതിനെക്കുറിച്ചുമുള്ള തർക്കങ്ങൾ ഒരിക്കലും തീരില്ല. ശാരീരികക്ഷീണമോ, മാനസിക പിരിമുറുക്കമോ സ്ത്രീകളുടെ ശരീര പ്രകൃതത്തിനു യോജിച്ചതുമല്ല.

എത്ര തിരക്കുള്ളവളാണെങ്കിലും ഭർത്താവ് വിളിച്ചാൽ ചെവിക്കൊള്ളണമെന്നും, സുന്നത്ത് വ്രതമനുഷ്ഠിക്കുന്നത് വരെ ഭർത്താവിന്റെ അനുമതിയോടെ മാത്രമായിരിക്കണമെന്നും അല്ലാഹു കൽപിക്കുന്നു. തീർന്നില്ല, സൃഷ്ടികൾക്ക് പ്രണാമം (സുജൂദ്) അനുവദനീയമാണെങ്കിൽ ഭർത്താവിനെ ഭാര്യക്ക് പ്രണമിക്കാമായിരുന്നുവെന്നും പ്രവാചകൻ (സ) വ്യക്തമാക്കിയിട്ടുള്ള സാഹചര്യത്തിൽ ഭാര്യ ഭർതൃബന്ധത്തിന്റെ ആഴവും ശക്തിയും നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ. സ്ത്രീയേക്കാൾ ശക്തിയും ബുദ്ധിയും, സ്ത്രീയെ സംരക്ഷിക്കുവാനുള്ള പൂർണ്ണ ഉത്തരവാദിത്വവും, അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയിട്ടുണ്ടെങ്കിൽ സ്ത്രീ-പുരുഷന്റെ ചൊൽപടക്ക് നിൽക്കുന്നതുതന്നെയാണ് ഏറ്റവും സുരക്ഷിതമായത്. അത് തന്നെയാണ് ഏറ്റവും സത്യമായിട്ടുള്ളതും. പുരുഷന്റെ സംരക്ഷണമില്ലാതെ ഏതൊരു സ്ത്രീക്ക് മറ്റെവിടെ നിന്ന് സുരക്ഷിതത്വം സ്വയം കണ്ടെത്താനാകും.

ശക്തിയില്ല എന്നതിന്റെ അടിസ്ഥാനത്തിൽ ഒരു സൃഷ്ടിയുടെ മേലും അനധികൃതമായി കൈകടത്തുവാനും സ്രഷ്ടാവായ അല്ലാഹു ആരേയും അനുവദിക്കുന്നില്ല. അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയ ശക്തിയും, കഴിവും ഏത് വിധേന ദുരുപയോഗം ചെയ്താലും അല്ലാഹുവിങ്കൽ കടുത്ത ശിക്ഷയർഹിക്കുന്ന കുറ്റംതന്നെയാണ്. മനുഷ്യർ ചെയ്തുകൂട്ടുന്ന തെറ്റുകൾ അനവധിയാണ്. ബലഹീനരായിക്കൊണ്ടാണ് മനുഷ്യർ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് എന്നതുതന്നെയാണ് കാരണം.

സംസാരത്തിൽ കളവ്, നിയമത്തിൽ അനീതി, ചിന്തകളിൽ തെറ്റി

ദ്ധാരണ, പരദൂഷണം, പക, വിദ്വേഷം. അഹങ്കാരം എന്നിവയെല്ലാം പ്രവർത്തിയിലും, മനസ്സിലും കടന്നുകൂടിയേക്കാം. മനുഷ്യൻ എന്ന പരിഗണന വെച്ച് തെറ്റുചെയ്യാതെ, പറയാതെ, ചിന്തിക്കാതെ മനുഷ്യന്റെ പൂർണ്ണത കൈവരരിക്കുക വളരെ ശ്രമകരമാണ് ഭൂരിഭാഗം മനുഷ്യരുടേയും സ്ഥിതി ഇതുതന്നെയാണ്.

തെറ്റുകളിൽനിന്നും പൂർണ്ണമായും മുക്തിനേടിയിട്ടുള്ള അല്ലാഹുവിന്റെ മുത്തഖീങ്ങൾക്ക് (സു: 56:10) മനുഷ്യരുടെ പൂർണ്ണത കൈവരിച്ച് ഭൂമിയിൽ വെച്ചുതന്നെ സ്വർഗ്ഗം പണിയുവാൻ നിശ്ചയമായും സാധിക്കും.

പ്രവാചകൻ (സ) പറയുന്നു: "മനുഷ്യരെല്ലാം തെറ്റ് ചെയ്യുന്നവരാണ്.തെറ്റ് ചെയ്യുന്നവരിൽ ഏറ്റവും ഉത്തമർ തൗബ ചെയ്യുന്നവരുമാണ്." (തിർമിദി, ഹാകിം)

സ്ത്രീകൾക്ക് സംരക്ഷണം നൽകുന്നതിനെക്കുറിച്ചും, സ്ത്രീകൾക്കെതിരെയുള്ള കയ്യേറ്റങ്ങൾ എങ്ങിനെ ഉണ്ടാകുന്നു എന്നതിനെക്കുറിച്ചും ചർച്ച ചെയ്ത്, ദുർബലയായ സ്ത്രീ-പുരുഷനാൽ സംരക്ഷിക്കപ്പെടണം എന്ന വിഷയവുമായി, അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ വെളിപ്പെടുത്തിയ ആ യാഥാർത്ഥ്യം അംഗീകരിച്ച് ഈ ചർച്ച ഇവിടെ ഇങ്ങനെ അവസാനിപ്പിക്കാം. വ്യത്യസ്ഥമായ സന്ദർഭത്തിൽ പ്രയോഗിച്ച അതേ വാക്കുകൾ ഇപ്പോൾ ഇവിടെ അനുകൂലമായിക്കൊണ്ട് ഒരിക്കൽ കൂടി ആവർത്തിക്കാം. മിണ്ടാതെ അവിടെ അടങ്ങി ഇരുന്നോ, ആണുങ്ങളുടെ ചൊൽപടിക്ക് നിക്കാനാണ് സ്ത്രീ കൽപിക്കപ്പെട്ടിട്ടുള്ളത്. സത്യമാണ്. സത്യം മാത്രമേ അല്ലാഹുവിന്റെ ഗ്രന്ഥം വെളിപ്പെടുത്തുകയുള്ളൂ.

നമുക്ക് അല്ലാഹുവിനെ ഭയപ്പെടേണ്ടതുണ്ട്. ലൗകീക വിഷയങ്ങളിൽ കുടുങ്ങി നാം തെറ്റായ മാർഗ്ഗത്തിലൂടെ വഴിനടത്തപ്പെടരുത്. അങ്ങിനെ സംഭവിക്കുന്നപക്ഷം സത്യം നമ്മെ വിട്ടുപൊയ്ക്കളയും. ഒരിക്കലും അങ്ങിനെ സംഭവിച്ചുകൂടാ. അതുകൊണ്ട് അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിൽ സൂത്ത്; അഹ്സാബ്: 33-ാം നചനത്തിലൂടെ വ്യക്തമാക്കിയിട്ടുള്ള പ്രകാരം പഴയ ആജ്ഞാനകാലത്തെ സൗന്ദര്യപ്രകടനങ്ങൾക്കൊന്നും പോകാതെ, നമുക്ക് നമ്മുടെ ഭവനങ്ങളിൽ തന്നെ അടങ്ങി ഒതുങ്ങിക്കഴിയാം. നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സക്കാത്ത് നൽകുകയും ചെയ്യാം. നമ്മിൽനിന്നും (മുസ്ലിം സ്ത്രീ ഉമ്മത്തിൽനിന്നും) മാലിന്യം നീക്കിക്കളയുവാനും, നമ്മെ ശരിയായി ശുദ്ധീകരിച്ചെടുക്കുവാനുമാണ് അല്ലാഹു ഉദ്ദേശിച്ചിട്ടുള്ളത് എന്ന യാഥാർത്ഥ്യം അംഗീകരിക്കാം. ഇതേ സൂറത്തിലെ തന്നെ (സു: അഹ്സാബ്) 60-ാം വചനത്തിൽ വ്യക്തമാക്കിയിട്ടുള്ള ഹൃദയങ്ങളിൽ രോഗമുള്ളവരായ ("വ

ല്ലദീന ഫീ ഖുലൂബിഹിം മറളുളും) മുഴുവൻ പുരുഷന്മാരിൽനിന്നും സ്വന്തം ശരീരത്തെ അല്ലാഹു വ്യക്തമാക്കിയിട്ടുള്ള മൂടുപടം (ജലാബീബ്) കൊണ്ട് മുഴുവനായും മറക്കാം. ഇസ്‌ലാമീകാന്തരീക്ഷത്തിൽ ഭവനങ്ങളെ ഐശ്വര്യപൂർണ്ണമാക്കാം. അനേകം ഇരട്ടി പ്രതിഫലം അല്ലാഹു (സു:ത) വാഗ്ദാനം ചെയ്യുന്ന പള്ളികളിൽ വെച്ചുള്ള ഫറള് നമസ്കാരത്തിനായി ഭവനങ്ങളിലുള്ള മുസ്‌ലിം പുരുഷന്മാരെ നിർബന്ധിക്കാം. അങ്ങിനെ  കൂട്ടമായ നല്ല പ്രവർത്തനങ്ങളിലൂടെ അനേകം ചെറുപാപങ്ങൾക്കുള്ള പ്രായശ്ചിത്തം സ്വയം നേടിയെടുക്കാം. ഭർത്താവിനേയും, കുട്ടികളേയും സ്നേഹബഹുമാനങ്ങൾ നൽകി പരിപാലിച്ച്, സ്ത്രീകളും, കുട്ടികളും അടങ്ങുന്ന വീടിന്റെ മേലധികാരി പുരുഷൻ തന്നെയാണെന്ന് ആവർത്തിച്ചുപറഞ്ഞ് അഹങ്കാരത്തിൽനിന്നും മുക്തിനേടാം. ശക്തിയിൽ പുരുഷനെ വെല്ലാനാവില്ലെങ്കിലും, മതഭക്തിയിൽ നമുക്ക് മുസ്‌ലിം പുരുഷനോട് കിടപിടിക്കുന്ന പ്രവർത്തനങ്ങൾക്ക് ഇൻശാ അല്ലാഹ് ആരംഭം കുറിക്കാം. ഈ എളിയവളെ ഏറ്റവും അത്ഭുതപ്പെടുത്തിയിട്ടുള്ള ഒരു വിശുദ്ധ ഖുർആൻ ആയത്തുണ്ട്. ആ ആയത്തിന്റെ വിശദീകരണത്തിലൂടെ ഈ വിഷയം ഇവിടെ ഇങ്ങനെ, അവസാനിപ്പിക്കാം (ഇൻശാ അല്ലാഹ്).

വിശുദ്ധ ഖുർആൻ: സൂറത്ത്: നൂർ-ലുള്ള ആ ആയത്തിലൂടെ അല്ലാഹുവിന്റെ പ്രകാശത്തിന്റെ ഉപമ, അല്ലാഹു വ്യക്തമാക്കിയിട്ടുള്ള പ്രകാരം പ്രപഞ്ചത്തിനാകമാനം പ്രകാശം നൽകുന്ന ഒരു ദിവ്യപ്രകാശത്തിന്റെ ലളിതമായ ഒരവതരണമാണ്. അതിങ്ങനെ വായിക്കാം.

''അല്ലാഹു ആകാശങ്ങളുടേയും ഭൂമിയുടേയും പ്രകാശമാകുന്നു. അവന്റെ പ്രകാശത്തിന്റെ ഉപമയിതാ. (ചുമരിൽ വിളക്ക് വെക്കാനുള്ള) ഒരു മാടം. അതിൽ ഒരു വിളക്ക്. വിളക്ക് ഒരു സ്ഫടികത്തിനകത്ത്. സ്ഫടികം ഒരു ജ്വലിക്കുന്ന നക്ഷത്രംപോലെയായിരിക്കുന്നു. അനുഗ്രഹീതമായ ഒരു വൃക്ഷത്തിൽനിന്നാണ് അതിന് (വിളക്കിന്) ഇന്ധനം നൽകപ്പെടുന്നത്. അതായത് കിഴക്കുഭാഗത്തുള്ളതോ പടിഞ്ഞാറു ഭാഗത്തുള്ളതോ അല്ലാത്ത ഒലിവ് വൃക്ഷത്തിൽനിന്ന്. അതിന്റെ എണ്ണ തീ തട്ടിയില്ലെങ്കിൽപോലും പ്രകാശിക്കുമാറാകുന്നു. (അങ്ങിനെ പ്രകാശത്തിന്റെ മേൽ പ്രകാശം. അല്ലാഹു തന്റെ പ്രകാശത്തിലേക്ക് താൻ ഉദ്ദേശിക്കുന്നവരെ നയിക്കുന്നു. അല്ലാഹു ജനങ്ങൾക്കുവേണ്ടി ഉപമകൾ വിവരിച്ചുകൊടുക്കുന്നു. അല്ലാഹു ഏത് കാര്യത്തെപ്പറ്റിയും അറിവുള്ളവനത്രെ. (സു:നൂർ: ആയത്ത്: 35)

ഇതേ സുറത്തിലെ 36, 37 ആയത്തുകളിൽ വ്യക്തമാക്കിയിട്ടുള്ള പ്രകാരം അല്ലാഹുവിന്റെ ദിവ്യപ്രകാശം, അല്ലാഹുവിന്റെ ദിവ്യപ്രകാശം,

അല്ലാഹുവിന്റെ ഭവനങ്ങളായ പള്ളികളിലാമ് സദാ പ്രസഹിച്ചുകൊണ്ടി രിക്കുന്നത്. സത്യവിശ്വാസികൾ ദൈനംദിന ജീവിതത്തിൽ അല്ലാഹു വിന്റെ ഭവനങ്ങളായ പള്ളികൾ സന്ദർശിക്കുകയും അല്ലാഹുവിന്റെ ദിവ്യ പ്രകാശത്തിന്റെ ശക്തിയിൽ മനസ്സും ശരീരവും ചൈതന്യപൂർണ്ണമാക്കു വാനും കഠിനപ്രയത്നം നടത്തുകയും ചെയ്യുന്നു. അല്ലാഹുവിന്റെ സാന്നിധ്യം, അല്ലാഹു വ്യക്തമാക്കുന്ന, അല്ലാഹുവിന്റെ ഭവനങ്ങളിലേ ക്ക്, സത്യവിശ്വാസികൾ, വൃത്തിയോടെയും, ഹൃദയശുദ്ധിയോടെയും, ഇസ്ലാമിക വേഷം മാത്രം ധരിച്ച് ഭയബഹുമാനത്തോടെയും മാതാരം പ്രവേശിക്കേണ്ടതാണ്. പള്ളികളിൽ യാതൊരു കാരണവശാലും മറ്റു മത സ്ഥരുടേതിന് തുല്യമായ ഒരു പ്രവർത്തിയും വേഷവും കടന്നുകൂടുവാൻ പാടില്ല.

ഓർക്കുക: ഒരു ഹിന്ദുവും, ഒരു ക്രിസ്ത്യാനും ഇസ്ലാമീക വേഷ ത്തിൽ (പർദ്ദയിലോ, മുസ്ലിം തൊപ്പി ധരിച്ചോ) അവരുടെ ആരാധനാല യങ്ങളിൽ പ്രവേശിക്കുകയില്ല. അവരുടെ മതത്തെ മുറിവേൽപ്പിക്കുന്ന തരത്തിലുള്ള ഒരു പെരുമാറ്റദൂഷ്യവും അവർ പ്രകടിപ്പിക്കുകയില്ല. അനു കൂലമായി പ്രവർത്തിച്ചില്ലെങ്കിലും പ്രതികൂലമായി പ്രവർത്തിക്കുകയി ല്ലെന്ന് അർത്ഥം.

എന്നാൽ ഇസ്ലാം മതവിശ്വാസികൾ, പേരുകൊണ്ട് മുസ്ലിം സൊസൈറ്റിയിലെ അംഗവും പ്രവർത്തിയും, വേഷവും, അന്യമതസ്ഥ രോട് കിടപിടിക്കുന്ന ജീവിതരീതികളും. അന്ധമായി അനുകരിക്കുകയും യാതൊരർത്ഥവുമില്ലാതെ, ആർക്കും ഒരു പ്രയോജനവും ലഭിക്കാത്ത തെറ്റായ ജീവിതരീതി തുടർന്നു ചെയ്തുകൊണ്ടിരിക്കുകയും ചെയ്യും. അവനവന് തൃപ്തിയില്ല. സൃഷ്ടിച്ച റബ്ബിന്റെ തൃപ്തി സമ്പാദിക്കുവാൻ സാധ്യമാവുകയുമില്ല. വേദഗ്രന്ഥത്തിന്റെ വാഹകരായ വിശ്വാസികൾ പോലും ഭൂരിപക്ഷത്തിന്റെ തെറ്റായ മാർഗ്ഗം സ്വീകരിച്ച് ജീവിക്കുന്ന സ്ഥിതി യാണ് ഇന്ന്.

വിശുദ്ധ ഖുർആൻ സൂറത്ത്: ഹദീദ്: ആയത്ത് 21-ലുടെ അല്ലാഹു കൽപ്പിക്കുന്നു: " നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചന ത്തിലേക്കും സ്വർഗ്ഗത്തിലേക്കും നിങ്ങൾ മുൻകടന്നുവരുവിൻ. അതിന്റെ വിസ്താരം ആകാശത്തിന്റേയും ഭൂമിയുടേയും വിസ്താരം പോലെ യാണ്....." അല്ലാഹുവിലും, അല്ലാഹുവിന്റെ ദൂതന്മാരിലും വിശ്വസിച്ച വർക്കുവേണ്ടി അത് അല്ലാഹു സജ്ജീകരിക്കപ്പെട്ടിരിക്കുന്നു എന്നും അല്ലാഹു വ്യക്തമാക്കുന്നു.

അല്ലാഹു പറയുന്നു: ''നിങ്ങൾ അറിയുക: ഇഹലോകജീവിതമെ ന്നാൽ കളിയും വിനോദവും അലങ്കാരവും നിങ്ങൾ പരസ്പരം ദുരഭി

മാനം നടിക്കലും സ്വത്തുക്കളിലും സന്താനങ്ങളിലും പെരുപ്പം കാണിക്കലും മാത്രമാണ്-ഒരു മഴപോലെ. അത് മൂലമുണ്ടാകുന്ന ചെടികൾ കർഷകരെ ആശ്ചര്യപ്പെടുത്തി. പിന്നീടതിന് ഉണക്കം ബാധിക്കുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീടത് തുരുമ്പായി പോകുന്നു. എന്നാൽ പരലോകത്ത് (ദുർവൃത്തർക്ക്) കഠിനമായ ശിക്ഷയും (സദ്വൃത്തർക്ക്) അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും ഉണ്ട്" (സൂറത്ത്: ഹദീദ്: ആയത്ത്: 20)

മഴ വർഷിച്ച് കൃഷികൾ മുളച്ചുവരുകയും പിന്നെ അത് വിളയുകയും, മഞ്ഞളിക്കുകയും, ശേഷം അത് വൈക്കോൽ തുരുമ്പാകുകയും ചെയ്യുന്നത് പോലെയാണെന്ന്, ഇഹലോക ജീവിത സൗഭാഗ്യങ്ങളെ അല്ലാഹു ഉപമിച്ചിരിക്കുന്നു. എന്നാൽ വിശുദ്ധ ഖുർആന്റെ ആശയം, ത്രാസ്സും അമാനത്തുമായി ഉപയോഗപ്പെടുത്തുകയും, മനുഷ്യരുടെ ഐക്യവും സമാധാനവും നിലനിർത്തുവാൻ വേണ്ടി ഖുർആന്റെ ആശയം ലോകരിൽ പ്രചരിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നവരാണ് പരലോകത്തേക്കുള്ള കൃഷിയിടം സജ്ജമാക്കുന്നവർ. അല്ലാഹു (സു:ത), വിശുദ്ധ ഖുർആനിൽ വ്യക്തമാക്കിയിട്ടുള്ള പ്രകാരം ആ കൃഷി (വിശുദ്ധ ഖുർആന്റെ ആശയം) വിള നൽകിക്കൊണ്ടേയിരിക്കും. അതിന്റെ വിള (അതായത് പ്രതിഫലം) ഒരിക്കലും നശിക്കുകയുമില്ല. അവർക്ക് പരലോകത്ത് ഇവിടെ പണിത സ്വർഗ്ഗം അനന്തരാവകാശമായി അല്ലാഹു (സു:ത) നൽകുകയും ചെയ്യുന്നതാണ്.

പ്രവാചകൻ മുഹമ്മദ് നബി (സ) ക്ക് സ്വർഗ്ഗത്തിൽ വെച്ച് അല്ലാഹു (സു:ത) നൽകിയ രണ്ട് പ്രകാശങ്ങളിലൊന്ന് സൂറത്തുൽ ബഖറയിലെ അവസാന രണ്ട് ആയത്തുകളാണ്. മറ്റൊന്ന് ഖുർആന്റെ മാതാവായ സൂറത്തുൽ ഫാതിഹയുമാണ്. സൂറത്തുൽ ബഖറയിലെ 285, 286 ആയത്തുകൾ വിശ്വാസികളോട് എപ്പോഴും പ്രാർത്ഥിക്കണമെന്ന് അല്ലാഹു പഠിപ്പിച്ച സൂക്തങ്ങളാണ്. മഗ്രിബ് നമസ്കാരശേഷവും, സുബ്ഹ് നമസ്കാരശേഷവും ഉറങ്ങാൻ കിടക്കുന്ന സമയത്തും പ്രവാചകൻ (സ), വിർദായി ഈ സൂക്തങ്ങൾ പാരായണം ചെയ്യുമായിരുന്നു.

ഇബ്നു അബ്ബാസ് (റ) നിവേദനം: മഹാനവർകൾ പറയുന്നു. "ഒരിക്കൽ ജിബ്രീൽ (അ) നബി )സ) യുടെ സമീപത്ത് ഇരിക്കുകയായിരുന്നു. പെട്ടെന്ന് മുകളിൽ നിന്നൊരു ശബ്ദംകേട്ടു. ജിബ്രീൽ (അ) തലയുയർത്തിനോക്കി. തുടർന്ന് പറഞ്ഞു: "ഇതാ ആകാശത്ത് ഇന്നുവരെ തുറക്കപ്പെടാത്ത ഒരു വാതിൽ ഇന്ന് തുറക്കപ്പെട്ടിരിക്കുന്നു. "ഉടനെ ആ വാതിലിലൂടെ ഒരു മലക്ക് ഇറങ്ങിവന്നു. ജിബ്രീൽ (അ) പറഞ്ഞു: "ഇന്നുവരെ ഇറങ്ങാത്ത ഒരു മലക്ക് ഇന്ന് ഭൂമിയിലിറങ്ങിയിരിക്കുന്നു." തുടർന്ന്

ഇറങ്ങിവന്ന മലക്ക് നബി (സ) ക്ക് സലാം ചൊല്ലിക്കൊണ്ട് പറഞ്ഞു: 'താങ്കൾക്ക് മുമ്പ് കഴിഞ്ഞുപോയ ഒരു പ്രവാചകനും നൽകപ്പെടാത്ത താങ്കൾക്ക് മാത്രം നൽകപ്പെട്ട രണ്ട് പ്രകാശങ്ങൾകൊണ്ട് താങ്കൾ സന്തോഷിക്കുക! ഒന്ന് സുറത്തുൽ ഫാതിഹ, രണ്ട് അൽബഖറയുടെ അവസാനത്തെ ആയത്തുകൾ. അതിൽ നിന്ന് ഏതെങ്കിലുമൊരു അക്ഷരം താങ്കൾ ഓതുന്നപക്ഷം താങ്കൾക്ക് അത് നൽകപ്പെടാതിരിക്കില്ല." (മുസ്ലിം, ഹാകിം നസാഈ)

"ആകാശഭൂമികളിലുള്ളതെല്ലാം അല്ലാഹുവിന്റേതാകുന്നു. നിങ്ങളുടെ മനസ്സുകളിലുള്ളത് നിങ്ങൾ വെളിപ്പെടുത്തിയാലും മറച്ചുവെച്ചാലും അല്ലാഹു അതിന്റെ പേരിൽ നിങ്ങളോട് കണക്ക് ചോദിക്കുക തന്നെ ചെയ്യും. എന്നിട്ടവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും അവനുദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു." (സു: അൽബഖറ: 284)

"തന്റെ രക്ഷിതാവിങ്കൽ നിന്ന് തനിക്ക് അവതരിക്കപ്പെട്ടതിൽ റസൂൽ വിശ്വസിച്ചിരിക്കുന്നു. (അതിനെ തുടർന്ന്) സത്യവിശ്വാസികളും. അവരെല്ലാം അല്ലാഹുവിലും, അവന്റെ മലക്കുകളിലും അവന്റെ വേദഗ്രന്ഥങ്ങളിലും, അവന്റെ ദൂതന്മാരിലും വിശ്വസിച്ചിരിക്കുന്നു. അവന്റെ ദൂതന്മാരിൽ ആർക്കുമിടയിൽ ഒരു വിവേചനവും ഞങ്ങൾ കൽപിക്കുന്നില്ല (എന്നതാണ് അവരുടെ നിലപാട്). അവർ പറയുകയും ചെയ്തു: ഞങ്ങളിതാ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ നാഥാ! ഞങ്ങളോട് പൊറുക്കേണമേ. നിന്നിലേക്കാകുന്നു (ഞങ്ങളുടെ മടക്കം)". (സു:അൽബഖറ: 285)

"അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽപെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ സൽഫലം അവരവർക്കുതന്നെ. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ ദുഷ്ഫലവും അവരവരുടെ മേൽ തന്നെ. ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്ന് പോകുകയോ ഞങ്ങൾക്ക് തെറ്റ് പറ്റുകയോ ചെയ്തുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങളുടെ മുൻഗാമികളുടെ മേൽ നീ ചുമത്തിയതുപോലുള്ള ഭാരം ഞങ്ങളുടെ മേൽ നീ ചുമത്തരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ. ഞങ്ങൾക്ക് നീ മാപ്പ് നൽകുകയും ഞങ്ങളോട് പൊറുക്കുകയും, കരുണ കാണിക്കുകയും ചെയ്യേണമേ. നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അതുകൊണ്ട് സത്യനിഷേധികളായ ജനതക്കെതിരായി നീ ഞങ്ങളെ സഹായിക്കേണമേ." (സു: അൽബഖറ: ആയത്ത്: 286

"അല്ലാഹുവേ, കുറ്റത്തിൽനിന്നും കടത്തിൽനിന്നും ഖബറിലെ കെടു

തിയിൽ നിന്നും ഖബർ ശിക്ഷയിൽനിന്നും നരകത്തിന്റെ കെടുതിയിൽ നിന്നും നരകശിക്ഷയിൽനിന്നും ദാരിദ്ര്യത്തിന്റെ കടുപ്പത്തിൽനിന്നും ഞാൻ നിന്നോട് രക്ഷചോദിക്കുന്നു. ദജ്ജാലിന്റെ ഫിത്നയിൽനിന്നും ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു." (ബുഖാരി, മുസ്ലിം).

"അല്ലാഹുവേ, പ്രയോജനപ്പെടാത്ത അറിവിൽനിന്നും ഭക്തി കാണിക്കാത്ത ഹൃദയത്തിൽനിന്നും മതിവരാത്ത മനസ്സിൽനിന്നും ഉത്തരം കിട്ടാത്ത പ്രാർത്ഥനയിൽ നിന്നും നിന്നോട് ക്ഷമ ചോദിക്കുന്നു." (മുസ്ലിം).

സൂറത്ത്. ഹദീദ്. 18-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കിയിട്ടുള്ള പ്രകാരം "തീർച്ചയായും ധർമ്മിഷ്ഠരായ പുരുഷൻമാരും, സ്ത്രീകളും അല്ലാഹുവിന് നല്ലകടംകൊടുത്തവരും ആരോ അവർക്കത് ഇരട്ടിയായി നൽകപ്പെടുമെന്നും, അവർക്കാണ് മാന്യമായ പ്രതിഫലമെന്നും, അല്ലാഹു വാഗ്ദാനം ചെയ്യുന്ന പ്രതിഫലം മാത്രം ആഗ്രഹിച്ചും, പ്രതീക്ഷിച്ചും, അറിവ് വർദ്ധിപ്പിച്ച് തരുവാൻ സദാ അല്ലാഹുവിനോട് ദുആ ചെയ്തും ഇനിയുള്ള കാലമത്രയും സൃഷ്ടിച്ച റബ്ബിന് വേണ്ടിയുള്ള ത്യാഗ പൂർണ്ണമായ ജീവിതം. അതിനും റബ്ബിന്റെ കൃപതന്നെ വേണം. റബ്ബേ, നീ മാത്രമാണ് രക്ഷ. "നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിന്നോട് മാത്രം തങ്ങൾ സഹായം തേടുന്നു." (സു:ഫാത്വിഹ: ആയത്ത്: 5).

1. ഇഖ്റഅ് ബിസ്മി റബ്ബികല്ലദീ ഹലഖ്"

("സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ വായിക്കുക.")

2. "ഹലഖൽ ഇൻസാന മിൻ ഹലഖ്"

("മനുഷ്യനെ അവൻ ഭ്രൂണത്തിൽനിന്നും സൃഷ്ടിച്ചിരിക്കുന്നു.")

3, 4."ഇഖ്റഅ് വറബ്ബുകൽ അഖ്റം, അല്ലദീ ഹല്ലമ ബിൽ ഖലം".

("നീ വായിക്കുക, നിന്റെ രക്ഷിതാവ് പേനകൊണ്ട് പഠിപ്പിച്ചവനായ ഔദാര്യവാനാകുന്നു.")

5. "ഹലഖൽ ഇൻസാന മാലം യഹ്ലം"

("മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു.")

(സു: 96:ഹലഖ്: ആയത്ത്: 1 മുതൽ 5 വരെ)

ശ്രദ്ധിക്കുക:- അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കുവാൻ പാടില്ലാത്ത ഒരു പ്രസിദ്ധീകരണവും വായിക്കുവാൻ പാടില്ല. വിശുദ്ധ ഖുർആനിന്റെ ആശയം വ്യക്തമാക്കുന്ന ഏറ്റവും നല്ല ഗ്രന്ഥങ്ങൾ മാത്രം വായിച്ച്, എഴുത്തും, വായനയും പഠിച്ച എല്ലാ ഓരോരുത്തരും അവരവരുടെ അറിവ് വിശുദ്ധ ഖുർആനിന്റെ ആശയം മനസ്സിലാക്കുവാൻ ഉപയോഗപ്പെടുത്തുകയും, പഠിക്കാത്തവർക്ക് ഖുർആനിന്റെ ആശയം ഹൃദ

യത്തിന്റെ ഭാഷയിൽ പഠിപ്പിച്ചുകൊടുക്കുകയും ചെയ്യണം. (അല്ലാഹു തുണക്കട്ടെ, ആമീൻ)

അല്ലാഹുവേ, ഞങ്ങളെ നീ സത്യം മൂടിവെക്കുന്നവരിലും സത്യത്തെ കളവാക്കുന്നവരിലും അക്രമികളിലും കപടവിശ്വാസികളിലും, എല്ലാം നഷ്ടപ്പെട്ടവരിലും ഉൾപ്പെടുത്തരുതേ! ഞങ്ങളെ വിശ്വാസികളിലും സജ്ജനങ്ങളിലും നിന്നെ കണ്ടുകൊണ്ട് ചരിക്കുന്നവരിലും നിനക്ക് മനസ്സ് കൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും കീഴ്പ്പെട്ടവരിലും ഖുർആനിനെ സത്യപ്പെടുത്തുന്നവരിലും ഖുർആൻ അനുകൂലമായി സാക്ഷി പറയുകയും വാദിക്കുകയും ചെയ്യുന്നവരിലും ഉൾപ്പെടുത്തുകയും ചെയ്യേണമേ! ഞങ്ങളെ നീ മുത്തഖീങ്ങളോടൊപ്പം-സാബിഖീങ്ങളോടൊപ്പം സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നവരുമാക്കേണമേ! ഇലാഹായ റബ്ബേ! ലോക രക്ഷിതാവേ, അല്ലാഹ്, കരുണാ കാരുണ്യനിധിയേ!

**ആയിഷ ബിൻത് കക്കോടൻ**

ഭാഗം I

അദ്ധ്യായം 2

# സമർപ്പണം

മനുഷ്യരേ, നിങ്ങളെ ഒരേ ആത്മാവിൽ നിന്നും സൃഷ്ടിക്കുകയും അതിൽ നിന്നുതന്നെ അതിന്റെ ഇണയേയും സൃഷ്ടിക്കുകയും അവർ ഇരുവരിൽ നിന്നുമായി ധാരാളം പുരുഷൻമാരേയും സ്ത്രീകളേയും വ്യാപിപ്പിക്കുകയും ചെയ്തവനായ നിങ്ങളുടെ രക്ഷിതാവിനെ നിങ്ങൾ സൂക്ഷിക്കുവിൻ. ഏതൊരു അല്ലാഹുവന്റെ പേരിൽ നിങ്ങൾ അന്യോന്യം ചോദിച്ചുകൊണ്ടിരിക്കുന്നുവോ അവനെ നിങ്ങൾ സൂക്ഷിക്കുക. കുടും ബബന്ധങ്ങളേയും (നിങ്ങൾ സൂക്ഷിക്കുക) തീർച്ചയായും അല്ലാഹു നിങ്ങളെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്നവനാകുന്നു. (സൂ: 4-1)

സംശുദ്ധമായ വിവാഹ ജീവിതത്തിലൂടെ സന്താനങ്ങളെ ലഭിക്കുവാൻ ഭാഗ്യം സിദ്ധിച്ചു കൊണ്ടേയിരിക്കുന്ന ഓരോ മാതാപിതാക്കളുടെയും രക്ഷാകർതൃത്വം വഹിച്ചുകൊണ്ട് ലോക മനുഷ്യരുടെ ആദിപിതാവും ആദി മാതാവുമായി ആ പുണ്യാത്മാക്കൾ ചരിത്രം കുറിച്ചുകൊണ്ടേയി രിക്കുന്നു. (ആദം നബി (അ), ഹവ്വാ ബീവി (റ).

നീചവൃത്തി ഉപേക്ഷിക്കുക എന്ന ലക്ഷ്യബോധത്തോടെ വൈവാ ഹിക ജീവിതത്തിലേക്ക് കടക്കണമെന്നും, വൈവാഹിക ജീവിതത്തിൽ ഒതുങ്ങി നിൽക്കുന്നവരായിരിക്കണമെന്നും, സ്ത്രീകളെ സംരക്ഷിക്കേ ണ്ടുന്നതിന്റെ പ്രാധാന്യവും വ്യക്തമാക്കുന്ന ഒരേ ഒരു മതമാണ് ഇസ്ലാം മതം.

ജീവിത വിഭവങ്ങളൊരുക്കി കുടുംബത്തെ സംരക്ഷിക്കേണ്ടുന്ന പൂർണ ഉത്തരവാദിത്വം പുരുഷനിലാണ് അല്ലാഹു ഏൽപിക്കപ്പെട്ടിട്ടുള്ളത്.

മാതാപിതാക്കളെ ബഹുമാനിക്കുക എന്ന പുണ്യകർമം വഴി മികച്ച

പ്രതിഫലവും അല്ലാഹു (സു.ത) സത്യവിശ്വാസികൾക്ക് വാഗ്ദാനം ചെയ്യുന്നു.

വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു; "തന്റെ മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കണമെന്ന് നാം മനുഷ്യനോട് അനുശാസിച്ചിരിക്കുന്നു. അവന്റെ മാതാവ് പ്രയാസപ്പെട്ടുകൊണ്ട് അവനെ ഗർഭം ധരിക്കുകയും, പ്രയാസപ്പെട്ടുകൊണ്ട് അവനെ പ്രസവിക്കുകയും ചെയ്തു." (സു. 46:15)

മാതാപിതാക്കളാണ് ഇസ്‌ലാം മതത്തിലെ ആദിപാഠങ്ങൾ അക്ഷര ജ്ഞാനം വികസിക്കേണ്ടുന്ന പ്രായം തൊട്ട് മക്കൾക്ക് പകർന്നുകൊടുക്കേണ്ടത്. ഏറെ ത്യാഗം സഹിച്ച് മക്കളെ വളർത്തുന്ന ഓരോ മാതാവും ഓർക്കേണ്ടുന്ന ഒരു സത്യമുണ്ട്. ഒരു വലിയ കുടുംബത്തെ ഇസ്‌ലാമികാടിസ്ഥാനത്തിൽ വളർത്തിക്കൊണ്ടുവരേണ്ടുന്ന കടുത്ത ഉത്തരവാദിത്വമാണ് ഓരോ മാതാവിലും അല്ലാഹു (സു: ത) അർപ്പിച്ചിരിക്കുന്നത്.

തുല്യപ്രാധാന്യം പിതാവും അർഹിക്കുന്നുണ്ടെങ്കിലും മാതാവാണ് ജന്മം തൊട്ട് കുഞ്ഞുങ്ങളോടൊത്ത് കൂടുതൽ സമയവും സഹവസിക്കുന്നത്.

പിതാവിനെ ഭയ ബഹുമാനത്തോടെ സമീപിക്കുമ്പോൾ, മാതാവിനോടൊത്ത് സ്നേഹത്തോടെയും, സ്വാതന്ത്ര്യത്തോടെയും ഇടപെടുവാൻ മക്കൾ ഉൽസുകരാകുകയും ചെയ്യുന്നു.

ഇസ്‌ലാം അനുശാസിക്കുന്ന നിർബന്ധ ബാധ്യതകളിൽ സ്ത്രീകൾ പൊതുകാര്യങ്ങളിൽ പങ്കെടുക്കുവാൻ പാടില്ല എന്ന് വ്യക്തമാക്കുന്നുണ്ട്.

ഭാര്യ, മാതാവ്, എന്നിങ്ങനെയുള്ള അല്ലാഹു (സുത:) അനുഗ്രഹിച്ചു നൽകിയ പദവികൾക്കാണ് മുൻഗണന നൽകേണ്ടത്. മതം വിലയിരുത്തുമ്പോൾ യാതൊരുവിധ അധികാരങ്ങളിൽ നിന്നും സ്ത്രീകളെ ഇസ്‌ലാം മതം പുറന്തള്ളിയിട്ടില്ല എന്ന് ബോധ്യപ്പെടുകയും ചെയ്യും.

വിശുദ്ധ ഖുർആനിന്റെ വീക്ഷണത്തിൽ, മതപരമായ അറിവ് ലഭിച്ച കുട്ടികൾ കുടുംബത്തിനും, നാടിനും സമൂഹത്തിനും, രാഷ്ട്രത്തിനും വരെ വിലമതിക്കാനാവാത്ത അമൂല്യ സംഭാവനകൾ സമർപ്പിക്കും എന്ന കാര്യത്തിൽ സംശയമില്ല. ഇസ്‌ലാമിക ചുറ്റുപാടിലല്ലാതെ വളരുന്ന കുട്ടികൾ കുടുംബത്തിനും നാടിനും സമുഹത്തിനും രാഷ്ട്രത്തിനും വരെ അപകടം വരുത്തിവെക്കും.

സത്യാവസ്ഥ ബോധ്യപ്പെടുത്തി തരുന്ന അനവധി കുറ്റകൃത്യങ്ങൾക്ക് ഇന്ന് ലോകം സാക്ഷിയാണ്. വിശുദ്ധ ഖുർആൻ വിശകലനം ചെയ്താൽ സത്യത്തെ കണ്ടെത്തുവാനും ലോകത്തേയും, ലോകരേയും ഒന്നായി

കാണുന്ന ഒരു ജീവിതസന്ദേശമാണ് വിശുദ്ധ ഖുർആനിൽ അവതരിപ്പിച്ചിരിക്കുന്നത് എന്നും വ്യക്തമാകുകയും ചെയ്യും.

വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു: "മതത്തിന്റെ കാര്യത്തിൽ ബലപ്രയോഗമേ ഇല്ല. സൻമാർഗ്ഗം, ദുർമാർഗ്ഗത്തിൽ നിന്ന് വ്യക്തമായി വേർതിരിഞ്ഞ് കഴിഞ്ഞിരിക്കുന്നു. ആകയാൽ ഏതൊരാൾ ദുർമൂർത്തികളെ അവിശ്വസിക്കുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നുവോ അവൻ പിടിച്ചിട്ടുള്ളത് ബലമുള്ള ഒരു കയറിലാകുന്നു. അത് പൊട്ടിപ്പോവുകയേ ഇല്ല. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാകുന്നു." (സു: 2-256)

വേദഗ്രന്ഥങ്ങളുടെ വാഹകരാണെന്ന് സ്വയം അഭിമാനിക്കുകയും അതിലെ ഉള്ളടക്കം ജീവിതത്തിൽ പകർത്താതിരിക്കുകയും ചെയ്യുന്ന എല്ലാവരുടേയും ഉപമ എത്രയോ ചീത്ത എന്ന് അല്ലാഹു (സു.ത) വിശുദ്ധ ഖുർആനിൽ വ്യക്തമാകുന്നു.

"അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളിയ ആളുകളുടെ ഉപമ മൃഗതുല്യമാണെന്നും. അതിനാൽ (അവർക്ക്) ഈ കഥ വിവരിച്ചു കൊടുത്താൽ അവർ ചിന്തിച്ചെന്നുവരാം എന്നും വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) പ്രത്യാശ പ്രകടിപ്പിക്കുന്നു." (സു: 7-176)

സത്യത്തെ പുറംതള്ളിയവരെ, നാവ് തൂക്കിയിട്ട നായയോടും, കന്നുകാലികളോടും കഴുതയോടും വരെ ഉപമിക്കുകയും, അല്ല അവരാണ് കൂടുതൽ വഴിപിഴച്ചവർ എന്നും വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു." (സു: 7-176, സു:25-44, സു: 62-5)

അല്ലാഹുവിൽ വിശ്വസിക്കുകയും, ഇസ്ലാംമതം അംഗീകരിക്കുകയും ചെയ്തുകൊണ്ട്, കുടുംബത്തിലെ എല്ലാ അംഗങ്ങൾക്കും വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) വ്യക്തമാക്കിയിട്ടുള്ള ഏറ്റവും ബലമുള്ള ആ കയറിൽ ശക്തിയായി പിടിക്കാം. എല്ലാം കേൾക്കുന്നവനും അറിയുന്നവനുമായ അല്ലാഹു (സു:ത) ശക്തമായി പ്രവചിക്കുന്നു, ആ ബലമുള്ള കയർ പൊട്ടിപ്പോവുകയേ ഇല്ല. എന്ന്.

ഹൃദയത്തിന്റെ ഭാഷയിൽ കണ്ണുനീരോടെ അല്ലാഹു (സു;ത) അനുഗ്രഹിച്ചു നൽകിയ പേന ഉപയോഗിച്ച് ആ ശക്തമായ വചനങ്ങൾ ആവർത്തിക്കുമ്പോൾ അല്ലാഹു (സു:ത) ബോധ്യപ്പെടുത്തി തരുന്ന ഒരു സത്യമുണ്ട്. അല്ലാഹു (സു:ത) സൂക്ഷിക്കുവാൻ തന്ന അമൂല്യ സമ്പത്താണ് മക്കൾ. അല്ലാഹു അനുഗ്രഹിച്ചു നൽകിയ അതേ പരിശുദ്ധതയോടെ മക്കളെ തിരിച്ചേൽപിക്കേണ്ടത് മക്കളെ നൽകി അല്ലാഹു (സു:ത) അനുഗ്രഹിച്ച ഓരോ മാതാപിതാക്കളുടെയും ബാധ്യതയാണ്.

സത്യവിശ്വാസത്തിന്റെ യഥാർത്ഥ പ്രതീകങ്ങളായി അല്ലാഹു (സു:ത) അനുഗ്രഹിച്ച സജ്ജനങ്ങളുടെ കൂട്ടത്തിൽ അംഗങ്ങളാകുവാൻ നാം എല്ലാവരേയും അല്ലാഹു (സു:ത) തൗഫീക് നൽകി അനുഗ്രഹിക്കുമാറാകട്ടെ ആമീൻ.

ഇസ്ലാംമതം കൽപിച്ചിട്ടുള്ള കാര്യങ്ങൾ മാത്രം ഉൾപ്പെടുത്തിക്കൊണ്ട് ഓരോ മാതാവും സത്യവിശ്വാസത്തിന്റെ നേരായ മാർഗ്ഗത്തിലേക്ക് മക്കളെ കൈപിടിച്ചുയർത്തുമ്പോൾ ഇതൊരു സൽകർമ്മമായി അല്ലാഹു (സു:ത) സ്വീകരിക്കട്ടെ ആമീൻ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ എളിയ രചന ആ പുണ്യ കർമ്മം ചെയ്ത, ചെയ്യും എന്ന് ആത്മാർത്ഥമായി പ്രതിജ്ഞ ചെയ്യുവാൻ മനസ്സുറപ്പുള്ള ഓരോ മാതാവിനും സവിനയം സമർപ്പിക്കുന്നു.

ഭാഗം I

അദ്ധ്യായം -3

# അറിവിന്റെ ആരംഭം ഘട്ടം

ജനനവും മരണവും ഒരത്ഭുത പ്രതിഭാസം തന്നെയാണ്. മാതാവിന്റെ ഉദരത്തിൽ കുഞ്ഞ് വളരുമ്പോൾ ചിന്തിക്കുന്ന മനുഷ്യർക്ക് അല്ലാഹു (സു:ത) ദൃശഷ്ടാന്തങ്ങൾ തെളിയിച്ചുതരുന്നു.

മൃഗങ്ങളുടെയോ, പറവകളുടെയോ കാര്യത്തിൽ അങ്ങിനെയല്ല സംഭവിക്കുന്നത്.

അവ എല്ലാ അറിവോടും കുടി ജനിക്കുന്നു. നിശ്ചിയ സമയംകൊണ്ട് തന്നെ തീറ്റ തേടി സ്വയം ഭക്ഷിക്കുവാനും, കൂടു നിർമ്മിക്കുവാനും, ഇണയെ കണ്ടെത്തുവാനും സ്വന്തം ആവശ്യങ്ങൾ സ്വയം നിർവ്വഹിക്കുവാനും അവ പ്രാപ്തരാകുന്നു.

ഈ ഒരു കാരണം കൊണ്ട് തന്നെ മൃഗങ്ങൾക്കും, പറവകൾക്കും ഒന്നും പ്രത്യേകമായ പഠനങ്ങളോ ജീവിതരീതികളോ പഠിപ്പിച്ചുകൊടുക്കേണ്ടുന്ന ആവശ്യമില്ല.

അവക്ക് ആവശ്യമുള്ള ഭക്ഷണവും, വെള്ളവും പ്രകൃതിയിൽ തന്നെ അല്ലാഹു (സു:ത) സംവിധാനിച്ചു വെച്ചിട്ടുമുണ്ട്. (പരസഹായം ഇല്ലാതെ അവയെല്ലാം അല്ലാഹുവിനെ സദാ സ്തുതിച്ചുകൊണ്ടേയിരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് തന്നെ ഗ്രന്ഥങ്ങളും നിയമങ്ങളും അവയ്ക്ക് ഭാതകവും ആവശ്യവുമില്ലാതാകുന്നു.

മനുഷ്യകുഞ്ഞിന്റെ കാര്യത്തിൽ അങ്ങിനെയല്ല സംഭവിക്കുന്നത്. മനുഷ്യൻ ഒരു കാര്യത്തെക്കുറിച്ചും അറിവില്ലാത്തവരായും, നിശ്ചിതകാലം വരെ സ്വന്തം ആവശ്യങ്ങൾ നിറവേറ്റുവാൻ പരസഹായം ആവശ്യമുള്ളവരായും ആണ് ജനിച്ചു വീഴുന്നത്.

നന്മയും, തിന്മയും കടന്നുകുടുവാനുള്ള സാധ്യത മനുഷ്യരുടെ ശരീ

രഘടനയിൽ അല്ലാഹു (സു:ത) സംവിധാനിച്ചുവെച്ചിട്ടുള്ളതാണ്.

അല്ലാഹു (സു:ത) മറ്റു പ്രപഞ്ച സൃഷ്ടികളിൽ നിന്നും മനുഷ്യർക്ക് മാത്രം നൽകിയിട്ടുള്ള ഏകവ്യത്യാസവും ഇത് തന്നെയാണ്.

അതേ കാരണം കൊണ്ടുതന്നെ ഏറ്റവും ബുദ്ധി നൽകി അല്ലാഹു (സു:ത) അനുഗ്രഹിച്ചതും മനുഷ്യരെ മാത്രമാണ്.

തലയെടുപ്പോടെ നിവർന്ന് അന്ത:സ്സാർന്ന നിലയിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടപ്പോൾ മൃഗങ്ങളും, പറവകളും അങ്ങിനെയല്ല.

തെറ്റിനെക്കുറിച്ചും, അതിനുള്ള ശിക്ഷയെക്കുറിച്ചും, തെറ്റ് ചെയ്താലുള്ള ഭവിഷ്യത്തുകളെക്കുറിച്ചും, നന്മയെക്കുറിച്ചും, നന്മചെയ്താലുള്ള അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹങ്ങളെക്കുറിച്ചും മനുഷ്യർ അറിഞ്ഞിരിക്കേണ്ടതിന്റെ ആവശ്യകതയും ഇവിടെ ബോധ്യമാവുകയാണ്.

നന്മയും, തിന്മയും വേർതിരിച്ച്, ഗുണമായാലും, ദോഷമായാലും ഏതെല്ലാം കാര്യങ്ങൾ, എങ്ങിനെയെല്ലാം ചെയ്താൽ അവയെല്ലാം മനുഷ്യർക്ക് ഉപകാരവും, ഉപദ്രവവും അനുഭവപ്പെടുകയും ചെയ്യും എന്ന് തെളിവു സഹിതം ചൂണ്ടിക്കാണിക്കുന്ന അല്ലാഹുവിന്റെ മഹത്തായ ഗ്രന്ഥവും ഇസ്ലാം എന്ന മതവും പ്രവാചകൻ മുഹമ്മദ് നബി (സ്വ)യിലുടെ ഭൂമിയിലെ മനുഷ്യർക്കായി അല്ലാഹു (സു:ത) ഇറക്കിത്തരുകയും ചെയ്തു.

പ്രവാചകൻ മുഹമ്മദ് നബി (സ്വ) നൽകുന്ന സന്ദേശത്തിൽ അടിയുറച്ച് വിശ്വസിച്ച്, ജീവിക്കണമെന്ന കർനശമായ താക്കീതാണ് ആ വിശുദ്ധ ഗ്രന്ഥം മനുഷ്യർക്ക് നൽകുന്നത്.

ആയിരക്കണക്കിന് ന്യൂറോണുകളുടെ സംഗമമുള്ളതും മനുഷ്യരുടെ ഏറ്റവും പ്രധാനപ്പെട്ടതുമായ ആന്തരീക അവയവാണ് തലച്ചോർ.

കാണുന്ന വസ്തുക്കളുടെയും കേൾക്കുന്ന ശബ്ദത്തിന്റേയും വ്യക്തമായ കോടിക്കണക്കിന് കാര്യങ്ങൾ ശേഖരിച്ചു വെക്കുവാനുള്ള അത്യപൂർവ്വമായ കഴിവാണ് അല്ലാഹു (സു:ത) തലച്ചോറിന് നൽകിയിട്ടുള്ളത്.

വളരെ ചെറിയ പ്രായമായാലും ഈ ശേഖരണം, തലച്ചോർ ഏത് സമയത്തും നിർവ്വഹിച്ചു കൊണ്ടേയിരിക്കും.

ചീത്ത കാര്യങ്ങൾ, അല്ലെങ്കിൽ ജീവിതത്തിൽ മനുഷ്യർക്ക് ഒരു തരത്തിലും ഉപകാരമില്ലാത്തവയാണ് ചെറിയ പ്രായത്തിൽ കുട്ടികൾ കാണുകയും കേൾക്കുകയും ചെയ്യുന്നതെങ്കിൽ ജീവിതത്തിൽ എന്നെങ്കിലും അത് പ്രവർത്തിയിൽ കൊണ്ടുവരണമെന്നുള്ള ഒരു തോന്നൽ മനുഷ്യരിൽ ജനിക്കും.

മനുഷ്യന്ന് ഉപകാരപ്പെടുന്ന തരത്തിലുള്ള കാര്യങ്ങളാണ് കുട്ടികൾ കാണുകയും കേൾക്കുകയും ചെയ്യുന്നതെങ്കിൽ ജീവിതത്തിൽ അവ പകർത്തുവാനുള്ള ആവേശം കുട്ടികളിൽ വർദ്ധിക്കുകയും ചെയ്യും.

ചെറിയ കുട്ടികളല്ലേ അവർക്ക് വൃത്തികേടുകളെക്കുറിച്ച്, അല്ലെങ്കിൽ എന്താണ് നല്ലത്, ചീത്ത എന്ന തിരിച്ചറിവൊന്നും ഇല്ലാത്ത പ്രായമല്ലേ എന്ന് കരുതി എന്ത് വൃത്തികേടും കുട്ടികളെ മടിയിലിരുത്തി, അല്ലെങ്കിൽ അവരുടെ സമീപത്ത് വെച്ച് ചെയ്യുന്നതും, കാണുന്നതും അപകടകരമാണ്.

നല്ലത് പറഞ്ഞ് കൊടുക്കേണ്ട മാതാപിതാക്കളിൽ നിന്ന് തന്നെ കുട്ടി ചീത്ത കാര്യങ്ങളും ജീവിതത്തിൽ ചെയ്യാം കുഴപ്പമില്ല എന്ന് ചിന്തിക്കുകയാണ്. വിശ്വസിക്കുകയാണ്.

സ്വന്തം ഭവനങ്ങളിൽ നിന്നാണ് കുട്ടികൾക്ക് നല്ലതും, ചീത്തയും ആയ എല്ലാ കാര്യങ്ങളുടെയും ആദിപാഠങ്ങൾ ലഭിക്കുന്നത്.

കുട്ടികൾ പുറംലോകം അറിയുന്ന, അതായത് വിദ്യാരംഭം തുടങ്ങുന്ന ഏറ്റവും കുറഞ്ഞ പ്രായമാണ് മൂന്ന് വയസ്സ്.

ഈ മൂന്ന് വർഷങ്ങൾ കൊണ്ട് കുട്ടികൾ സ്വന്തം ഭവനത്തിൽ നിന്നും നല്ലതും, ചീത്തയുമായ അനേകം കാര്യങ്ങൾ പഠിച്ച് തലച്ചോറിൽ ശേഖരിച്ചു വെച്ചിട്ടുണ്ടാകും.

കുട്ടികൾക്ക് ആവശ്യത്തിന് വിദ്യാഭ്യാസം വേണമെന്നിരിക്കെ, ചെറിയ കുട്ടികൾക്ക് നൽകേണ്ടുന്ന ആദ്യ പാഠങ്ങൾ മനുഷ്യർക്ക് മതം ഉണ്ട് എന്ന അറിവ് കുട്ടികൾക്ക് പകർന്നുകൊടുക്കുക എന്നുള്ളതാണ്. അതായത്, മനുഷ്യർക്ക് മതവും, ഗ്രന്ഥവും പ്രവാചകൻമാരും എല്ലാം ഉണ്ട് എന്ന് മനസ്സിലാക്കിക്കൊടുക്കൽ നിർബന്ധമാണ്. വിശുദ്ധ ഖുർആൻ വചനങ്ങളും, അറബി അക്ഷരലിപിയും ഹദീസു ഗ്രന്ഥങ്ങളുടെ സഹായത്തോടെയുള്ള ചരിത്രകഥകളും കുട്ടികൾക്ക് നിർബന്ധമായും പറഞ്ഞു കൊടുക്കേണ്ടതും അത്യാവശ്യമാണ്.

മതപരമായ അറിവ് ശീലിക്കുന്നത് കൊണ്ട് വളരുമ്പോൾ മതം പറഞ്ഞ കാര്യങ്ങൾ ജീവിതത്തിൽ പകർത്തുവാനുള്ള ധൈര്യം കുട്ടികളിൽ ശക്തമാകും. മതത്തെ തള്ളിപ്പറയുന്നവരോട് എതിർത്തു നിൽക്കുവാനും ഇസ്‌ലാമിക വേഷം ധരിക്കുവാനുള്ള ധൈര്യവും കൈവരുകയും ചെയ്യും.

മൂന്ന് വയസ്സുള്ള ഒരു മുസ്‌ലിം പെൺകുട്ടി ഈയിടെ പറഞ്ഞ ഒരു കാര്യം ഓർമ്മയിൽ തെളിയുകയാണ്. "പർദ്ദയും മുഖം മൂടിയും ഒന്നും ധരിച്ചാൽ സ്വർഗ്ഗത്തിൽ പോകില്ല." എന്ന്.

"പിന്നെ ഏത് വസ്ത്രം ധരിച്ചാൽ സ്വർഗ്ഗത്തിൽ പോകാം എന്ന മറു

ചോദ്യത്തിനു മുമ്പിൽ ഉത്തരം മുട്ടി കുട്ടി ശങ്കിക്കുന്നതാണ് കണ്ടത്.

ഏതായാലും വിവസ്ത്രരാക്കിയും, അർധനഗ്നകളാക്കിയും കുട്ടികളെ പരിധിയിലധികം പ്രദർശിപ്പിക്കുന്ന മാതാപിതാക്കൾ ഈ മൂന്നു വയസ്സുകാരി പറഞ്ഞ വിഷയത്തിന് വ്യക്തമായ ഉത്തരം നൽകണം.

ഇസ്‌ലാം എന്ന മതത്തിലെ മതപരമായ അറിവാണ് ശരിയായ അറിവ് എന്ന് ആരും തിരിച്ചറിയുന്നില്ല. മാതാപിതാക്കളുടെ ശക്തമായ പ്രേരണയും, നിർബന്ധവും കാരണം പൊതുവെ കുട്ടികൾ ധരിച്ചുവെച്ചിരിക്കുന്നത്, സ്‌കൂളിലെ പാഠപുസ്‌തകങ്ങളിൽ മാത്രമാണ്. മനുഷ്യരുടെ ബുദ്ധിയും, അറിവും കഴിവും എന്നാണ്. യഥാർത്ഥത്തിൽ കുട്ടികൾ തെറ്റിദ്ധരിക്കപ്പെടുകയാണ്.

കുരുന്നു പ്രായത്തിലെ കുട്ടികളിൽ ഉറച്ചു പോകുന്ന ഈ ഒരു തെറ്റിദ്ധാരണയുടെ ഫലമായി, സ്‌കൂൾ വിദ്യാഭ്യാസം എന്ന ഒരു കർമ്മം മാത്രമാണ് മനുഷ്യർക്ക് പാലിക്കുവാനുള്ളത് എന്ന ചിന്തയിലും, തീരുമാനത്തിലും എത്തുവാൻ കുട്ടിക്ക് പ്രേരണ ലഭിക്കുകയാണ്.

ഓരോ വർഷവും പിന്നിടുന്നതോടെ കുട്ടികളുടെ തലച്ചോറിൽ ഇംഗ്ലീഷ്, മലയാളം, കണക്ക്, സയൻസ്, സോഷ്യൽ, ടീച്ചർ, അടി, വടി, പരീക്ഷ എന്നിങ്ങനെയുള്ള കാര്യങ്ങൾ മാത്രം ശേഖരിച്ചു വെക്കൽ തുടർന്നു ചെയ്തുകൊണ്ടേയിരിക്കുന്നുണ്ടാകും.

എല്ലാ പഠനവും കഴിഞ്ഞ് കുട്ടികൾക്ക് വിശ്രമമോ, കളിയോ ആവശ്യമുള്ള വളരെ കുറഞ്ഞ സമയത്ത് മാത്രമാണ് മതപഠനം കടന്നുവരുന്നത്. ആ സമയത്ത് കുട്ടികൾ എത്ര ഏകാഗ്രതയോടെ പഠിച്ചാലും ഒരക്ഷരംപോലും കുട്ടികളുടെ മനസ്സിൽ കയറിക്കൂടണമെന്നില്ല.

ചുരുക്കിപ്പറഞ്ഞാൽ ഭൗതിക വിദ്യാഭ്യാസം മാത്രം കുട്ടികൾ ശീലിക്കുകയും, നല്ല പാഠങ്ങളും, പ്രവർത്തികളും മനുഷ്യരെ ശീലിപ്പിക്കുന്ന, ഏറ്റവും നല്ല, പ്രേരണ നൽകുന്ന, വിശുദ്ധ ഖുർആനെ അംഗീകരിക്കുവാൻ കുട്ടികൾ മടിക്കുകയും ചെയ്യുന്നു.

ഇസ്‌ലാം എന്ന മതത്തെക്കുറിച്ച് ഒന്നും അറിയാത്തവരായി നിരപരാധികളായ കുട്ടികൾ ജീവിതം ആരംഭിക്കുകയും ചെയ്യും.

ഒരു നിശ്ചിത കാലഘട്ടം വരെ കുട്ടികളുടെ ജീവിതത്തിൽ പരീക്ഷാക്കാലം തുടർന്നു വന്നുംപോയും കൊണ്ടേയിരിക്കും.

ഓരോ സുപ്രഭാതവും, പുസ്തകസഞ്ചിയും, ഭൗതികവിദ്യാഭ്യാസവും എന്ന ഒരേ ഒരു ലക്ഷ്യബോധത്തോടെ ആരംഭിക്കുവാൻ കുട്ടികൾ പതുക്കെ ശീലിച്ചുതുടങ്ങും.

ഒരു തരത്തിൽ ചിന്തിച്ചാൽ നിശ്ചിത സമയം കുട്ടികളെ അകറ്റി

നിർത്തി അല്പം ആശ്വസിക്കാം എന്നോ, അല്ലെങ്കിൽ മറ്റു ജോലികൾ ചെയ്യുവാനുള്ള ഏറ്റവും നല്ല അവസരമായോ ആണ് മിക്കവാറും മാതാപിതാക്കൾ ഈ സമയത്തെ കാണുന്നത്. എന്തെന്നില്ലാത്ത ഒരു സംതൃപ്തി അല്ലെങ്കിൽ മുഴുവൻ പ്രതീക്ഷകളും വിദ്യാലയത്തിലെ ഏതോ ഒരു ടീച്ചറിൽ ഏൽപിച്ച് മാതാപിതാക്കൾ കുട്ടികളിൽ നിന്നും ഒരു രക്ഷപ്പെടൽ തന്ത്രം സ്വയം ആവിഷ്കരിക്കുകയാണ് യഥാർത്ഥത്തിൽ ചെയ്യുന്നത്.

സ്കൂൾ പഠനം കഴിഞ്ഞ് സ്വന്തം ഭവനങ്ങളിൽ എത്തിയാൽ വീട്ടിലെ വഴക്കും, തമ്മിൽ തെറി പറയുന്ന ചീത്ത വാക്കുകളും, കുരുന്നു മനസ്സിനെ വഴിതെറ്റിക്കുന്ന മാസികകളും, ടെലിവിഷൻ ഷോകളും കണ്ട് കുട്ടികൾ പകച്ചു പോവുകയാണ്.

കുട്ടികളുടെ കണ്ണുകളിൽ ഒരിക്കലും പെടാൻ പാടില്ലാത്ത ചീത്ത രംഗങ്ങൾ കാണുന്നതോടെ കുട്ടികളുടെ മനസ്സിൽ തെറ്റ് ഒരു വലിയ ശരിയായി മാറുന്നു. കാരണം കുട്ടികൾ ഇത് കണ്ടു തുടങ്ങുന്നത് സ്വന്തം മാതാപിതാക്കളുടെ അടുക്കൽ നിന്നു തന്നെയാണ്. പല തവണ ഇത്തരം രംഗങ്ങൾ തുടർന്നു കാണുന്നതോടെ മാതാപിതാക്കൾ മക്കളെ അകറ്റി നിർത്തുന്നു. അതുകൊണ്ട് ഗുണത്തേക്കാളേറെ ദോഷഫലമാണ് ഉണ്ടാവുക. പല തവണ കണ്ട രംഗങ്ങൾ കുട്ടികളുടെ കുരുന്നു മനസ്സിനെ ഉണർത്തിയിട്ടുണ്ടാകും. അവർ അത്തരത്തിലുള്ള രംഗങ്ങൾ സ്വതന്ത്രമായി കാണുവാനുള്ള മറ്റു വഴികൾ തേടി പോകും.

ഫലം ചെറിയ പ്രായത്തിൽ തന്നെ നല്ലത് മാത്രം കണ്ടും കേട്ടും ശീലിക്കേണ്ടുന്ന കുട്ടികൾ, മാതാപിതാക്കളടക്കം ചുറ്റുമുള്ളവരുടെ ശക്തിയായ പ്രേരണമൂലം ചീത്തയാകുന്നു. മുതിർന്നവരെപ്പോലും വെല്ലുന്ന തരം അസഭ്യവാക്കുകൾ വിളിക്കുന്നു.

വളർന്നുവരുന്നതോടെ ഇത്തരം വികാരങ്ങൾക്ക് അടിമപ്പെടുന്ന കുട്ടികൾക്ക് വികാര ശമനം കിട്ടുവാൻ തക്ക സൗകര്യമുള്ള അനേകം തെറ്റായ മാർഗ്ഗങ്ങൾ മാർക്കറ്റിൽ സുലഭമാണ്.

ചീത്ത കാര്യങ്ങൾക്ക് സ്വാതന്ത്ര്യം ലഭിക്കാത്ത വീട്ടിൽ അധികസമയം ചിലവഴിക്കുവാൻ കുട്ടി താൽപര്യപ്പെടില്ല.

ട്യൂഷൻ, സ്പെഷ്യൽക്ലാസ്സ്, കംപയിൻ സ്റ്റഡീസ്, എന്നൊക്കെ പറഞ്ഞ് വീടുവിടുവാൻ പറ്റിയ പല തന്ത്രങ്ങളും കുട്ടികൾ കണ്ടുപിടിക്കുന്നു.

പരീക്ഷക്ക് നല്ല മാർക്ക് വാങ്ങി ജയിച്ചാൽ മാത്രം പോരെ എന്നാണ് അവരുടെ ചിന്ത. അതിനും കുട്ടികൾ പല തെറ്റായ വഴികളും തേടി കണ്ടെത്തിയിട്ടുണ്ടാകും.

പുസ്തകം തുറന്നു നോക്കാത്ത കുട്ടികൾ വരെ പല അടവുകളും പയറ്റി നല്ല മാർക്ക് വാങ്ങിയിട്ടുണ്ടാകും.

കുട്ടികൾക്കറിയാം മാതാപിതാക്കൾക്കും, അധ്യാപകർക്കും നല്ല മാർക്കിൽ കവിഞ്ഞ് മറ്റൊന്നും ആവശ്യമില്ല എന്ന്.

കോപ്പിയടിച്ചും, എങ്ങിനെയെങ്കിലും കുറഞ്ഞ സമയംകൊണ്ട് മനഃപ്പാടമാക്കിയും പരീക്ഷയെഴുതുന്ന കുട്ടികൾ പുസ്തകത്തിൽ എന്താണുള്ളത് എന്ന് പോലും അറിയാതെ മാർക്ക് വാങ്ങിയിട്ടുണ്ടാകും.

ഫലം കുട്ടികൾ നശിച്ചു. ഒന്നിനെക്കുറിച്ചും ഒരു വ്യക്തമായ കാഴ്ചപ്പാടില്ലാതെ വലിയ ഒരു തെറ്റിന്റെ ജീവിച്ചിരിക്കുന്ന കണ്ണിയായി കുട്ടികൾ അനാരോഗ്യകരമായ ചുറ്റുപാടിൽ വളർന്നു വലുതാകും.

അവർ സ്വയം കണ്ടെത്തിയ, അല്ലെങ്കിൽ, എത്തിപ്പെട്ട, വഴി ശരിയായ വഴിയായി അവർ സ്വയം വിലയിരുത്തും.

ഉപദേശവുമായി വരുന്നവരെ ശക്തമായ വാക്കുകളുപയോഗിച്ച് താക്കീത് ചെയ്യുകയും ചെയ്യും.

മുതിർന്നവർ ഒരു ലജ്ജയും, മറയും ഇല്ലാതെ തെറ്റുകൾ കാണുകയും, ചെയ്യുകയും ചെയ്തിട്ട്, തെറ്റ് ചെയ്യുവാൻ കുട്ടികൾക്ക് എല്ലാവിധ സൗകര്യങ്ങളും പ്രേരണകളും നൽകിയിട്ട് തിരുത്തിക്കൊടുക്കുവാൻ മറ്റു മാർഗ്ഗങ്ങൾ ഒന്നും കാണാതെ മാതാപിതാക്കളും ചുറ്റുമുള്ളവരും നെടുവീർപ്പിടുന്നു. വേദനിക്കുന്നു.

ഹൃദയാഘാതം സംഭവിച്ച് മരണപ്പെടുന്നവരും ചുരുക്കമല്ല. ഒരു നിമിഷം ചിന്തിച്ചാൽ മതി ആരാണ് കുട്ടികൾ ഇത്തരത്തിൽ നശിക്കുവാൻ മുൻപന്തിയിൽ നിന്നത് എന്ന് വ്യക്തമാകും.

മാതാപിതാക്കളായ, കുട്ടികളുടെ രക്ഷാകർത്താക്കൾ തന്നെ എന്ന് സ്വയം വിലപിക്കുകയേ നിവൃത്തിയുള്ളൂ. നെടുവീർപ്പിടുന്ന ഓരോ മാതാപിതാക്കളും ഇന്നത്തെ കേരളത്തിലെ മൊത്തം അവസ്ഥ ഓർത്ത് വിലപിക്കേണ്ടുന്ന ഒരു അവസ്ഥയിലാണ് ഇന്ന് നമ്മൾ ജീവിക്കുന്നത്.

കാരണം, കേരളത്തിലെ ഇന്നത്തെ കുട്ടികൾ അപകടം പതിയിരിക്കുന്ന വഴികളുടെ ഊരാക്കുടുക്കിൽപെട്ട് സ്വയം ഉഴലുകയാണ്.

തെറ്റിൽ നിന്നും വീണ്ടും വലിയ ഒരു തെറ്റിലേക്കാണ് അവർ പൊയ്ക്കൊണ്ടിരിക്കുന്നത്.

ഇനിയൊരു ശരി അവർക്ക് കണ്ടെത്താനാവുമോ? ആരാണ് അത്തരം കടുത്ത ഉത്തരവാദിത്വം ഏറ്റെടുക്കുക?

ഓരോ നിമിഷവും അവരിൽ നിന്ന് അകന്നു പോയ്ക്കൊണ്ടേയിരിക്കുന്ന ഒരു ശരിയിലേക്ക് അവരെ എത്തിക്കുവാൻ കാലം അവർക്കു വേണ്ടി കാത്തിരിക്കുമോ? (അല്ലാഹു അഅ്‌ലം)

പച്ചപ്പ് നിറഞ്ഞ, അല്ലാഹു അനുഗ്രഹിച്ച നാട് എന്ന് പാശ്ചാത്യർ പോലും വിലയിരുത്തിയിരുന്ന ഇന്നത്തെ കേരളത്തെ വിദേശികൾപോലും ഭയക്കുന്നു. ചുറ്റുമുള്ള കഴുകൻ കണ്ണുകളും, ശരീരധാഹികളും, സ്ത്രീകളെ വലയം ചെയ്ത് ഉപദ്രവിച്ചുകൊണ്ടേയിരിക്കുന്ന യുവതീ യുവാക്കളുടെ നിരന്തര ശല്യങ്ങളും, മാരക മരുന്നുകളുടെയും വിഷവസ്തുക്കളുടെയും അമിതമായ ഉപയോഗവും, അശ്ലീലം നിറഞ്ഞ പരസ്യങ്ങളും ടെലവിഷൻ ഷോകളും കേരളത്തിന് ഒരു വൃത്തികെട്ട പേര് നൽകി ആദരിക്കുന്നു. ഇന്ത്യയുടെ പാരീസ്.

മതം എവിടെ? മതപണ്ഡിതൻമാർ എവിടെ? സ്വയം നശിക്കുവാൻ, ബിരുദം ഉയർന്ന ശമ്പളമുള്ള ജോലി എന്നൊക്കെ പറഞ്ഞ് മക്കളെ കേരളത്തിൽ നിന്നും നാടുകടത്തി നശിപ്പിക്കുവാൻ കൂട്ടുനിന്ന മാതാപിതാക്കൾ എവിടെ?

മികച്ച ശമ്പളം വാഗ്ദാനം ചെയ്യുന്ന വൻകിട കമ്പനിക്കാർ എവിടെ?

നല്ലത് കണ്ടെത്തുവാൻ പരക്കം പായുന്ന പാശ്ചാത്യരാണ് ഇന്ന് കേരളത്തിലെ ജനങ്ങളെ അപേക്ഷിച്ച് ഭേദപ്പെട്ടവർ. കാരണം അവർ ഇന്ന് കുറ്റബോധത്തിന്റെ വക്കോളമെങ്കിലും എത്തിനിൽക്കുകയാണ്.

സ്ത്രീയേയും, പുരുഷനേയും ജനിച്ചുവീഴുന്നത് മുതൽ കുരുന്നു കുട്ടികളെ അടക്കം മുഴുവൻ മനുഷ്യരേയും തുല്യപരിഗണനയും, ഇടകലർത്തലും നടത്തി ജീവിതം താറുമാറായതിന്റെ സ്വയം താറുമാറാക്കിയതിന്റെ തിക്താനുഭവങ്ങൾ അവർ കാലഘട്ടങ്ങൾക്കപ്പുറം മുതൽ അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. ഇനിയൊരു തിരുത്തൽ എങ്ങിനെ, ആര് നിർവ്വഹിക്കും എന്ന് ഭയപ്പെട്ട്, ഒരു വഴിയും കണ്ടെത്താനാവാതെ ലോകർക്കു മുമ്പിൽ അവർ പകച്ചുനിൽക്കുകയാണ്.

ഉത്തരം കണ്ടെത്താനാവാത്ത, വലിയ ഒരു തെറ്റിന്റെ ഭീതിജനകമായ ഒരു ലോകത്ത്.

സ്വതന്ത്ര ലോകത്ത്, കുത്തഴിഞ്ഞ ജീവിതം ജീവിച്ചു കാണിച്ച്, ലോക മനുഷ്യരേ... നിങ്ങളുടെ വഴികാട്ടികളാണ് ഞങ്ങൾ എന്ന് വെല്ലുവിളിച്ചും, തെറ്റിദ്ധരിപ്പിച്ചും, നിർബന്ധിച്ചും, നിരപരാധികളെ, പാശ്ചാത്യരായ അവരോടൊപ്പം തന്നെ എത്തിച്ച്, മനുഷ്യലോകത്തെ മുഴുവൻ വഴിതെറ്റിച്ചതിന്റെ ംപേരിൽ ഭീകര കുറ്റവാളികളായി അവരെ ലോകം വിലയിരുത്തേണ്ടിവരും.

പീഡനങ്ങൾ പലരിൽ നിന്നും അനുഭവപ്പെട്ടും, സ്വയം പിന്നീടതിൽ കുടുങ്ങിയും, പിന്നീട് അതിൽ നിന്ന് ഒരു തരത്തിലും രക്ഷപ്പെടുവാനും കഴിയാത്ത വിധത്തിൽ മനുഷ്യർ നശിച്ചുകൊണ്ടിരിക്കുകയാണ്.

തോക്കിനും, രക്തത്തിനും, അടിമപ്പെട്ടും, കണ്ടും, കുത്തഴിഞ്ഞ

ലൈംഗീകതയുടെ മടുപ്പും, മരവിപ്പും അനുഭവപ്പെടുകയും, ചെയ്തത് കാരണം, മാനസീകരോഗികളും, ബുദ്ധിമാന്ദ്യം സംഭവിച്ചവരുമായി, ഇനിയൊരു ജനത രൂപപ്പെട്ടാൽ ഉള്ള ഭീകര അവസ്ഥ അവരെ ഭീതിയിലാഴ്ത്തിയിരിക്കുകയാണ്.

അങ്ങിനെയൊരു സാഹചര്യത്തിലാണ് കേരളം മക്കളെ അവരോളമെത്തിക്കുവാൻ മൽസരിക്കുന്നത്. കുറഞ്ഞ കാലഘട്ടം മാത്രം ജീവിച്ചു തീർക്കുവാനുള്ള ഏറ്റവും ചുരുങ്ങിയ ഏറ്റവും വിലപ്പെട്ട അവസരമാണ് മനുഷ്യർ പാഴാക്കിക്കളയുന്നത്.

ഭൗതീക സുഖഭോഗങ്ങൾക്കും, ആഢ്യത്വമുള്ള ആഡംബര ജീവിതത്തിനും മാത്രം ഊന്നൽ നൽകി ജീവിതത്തെ മനുഷ്യത്വരഹിതമാക്കുന്ന ആധുനീക കാലഘട്ടത്തിന് ഏറ്റവും വെല്ലുവിളി ഉയർത്തുന്ന രണ്ട് ഘടകങ്ങളുണ്ട്. ഒന്ന്, രോഗം, രണ്ട്, മരണം.

ശാസ്ത്രത്തിന്റെ പുരോഗതിക്കപ്പുറം മനുഷ്യലോകത്തിന് അതിജയിക്കുവാൻ കഴിയാത്ത, പ്രപഞ്ച നാഥനായ അല്ലാഹുവിൽ മാത്രം അധിഷ്ടിതമായ അത്തരം ഭീതിജനകമായ അവസ്ഥയെ തരണം ചെയ്യുവാൻ എത്ര കാലഘട്ടം കാത്തിരിക്കേണ്ടി വന്നാലും മനുഷ്യലോകത്തിന് അസാധ്യമായതാണ്.

പുരോഗതി സുഖഭോഗങ്ങൾക്ക് മാത്രമല്ല. രോഗങ്ങൾക്കും ചികിൽസാ സൗകര്യങ്ങൾക്കും വരെ പുരോഗമന ചിന്താഗതിക്കാർ പരിധിയിലപ്പുറം സ്വന്തം നേട്ടങ്ങൾ മാത്രം കണ്ടുകഴിഞ്ഞു.

രോഗങ്ങളേയും രോഗികളേയും ചൂഷണ വിധേയരാക്കി കോടികൾ സമ്പാദിക്കുമ്പോൾ, മനുഷ്യരുടെ ദയ, കാരുണ്യം എല്ലാം എന്നന്നേക്കുമായി ഇല്ലാതാവുകയാണ്.

എന്തൊക്കെ നേടിയിട്ടും ആരും, എങ്ങും എത്തുന്നില്ല. ആർക്കും, ആരിൽ നിന്നും ഒന്നും ലഭിക്കുന്നുമില്ല. സംതൃപ്തമായ ജീവിതവും ആരിലും കണ്ടെത്താനാവില്ല. ആർക്കും തന്നെ ഏറ്റവും നല്ലത് ലഭിക്കുന്നുമില്ല.

നല്ല ഭൂതകാലത്തെ മറന്ന്, വർത്തമാനകാലത്തെ ജീവസ്സുറ്റതാക്കാതെ, ആർക്കും സ്വയം പ്രവചിക്കുവാൻ കഴിയാത്ത, അറിയാത്ത, ഭാവികക്കായി ജീവിതം നഷ്ടപ്പെടുത്തുന്ന മനുഷ്യരാണ് ഈ ലോകത്ത് കൂടുതലും.

ജീവിതാരംഭം തൊട്ട് മനുഷ്യബുദ്ധിയെ ഉദ്ദീപിപ്പിക്കുന്ന, ഏറ്റവും നല്ല അറിവ് ലഭിക്കേണ്ടുന്ന ഏറ്റവും നല്ല പ്രായത്തിൽ, എല്ലാതരം ചീത്ത പ്രവർത്തനങ്ങൾക്കും കൂട്ടുനിന്നതിന്റേയും, സ്വയം ചെയ്തതിന്റേയും, ഏറ്റവും പരിതാപകരമായ മനുഷ്യന്റെ അവസ്ഥ..

ഭാഗം I
അധ്യായം 4

# കുത്തഴിഞ്ഞ മനുഷ്യരുടെ ലോകം

ജനനശേഷം മക്കൾ ഏകദേശം മൂന്ന് വർഷക്കാലം മാതാപിതാക്കളോടൊത്ത് കളികളും, കുഞ്ഞുരസങ്ങളുമായി മാത്രം ജീവിക്കുകയാണ്.

സ്വതന്ത്ര ലോകത്ത് അല്ലലില്ലാതെ, സ്കൂൾ വിദ്യാഭ്യാസം എന്ന ഭാരിച്ച ഉത്തരവാദിത്വമില്ലാതെ, ജീവിക്കുന്ന ഒരേ ഒരു കാലഘട്ടം.

പിന്നീടങ്ങോട്ട് ആയുസ്സിന്റെ നല്ലൊരു ഭാഗവും, ഭൗതീക വിദ്യാഭ്യാസം എന്ന ഒരേ ഒരു ലക്ഷ്യവുമായി കുട്ടികളേയുമായി മാതാപിതാക്കൾ പരക്കം പായുകയായി.

യഥാർത്ഥത്തിൽ ഒരു മനുഷ്യന്റെ തലച്ചോർ ഏറ്റവും വേഗതയിൽ പ്രവർത്തിക്കുന്ന പ്രായമാണ് ആദ്യത്തെ മൂന്ന് വർഷം.

ഏകദേശ കണക്കനുസരിച്ച് മനുഷ്യരുടെ തലച്ചോർ പൂർണ്ണ വളർച്ചയെത്തുന്ന പ്രായം പത്ത് വയസ്സാണ്. മനുഷ്യആയുസ്സിലെ ഏറ്റവും നല്ലത് പഠിക്കുവാനുള്ള ഏറ്റവും നല്ല അവസരവും ഈ പത്ത് വർഷക്കാലം തന്നെയാണ്.

കുട്ടികളിൽ കളങ്കമില്ലാത്തത് കൊണ്ട് പഠിക്കുന്നത് ഓർമ്മയിൽ സൂക്ഷിക്കുവാനും ഏറ്റവും നല്ല പ്രായവും ആദ്യത്തെ പത്ത് വർഷക്കാലം തന്നെ. ചുറ്റുപാടിൽ നടക്കുന്നതെന്തും കുട്ടികളെ വല്ലാതെ കീഴടക്കിക്കളയും. അതുകൊണ്ട് മാതാപിതാക്കൾ കുട്ടികളോട് ഏറ്റവും കരുതലോടെ പെരുമാറണമെന്ന് പറയുന്നതിന്റെ ഉദ്ദേശ്യവും അത് മാത്രമായിരിക്കണം. ചിന്തിക്കുവാനുള്ള കഴിവ് മനുഷ്യർക്കുണ്ടെങ്കിലും, ആൺ, പെൺ എന്ന വ്യത്യാസവും ഓരോരുത്തരുടേയും കഴിവും അനുസരിച്ച് വ്യതിചലനങ്ങൾ സംഭവിക്കുമെന്ന് മാത്രം.

ജീവിതത്തിലേക്ക് പടികയറി തുടങ്ങുന്ന ഈ കാലയളവിൽ കുട്ടികളിൽ ഉറച്ചുപോകുന്ന പെരുമാറ്റ വൈകല്യങ്ങൾ തിരുത്തിക്കൊണ്ടു വരുക ഏറെ പ്രയാസമുള്ള കാര്യമാണ്.

കുറ്റകൃത്യങ്ങളും, സ്ത്രീ-പുരുഷ ബന്ധങ്ങളും നേരിട്ട് കാണുവാനും, കേൾക്കുവാനുമുള്ള അനേകം വഴികൾ വീടുകളിൽ വരെ ലഭ്യമാണ്.

തോക്കുപയോഗിച്ച് ഒരു എതിരാളിയെ എങ്ങിനെ കീഴ്പെടുത്താമെന്നും ഒരു പെൺകുട്ടയെ എങ്ങിനെ പ്രയാസം കൂടാതെ വളച്ചെടുക്കാമെന്നും കവർച്ച ചെയ്യുവാനുള്ള എല്ലാവിധ തന്ത്രങ്ങളും പഠിപ്പിച്ചുകൊടുക്കുന്നകാലം.

മനുഷ്യരെ മൊത്തം നശിപ്പിക്കുന്ന ഇത്തരം വിനോദങ്ങളും ചാനലുകളുടെ മൽസരവും, തുടർന്നുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ആത്മനിയന്ത്രണം പാലിക്കുക എന്നല്ലാതെ, ഇത്തരം കുറ്റകൃത്യങ്ങൾക്കെതിരെ യാതൊരു പോംവഴിയും കണ്ടെത്തുവാൻ ആർക്കും തന്നെ പെട്ടെന്ന് സാധിച്ചുകൊള്ളണമെന്നില്ല.

ഇസ്‌ലാം എന്ന മതത്തിൽ മനുഷ്യരുടെ ജീവിത വിജയത്തിന് ആവശ്യമായ എല്ലാ ഉപദേശ നിർദേശങ്ങളും അടങ്ങുന്ന എല്ലാ കാര്യങ്ങളും എല്ലാ പ്രായത്തിലുള്ളവർക്കും പെട്ടെന്ന് ഗ്രഹിക്കുവാൻ പറ്റുന്ന തരത്തിൽ തന്നെ വിശദീകരിച്ചു തരുന്നുണ്ട്.

കുട്ടികളുടെ കാര്യത്തിൽ വ്യക്തമായ കണിശത വിശുദ്ധ ഖുർആൻ വിവരിക്കുന്നത് നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും.

ഇസ്‌ലാം മതത്തിൽ യത്തീമിന് വളരെയധികം പരിഗണന നൽകുന്നുണ്ട്.

മാതാവോ, പിതാവോ, രണ്ടുപേരുമോ പ്രായപൂർത്തി എത്തുന്നതിനു മുമ്പ് മരണപ്പെട്ട ചെറിയ കുട്ടികളേയാണ് യത്തീമായി മതം പരിഗണിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നത്.

അദബ് എന്ന അറബി വാക്കും, യത്തീമും തമ്മിൽ അനിഷേധ്യമായ ബന്ധമുണ്ട്.

അദബ് എന്നാൽ അടക്കവും ഒതുക്കവും എല്ലാകാര്യത്തിലും എന്നാണ് അർത്ഥമാക്കുന്നത്.

യത്തീമായ കുട്ടികൾ അദബില്ലാത്ത, അതായത് അടക്കവും ഒതുക്കവും ഇല്ലാത്ത കുട്ടികളായി വളരുന്നതിൽ തെറ്റ് പറയുവാനൊക്കില്ല. കാരണം യത്തീംകുട്ടികൾ അനാഥകളാണ്.

മാതാപിതാക്കളുള്ള കുട്ടികൾ അദബില്ലാതെ (അച്ചടക്കമില്ലാതെ)

വളർന്ന്, യത്തീമല്ലാതെ യത്തീമിന്റെ പരിഗണനയിൽ വരരുത് എന്നാണ് ഇവിടെ അർത്ഥമാക്കുന്നത്. അനാഥകുട്ടികളെ തള്ളിക്കളയുകയും, പാവപ്പെട്ടവന്റെ ഭക്ഷണത്തിന്റെ കാര്യത്തിൽ പ്രോൽസാഹനം നടത്താതിരിക്കുകയും, ചെയ്യുന്നവരെ, മതത്തെ വ്യാജമാക്കുന്നവര്' എന്നാണ് വിശുദ്ധ ഖുർആൻ വിശേഷിപ്പിക്കുന്നത്. (സു. 107: 1 മുതൽ 3 വരെ)

കുട്ടികളെ നിയന്ത്രണ വിധേയരാക്കുവാൻ ഏറ്റവും നല്ല മാർഗ്ഗം മാതാപിതാക്കൾ നിയന്ത്രണം സ്വയം പാലിക്കുക എന്നുള്ളതാണ്.

ചെറുകിട, വൻകിടക്കാർക്കിടയിൽ വരെ, ഭൗതീക വിദ്യാഭ്യാസവും, ഉയർന്ന വരുമാനവും മാത്രം എന്ന ചിന്താഗതി ആവേശവും മൽസരവും ഉണ്ടാക്കുന്നു.

എങ്കിലും കോഴിക്കോട്ടെ ഒരു പ്രമുഖ വിദ്യാലയത്തിലെ കഴിഞ്ഞ പത്ത് വർഷക്കാലം പഠിച്ച് വിദ്യാലയം വിട്ട മൊത്തം കുട്ടികളുടെ കണക്കെടുത്തപ്പോൾ ആദ്യത്തെ ഇരുപത് റാങ്കുകാർ കാര്യമായ തൊഴിലൊന്നും ലഭിക്കാതെ പ്രയാസപ്പെടുന്നതായാണ് കണ്ടെത്തിയത്. അതായത് ഇരുപതിന്റെ മുകളിലേക്ക് ഏറ്റവും മോശമായ റാങ്കുകാരും നാലക്ക അഞ്ചക ശമ്പളക്കാരാണ് എന്ന് കണ്ടെത്തിയതിനെപ്പറ്റി പിന്നിൽ അൽഭുതം കൊള്ളുന്ന പ്രിൻസിപ്പാളും അധികൃതരും അതിന്റെ യഥാർഥ കാരണം കണ്ടെത്താനാവാതെ ആശ്ചര്യപ്പെടുകയാണ്. മനുഷ്യമനസ്സുകളെ വികലമാക്കുന്ന ചീത്ത ശക്തികളുടെ പ്രേരണ കണ്ടെത്തി കഴിഞ്ഞാൽ മതവും നിയമങ്ങളും എന്താണ് ഉദ്ദേശിക്കുന്നത് എന്ന് കണ്ടെത്തുവാൻ ആർക്കും തന്നെ സാധിക്കും. ഉന്നതബിരുദവും ഡിഗ്രിയും കരസ്ഥമാക്കിയാലും സൃഷ്ടാവായ അല്ലാഹുവിന്റെ വിധിയില്ലെങ്കിൽ ഒരു മനുഷ്യനും ഒന്നും തന്നെ നേടുവാനോ കണ്ടെത്തുവാനോ സാധിക്കുകയില്ല എന്ന് ഇവിടെ തെളിയുകയാണ്.

മതം അനുശാസിക്കുന്ന മുഴുവൻ നിയമങ്ങളും, ചിട്ടകളും മുഴുവൻ മതവിഭാഗത്തിൽപ്പെട്ടവരും ഉപേക്ഷിച്ചത് പോലെയുള്ള സംഭവവികാസങ്ങളാണ് പൊതുവെ ലോകാടിസ്ഥാനത്തിൽ തന്നെ കണ്ടുവരുന്നത്.

മനുഷ്യജീവിതം മൊത്തത്തിൽ ഒന്ന് വിലയിരുത്തിയാൽ ഭൂരിഭാഗം മതവിഭാഗത്തിൽപ്പെട്ടവരും നിത്യജീവിതത്തിൽ പൊതുവായ ജീവിതരീതികളാണ് അവലംബിക്കുന്നത് എന്ന് കണ്ടെത്തുവാൻ കഴിയും.

മതനിയമങ്ങൾ ജീവിതത്തിൽ പാലിക്കേണ്ടുന്ന യാതൊരു നിർബന്ധവുമില്ല എന്ന ഒരു തോന്നലിൽ മനുഷ്യർ എത്തിക്കഴിഞ്ഞു. സുഖലോലുപരായി ആസ്വദിച്ച് ജീവിക്കുവാനുള്ള ഒരു ജൻമമായി ഓരോ മനുഷ്യരും സ്വന്തം ജീവിതത്തെ സ്വയം വിലയിരുത്തുകയും ചെയ്തു.

ഭാവി സുരക്ഷിതമാക്കുക എന്ന ഒരേ ഒരു ലക്ഷ്യവുമായി ബിരുദങ്ങൾ വാരിക്കൂട്ടുന്ന സ്ഥിതിവിശേഷം ഇന്ന് സാധാരണമാണ്.

ആണും പെണ്ണും കൂടിക്കലർന്നിട്ടുള്ള വിദ്യാഭ്യാസമാണ് എങ്ങും. ആകാശങ്ങൾക്കു കീഴെ ഭൂമിയിലെ എന്ത് പ്രവർത്തിയായാലും ആണും പെണ്ണും കൂടികലർന്നിട്ടേ ആകാവു. പറ്റുകയുള്ളു എന്ന ചിന്ത പൊതുവായിക്കഴിഞ്ഞു.

സ്ത്രീയെ യാതൊരു കാരണവശാലും പുറന്തള്ളരുത്, അവരും പുരുഷനൊപ്പം വളരണം, സ്വതന്ത്രരാവണം.

വീട്ടിലെ അകത്തളങ്ങളിൽ ചെളിപുരണ്ട വസ്ത്രവുമായി ഇരിക്കേണ്ടവരല്ല. കഴിവുകൾ അവർക്കും ഉണ്ട്. അത് പുറംലോകം അറിയണം. അതിന് അവർ വിദ്യ അഭ്യസിക്കണം.

വിദ്യാഭ്യാസം മാത്രം പോര. പുരുഷനോട് സംസാരിക്കാൻ ശീലിക്കണം. സ്വയം ധൈര്യം സംഭരിക്കണം.

ബിരുദവും സ്വയംതൊഴിലും ഉയർന്ന വരുമാനവും വേണം. ഫലം സ്ത്രീകൾ രംഗത്തിറങ്ങി, സ്ത്രീ പുരുഷ വേർതിരിവ് എന്ന, മതം അനുശാസിക്കുന്ന വ്യവസ്ഥ, ഭൂലോകത്ത് നിന്ന് തന്നെ ഇല്ലാതായി. അതോടനുബന്ധിച്ച് തന്നെ ലജ്ജയും എല്ലാവർക്കും നഷ്ടമായി. ഒരു കാര്യത്തിനും ലജ്ജിക്കരുത് എന്ന രീതിയിൽ എല്ലാവരിൽ നിന്നും ലജ്ജ അകന്നു.

പെൺകുട്ടികൾ മാത്രം പഠിക്കുന്ന വിദ്യാലയങ്ങളുടെ അകത്തളം പൊതുവെ ആരും ഇഷ്ടപ്പെടാതായി.

കൂടെ പഠിക്കുന്ന, ജോലി ചെയ്യുന്ന പുരുഷനുമായി പെൺകുട്ടികൾ എന്തും പങ്കിട്ടു. അവർക്കതിൽ അല്പംപോലും ഭയം ഇല്ലാതായി. (അല്ലാഹു (സു.ത) കാത്ത് രക്ഷിക്കട്ടെ. ആമീൻ)

വീട്ടിലും നാട്ടിലും അംഗീകാരവും ലഭിച്ചതോടെ മൃഗതുല്യരായി മനുഷ്യർ അധഃപതിച്ചു. ഏതു കാലഘട്ടം മുതലാണ് ഇങ്ങനെയൊരു അവസ്ഥ വിശേഷത്തിൽ കേരളം എത്തിച്ചേർന്നത് എന്ന് നമുക്ക് പരിശോധിക്കാം. ശ്രദ്ധിക്കുക.

ആയിരത്തിതൊള്ളായിരത്തി എൺപതുകളുടെ (1980) തുടക്കത്തിൽ വരെ കേരളത്തിൽ ടെലിവിഷൻ ചാനലുകളുടെ കടന്നുകയറ്റം ഉണ്ടായിരുന്നില്ല. പാഴ്വസ്തുക്കളുടെ ഉപയോഗവും, സുഖാഡംബര ജീവിതത്തിനോടുള്ള അഭിനിവേശവും കുറഞ്ഞ കാലഘട്ടം മുമ്പ് വരെ താരതമ്യേന കുറവായിരുന്നു.

ആവശ്യത്തിന് വിദ്യാഭ്യാസം, തൊഴിൽ, ധാന്യങ്ങൾ, പച്ചക്കറികൾ,

കൃഷി, മൽസ്യം, മാംസം, വസ്ത്രം, കച്ചവടം. ഇങ്ങിനെ മനുഷ്യർക്ക് പൊതുവെ, കൂടുതലും ഒരേ ചിന്താഗതിയും, ലക്ഷ്യവുമായിരുന്നു.

ശാസ്ത്രവും, വിദ്യാഭ്യാസവും ആവശ്യത്തിലധികം വളർന്നതോടെ കണ്ടുപിടുത്തങ്ങളും നിർമ്മാണവും വർദ്ധിച്ചു.

അടുത്ത വഴി, മനുഷ്യരെ ഇത്തരം പാഴ്‌വസ്തുക്കൾ ഉപയോഗിക്കുവാൻ നിർബന്ധിതരാക്കുകയും, അതിനുള്ള വഴി കണ്ടെത്തുകയും ചെയ്യുക എന്നുള്ളതാണ്.

ടെലിവിഷൻ മാധ്യമങ്ങളും, പത്രമാസികകളും, സ്ത്രീ പുരുഷ വേർതിരിവില്ലാതെ തഴച്ചു വളർന്ന വിദ്യാഭ്യാസവും മനുഷ്യരുടെ നാണം ഇല്ലാതാക്കി.

പൊതുകാര്യങ്ങളിൽ, അനാവശ്യമായി സ്ത്രീകളെ, പരിധിയിലധികം പരിഗണിച്ചപ്പോൾ, സ്ത്രീകൾ, അവരുടെ വേഷത്തിനും, സൗന്ദര്യത്തിനും ആവശ്യത്തിലധികം വില കൽപിച്ചു.

സ്ത്രീകളുടെ ശരീരത്തിനോടുള്ള അമിതമായ അഭിനിവേഷം മനുഷ്യരിൽ വളർത്തിക്കൊണ്ടുവരാൻ സ്ത്രീ-പുരുഷ ഇടപെടലുകളുടെ സാഹചര്യം കൊണ്ട് ഒത്തുകിട്ടിയ അവസ്ഥയായി.

മാധ്യമങ്ങളുടെ പ്രേരണയും കൂടെ ആയപ്പോൾ മനുഷ്യരിൽ പാഴ്‌വസ്തുക്കൾ അടിച്ചേൽപിക്കുവാനുള്ള ഏറ്റവും എളുപ്പമുള്ള തന്ത്രമായി സ്ത്രീകളെ ഉപയോഗിച്ച് ആ വസ്തു മാർക്കറ്റിൽ എത്തിക്കുവാൻ നിർമാതാക്കളെ പ്രേരിപ്പിക്കുകയും ചെയ്തു.

വസ്തുവും, പരസ്യത്തിൽ കാണുന്ന ചിത്രവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നിരിക്കെ സ്ത്രീകളോടുള്ള ആകർഷണം എന്ന നിലക്ക് ഒരുപയോഗവുമില്ലാത്ത വസ്തുവിലേക്ക് മനുഷ്യരെ നിർബന്ധപൂർവ്വം, ഏതൊരു വസ്തുവും വാങ്ങണം എന്ന ഒരു തീരുമാനത്തിൽ എത്തിക്കുവാൻ പരസ്യ ചിത്രങ്ങൾക്ക് സാധിക്കുകയാണ്.

വസ്തുവിനെക്കുറിച്ച് ഒന്നുമറിയില്ലെങ്കിലും ഉപഭോക്താക്കൾ പാഴ്‌വസ്തുക്കളിൽ ആകൃഷ്ടരാകുവാൻ പരസ്യ ചിത്രങ്ങളുടെ പിൻബലത്തോടെം നിർബന്ധിതരാവും.

സ്ത്രീകളെ ഉപയോഗിച്ചുള്ള പരസ്യങ്ങൾ ഒരു ഒറ്റപ്പെട്ട സംഭവമായി തുടങ്ങി, ഇന്ന് പരസ്യവും സ്ത്രീയും ഒഴിച്ചുകൂടാൻ പറ്റാത്ത ഒരു സ്ഥിതി വിശേഷത്തിൽ മനുഷ്യർ മൃഗത്തിനോളം, അല്ലെങ്കിൽ മൃഗത്തേക്കാളും അധഃപതിക്കുന്ന അവസ്ഥയിലേക്ക് കുപ്പുകുത്തുന്നിടത്തേക്ക് വരെ എത്തിനിൽക്കുകയും ചെയ്യുന്നു.

ഈ തന്ത്രമുപയോഗിച്ച് വിറ്റഴിക്കപ്പെടുന്ന വസ്തുക്കളിലൂടെ ഇതിനു

പിന്നിൽ പ്രവർത്തിച്ച കണ്ണികളിലെ എല്ലാവരും കോടിക്കണക്കിന് രൂപ യുടെ ആസ്തിയുള്ളവരായി മാറിയിട്ടുണ്ടാകും.

സമ്പത്തും, പദവികളും വാരിക്കൂട്ടിയിട്ടുമുണ്ടാകും. പരസ്യചിത്രങ്ങ ളോടുള്ള അമിത ആവേശത്തിൽ കുടുങ്ങി, വികാരങ്ങളെ സ്വയം നിയ ന്ത്രിക്കുവാൻ കഴിയാതെ പല വൃത്തികേടുകൾക്കും മറ്റു ചിലർ അടിമ പ്പെട്ട് പോയിട്ടുമുണ്ടാകും.

വിവാഹിതരുടെ കുടുംബങ്ങൾ തകരുകയും അവിവാഹിതർ, അവി ഹിത മാർഗ്ഗങ്ങൾ തേടി സ്വയം നശിക്കുകയും ചെയ്യുന്നുണ്ടാകും.

ഈ അവിവാഹിതരാണ് ഈ കണ്ണിയിലെ ആദ്യത്തെ നിരപരാധി കൾ.

നിർമ്മാണം തുടങ്ങുന്നത് മുതൽ ഒരു വസ്തു പലരാലും കൈമാറ്റം ചെയ്യപ്പെടുന്ന വഴികളിലുള്ളവരൊക്കെ എന്തോ, ആർക്കോ വേണ്ടി ചെയ്ത്, പണവും പ്രശസ്തിയും വാരിക്കൂട്ടുമ്പോൾ ഈ പരസ്യ ചിത്ര ങ്ങളെ ആരും അറിയാതെ സ്നേഹിച്ചു പോകുന്ന ഇന്നത്തെ വളർന്നു വരുന്ന യുവതലമുറയിലെ സന്താനങ്ങളുടെ സ്ഥിതി ആർക്കും ചിന്തി ക്കുവാൻ കൂടി കഴിയില്ല.

അവർക്ക് മുമ്പിൽ സ്ക്രീനിൽ തെളിയുന്ന സൗന്ദര്യം യാഥാർത്ഥ്യ മല്ല എന്ന് അവർ തിരിച്ചറിയുന്നില്ല. സത്യമല്ലാതെ മിഥ്യയെ മാത്രം പിന്തു ടർന്ന് യഥാർത്ഥ സത്യം കണ്ടെത്തുവാൻ അവർക്ക് കഴിയാതെ പോകു കയും ചെയ്യുന്നു.

ഈ വളർന്നുവരുന്ന നിരപരാധികൾ ഒളിഞ്ഞും, തെളിഞ്ഞും സ്ത്രീക ളുടെ ശരീരഭാഗങ്ങൾ ആസ്വദിക്കുവാനും, രഹസ്യങ്ങൾ ചോർത്തുവാനും ജാഗരൂകരായിത്തീരുകയും ചെയ്യുന്നു. ബിരുദവും ജോലിയും എന്ന ലക്ഷ്യം പൂർത്തീകരിക്കാതെ വീട്ടിൽ വിവാഹത്തിനുള്ള ഒരുക്കങ്ങ ളൊന്നും നടക്കില്ലെന്ന് ഉറപ്പുള്ള കുട്ടികൾ വികാരങ്ങൾ നിയന്ത്രിക്കു വാൻ കഴിയാതെ മറ്റു മാർഗ്ഗങ്ങൾ തേടി കണ്ടെത്തുവാൻ നിർബന്ധിത രാകുന്നു.

ഇത്തരം കുറ്റകൃത്യങ്ങളിൽ അവിവാഹിതർക്കുള്ള പങ്ക് വളരെ കൂടു തലാണ്.

സുഖഭോഗങ്ങൾ വർദ്ധിക്കുന്നതോടെ ജീവിതത്തിൽ പരാജയം മാത്രം ഏറ്റുവാങ്ങുവാൻ വിധിക്കപ്പെട്ടവരായി ഏറ്റവും നല്ല ചുണയുള്ള, മധ്യ പ്രായക്കാരുടെ ആരോഗ്യമുള്ള പ്രായം വെറുതെ പാഴായിപ്പോകുകയും ചെയ്യുന്നു.

സ്വയം തിരിച്ചറിവ് നഷ്ടപ്പെട്ട്, മനുഷ്യരുടെ ഏറ്റവും നല്ല ബുദ്ധി

പ്രവർത്തിപ്പിക്കാതെ, തെറ്റിൽ നിന്നും തെറ്റിലേക്ക് ഒരു സമൂഹത്തെ അനരോഗ്യകരമായ ചുറ്റുപാടിലേക്ക് വലിച്ചിഴക്കുകയാണ്.

ലോകത്തുള്ള മുഴുവൻ മതങ്ങളും വിലക്കിയിട്ടുള്ള ദുഷ്പ്രവർത്തികളിൽ മനുഷ്യർ എന്നന്നേക്കുമായി അകപ്പെട്ടുപോകുകയും ചെയ്യുന്നു.

മനുഷ്യരുടെ മതപരമായ കഴിവിനെ മരവിപ്പിക്കുക എന്നതാണ് പാശ്ചാത്യർ കണ്ടുപിടിച്ച ഏറ്റവും പുതിയ തന്ത്രം.

ഇസ്ലാം എന്ന മതത്തിൽ തീവ്രവാതം എന്ന് ലോകത്തെ തെറ്റുദ്ധരിപ്പിച്ച് യഥാർത്ഥ തീവ്രവാദികൾ അവരുടെ പദ്ധതികൾ ആവിഷ്കരിക്കുന്നതിനായി മുസ്ലിംകൾ തിങ്ങി നിറഞ്ഞ നാടുകളെ ലക്ഷ്യമാക്കിക്കൊണ്ടുതന്നെ അവരുടെ ലക്ഷ്യം നിറവേറ്റി. ഇസ്ലാമിന്റെ ശക്തി തെളിയിക്കേണ്ട മധ്യപ്രായക്കാരിൽ ഭൂരിഭാഗം ആളുകളും കള്ളിനും കഞ്ചാവിനും അടിമപ്പെട്ടും, സ്ത്രീപീഠനത്തിലും, കുറ്റകൃത്യങ്ങളിലും പങ്കാളികളായും ജീവിതം താറുമാറാക്കുകയും ചെയ്യുന്നു.

യഥാർത്ഥ കുറ്റവാളികൾ താൽക്കാലികമായി രക്ഷപ്പെടുകയും നിരപരാധികൾ എന്നന്നേക്കുമായി നശിക്കുകയും ചെയ്യുന്നു. അവർ കണ്ടുപിടിച്ച എല്ലാ പദ്ധതികളും ലക്ഷ്യത്തിലെത്തിക്കുവാൻ അവർക്ക് സാധിച്ചു.

ഫാഷനും ഭക്ഷണവും, ടെക്നോളജിയും യുവാക്കളെ ഉന്മത്തരാക്കിക്കൊണ്ടേയിരിക്കുന്നു.

കടുത്ത നിറങ്ങളും, ശരീരം വെളിവാകുന്ന വസ്ത്രങ്ങളും, അന്യദേശക്കാരുടെ ഭക്ഷണപദാർത്ഥങ്ങളും നഗരങ്ങളെ മാത്രമല്ല ഗ്രാമങ്ങളെപ്പോലും കീഴടക്കിക്കഴിഞ്ഞു. പുരുഷനേയും പ്രദർശിപ്പിക്കുവാനും വസ്ത്രവിപണിയിലെ ഫാഷൻ രംഗത്ത് സ്ത്രീകൾക്കൊപ്പം പുരുഷനേയും എത്തിക്കുവാനും തന്ത്രം പയറ്റിയവർക്ക് സാധിച്ചു.

സ്വയം നശിക്കുകയും മറ്റുള്ളവരേയും നശിപ്പിക്കും എന്ന തെറ്റായ പദ്ധതികളുടെ ആവിഷ്കരണം കൊണ്ട് എല്ലാവരും നശിക്കുകയാണ്.

നിയന്ത്രണമില്ലാതെ ആവർത്തിക്കപ്പെടുന്ന ഇത്തരം നീചപ്രവർത്തികൾക്ക് കടിഞ്ഞാണിടുവാൻ അല്ലാഹുവിന് മാത്രമേ സാധിക്കുകയുള്ളു. മനുഷ്യരെ സൃഷ്ടിച്ച അല്ലാഹു തന്നെ മനുഷ്യർക്ക് നല്ല ബുദ്ധി തോന്നിക്കുന്ന നല്ല പ്രവർത്തനങ്ങൾക്ക് തുടക്കമിടും എന്ന ഉറച്ച വിശ്വാസത്തോടെ തൗഹീദ് പ്രവർത്തനവുമായി ഇൻശാഅല്ലാഹ് മുമ്പോട്ട് തന്നെ..

ഭാഗം I

അദ്ധ്യായം 5

# ഒരു തുറന്ന കത്ത്

പ്രിയപ്പെട്ട മുഹമ്മദ്,

അസ്സലാമു അലൈകും. നീ ഈ കത്ത് വായിക്കില്ല എന്ന് അറിയാം. ആഗ്രഹിച്ചുപോയി. അക്ഷരജ്ഞാനമില്ലാത്ത ഒരു പ്രവാചകൻ അല്ലാഹുവിന്റെ കൽപനപോലെ, വിശുദ്ധ ഖുർആനിലൂടെ ഇസ്‌ലാംമതം ലോകമൊട്ടുക്കും പ്രചരിപ്പിച്ച്, ആ പ്രവാചകന്റെ ഉമ്മത്തായി മാഷാ അല്ലാഹ് ഭൂമിയിൽ ജീവിക്കുവാൻ ഭാഗ്യം സിദ്ധിച്ചവരാണ് നാം എല്ലാവരും. ആ ഒരു ഉറച്ച വിശ്വാസത്തിന്റെ തീരാത്ത ഓർമ്മകളിൽ ഈ ഭൂമിയിൽ ജീവിക്കുന്ന ഓരോ നിമിഷത്തേയും കുറിച്ച് ചിന്തിച്ചാൽ ഈ കത്തിലെ വിശദാംശങ്ങൾ മുഹമ്മദിനെ അറിയിക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ ഇൻശാ അല്ലാഹ് തീർച്ചയായും ഇതിലെ ഓരോ അക്ഷരങ്ങളും മുഹമ്മദ് അറിയും. കാരണം അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുമ്പോൾ മാത്രമാണ് ഒരു വിശ്വാസി യഥാർത്ഥ വിശ്വാസി ആകുന്നത്. തൗഹീദ് പ്രസ്ഥാനവുമായി അറിവിന്റെ ലോകത്തേക്ക് അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ ഓരോ പടി കയറുമ്പോഴും അദൃശ്യലോകത്തെ കാണാക്കാഴ്ചകൾ അമ്മായിയെ വല്ലാതെ അത്ഭുതപ്പെടുത്തുന്നുണ്ട്. തൗഹീദ് വിട്ട് ഇനിയൊരു തിരിച്ചുപോക്കില്ല. അല്ലാഹു കാത്തു രക്ഷിക്കുമാറാകട്ടെ ആമീൻ.

അദൃശ്യകാര്യങ്ങളെ കുറിച്ച് ഒന്നുംതന്നെ അറിയിക്കേണ്ടുന്ന ആവശ്യമുണ്ടെന്ന് തോന്നുന്നില്ല. കാരണം അദൃശ്യലോകത്തെ അത്ഭുതങ്ങളുടെ തീരാത്ത വിസ്മയങ്ങൾ എന്നും മുഹമ്മദ് കാണുന്നുണ്ടാകും. മുഹമ്മദിന്ന് ഒന്ന് മിണ്ടാൻ കഴിഞ്ഞിരുന്നുവെങ്കിൽ അതല്ലെങ്കിൽ ആ കുഞ്ഞിക്കൈകൾ ഒന്ന് ചലിപ്പിക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിൽ മോൻ ആ അത്ഭുതലോകത്തെ വിസ്മയങ്ങൾ അറിയുമായിരുന്നില്ല മുഹമ്മദ്. സ്വയം ചലി

പ്പിക്കുവാൻ കഴിയാത്ത മുഹമ്മദിന്റെ ശരീരത്തിലെ ഓരോ അവയവങ്ങളും ആ അത്ഭുതക്കാഴ്ചക്ക് സാക്ഷിയാകുമായിരുന്നില്ല എന്നും അമ്മായിക്ക് തോന്നുന്നു. (അല്ലാഹു അഹ്‌ലം)

ഇവിടത്തെ കഥകളൊന്നും തൽക്കാലം മോൻ അറിയാതിരിക്കുന്നതാവും നല്ലത്. നുബുവ്വത്തിന്റെ കാലത്തോട് എത്രയോ അകലെ നിൽക്കുന്ന ഇന്നത്തെ മനുഷ്യരിൽനിന്നും വിശ്വാസ്യത (അമാനത്ത്) നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്.

പ്രവാചകൻ (സ) പ്രവചിച്ച കാര്യം സത്യമായി അനുഭവപ്പെടുമ്പോൾ ആ യാഥാർത്ഥ്യം ഉൾക്കൊള്ളാനാവാതെ, നിഷേധിക്കാനുമാവാതെ, സത്യത്തെ അംഗീകരിക്കുക മാത്രമേ വിശ്വാസികൾക്ക് നിവൃത്തിയുള്ളൂ.

സുഖങ്ങളുടേയും ആഡംബരങ്ങളുടേയും കണ്ണഞ്ചിപ്പിക്കുന്ന ആധുനീക ലോകം സത്യത്തെ തിരിച്ചറിയുവാൻ താൽപര്യപ്പെടുന്നില്ല മുഹമ്മദ്. വിശുദ്ധ ഖുർആനും, ഹദീസും (പ്രവാചകചര്യ) സത്യം പറയുമ്പോൾ സജ്ജനങ്ങളായ അല്ലാഹുവിന്റെ ദാസന്മാർ മാത്രം, വന്നുകൊണ്ടിരിക്കുന്ന, ഇനി വരാനിരിക്കുന്ന ഭീതിജനകമായ ആ നടുക്കുന്ന യാഥാർത്ഥ്യവും, കാലാകാലങ്ങളിലും ഭൂമിയിൽ സംഭവിച്ചുകൊണ്ടേയിരിക്കുന്ന ഓരോ ദുരിതങ്ങളും, നാശനഷ്ടങ്ങളും നേരിൽ കണ്ടും, കേട്ടും കണ്ണുനീർ വാർക്കുകയാണ്.

ഇവിടെ പകലിൽ സൂര്യപ്രകാശവും, രാവിൽ ചന്ദ്രന്റെ നിലാവെളിച്ചവുമുണ്ട്. ആധുനീക ലോകം മൊത്തത്തിൽ മനുഷ്യരെ കീഴടക്കിക്കളഞ്ഞു. നീ ഒന്നും അറിഞ്ഞില്ലല്ലോ എന്ന് സങ്കടപ്പെടുവാൻ ഈ അമ്മായിക്കാവുന്നില്ല. പരസഹായമില്ലാതെ ഒന്നും സ്വയം ചെയ്യുവാൻ കഴിയാത്ത നിന്നെ നോക്കി കണ്ണുനീർ വാർക്കാനും ഈ അമ്മായിക്കാവുന്നില്ല. എങ്കിലും ഒരു സത്യം പറയാം. മാഷാ അല്ലാഹ് നിന്റെ സ്നേഹം നിറഞ്ഞ ഉമ്മയും ബാപ്പയും ഉമ്മൂമ്മയും സ്നേഹത്തിന്റെ എല്ലാ നിർവ്വചനങ്ങളേയും അർത്ഥവത്താക്കിക്കളഞ്ഞു. മാഷാ അല്ലാഹ് ആകൈകളിൽ ജീവിച്ചിരിക്കുന്നിടത്തോളം, ഇൻശാ അല്ലാഹ് മോൻ സുരക്ഷിതനായിരിക്കും. നെഞ്ചോടു ചേർത്ത് പിടിച്ച് ആ മാതാപിതാക്കൾ മോനെ വാരിയെടുത്ത് ഉമ്മ വെക്കുന്നതും ഊട്ടുന്നതും (മാഷാ അല്ലാഹ്) കണ്ണു നിറച്ച് കാണുവാനും അല്ലാഹു റബ്ബുൽ ഹിസ്സത്ത് അമ്മായിക്ക് ഭാഗ്യം നൽകി. തീരാത്ത ഓർമ്മകൾ നൽകി മോൻ അമ്മായിയുടെ വീട്ടിൽ വന്നതും അമ്മായിക്ക് മറക്കാൻ കഴിയുന്നില്ല. ആ മാതാപിതാക്കളുടെ നിഷ്കളങ്കമായ സ്നേഹത്തിന്റേയും, ആത്മാർത്ഥതയുടേയും മുമ്പിൽ പകച്ചു നിൽക്കുമ്പോൾ ലോകം എത്രയോ ചെറുതായി ഒരു നിമിഷം അനുഭവപ്പെട്ടു.

മനുഷ്യർ ചെയ്തുകൂട്ടുന്ന അതിക്രമങ്ങളുടേയും, കുറ്റകൃത്യങ്ങളുടേയും, പാപങ്ങളുടേയും ഞെട്ടിക്കുന്ന കണക്ക് ലോകത്തെ മൊത്തം ഭീതിയിലാഴ്ത്തിയിരിക്കുകയാണ്. ബുദ്ധിമാന്ദ്യം സംഭവിച്ചവരും, രോഗികളും, നിർധനരും, പലരാലും പീഡിപ്പിക്കപ്പെട്ടുംകൊണ്ടിരിക്കുന്നു. എത്രയോ ജന്മങ്ങൾ ഇങ്ങനെ ദയാകാരുണ്യം ആരിൽനിന്നും ലഭിക്കാതെ വേദന തിന്ന് മരണപ്പെടുന്നു.

ശാസ്ത്രം എത്ര പുരോഗമിച്ചാലും മനുഷ്യരുടെ മനുഷ്യത്വം പുരോഗമിക്കുന്നില്ല എന്നത് വിശുദ്ധ ഗ്രന്ഥം പ്രവചിച്ച സത്യമാണ്.

ആയിരങ്ങളിൽ നിന്നോ, പതിനായിരങ്ങളിൽ നിന്നോ ഉള്ള രക്ഷാകർത്താക്കളിൽനിന്നും അത്യപൂർവ്വമായി മാത്രം സംഭവിക്കുന്ന ഒരു സത്യമാണ് മാഷാ അല്ലാഹ്  ഇവിടെ കുറിക്കുവാൻ വിധികർത്താവായ അല്ലാഹു (സു:ത) അമ്മായിക്ക് ഏറ്റവും നല്ല അവസരം നൽകിയത്.

മുഹമ്മദിനെ ഏറ്റവും അന്തസ്സായി, മാന്യമായി ഒരു മകനായി അംഗീകരിച്ച്, വീട്ടിലെ മറ്റംഗങ്ങൾക്കു നൽകുന്ന എല്ലാവിധ തുല്യപരിഗണനകളും നൽകി കുടുംബം ഒന്നിച്ചുനിൽക്കുന്ന ഒരു സത്യമാണ് ഇവിടെ ബോധ്യപ്പെടുത്തുവാൻ അവസരം ലഭിച്ചത്. പുണ്യംചെയ്യുന്ന ആ മാതാപിതാക്കൾ, ഈ കുറിപ്പ് വായിക്കുന്ന ഓരോരുത്തർക്കും പ്രചോദനവുമാവുമെങ്കിൽ ഈ അമ്മായിക്ക് അത് മാത്രം മതി. ഉദ്ദേശവും അത് മാത്രമായിരുന്നു.

ഏറ്റവും അധികം എല്ലാം അനുഗ്രഹിച്ചു നൽകിയിട്ടും ദയാകാരുണ്യം നഷ്ടപ്പെട്ട, സ്വയം നഷ്ടപ്പെടുത്തിയ എല്ലാവരോടും എനിക്കീകഥ പറയണം മുഹമ്മദ്. കാരണം ഭയം അമ്മായിയെ വല്ലാതെ കീഴടക്കിക്കളഞ്ഞു. ചെറുതും വലുതുമായി തരംതിരിക്കാതെ തെറ്റ് സ്വയം തിരുത്തിക്കൊണ്ട് മറ്റുള്ളവർക്ക് ചൂണ്ടിക്കാണിച്ചുകൊടുക്കുവാനും, ശരി പരമാവധി ചെയ്തുകൊണ്ട്  നന്മ ചെയ്യുവാൻ ചുറ്റുമുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യുന്ന ഒരു ജീവിതം അമ്മായി തിരഞ്ഞെടുത്തുകഴിഞ്ഞു. സത്യത്തിന്റെ സന്ദേശം ഈ ലോകസുഖജീവിതത്തിൽനിന്നും അമ്മായിയെ പിന്തിരിപ്പിക്കുന്നു.

പരിഹാസങ്ങളുടേയും കുത്തുവാക്കുകളുടേയും വേദന സഹിച്ചുകൊണ്ട് എല്ലാം അല്ലാഹുവിൽ ഭാരമേൽപിക്കുവാൻ (സു: 9:-129) അമ്മായി തീരുമാനിച്ചിട്ട് മാഷാ അല്ലാഹ് കുറച്ചായി. അതിൽ ഉറച്ചുനിൽക്കുവാനും എന്നും അല്ലാഹുവിന്റെ തൗഫീക് തേടുന്നു. കലീമത്തു തൗഹീദ് എന്ന സത്യവാചകം ചൊല്ലിക്കേൾപ്പിച്ച് ഒരാളെയെങ്കിലും ഇൻശാ അല്ലാഹ് വിശ്വാസിയാക്കുവാൻ ആഗ്രഹം വല്ലാതെ ഉണ്ട്. അതിനും അല്ലാഹുവിന്റെ കൃപ തന്നെ വേണം. അല്ലാഹു തുണക്കട്ടെ. ആമീൻ.

അല്ലാഹുവിന്റെ വാചകങ്ങൾ ആവർത്തിച്ച്, അറിവിന്റെ ലോകത്തേക്ക് വിശ്വാസികളെ അടുപ്പിക്കണമെന്നതും ഒരു നിമിത്തമാണ്, അല്ലാഹുവിന്റെ തീരുമാനമാണ്. സു: 68: ഖലം: ആയത്ത് ഒന്നിൽ അല്ലാഹു പറഞ്ഞതുപോലെ അല്ലാഹു (സു.ത) ഉദ്ദേശിച്ച ഏറ്റവും നല്ല എഴുത്തുകാരുടെ കൂട്ടത്തിൽ ഈ എളിയ എഴുത്തുകാരിയായ അമ്മായിയെ അല്ലാഹു കൂടെ ചേർക്കുമോ (അല്ലാഹ് അഹ്ലം). അത് അങ്ങിനെ തന്നെയാവട്ടെ മുഹമ്മദ്. എഴുത്തിന്റെ ലോകത്ത് മാഷാ അല്ലാഹ് ഈ അമ്മായി സംതൃപ്തയാണ്. ജീവിതം ഇങ്ങനെ തന്നെ അവസാനിക്കണമെന്നും (ഇൻശാ അല്ലാഹ്) അമ്മായി ആഗ്രഹിച്ചുപോയി. നിയ്യത്ത് സഫലമാകുവാനും റബ്ബിന്റെ കൃപ എന്നും തേടുന്നു. അങ്ങകലെയല്ലാതെ ന്യൂമാഹിക്കടുത്തുള്ള പോണ്ടിച്ചേരിയിലെ മോന്റെ വീട്ടിൽ ഒരിക്കൽ അമ്മായി വന്നിരുന്നു. ഏറ്റവും ഭംഗിയായി ആധുനീക രീതിയിൽ സജ്ജീകരിച്ച ശീതീകരണ സംവിധാനമടക്കമുള്ള വൃത്തിയുള്ള മുറിയിൽ (മാഷാ അല്ലാഹ്) മോനെ കണ്ട നിമിഷത്തിൽ ഈ വീട്ടിലെ വിളക്കും ഭാഗ്യവും മുഹമ്മദാണ് എന്ന് മോന്റെ ബാപ്പയോട് അമ്മായി പറഞ്ഞപ്പോൾ ഉപ്പുപ്പയുടെ വേർപാട് തീരാനഷ്ടമായി ഓർത്ത് മോന്റെ ബാപ്പ കണ്ണുനീർ വാർത്തതും അമ്മായിക്ക് ഓർമ്മയിൽ നിന്നും മായുന്നില്ല.

ജീവിച്ചിരിക്കുന്ന എല്ലാ മനുഷ്യരും മരണത്തിന്റെ കാലൊച്ചയോർത്ത് ഓരോ നിമിഷവും ഭൂമിയിൽ ജീവിക്കുമ്പോൾ മരണമടഞ്ഞ എല്ലാ വിശ്വാസികളുടേയും മഗ്ഫിറത്തിനായി അൽപനിമിഷങ്ങൾ നമുക്ക് പ്രാർത്ഥിക്കാം.

അധികം എഴുതി അമ്മയായി നീട്ടുന്നില്ല. സ്നേഹത്തിന്റെ അത്ഭുത ലോകത്ത് മോന്റെ ഉമ്മയോടും, ബാപ്പയോടും, ഉമ്മൂമ്മയോടുമൊത്ത് മോൻ ജീവിക്ക്.മോൻ സ്വർഗ്ഗത്തിലാണ് എന്ന് ഉറപ്പുണ്ടെങ്കിലും ത്യാഗം സഹിച്ച്, മുഷിപ്പില്ലാതെ മോനെ സ്നേഹത്തോടെ സംരക്ഷിച്ച മോന്റെ മാതാപിതാക്കൾക്ക് മോന്റെ വേർപാട് താങ്ങാനാവില്ല. അതുകൊണ്ട് യാതൊരു പ്രയാസവുംകുടാതെ മുഹമ്മദിനെ സുരക്ഷിതമായി ഇൻശാ അല്ലാഹ് സംരക്ഷിക്കുവാനും, സ്നേഹംകൊണ്ട് വീർപ്പ് മുട്ടിക്കുവാനും മതിയാവോളം ഭാഗ്യവും അതിനുള്ള ആഫിയത്തും, ആയുസ്സും, ഇഹത്തിലും പരത്തിലും തക്കതായ പ്രതിഫലവും അല്ലാഹുവിൽനിന്നും ലഭിക്കുവാനും അമ്മായി ഹൃദയം നൊന്ത് പ്രാർത്ഥിക്കുന്നു.

ഒരിക്കൽ മോനും അല്ലാഹുവിങ്കലേക്ക് മടങ്ങും. അന്ന് അമ്മായി ഈ ഭുലോകത്ത് ഇൻശാ അല്ലാഹ് ഉണ്ടെങ്കിൽ ഖബറിലെ അലാമത്തുകളില്ലാതെ, ചോദ്യങ്ങളില്ലാതെ ഇൻശാ അല്ലാഹ് വാനലോകത്തേക്ക് മോനേയും വഹിച്ച് മലക്കുകൾ പോകുന്ന സുന്ദരമായ കാഴ്ച ഭൂമിയിൽ

എവിടെയെങ്കിലും ഇരുന്ന് ഈ അമ്മായി ഓർത്തുകൊള്ളും.

അല്ലാഹു (സു.ത) സൂക്ഷിക്കുവാൻ തന്ന അമൂല്യനിധിയാണ് മക്കൾ. അല്ലാഹുതന്ന അതേ പരിശുദ്ധതയോടെ മക്കളെ തിരിച്ചേൽപിക്കേണ്ടുന്ന ബാധ്യതയും മാതാപിതാക്കൾക്കാണ്.

അല്ലാഹുവിന്റെ മാർഗ്ഗത്തിൽ മക്കളെ വളർത്തുവാനും ഭൂമിലോകത്ത് സത്യവിശ്വാസികളുടെ സന്താനപരമ്പര ഉണ്ടാക്കുവാനും എല്ലാ മാതാപിതാക്കൾക്കും ഭാഗ്യം കനിഞ്ഞരുളി അല്ലാഹു (സു:ത) അനുഗ്രഹിക്കുമാറാകട്ടെ, ആമീൻ എന്നും അമ്മായി ദുആ ചെയ്യുന്നു.

സ്നേഹത്തിന്റേയും, ത്യാഗത്തിന്റേയും, സഹിഷ്ണുതയുടേയും, യഥാർത്ഥ പ്രതീകങ്ങളായി ഓരോ മാതാവും മക്കളെ വളർത്തുമ്പോൾ, ഓർമ്മയിൽ സൂക്ഷിക്കുവാൻ, മാതൃകയാക്കുവാൻ ഒരു മാതാവ് മാഷാ അല്ലാഹ് അതിനുള്ള അർഹത മോന്റെ സ്നേഹം നിറഞ്ഞ ഉമ്മ കരസ്ഥമാക്കി. മാഷാ അല്ലാഹ് നീ ഭാഗ്യവാനാണ് മുഹമ്മദ്. മോനെ പോലെയുള്ള നിരവധി ജീവനുകൾ ചുറ്റുമുള്ളവരുടെ ദയാകാരുണ്യം അൽപം പോലും ലഭിക്കാതെ, പ്രാഥമീക ആവശ്യങ്ങൾ പോലും നിറവേറ്റുവാൻ സൗകര്യങ്ങളില്ലാത്ത ഇടുങ്ങിയ മുറികളിലും, ആർക്കും വേണ്ടാത്തവരായി അനാഥമന്ദിരങ്ങളിലും പീഡിപ്പിക്കപ്പെടുന്ന ലോകമാണ്.

പിശാച് നടത്തിയ വെല്ലുവിളി വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നുണ്ട്. "അവരുടെ മുന്നിലൂടെയും, പിന്നിലൂടെയും അവരുടെ വലതുഭാഗങ്ങളിലൂടെയും, ഇടതുഭാഗങ്ങളിലൂടെയും ഞാൻ അവരുടെ അടുത്തു ചെല്ലുക തന്നെ ചെയ്യും. അവരിൽ അധികപേരെയും നന്ദിയുള്ളവരായി നീ കണ്ടെത്തുന്നതല്ല." (സു:7: ആയത്ത്:17) എല്ലാ സത്യവിശ്വാസികളേയും, പിശാചിന്റെ എല്ലാവിധ ഉപദ്രവങ്ങളിൽ നിന്നും അല്ലാഹു (സു:ത) കാത്തുരക്ഷിക്കുമാറാകട്ടെ. ആമീൻ.

വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) രേഖപ്പെടുത്തിയ, പിശാചിന്റെ ഉപദ്രവത്തിൽനിന്നും മനുഷ്യരെ രക്ഷപ്പെടുത്തുവാനുള്ള ശക്തമായ വാചകങ്ങളുണ്ട്. അതിൽനിന്നും ഒന്ന് ഇവിടെ കുറിക്കാതിരിക്കുവാൻ അമ്മായിക്കാവുന്നില്ല. ആ വാചകങ്ങളെഴുതാതെ ഈ കത്ത് അവസാനിപ്പിക്കാനും അമ്മായിക്കാവുന്നില്ല.

"മനുഷ്യരേ, തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. ഐഹീക ജീവിതം നിങ്ങളെ വഞ്ചിച്ചുകളയാതിരിക്കട്ടെ. പരമവഞ്ചകനായ പിശാചും അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ. തീർച്ചയായും പിശാച് നിങ്ങളുടെ ശത്രുവാകുന്നു. അതിനാൽ അവനെ നിങ്ങൾ ശത്രുവായി തന്നെ ഗണിക്കുക. അവൻ തന്റെ പക്ഷ

ക്കാരെ ക്ഷണിക്കുന്നത് അവർ നരകാവകാശികളുടെ കൂട്ടത്തിലായിരിക്കുവാൻ വേണ്ടി മാത്രമാണ്. അവിശ്വസിച്ചവരാരോ അവർക്ക് കഠിനശിക്ഷയുണ്ട്. വിശ്വസിക്കുകയും സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് പാപമോചനവും വലിയ പ്രതിഫലവുമുണ്ട്." (സൂ:35: ഫാത്വിർ: ആയത്ത്: 5, 6,7). പ്രാർത്ഥനയും, താക്കീതും, ആശ്വാസവാക്കുകളും വിശുദ്ധ ഖുർആനിലുടനീളം മനുഷ്യർക്ക് അനുഗ്രഹിച്ചു നൽകുന്ന സർവ്വശക്തനായ അല്ലാഹുവിൽ എല്ലാം അർപ്പിച്ചുകൊണ്ട് നമ്മുടെ പ്രവാചകനായ മുത്തുനബി റസൂലുല്ലാഹി (സ) ക്ക് ആയിരമായിരം സ്വലാത്തും, സലാമും വർഷിച്ചുകൊണ്ട് സ്നേഹത്തിന്റെ ഭാഷയിലെ തീരാത്ത വാക്കുകൾ തൽക്കാലം ചുരുക്കുന്നു.

സ്വന്തം അമ്മായി (ലേഖിക)

**ആയിഷ ബിൻത് കക്കോടൻ അബ്ദുള്ള**

ഭാഗം II

അദ്ധ്യായം 6

# സത്യവിശ്വാസികൾ (സത്യസന്ദേശത്തിന്റെ വാഹകർ)

## വിശ്വാസി

ഇസ്‌ലാമിനെ മനസ്സിലാക്കുന്നതിനുള്ള ഒന്നാമത്തെ സിദ്ധാന്തമാണ് തൗഹീദ്, അഥവാ ഏക ഇലാഹായ അല്ലാഹുവിലുള്ള വിശ്വാസം.

അല്ലാഹു (സു:ത) സർവ്വലോകങ്ങളുടേയും രക്ഷിതാവും, അന്തിമ നാളിന്റെ ഉടമസ്ഥനും ആണെന്ന് വിശ്വാസി വിശ്വസിച്ചിരിക്കണം. (മുഅ്മിൻ: 14). (ബഖറ: 255)

കാരുണ്യവാനും, കരുണാനിധിയുമായ അല്ലാഹു സൃഷ്ടാവും മനുഷ്യൻ സൃഷ്ടിയുമാണെന്ന ചിന്ത ഒരു വിശ്വാസിയുടെ ഹൃദയത്തിൽ എപ്പോഴും ഉണ്ടാവുകയും ചെയ്യുമ്പോൾ, ഏതൊരു മനുഷ്യനും തൗഹീദിൽ ഉറച്ചുനിൽക്കുന്ന ഒരു യഥാർത്ഥ സത്യവിശ്വാസിയാണെന്ന് ഉറപ്പിച്ചു പറയുവാൻ സാധിക്കും. (ഹിജ്ർ: 86)

മരണമില്ലാത്ത, ആദിയും അന്ത്യവുമില്ലാത്ത, എന്നെന്നും ജീവിച്ചിരിക്കുന്ന ഏകനായ അല്ലാഹുവിന്റെ ആശ്രിതരാണ് മുഴുവൻ സൃഷ്ടികളും. അല്ലാഹുവിന്ന് തുല്യമായി യാതൊന്നുമില്ല. (മുഅ്മിൻ: 3)

മനസ്സുകൊണ്ടും, ശരീരംകൊണ്ടും അല്ലാഹുവിന്ന് നന്ദി രേഖപ്പെടുത്തൽ, മനുഷ്യന്ന് എണ്ണമറ്റ അനുഗ്രഹങ്ങൾ നൽകിയ, അല്ലാഹുവിനോടുള്ള മനുഷ്യരുടെ കടപ്പാടാണ്.

മനുഷ്യശരീരത്തിൽ നിരവധി രഹസ്യങ്ങൾ അല്ലാഹു (സു:ത) സംവിധാനിച്ചിട്ടുണ്ടെങ്കിലും, ആത്മീയ ലോകത്തെ രഹസ്യങ്ങളുമായി അവയെ ചേർത്തുനോക്കുമ്പോൾ അത് വളരെ ചെറിയ ഒരു ശതമാനം മാത്രമേ ഉള്ളു.

മനുഷ്യശരീരത്തിലും, ആത്മാവിലും അല്ലാഹു (സു:ത) സംവിധാനിച്ച രഹസ്യങ്ങൾ എണ്ണമറ്റതാണ്.

അല്ലാഹു (സു:ത) സൃഷ്ടിച്ച മറ്റനേകം സൃഷ്ടികളിലും നിരവധി രഹസ്യങ്ങൾ അടങ്ങിയതായി കാണുവാൻ സാധിക്കും. (ജാസിയ: 3, 4,5)

സൃഷ്ടികളുടെ ജീവിതം രണ്ട് രൂപത്തിലാണ്.

1. ഇഹലോക ജീവിതം

2. പരലോക ജീവിതം (മരണശേഷമുള്ള ആത്മീയ ജീവിതം)

പരലോകത്തെ ശാശ്വതമായ ജീവിതത്തിനു വേണ്ടി, കഠിനമായി പരിശ്രമിക്കേണ്ടവരാണ് സത്യവിശ്വാസികൾ.

എല്ലാം വിശദീകരിച്ചിട്ടുള്ള വിശുദ്ധ ഖുർആന്റെ ആശയത്തിൽനിന്ന് എല്ലാ കാര്യങ്ങളും മനസ്സിലാക്കിയിട്ടുള്ള വിശ്വാസികൾ. അവർക്ക് ഒരാപത്ത്, അല്ലെങ്കിൽ ഒരു നഷ്ടം വന്നെത്തിയാൽ നിശ്ചയം അല്ലാഹുവാണ് ജീവിപ്പിക്കുന്നത്, അവനിലേക്ക് തന്നെ മടക്കപ്പെടുകയും ചെയ്യുന്നു എന്ന് സമാശ്വസിക്കുന്നവരാണ്. (ഹിജ്ർ: 23)

“നിശ്ചയം നിങ്ങളിൽ നിന്നുള്ള മുൻഗാമികളേയും, നിങ്ങളിൽ നിന്നുള്ള പിൻഗാമികളേയും അറിഞ്ഞവൻ അല്ലാഹു മാത്രമാണെന്ന് ഹിജ്ർ: 24-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

ആദിയും അന്ത്യവുമില്ലാത്ത സർവ്വജ്ഞാനങ്ങളുടേയും ഉടമസ്ഥനായ അല്ലാഹു (സു:ത) ആദ്യവസാനം വരെയുള്ള അല്ലാഹുവിന്റെ മുഴുവൻ സൃഷ്ടികളേയും ഒരുമിച്ചുകൂട്ടി വിചാരണ നടത്തുകതന്നെ ചെയ്യും എന്ന് ഹിജ്ർ: 25-ാം സൂക്തത്തിലൂടെയും അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. വിശുദ്ധ ഖുർആന്റെ ആശയം ഉൾക്കൊണ്ട് ജീവിതം ചിട്ടപ്പെടുത്തുന്ന വിശ്വാസികൾക്ക് ഭൗതീക സുഖങ്ങളിൽ മനസ്സാ ആകൃഷ്ടരായി ജീവിക്കുവാൻ സാധിക്കുകയില്ല.

ആത്മാവ്-ശരീരം ഇവ കൂടിച്ചേർന്നതാണ് മനുഷ്യൻ. ആത്മാവിന്റെ ഭക്ഷണമാണ് വിശുദ്ധ ഖുർആന്റെ ആശയം. ശരീരത്തിന്റെ ഭക്ഷണമാണ് ഇഹലോക ജീവിതം.

ആദ്യാവസാനം വരെയുള്ള മുഴുവൻ മനുഷ്യരുടേയും ആത്മാക്കളെ അല്ലാഹു (സു:ത) സ്വർഗ്ഗത്തിൽ വെച്ചുതന്നെ സൃഷ്ടിച്ചതാണ്. എല്ലാ ആത്മാക്കൾക്കും ദുഷ്ടതയും, സൂക്ഷ്മതയും സംബന്ധിച്ച്, സ്വർഗ്ഗത്തിൽ വെച്ച് തന്നെ അല്ലാഹു (സു:ത) ബോധനം (സന്ദേശം) നൽകുകയും ചെയ്തു.

തെറ്റും ശരിയും കൂടിക്കലർന്നിട്ടുള്ള ശരീരഘടനയോടുകൂടി മനു

ഷ്യനെ സൃഷ്ടിച്ചതിനാൽ. അവ രണ്ടും ചെയ്താലുള്ള ഗുണവും ദോഷവും മനുഷ്യരെ ബോധ്യപ്പെടുത്തിക്കൊടുക്കുക സൃഷ്ടാവായ അല്ലാഹുവിന്റെ ബാധ്യതയായിരുന്നു.

വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു

" 1. "സൂര്യനും അതിന്റെ പ്രഭയും തന്നെയാണെ സത്യം"

(സ്വയം ജ്വലിക്കുന്ന സൂര്യനേയും അതിന്റെ ചൂടേറിയ വെയിലിനേയുംകൊണ്ട് അല്ലാഹു സത്യം ചെയ്ത് പറയുന്നു.)

2. "അതിനെ പിൻതുടർന്ന് വരുന്ന ചന്ദ്രനുമാണ് സത്യം" (സൂര്യന്റെ വെളിച്ചം പ്രതിഫലിപ്പിക്കുന്ന ചന്ദ്രനെക്കൊണ്ടും സത്യം ചെയ്ത് അല്ലാഹു പറയുന്നു.

3. "അതിനെ പ്രത്യക്ഷപ്പെടുത്തുന്ന പകലുമാണ് സത്യം" (പകൽസമയത്ത് മാത്രമാണ് സൂര്യൻ പ്രത്യക്ഷപ്പെടുന്നത് എന്ന വസ്തുതയെക്കൊണ്ടും സത്യം ചെയ്ത് അല്ലാഹു പറയുകയാണ്.)

4. "അതിനെ മൂടുന്ന രാത്രികൊണ്ടുമാണ് സത്യം" (രാത്രി സൂര്യൻ അപ്രത്യക്ഷമാകുന്ന വസ്തുതയെക്കൊണ്ടും അല്ലാഹു സത്യം ചെയ്ത് പറയുന്നു.)

5. "ആകാശവും അതിനെ സംവിധാനിച്ച രീതിയും തന്നെയാണെ സത്യം"

(സൂര്യനെ സംവിധാനിച്ച ആകാശത്തെക്കൊണ്ടും അല്ലാഹു (സു:ത) സത്യം ചെയ്ത് പറയുന്നു.)

6. "ഭൂമിയേയും അതിനെ വിസ്തൃതമാക്കിയ രീതിയും തന്നെയാണെ സത്യം"

(സൂര്യപ്രകാശം ഭൂമിയിൽ എല്ലായിടത്തും വ്യാപിക്കുന്നതിനെക്കൊണ്ടും അല്ലാഹു സത്യം ചെയ്ത് പറയുന്നു.)

7. "ആത്മാവിനേയും അതിനെ സംവിധാനിച്ച രീതിയും തന്നെയാണെ സത്യം"

(പ്രത്യക്ഷത്തിൽ കാണുന്നതും അനുഭവിക്കുന്നതുമായ മുകളിൽ വ്യക്തമാക്കിയ ആറ് വസ്തുതകളെ എടുത്ത് ഉദ്ധരിച്ചുകൊണ്ട്, (സത്യം ചെയ്തുകൊണ്ട്) കാണാത്തതും എന്നാൽ അനുഭവിക്കുന്നതുമായ ആത്മാവിനേയും അതിനെ സംവിധാനിച്ച രീതിയേയും ചൂണ്ടിക്കാണിച്ചുകൊണ്ട് അല്ലാഹു (സു;ത) സത്യം ചെയ്ത് പറയുന്നു.)

8. "അങ്ങിനെ അതിന് (ആത്മാവിന്) അതിന്റെ ദുഷ്ടതയും അതിന്റെ സൂക്ഷ്മതയും ബോധിപ്പിക്കുകയുണ്ടായി."

(ഓരോ ആത്മാവിനും ദുർമാർഗ്ഗവും സന്മാർഗ്ഗവും അടങ്ങിയ ഖുർആനിന്റെ ആശയം പഠിപ്പിച്ചു എന്നാണ് അർത്ഥമാക്കുന്നത്.)

9. "നിശ്ചയം അതിനെ (ആത്മാവിനെ) ശുദ്ധീകരിച്ചവൻ വിജയം കൈവരിച്ചു.

10. "നിശ്ചയം അതിനെ (ആത്മാവിനെ) കളങ്കപ്പെടുത്തിയവൻ പരാജയമടയുകയും ചെയ്തു."

വിശുദ്ധ ഖുർആനിലെ 91-ാമത്തെ സൂറത്തായ, സൂറത്തുൽ 'ശംസിലെ'ആദ്യത്തെ 10 സൂക്തങ്ങളാണ് മേലെ ഉദ്ധരിച്ചത്.

ദുഷ്ടതയും, സൂക്ഷ്മതയും സംബന്ധിച്ച്, സ്വർഗ്ഗത്തിൽ വെച്ചുതന്നെ ബോധനം നൽകുകയും ആദമിന്റെ മുതുകിൽ എല്ലാ ആത്മാക്കളേയും ആവാഹിച്ചശേഷം, ഇണയായ ഹവ്വായോടൊപ്പം, ഇബ്ലീസിന്റെ താൽപര്യങ്ങൾക്ക് വശംവദനനായതിന്റെ പേരിൽ ശിക്ഷയായി, നിശ്ചിതകാലത്തേക്ക് ഭൂമിയിലേക്ക് അല്ലാഹു (സു:ത) പുറംതള്ളുകയുമായിരുന്നു.

സ്വർഗ്ഗത്തിൽ വെച്ച് ബോധനം നൽകിയതുവഴി സത്യത്തെ തിരിച്ചറിഞ്ഞ് അല്ലാഹുവിനെ പിൻപറ്റിയവർക്ക് സ്വർഗ്ഗവും, പിശാചിന്റെ ഇഛക്കനുസരിച്ച് പ്രവർത്തിക്കുന്നവർക്കുള്ള നരകവും ഉണ്ട് എന്ന യാഥാർത്ഥ്യം വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തു.

ആകാശഭുമികളടക്കം, മലക്കുകളേയും ജിന്നുവർഗ്ഗത്തിൽപെട്ട ഇബ്ലീസിനേയും സൃഷ്ടിച്ച ശേഷമായിരുന്നു അല്ലാഹു (സു:ത) യുടെ മനുഷ്യരുടെ സൃഷ്ടിപ്പ് ആരംഭിച്ചത്. (സു: ഹിജർ: 27, 28) സൂക്തങ്ങൾ.)

ആദിമനുഷ്യനായ ആദമിനെ കളിമണ്ണുകൊണ്ട് രൂപപ്പെടുത്തിയ ശേഷം മലക്കുകളോട് മനുഷ്യന്ന് പ്രണാമം (സുജൂദ്) അർപ്പിക്കുവാൻ അല്ലാഹു കൽപിച്ചു. (സൂ: ഹിജർ: 29, സൂക്തം)

"അപ്പോൾ മലക്കുകൾ എല്ലാ ഓരോരുത്തരും മുഴുവനും സാഷ്ടാംഗം ചെയ്യുന്നവരായി." (സു:ഹിജർ: സൂക്തം 30).

ഇബ്ലീസ് ഒഴികെ-കളിമണ്ണുകൊണ്ട് സൃഷ്ടിച്ച മനുഷ്യനെ സുജൂദ് ചെയ്യുവാൻ ഇബ്ലീസ് കൂട്ടാക്കിയില്ല. (സു: ഹിജർ: 31,32, 33, സൂക്തങ്ങൾ) സു:സ്വാദ്:73, 74. അല്ലാഹുവിന്റെ വിധിയെ ലംഘിക്കുകയും, അഹങ്കരിക്കുകയും ചെയ്തതിനാൽ ഇബ്ലീസിന് അല്ലാഹു നൽകിയ സ്ഥാനമാനങ്ങളെല്ലാം അല്ലാഹു (സു:ത) നിഷ്ഫലമാക്കിക്കളഞ്ഞു. (സു:അഅ്റാഫ്: 11, 12, 13. സൂക്തങ്ങൾ)

അല്ലാഹുവിന്റെ ആജ്ഞ ലംഘിച്ചതിനാൽ സ്വർഗ്ഗത്തിൽനിന്നും പുറത്തു കടക്കണമെന്ന വിധിയായി. ഇബ്ലീസ് സുജൂദ് ചെയ്യുവാൻ വിസമ്മതിച്ചതിനാൽ പ്രത്യക്ഷ ശത്രുവാണെന്നും ആദമിനെ വഴിപിഴപ്പി

ക്കുവാൻ സാധ്യതയുണ്ടെന്നും അല്ലാഹു ആദമിനേയും, ആദമിന്റെ ഇടത്തേ വാരിയെല്ലിൽനിന്നും സൃഷ്ടിച്ച ആദമിന്റെ ഇണയായ ഹവ്വായേയും അല്ലാഹു വ്യക്തമായി അറിയിച്ചു. (സു:അഅ്റഫ്: സൂക്തം: 22)

അല്ലാഹുവിന്റെ കൽപ്പന പ്രകാരം സ്വർഗ്ഗത്തിൽ ഇണയോടൊത്ത് വസിക്കുമ്പോൾ ഒരു വൃക്ഷത്തെ നിങ്ങൾ ഇരുവരും സമീപിച്ചുപോകരുത് എന്ന ബോധനം നൽകുകയും, ഇബ്ലീസ് പ്രത്യക്ഷ ശത്രുവായതിനാൽ മനുഷ്യരായ നിങ്ങൾ ഇരുവരേയും സ്വർഗ്ഗത്തിലെ ആ പൂന്തോട്ടത്തിൽ വെച്ച് വഴിപിഴപ്പിക്കുവാൻ സാധ്യതയുണ്ടെന്നും വ്യക്തമായ സന്ദേശം അല്ലാഹു (സു:ത) നൽകി. (സു:അഅ്റാഫ്:19, മുതൽ 22 വരെ സൂക്തങ്ങൾ)യ

സ്വർഗ്ഗത്തിൽ വെച്ച് അല്ലാഹു നടപ്പിലാക്കിയ മനുഷ്യർക്കുള്ള ആദ്യത്തെ കൽപനയായിരുന്നു അത്.

വിധിവശാൽ ആദം സത്യത്തിൽനിന്നും തെറ്റിക്കപ്പെട്ടു. ശരിയും തെറ്റും കൂടിക്കലർന്നിട്ടുള്ള ശരീരഘടനയോടുകൂടി മനുഷ്യരെ സൃഷ്ടിച്ചിട്ടുള്ളതിനാൽ തെറ്റും ശരിയും സംഭവിക്കുവാനുള്ള സാധ്യത, മനുഷ്യർക്ക് മാത്രം അല്ലാഹു നൽകിയതാണ്. അതുകൊണ്ടാണ് തെറ്റും, ശരിയും സംബന്ധിച്ച ശരിയായ സന്ദേശം മനുഷ്യർക്ക് അല്ലാഹു വ്യക്തമാക്കിക്കൊടുത്തത്.

ഇബ്ലീസിന്റെ പ്രലോഭനങ്ങളിൽ കുടുങ്ങി തെറ്റിന് ആദം കീഴടങ്ങി. നീതിമാനായ അല്ലാഹുവിന്റെ കോടതി ആദം-ഹവ്വ സ്വർഗ്ഗത്തിൽനിന്നും പുറത്ത് കടക്കണമെന്ന് അന്തിമമായ ശിക്ഷ വിധിച്ചു.

അല്ലാഹുവിന്റെ കൽപനയെ ലംഘിച്ചവനാണ് ഇബ്ലീസ്-കൽപനയെ ലംഘിക്കുന്നവർക്ക് ശിക്ഷ നരകമാണ്.

ആദം കൽപന ലംഘിച്ചിട്ടില്ല. മറവി എന്ന അല്ലാഹു അനുഗ്രഹിച്ചു നൽകിയ വിധിക്ക് കീഴടങ്ങേണ്ടിവന്നു എന്നു മാത്രം. (സു:ത്വാഹാ: 115 -ാം സൂക്തം)

പാശ്ചാത്താപിച്ചത് കൊണ്ടും, ഖേദിച്ചുമടങ്ങിയതുകൊണ്ടും അല്ലാഹു (സു:ത) ആദമിന് പൊറുത്തുകൊടുത്തു. (സു:ബഖറ:37)

ആദ്യാവസാനം വരെയുള്ള മുഴുവൻ മനുഷ്യരുടേയും ആത്മാക്കളെ അല്ലാഹു (സു;ത) സ്വർഗ്ഗത്തിൽവെച്ച് സൃഷ്ടിച്ചു. എല്ലാ ആത്മാക്കളോടും അല്ലാഹു (സു:ത) ചോദിച്ചു.

“ഞാൻ നിങ്ങളുടെ രക്ഷിതാവല്ലയോ? അവർ പറഞ്ഞു: അതെ, ഞങ്ങൾ സാക്ഷ്യം വഹിച്ചിരിക്കുന്നു.” തീർച്ചയായും “ഞങ്ങൾ ഇതിനെപ്പറ്റി ശ്രദ്ധയില്ലാത്തവരായിരുന്നു” എന്ന് ഉയിർത്തെഴുന്നേൽപിന്റെ

നാളിൽ നിങ്ങൾ (മനുഷ്യർ) പറഞ്ഞേക്കും എന്നതിനാലാണ് അങ്ങനെ ചെയ്തതെന്നും അല്ലെങ്കിൽ മുമ്പ് തന്നെ ഞങ്ങളുടെ പൂർവ്വ പിതാക്കൾ അല്ലാഹുവിൽ പങ്ക് ചേർത്തിരുന്നു. ഞങ്ങൾ അവർക്കുശേഷം സന്തതി പരമ്പരകളായി വന്നവർ മാത്രമാണ് 'എന്നിരിക്കെ ആ അസത്യവാദികൾ പ്രവർത്തിച്ചതിന്റെ പേരിൽ നീ (അല്ലാഹു) ഞങ്ങളെ നശിപ്പിക്കുക യാണോ' എന്ന് നിങ്ങൾ (മനുഷ്യർ) പറഞ്ഞേക്കും എന്നതിനാൽ അപ്ര കാരം നാം തെളിവുകൾ വിശദമായി വിവരിക്കുന്നു. അവർ മടങ്ങി യേക്കാം". എന്ന വ്യക്തമായ നിർദ്ദേശങ്ങൾ മനുഷ്യാത്മാക്കൾക്ക് സ്വർഗ്ഗ ത്തിൽ വെച്ച് നൽകിയതായി വിശുദ്ധ ഖുർആൻ: സൂറത്തുൽ അഅ്റാഫ്: 172, 173 സൂക്തങ്ങളിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. മനുഷ്യ രുടെ ജീവിതത്തിന്റെ ഒന്നാമത്തെ ഘട്ടമാണ് ഇവിടെ സ്വർഗ്ഗത്തിൽ സൃഷ്ടിക്കപ്പെട്ട ആത്മാക്കൾ.

സൃഷ്ടികളുടെ നാഥൻ അല്ലാഹുവാണ് എന്നും, മനുഷ്യർക്കുള്ള എല്ലാവിധ നിയമനിർദ്ദേശങ്ങളും നൽകുവാനുള്ള സർവ്വാധികാരവും സൃഷ്ടാവായ അല്ലാഹുവിന്ന് മാത്രമാണ് എന്ന ഉടമ്പടി മുഴുവൻ ആത്മാ ക്കളിൽനിന്നും ഉറപ്പാക്കിയശേഷം എല്ലാ ആത്മാക്കളേയും ആദമിന്റെ മുതുകിൽ നിക്ഷേപിച്ച ശേഷമായിരുന്നു ആദം-ഹവ്വ ദമ്പതികളെ അല്ലാഹു (സു:ത) ഭൂമിയിലേക്ക് പുറംതള്ളിയത്. (സു:അഅ്റാഫ്: 172 -ാം സൂക്തം)

അവരുടെ, ഗോപ്യസ്ഥാനങ്ങൾ വെളിവാക്കപ്പെടാത്ത അവസ്ഥയിലാ യിരുന്നു ആദം. ഹവ്വയെ അല്ലാഹു (സു:ത) സ്വർഗ്ഗത്തിൽ സൃഷ്ടിച്ചത്. വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു: "ആദമേ, നീയും നിന്റെ ഇണയും കൂടി ഈ തോട്ടത്തിൽ താമസിക്കുകയും, നിങ്ങൾക്കിഷ്ടമുള്ളേടത്ത് നിന്ന് തിന്നുകൊള്ളുകയും ചെയ്യുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചുപോകരുത്. എങ്കിൽ നിങ്ങൾ ഇരുവരും അക്രമികിൽപെട്ടവ രായിരിക്കും എന്നും (അല്ലാഹു പറഞ്ഞു)." (സു:അഅ്റാഫ്: 19-ാം സൂക്തം)

"അവരിൽ നിന്ന് മറച്ചുവെക്കപ്പെട്ടിരുന്ന അവരുടെ ഗോപ്യസ്ഥാന ങ്ങൾ അവർക്ക് വെളിപ്പെടുത്തുവാനായി പിശാച് അവർ ഇരുവരോടും ദുർമന്ത്രണം നടത്തി. അവൻ (പിശാച്) പറഞ്ഞു: നിങ്ങളുടെ രക്ഷിതാവ് ഈ വൃക്ഷത്തിൽനിന്ന് നിങ്ങൾ ഇരുവരേയും വിലക്കിയിട്ടുള്ളത് നിങ്ങ ളിരുവരും മലക്കുകളായിത്തീരുമെന്നത് കൊണ്ടോ, നിങ്ങൾ ഇവിടെ (സ്വർഗ്ഗത്തിൽ) നിത്യവാസികളായിത്തീരുമെന്നത് കൊണ്ടോ അല്ലാതെ മറ്റൊന്നുകൊണ്ടുമല്ല. "തീർച്ചയായും ഞാൻ നിങ്ങൾ ഇരുവരുടേയും ഗുണകാംക്ഷികളിൽപ്പെട്ടവനാണ് എന്ന് അവരോട് അവൻ (പിശാച്)

സത്യം പറയുകയും ചെയ്തു." (സു:അഅ്റാഫ്: സൂക്തം: 20, 21)

"അങ്ങിനെ അവർ  ഇരുവരേയും വഞ്ചനയിലൂടെ അവൻ തരംതാഴ്ത്തിക്കളഞ്ഞു. അവർ ഇരുവരും ആ വൃക്ഷത്തിൽനിന്നും രുചി നോക്കിയതോടെ അവർക്ക് അവരുടെ ഗോപ്യസ്ഥാനങ്ങൾ വെളിപ്പെട്ടു. ആ തോട്ടത്തിലെ ഇലകൾ കൂട്ടിച്ചേർത്ത് അവർ ഇരുവരും തങ്ങളുടെ ശരീരം പൊതിയുവാൻ തുടങ്ങി. അവർ ഇരുവരേയും വിളിച്ച് അവരുടെ രക്ഷിതാവ് പറഞ്ഞു: ആ വൃക്ഷത്തിൽ  നിന്ന് ഞാൻ നിങ്ങളെ വിലക്കിയിട്ടില്ലേ തീർച്ചയായും പിശാച് നിങ്ങളുടെ പ്രത്യക്ഷ ശത്രുവാണെന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടുമില്ലേ? (സു:അഅ്റാഫ്: സൂക്തം: 22)

"അവർ രണ്ടുപേരും പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഞങ്ങളോടുതന്നെ അക്രമം ചെയ്തിരിക്കുന്നു. നീ ഞങ്ങൾക്ക് പൊറുത്തുതരുകയും, കരുണ കാണിക്കുകയും ചെയ്തില്ലെങ്കിൽ തീർച്ചയായും ഞങ്ങൾ നഷ്ടം പറ്റിയവരുടെ കൂട്ടത്തിലായിരിക്കും." (സു:അഅ്റാഫ്: സൂക്തം: 23)

"അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾ ഇറങ്ങിപ്പോകു. നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുക്കളായിരിക്കും. നിങ്ങൾക്ക് ഭൂമിയിൽ വാസസ്ഥലമുണ്ട്. ഒരു നിശ്ചിത സമയംവരെ ജീവിത സൗകര്യങ്ങളുമുണ്ട്." അവൻ (അല്ലാഹു) പറഞ്ഞു: അതിൽ (ഭൂമിയിൽ) തന്നെ നിങ്ങൾ ജീവിക്കും. അവിടെ തന്നെ നിങ്ങൾ മരിക്കും. അവിടെ നിന്ന് തന്നെ നിങ്ങൾ പുറത്ത് കൊണ്ടുവരപ്പെടുകയും ചെയ്യും." (സു:അഅ്റാഫ്: 24, 25 സൂക്തങ്ങൾ) മനുഷ്യനെ പ്രണമിക്കുകയില്ല എന്ന് അഹങ്കരിച്ച പിശാചിന് ശാശ്വതമായ നരകശിക്ഷയായിരുന്നു അല്ലാഹുവിന്റെ വിധി. ലോകരക്ഷിതാവായ അല്ലാഹുവിന്റെ വിധിയിൽ ഇബ്ലീസ് വിശ്വസിച്ചിരുന്നു. ആദമിന് പശ്ചാതാപിക്കുവാൻ അവസരം ലഭിച്ചത്, മനുഷ്യഘടനയിൽ തെറ്റും ശരിയും കൂടിക്കലർന്ന അവസ്ഥ സംവിധാനിച്ചത് കൊണ്ടു മാത്രമാണ്.

ഇബ്ലീസിന്  അഗ്നികൊണ്ട് സൃഷ്ടിച്ചതിന്റെ അഹങ്കാരവും, കളിമണ്ണ് കൊണ്ട് സൃഷ്ടിച്ച മനുഷ്യനോട് പുച്ഛവുമാണ് ഉണ്ടായത്.

അല്ലാഹുവിന്റെ കോടതി നരകശിക്ഷ ഇബ്ലീസിന്ന് അന്തിമമായി വിധിച്ചു.

ശിക്ഷയുടെ കാലാവധി നീട്ടിവെക്കണമെന്ന ആവശ്യം മാത്രമാണ് സൃഷ്ടാവായ അല്ലാഹുവിങ്കൽ ഇബ്ലീസ് ഉന്നയിച്ചത്.

ആട്ടിയകറ്റപ്പെട്ടവനായും, അവധി നൽകിയതുകൊണ്ട്, ന്യായവിധിയുടെ നാൾ വരെ, അഥവാ ശിക്ഷ നടപ്പിലാകുംവരെ അല്ലാഹുവിന്റെ ശാപവും ഇബ്ലീസ് ഏറ്റുവാങ്ങി.

മനുഷ്യരിൽനിന്ന് അല്ലാഹുവിന്റെ നിഷ്ക്കളങ്കരായ ദാസന്മാരെ ഒഴികെ മുഴുവൻ മനുഷ്യരേയും വഴിപിഴപ്പിക്കുമെന്ന് അല്ലാഹു (സു:ത) ശിക്ഷയായി ഭൂമിയിലേക്ക് പുറംതള്ളുന്നതിന് മുമ്പായി സർവലോകങ്ങളുടേയും സൃഷ്ടാവായ അല്ലാഹുവിന്റെ പ്രതാപത്തെ തൊട്ട് ഇബ്ലീസ് സത്യം ചെയ്ത് പറഞ്ഞു.

"അവൻ (അല്ലാഹു) പറഞ്ഞു: അപ്പോൾ സത്യം ഇതത്രെ സത്യമേ ഞാൻ പറയുകയുള്ളൂ. നിന്നെയും അവരിൽ നിന്ന് (മനുഷ്യരിൽനിന്ന്) നിന്നെ പിൻപറ്റിയ മുഴുവൻ പേരേയുംകൊണ്ട് ഞാൻ നരകം നിറക്കുക തന്നെ ചെയ്യും.".

വിശുദ്ധ ഖുർആനിലെ 38-ാമത്തെ സൂറത്തായ, സൂറത്തുൽ സ്വാദിലെ 71 മുതൽ 88 വരെ സൂക്തങ്ങൾ ശ്രദ്ധിക്കുക.

ആദം തന്റെ രക്ഷിതാവിങ്കൽ നിന്ന് ചില വചനങ്ങൾ സ്വീകരിക്കുകയും, ആ വചനങ്ങൾ മുഖേന പാശ്ചാതാപിക്കുകയും, പാശ്ചാതാപം അല്ലാഹു (സു:ത) സ്വീകരിക്കുകയും ചെയ്തു. (സു:ബഖറ: സൂക്തം: 37)

എങ്കിലും അല്ലാഹു (സു:ത) ഭൂമിയിൽ മനുഷ്യരെ പരീക്ഷിക്കപ്പെടുമെന്നും, സ്വർഗ്ഗത്തിൽനിന്നും അവധി നൽകപ്പെട്ടവനായി (ശാശ്വതമായ നരകശിക്ഷക്കുള്ള അവധി) ഇബ്ലീസിനേയും ഭൂമിയിലേക്ക് പുറംതള്ളിയതിനാൽ, ഭൂമിയിൽ മനുഷ്യർ വസിക്കുന്നിടത്തോളം കാലം അഥവാ ലോകം അവസാനിപ്പിക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടുള്ള കാലംവരെ ഇബ്ലീസ് മനുഷ്യരെ ഭൂമിയിൽ വെച്ച് വഴിപിഴപ്പിക്കുക തന്നെ ചെയ്യുമെന്നും അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. (സു:അഅ്റാഫ്: 16, 17 സൂക്തങ്ങൾ)

സ്വർഗ്ഗത്തിൽ വെച്ച് തെറ്റ് ചെയ്ത് പോയതിനാൽ വീണ്ടും ഭൂമിയിൽ രണ്ടാമതൊരു അവസരംകൂടി നൽകി മനുഷ്യരെ പരീക്ഷിക്കുക തന്നെ ചെയ്യുമെന്ന അല്ലാഹുവിന്റെ വിധി നടപ്പിലാക്കപ്പെട്ടു.

ഇബ്ലീസിന്റെ ആവശ്യാർത്ഥം ലോകാവസാന നാൾ വരെ ആയുസ്സ് നീട്ടിക്കൊടുത്ത്- അല്ലാഹു (സു:ത) ഏറ്റവും ബുദ്ധിനൽകി അനുഗ്രഹിച്ച മനുഷ്യരെവഴിപിഴപ്പിക്കുന്നതിന് വെല്ലുവിളിച്ചു. (സു:അഅ്റാഫ്: 18-ാം സൂക്തം)

സർവ്വലോകങ്ങളുടേയും സൃഷ്ടാവായ, രാജാധിരാജനായ അല്ലാഹുവിനെ ധിക്കരിച്ചുകൊണ്ട് കോടിക്കണക്കിന് വർഷങ്ങൾക്കിപ്പുറവും ഇബ്ലീസ് മനുഷ്യരറിയാതെ മനുഷ്യരോടൊത്ത് വസിക്കുന്നു. തെറ്റിന് നിരന്തരം പ്രേരിപ്പിച്ചുകൊണ്ട്, നരകാകാശികളുടെ കൂട്ടത്തിലേക്ക് അഥവാ പിശാചിന്റെ മാർഗ്ഗത്തിലേക്ക് നിരന്തരം മനുഷ്യരെ പ്രേരിപ്പിച്ചുകൊണ്ട്, ഏറ്റവും നല്ല നീതിമാനായ, വിധികർത്താവായ അല്ലാഹുവിന്റെ നിയമം

ലംഘിക്കുവാൻ സദാമനുഷ്യർക്ക് പ്രേരണ നൽകിക്കൊണ്ട്.... വിധിയാണ് വിധിയെ തടുക്കുവാൻ കരുത്തനായ മനുഷ്യനെക്കൊണ്ട് വരെ സാധ്യമല്ല. തെറ്റ് സ്വയം കണ്ടെത്തണം എന്ന കൽപ്പന ആദി മനുഷ്യനായ ആദമിന് അല്ലാഹു (സു:ത) നൽകിയതാണ്. (സു:ബഖറ: 35) ആദം സന്തതികൾ ഭൂമിയിൽ പിറവികൊണ്ട്-ആദം സന്താനപരമ്പരയുടെ സൃഷ്ടിപ്പിന്റെ ആവർത്തിക്കപ്പെടൽ അവസാനിക്കുംവരെ സ്വർഗ്ഗത്തിൽ നിന്നും ലഭിച്ച സന്ദേശപ്രകാരം തെറ്റും ശരിയും സ്വയം കണ്ടെത്തുക, ഓരോ മനുഷ്യന്റേയും ബാധ്യതയാണ്. (സു:ബഖറ: 38, 39 സൂക്തങ്ങൾ)

"ആദം സന്തതികളേ, നിങ്ങൾക്ക് എന്റെ ദൃഷ്ടാന്തങ്ങൾ വിവരിച്ചു തന്നുകൊണ്ട് നിങ്ങളിൽ നിന്ന് തന്നെയുള്ള ദൂതന്മാർ നിങ്ങളുടെ അടുത്ത് വരുന്നപക്ഷം അപ്പോൾ സൂക്ഷ്മത പാലിക്കുകയും, നിലപാട് നന്നാക്കി ത്തീർക്കുകയും ചെയ്യുന്നതാരോ അവർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടിവരുകയുമില്ല." (സു:അഅ്റാഫ്: 35-ാമത്തെ സൂക്തം)

"ആദം സന്തതികളേ, നിങ്ങൾക്ക് നാം നിങ്ങളുടെ ഗോപ്യസ്ഥാനങ്ങൾ മറക്കാനുതകുന്ന വസ്ത്രവും, അലങ്കാര വസ്ത്രവും നൽകിയിരിക്കുന്നു. ധർമ്മനിഷ്ടയാകുന്ന വസ്ത്രമാകട്ടെ അതാണ് കൂടുതൽ ഉത്തമം. അവർ ശ്രദ്ധിച്ചു മനസ്സിലാക്കുവാൻ വേണ്ടി അല്ലാഹു അവതരിപ്പിക്കുന്ന തെളിവുകളിൽപെട്ടതത്രെ അത്. (സു:അഅ്റാഫ്: സൂക്തം: 26)

"ആദം സന്തതികളേ, നിങ്ങളുടെ മാതാപിതാക്കളെ ആ തോട്ടത്തിൽനിന്ന് പുറത്താക്കിയതുപോലെ പിശാച് നിങ്ങളെ കുഴപ്പത്തിലാക്കാതിരിക്കട്ടെ. അവർ ഇരുവരുടേയും ഗോപ്യസ്ഥാനങ്ങൾ അവർക്ക് കാണിച്ചുകൊടുക്കുവാനായി അവൻ അവരിൽനിന്നും അവരുടെ വസ്ത്രം എടുത്ത് നീക്കുകയായിരുന്നു. തീർച്ചയായും അവനും അവന്റെ വർഗ്ഗക്കാരും നിങ്ങളെ കണ്ടുകൊണ്ടിരിക്കും: നിങ്ങൾക്ക് അവരെ കാണാൻ പറ്റാത്ത വിധത്തിൽ. തീർച്ചയായും വിശ്വസിക്കാത്തവർക്ക് പിശാചുക്കളെ നാം മിത്രങ്ങളാക്കി കൊടുത്തിരിക്കുന്നു. (സു:അഅ്റാഫ്: സൂക്തം: 27)

അബൂഹുറൈറ (റ) നിവേദനം ചെയ്ത, നബി (സ) പറയുന്ന ഒരു ഹദീസിൽ ഭൂമിയിൽ പിശാചുക്കളുടെ ഉപദ്രവം ഇസ്രാഇന്റെ രാത്രിയിൽ ആകാശലോകങ്ങളിൽവെച്ച് പ്രവാചകൻ (സ) കണ്ടതായി വിവരിക്കുന്നുണ്ട്. അതിങ്ങനെ വായിക്കാം.

അബൂഹുറൈറ (റ) നിവേദനം: നബി (സ) പറയുന്നു:

"ഇസ്രാഇന്റെ രാത്രി ഞങ്ങൾ നബി (സ) യും ജിബ്രീൽ (അ) മും ഏഴാനാകാശത്ത് എത്തിയപ്പോൾ ഞാൻ മുകളിലേക്ക് നോക്കി. അപ്പോഴതാ ഭയങ്കര ഇടിയും മിന്നലും അട്ടഹാസങ്ങളുമെല്ലാം കേൾക്കുന്നു.

അങ്ങനെ ഞങ്ങൾ, ഒരു വിഭാഗം ജനങ്ങളുടെ സമീപമെത്തി. അവരുടെ വയറുകൾ വീടുകൾ പോലെയുണ്ട്. വയറ് നിറയെ പാമ്പുകൾ അവരുടെ വയറിന് പുറത്തേക്ക് കാണപ്പെടുന്നുണ്ട്.

ഞാൻ ചോദിച്ചു: "ജിബ്രീലേ! ഇവർ ആരാണ്?"

ജിബ്രീൽ (അ) പറഞ്ഞു: "ഇവർ പലിശ ഭക്ഷിക്കുന്നവരാണ്."

പിന്നീട് ഞങ്ങൾ ഒന്നാനാകാശത്തേക്ക് അഥവാ ഭൂമിയുടെ തൊട്ടുമുകളിലുള്ള ആകാശത്തേക്കിറങ്ങിയപ്പോൾ ഞാൻ താഴ്ഭാഗത്തേക്ക് നോക്കി, അപ്പോഴതാ അവിടെ നിന്ന് ചില ശബ്ദകോലാഹലങ്ങൾ കേൾക്കുന്നു. പുകയും തീജ്വാലകളും കാണുന്നു.

ഞാൻ ജിബ്രീലിനോട് ചോദിച്ചു: "ജിബ്രീലേ! ആരാണിവർ?"

ജിബ്രീൽ (അ) പറഞ്ഞു: "ആകാശ ഭൂമികളിലെ അത്ഭുത ദൃഷ്ടാന്തങ്ങൾ ചിന്തിക്കാതിരിക്കുവാനായി, മനുഷ്യരുടെ കണ്ണുകളിൽ മറയിടുന്ന പിശാചുക്കളാണത്. അവരുണ്ടായിരുന്നില്ലെങ്കിൽ മനുഷ്യർക്ക് വാനലോകത്തെ അത്ഭുതങ്ങൾ കാണാമായിരുന്നു." (മുസ്നദ്, അഹമ്മദ് ബ്നു ഹമ്പൽ,മുസ്വന്നഫു ഇബ്നീ അബീശൈബ).

നിശ്ചിത കാലത്തെ അഥവാ ജനനത്തിനും മരണത്തിനുമിടയിലുള്ള അൽപം മാത്രമുള്ള ആയുസ്സിൽ ജീവിക്കുവാൻ പരീക്ഷണത്തോടുകൂടിയുള്ള ഒരു കാലഘട്ടമാണ് മനുഷ്യായുസ്സ്.

ആദം ഹവ്വ പരീക്ഷണാർത്ഥം ഭൂമിയിലേക്ക് പുറംതള്ളപ്പെട്ടു. വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

"ഒരൊറ്റ ദേഹത്തിൽ നിന്ന് തന്നെ നിങ്ങളെസൃഷ്ടിച്ചുണ്ടാക്കിയവനാണവൻ. അതിൽനിന്നുതന്നെ അതിന്റെ ഇണയേയും അവനുണ്ടാക്കി. അവളോടൊത്ത് അവൻ സമാധാനമടയുവാൻ വേണ്ടി. അങ്ങനെ അവൻ അവളെ പ്രാപിച്ചപ്പോൾ അവൾ ലഘുവായ ഒരു (ഗർഭ) ഭാരം വഹിച്ചു. എന്നിട്ട് അവളതുമായി നടന്നു. തുടർന്ന് അവൾക്ക് ഭാരം കൂടിയപ്പോൾ അവരിരുവരും അവരുടെ രക്ഷിതാവായ അല്ലാഹുവോട് പ്രാർത്ഥിച്ചു. ഞങ്ങൾക്ക് നീ ഒരു നല്ല സന്താനത്തെ തരുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കും." സു:അഅ്റാഫ്: സൂക്തം: 189)

നിശ്ചയം, അല്ലാഹു മനുഷ്യരെ വിവിധ ഘട്ടങ്ങളിലായി സൃഷ്ടിച്ചിരിക്കുന്നു എന്ന് നൂഹ് :14-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

സ്വർഗ്ഗത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് ഏഴ് ഘട്ടങ്ങൾ ഉണ്ട്. ആദ്യ മനുഷ്യനായ ആദമിനെ സൃഷ്ടിച്ചപ്പോൾ തന്നെ അല്ലാഹു അന്ത്യനാൾ

വരെയുള്ള മുഴുവൻ മനുഷ്യരുടേയും ആത്മാക്കളെ സൃഷ്ടിക്കുകയുണ്ടായി. ശേഷം അവർ ഓരോരുത്തരോടും "ഞാനല്ലയോ നിങ്ങളുടെ നാഥൻ" എന്ന് ചോദിക്കുകയും "അതെ നാഥാ, ഞങ്ങൾ സാക്ഷ്യം വഹിക്കുന്നു എന്ന ഉടമ്പടി വാങ്ങുകയുമുണ്ടായി. ഇതാണ് മനുഷ്യന്റെ ഒന്നാം ഘട്ടം. (സു:അഅ്റാഫ്: 172, 173 സൂക്തങ്ങൾ)

ശേഷം എല്ലാ ആത്മാക്കളെയും ആദമിന്റെ മുതുകിൽ നിക്ഷേപിച്ച് ഭൂമിയിലേക്ക് ഇറക്കി. പിന്നീട് ആദമിന്റെ സന്താനപരമ്പരകളുടെ മുതുകുകളിലൂടെ ഓരോരുത്തരുടേയും പിതാവിന്റെ മുതുകുകളിൽ എത്തിച്ചേരുന്നത് വരേയുള്ള അകാലമായ കാലഘട്ടമാണ് രണ്ടാംഘട്ടം. (സു:ഇൻസാൻ:സൂക്തം:1) പിതാവിന്റെ മുതുകിലുള്ള ആത്മാവിനെ മലക്ക് മുഖേന എടുത്ത് നാലാം മാസത്തിൽ മാതാവിന്റെ ഗർഭപാത്രത്തിൽ വളരുന്ന ശിശുവിൽ ആവാഹിക്കുന്നു. നേരത്തെ തന്നെ ജീവനുണ്ടായിരുന്ന ശിശുവിന് ആത്മാവുകൂടി ലഭിക്കുന്നതോടെ റൂഹ് (ജീവൻ + ആത്മാവ്) ലഭിക്കുന്നു. അത് മുതൽ പതിനഞ്ച് വയസ്സുവരെയുള്ളതാണ് മൂന്നാംഘട്ടം. (സു:സജദ: 7 മുതൽ 9 വരെ സൂക്തങ്ങൾ)

പതിനഞ്ച് വയസ്സിനു മുമ്പ് മരണപ്പെടുന്ന ഏതൊരു കുട്ടിയും സ്വർഗ്ഗത്തിലേക്ക് തന്നെ തിരിച്ചുപോകുന്നതാണ്.

പതിനഞ്ച് വയസ്സ് മുതൽ മരണം വരെയുള്ള ഭൂമിയിലെ ജീവിതകാലമാണ് നാലാംഘട്ടം. (സൂ:ഫാതിഹ: സൂക്തം:4) വേദത്തിന്റെ ആശയം ഉപയോഗപ്പെടുത്തി സൃഷ്ടാവിനെ കണ്ടെത്തുക. അവരവരെ തിരിച്ചറിയുക. പ്രപഞ്ചത്തെ അതിന്റെ സന്തുലനത്തിൽ നിർത്തുക. സ്വർഗ്ഗം ഇവിടെ പണിയുക. മരണത്തോടുകൂടി സ്വർഗ്ഗത്തിലേക്കു തന്നെ തിരിച്ചുപോവുക എന്നതാണ് നാലാംഘട്ടത്തിലുള്ള മനുഷ്യന്റെ ജീവിതലക്ഷ്യം.

മരണത്തിനുശേഷം പുനർജന്മം വരെയുള്ള കാലമാണ് അഞ്ചാംഘട്ടം. (ബർസഖ്) (സു:മുഅ്മിനൂൻ: സൂക്തം: 100) "ഞാൻ വിട്ടേച്ചുപോയ സൽക്കർമ്മങ്ങളൊക്കെയും പ്രവർത്തിക്കുവാൻ എന്നെ അനവദിച്ചാലും! അങ്ങനെയല്ല, നിശ്ചയം അത് അവൻ പറഞ്ഞുകൊണ്ടിരിക്കുന്ന ഒരു വെറും വാക്ക് മാത്രമാകുന്നു. അവരുടെ പിറകിൽ അവർ പുനരുജ്ജീവിപ്പിക്കപ്പെടുന്ന നാൾവരെ ഒരു മറ ഉണ്ടായിരിക്കും. ബർസഖ് എന്ന വാക്കുകൊണ്ട് മറ എന്നാണ് അർത്ഥമാക്കുന്നത്.

മനുഷ്യർ നാലാം ഘട്ടത്തിലെ ഭൂമിയിലെ ജീവിതത്തിൽ നിന്ന് വിടവാങ്ങുന്നത് ബർസഖിലേക്കാണ്. ഉറക്കത്തിന്റെ അവസ്ഥക്ക് നേരെ വിപരീതമായി, ജീവനില്ലാതെ ആത്മാവ് നിലനിൽക്കുന്ന അവസ്ഥയാണ് ബർസഖിലുള്ളത്. ബോധമുള്ളതുകൊണ്ട് വേദനകളും യാതനകളും

അനുഭവിക്കുകയും എന്നാൽ ജീവനില്ലാത്തതുകൊണ്ട് തടയുവാനോ അനങ്ങുവാനോ സാധിക്കാത്തതുമായ ഒരു പ്രത്യേക അവസ്ഥയാണത്.

അമ്പതിനായിരം വർഷം ദൈർഘ്യമുള്ള വിചാരണനാളാണ് ആറാം ഘട്ടം. (സു:മആരിജ്: സൂക്തം: 4) അമ്പതിനായിരം വർഷം ദൈർഘ്യമുള്ള ഒരു ദിനത്തെക്കൊണ്ടുദ്ദേശിക്കുന്നത് പരലോകം ആരംഭിച്ചത് മുതൽ വിചാരണ അവസാനിക്കുന്നത് വരെയുള്ള ഒറ്റ ദിനമാണ്. അന്ന് മലക്കുകളും റൂഹും അല്ലാഹുവിങ്കലേക്ക് കയറിപ്പോകുന്നതാണ്. മലക്കുകളും റൂഹും എന്ന് പറഞ്ഞിട്ടുള്ളതിനാൽ മലക്കുകളും, വിചാരണയില്ലാതെ സ്വർഗ്ഗത്തിലേക്ക് പോകുന്ന സാബിഖീങ്ങളായ മനുഷ്യരുടെ റൂഹുമാണ് ഉദ്ദേശിക്കുന്നത്. (സൂ:അൽഇംറാൻ:സൂക്തം:79, സൂ: സ്വാദ്: 49, 50 സൂക്തങ്ങളും ശ്രദ്ധിക്കുക.)

വേദം ലഭിച്ചവർക്ക് അത് ഉപയോഗപ്പെടുത്തി സ്വർഗ്ഗം പണിതാൽ സ്വർഗ്ഗവും, നിഷേധകളായിട്ടുള്ളവർക്ക് നരകവുമാണ് ഏഴാം ഘട്ടം.

വേദം ലഭിക്കാത്തവരെ സ്വർഗ്ഗവും നരകവുമല്ലാത്ത മറ്റേതെങ്കിലും ലോകങ്ങളിലേക്കാണ് ഏഴാം ഘട്ടത്തിൽ സൃഷ്ടാവായ അല്ലാഹു (സു:ത) അയക്കുക.

സൃഷ്ടിക്കപ്പെട്ട ശേഷം ആത്മാവ് വിവിധ ഘട്ടങ്ങൾ തരണം ചെയ്യുന്നു എന്നല്ലാതെ അത് ഒരിക്കലും നശിക്കുന്നില്ല, എന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

മറ്റു ജീവജാലങ്ങളിൽനിന്നും വിഭിന്നമായി മനുഷ്യരെ അല്ലാഹു (സു:ത) ബലഹീനരായിക്കൊണ്ടാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്.

മനുഷ്യൻ ബലഹീനരായാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് എന്ന അല്ലാഹുവിന്റെ പ്രഖ്യാപനത്തിൽ തന്നെ, മനുഷ്യന്ന് മാത്രം എന്തിന് മതം? മനുഷ്യന്ന് മാത്രം എന്തിന് വേദഗ്രന്ഥങ്ങൾ? മനുഷ്യന്ന് മാത്രം എന്തിന്ന് പ്രവാചകന്മാർ? എന്നീ ചോദ്യങ്ങൾക്കുള്ള ഉത്തരവും വിശുദ്ധ ഖുർആനിൽ നിന്നുതന്നെ കണ്ടെത്താനാവും.

ഭൂമിയിൽ സ്വതന്ത്രരായതിനാൽ പല വിധേനയും തെറ്റുകൾക്ക് മനുഷ്യർ അടിമപ്പെട്ടുപോകുന്നു. മനുഷ്യർ ചെയ്തുകൂട്ടുന്ന രഹസ്യവും, പരസ്യവുമായ തെറ്റുകൾക്കും, നന്മകൾക്കും, ശരിയായ വിധി പ്രഖ്യാപിക്കുവാൻ മനുഷ്യരുടെ മൊത്തം സൃഷ്ടാവായ, ലോകരക്ഷിതാവായ, അല്ലാഹുവിന്ന് മാത്രം പ്രാവർത്തികമാക്കുവാൻ കഴിയുന്ന അത്ഭുതകരമായ കർത്തവ്യമാണ്. ശൈശവം. മറവി, ഉറക്കം, രോഗം, വാർദ്ധക്യം, മരണം ഇങ്ങനെ പല അവസ്ഥകളും തരണം ചെയ്യേണ്ടുന്ന മനുഷ്യർക്ക്, മനുഷ്യരുടേതോ, പ്രപഞ്ചത്തിന്റെയോ, നിർമ്മിതിയോ പ്രവർത്തനമോ ഏറ്റെടുക്കുവാൻ സാധ്യമാവില്ല.

പ്രകൃതിയും, പ്രപഞ്ചത്തിലുള്ള സർവ്വവസ്തുക്കളും ജീവജാലങ്ങളും സദാ അല്ലാഹുവിന്റെ നിയന്ത്രണവലയത്തിൽ തന്നെയാകുന്നു.

പ്രകൃതിയെ സദാ പുകഴ്ത്തിക്കൊണ്ടിരിക്കുന്ന മനുഷ്യർ പ്രകൃതിയുടെ നിർമ്മിതിക്ക് അധിപനായ അല്ലാഹുവിനെ സദാ വിസ്മരിക്കുകയും ചെയ്യുന്നു എന്നത് സംഭവിച്ചുകൂടാത്ത ഒരു വിരോധാഭാസം തന്നെയാണ്.

അല്ലാഹു (സു:ത) സത്യത്തിന്റെ സന്ദേശം ഭൂമിയിലെ മനുഷ്യർക്കായി അനുഗ്രഹിച്ചുനൽകി. സത്യവും അസത്യവും വ്യക്തമായ തെളിവിന്റെ അടിസ്ഥാനത്തിൽ വേർതിരിച്ച് ഗ്രന്ഥങ്ങൾ പ്രവാചകന്മാരിലൂടെ എത്തിച്ച് മാർഗ്ഗദർശനം നൽകുകയും ചെയ്തു. (സൂ:നിസാഅ്:ആയത്ത്: 13) അതേ കാരണങ്ങൾകൊണ്ടുതന്നെ ഭൂമിയിൽ മനുഷ്യർക്ക് അല്ലാഹു (സൂ:ത) സ്വാതന്ത്ര്യം നൽകി അനുഗ്രഹിച്ചു. അല്ലാഹു (സൂ:ത) അനുഗ്രഹിച്ചുനൽകിയ ബുദ്ധി ഉപയോഗിച്ച് സത്യത്തെ മനുഷ്യർ സ്വയം കണ്ടെത്തണം എന്ന വ്യക്തമായ ഉദ്ദേശമായിരുന്നു മനുഷ്യർക്ക് ഭൂമിയിൽ സ്വാതന്ത്ര്യം നൽകിയതിന് പിന്നിൽ സൃഷ്ടാവായ അല്ലാഹുവിന്റെ ഉദ്ദേശലക്ഷ്യം.

ആദിപിതാവായ ആദം നബി (അ) മുതൽ മനുഷ്യർ സ്വർഗ്ഗത്തിൽനിന്നും ലഭിച്ച സത്യത്തിന്റെ സന്ദേശം ഉൾക്കൊണ്ട് ജീവിക്കണം എന്നത് മനുഷ്യരെ സൃഷ്ടിച്ച് നിശ്ചിതകാലം ഭൂമിയിൽ ജീവിക്കുവാൻ വിധിച്ച അല്ലാഹുവിന്റെ കൽപനയാണ്. (സു:അ്റാഫ്: ആയത്ത്: 25, 26, 27).

ആദിപിതാവിന്റെ ആദ്യസന്താനം തന്നെ സ്വർഗ്ഗത്തിൽനിന്നും ലഭിച്ച സൃഷ്ടാവായ അല്ലാഹുവിൽനിന്നുള്ള സത്യത്തിന്റെ സന്ദേശത്തിൽനിന്നും തെറ്റിക്കപ്പെട്ടു. വിശുദ്ധ ഖുർആൻ: മാഇദ: 27 മുതൽ 30 വരെസൂക്തങ്ങൾ ശ്രദ്ധിക്കുക.

കാലക്രമത്തിൽ മനുഷ്യർ സത്യത്തിന്റെ സന്ദേശവും അതിന്റെ വാഹകരായ പ്രവാചകന്മാരേയും പിൻതള്ളിക്കൊണ്ട് സർവ്വലോകങ്ങളുടേയും സൃഷ്ടാവായ, സൃഷ്ടികളുടെ മുഴുവൻ ഉത്തരവാദിത്വവും, സുരക്ഷിതത്വവും, അവകാശപ്പെടുന്ന, നിയന്ത്രിക്കുന്ന രാജാധിരാജനായ അല്ലാഹുവിൽ പലവിധേനയും പങ്കുചേർത്തു. (നിസാഅ്:61-ാം സൂക്തം)

ഇങ്ങനെ ജീവിതത്തിൽ പല മേഖലകളിലും അസത്യം കൂടിക്കലർന്ന ജീവിതംനയിച്ച് സത്യത്തിന്റെ സന്ദേശവാഹകരായ പ്രവാചകന്മാരെ നിഷേധിക്കുകയും അവരിൽ ചിലരെ വധിക്കുകയും ചെയ്തു.

ആദംനബി (അ) ക്ക് ശേഷം പത്ത് തലമുറകൾ പിന്നിട്ട് നൂഹ് നബി (അ) പ്രവാചകത്വം ലഭിച്ച സന്ദർഭത്തിൽ സത്യവിശ്വാസത്തിൽ ഉറച്ചു

നിന്ന ന്യൂനപക്ഷ വിശ്വാസികൾ ഒഴിച്ച് ഭൂലോകത്തെ മുഴുവൻ പ്രദേശവും, മുഴുവൻ സത്യനിഷേധികളേയും ഉൾക്കൊള്ളിച്ചുകൊണ്ട് അല്ലാഹു (സു:ത) വെള്ളപ്പൊക്കത്താൽ നശിപ്പിച്ചുകളഞ്ഞു.

നീണ്ട തൊള്ളായിരത്തി അമ്പത് (950) വർഷക്കാലത്തോളം പ്രബോധനം നടത്തിയിട്ടും വിശ്വാസത്തിൽ ഉറച്ചുനിന്ന ന്യൂനപക്ഷ വിശ്വാസികളേയും നൂഹ് നബി (അ) യേയും അല്ലാഹു (സു:ത) കപ്പലിൽ രക്ഷപ്പെടുത്തി.

നൂഹി നബി (അ). വിശ്വാസികളായി രക്ഷപ്പെട്ടവരെ, ലോകത്തിന്റെ ഇതരഭാഗങ്ങളിലേക്ക് അയക്കുകയും സത്യത്തിന്റെ സന്ദേശം ജനങ്ങളിൽ എത്തിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു.

പിൽക്കാലത്ത് അവരുടെ പിൻഗാമികളിൽപെട്ടവർ അല്ലാഹുവിന്റെ വിധിവിലക്കുകളെ ലംഘിക്കുകയും, ബിംബാരാധനയിലും, ക്രൂരവും, പൈശാചീകവുമായ പലതരം ദുഷ്പ്രവർത്തനങ്ങളിൽ മുഴുകിയവരായി ജീവിക്കുകയും ചെയ്തു. (സു:മാഇദ: 77-ാം സൂക്തം)

ഇത്തരത്തിൽ ജീവിതം നയിച്ച അവിശ്വാസി സമൂഹങ്ങളെ അല്ലാഹു (സു:ത) പലവിധേനയും നശിപ്പിക്കുകയും ഭൂലോകത്തുനിന്ന് തന്നെ ഉന്മൂലനം ചെയ്യുകയും ചെയ്തു.

തെളിവുസഹിതം മാർഗ്ഗദർശനം നൽകിയിട്ടും അനേകം കാലഘട്ടങ്ങളോളം ഇങ്ങനെയൊരവസ്ഥ ഭൂലോകത്ത് സംഭവിച്ചുകൊണ്ടേയിരുന്നു. (സു:നൂർ: സൂക്തം: 34) അല്ലാഹു (സു:ത) ഈസാനബി (അ) യെ ശരീരത്തോടുകൂടി ആകാശത്തേക്ക് ഉയർത്തപ്പെട്ടതിനുശേഷം നീണ്ട കാലഘട്ടത്തോളം ഭൂമിയിൽ പ്രവാചകന്മാരെയൊന്നും നിയോഗിക്കുകയുണ്ടായിട്ടില്ല. (സു:യാസീൻ: സൂക്തം: 6, സു:നിസാഅ്: സൂക്തം 157, 158) ശ്രദ്ധിക്കുക.

ശേഷം അന്ത്യപ്രവാചകൻ മുഹമ്മദ് നബി (സ) യിലൂടെ വിശുദ്ധ ഖുർആനും ഇസ്ലാം എന്ന മതവും ലോകാവസാനനാൾ വരെയുള്ള ഭൂമിയിലെ മൊത്തം മനുഷ്യർക്കായി അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകുകയും ചെയ്തു. (സു:മാഇദ: സൂക്തം: 48, സു: ഫത്ഹ്: സൂക്തം: 28, 29)

അല്ലാഹുവിലും അല്ലാഹുവിന്റെ റസൂൽ (സ) യിലും വിശ്വസിച്ച് സത്യത്തിന്റെ സന്ദേശവാഹകരായി ഭൂമിയിൽ ജീവിക്കണമെന്ന ആഹ്വാനമായിരുന്നു പ്രവാചകൻ (സ) ക്ക് സമ്മാനിച്ച, വിശുദ്ധ ഖുർആനിലൂടെ ലോകമനുഷ്യരോട് അല്ലാഹു (സു:ത)കൽപിച്ചത്. (സു: ഹദീദ്: സൂക്തം: 19) വിശുദ്ധ ഖുർആൻ സമർത്ഥിക്കുന്ന അല്ലാഹുവിൽ വിശ്വസിക്കുമ്പോൾ

മാത്രമാണ് ഒരു മനുഷ്യൻ അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിക്കുന്ന ഒരു വിശ്വാസി ആവുകയുള്ളൂ.

അല്ലാഹുവിനെ എങ്ങിനെ സ്തുതിക്കണമെന്നും, അല്ലാഹുവിനെ എങ്ങിനെ ആരാധിക്കണമെന്നും, അല്ലാഹുവിനോട് എങ്ങിനെ സഹായം തേടണമെന്നും മനുഷ്യരെ പഠിപ്പിക്കുന്ന വിശുദ്ധ ഖുർആനിലെ പ്രഥമ സൂറത്താണ് സൂറത്തുൽ ഫാത്വിഹ അഥവാ പ്രാരംഭം.

സൂറത്തുൽ ഫാത്വിഹ, ഉമ്മുൽ ഖിതാബ് (ഗ്രന്ഥങ്ങളുടെ മാതാവ്) എന്നും, ഉമ്മുൽ ഖുർആൻ (ഖുർആന്റെ മാതാവ്) എന്നും, സൂറത്തുൽ തഅ്ലീമിൽ മസ്അല (ചോദ്യം പഠിപ്പിക്കുന്ന സൂറത്ത്) എന്നും, സബ ഉൽ മസാനി (രണ്ടുതവണ ഇറക്കപ്പെട്ട ഏഴ് ആയത്തുകൾ) എന്നും പേരു കളിൽ അറിയപ്പെടുന്നു.

ഫാത്വിഹ ഹിജ്റക്ക് മുമ്പും ശേഷവും ഇറങ്ങിയിട്ടുണ്ടെന്നാണ് പ്രബ ലമായ അഭിപ്രായം. ഫാത്വിഹക്ക് സൂറത്തുൽശ്ശിഫാഅ് അഥവാ രോഗ ശമനത്തിന്റെ സൂറത്ത് എന്നും പേരുണ്ട്.

വിശുദ്ധ ഖുർആനിലെ പ്രഥമ സൂറത്തായ സൂറത്തുൽ ഫാത്വിഹ യുടെ തുടക്കം തന്നെ അല്ലാഹുവിന്റെ നാമംകൊണ്ട് ആരംഭിക്കുന്നു എന്നർത്ഥമുള്ള 'ബിസ്മില്ലാഹി റഹ്മാനി റഹീം' എന്ന അല്ലാഹുവിന്റെ പവിത്രമായ നാമംകൊണ്ടാണ്.

ഒരിക്കലും ബിസ്മി മറന്നുപോകരുതെന്ന മഹത്തായ പാഠം അല്ലാഹു (സു:ത) അതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. അല്ലാഹുവിന്റെ നാമംകൊണ്ട് തുടങ്ങുന്നതിന്റെ ബർക്കത്തും സർവ്വൈശ്വര്യവും അല്ലാഹു (സു:ത) വിശ്വാസികൾക്ക് പ്രദാനം ചെയ്യുന്നു.

ഫാത്വിഹയുടെ മഹത്വം സൂചിപ്പിക്കുന്ന രണ്ട് ഹദീസുകൾ

ഇബ്നു അബ്ബാസ് (റ) നിവേദനം: ഒരിക്കൽ ജിബ്രീൽ (അ) നബി (സ) യുടെ സമീപത്ത് ഇരിക്കുകയായിരുന്നു. പെട്ടെന്ന് മുകളിൽ നിന്നൊരു ശബ്ദം കേട്ടു. ജിബ്രീൽ (അ) തലയുയർത്തിനോക്കി. തുടർന്ന് പറഞ്ഞു: "ഇതാ ആകാശത്ത് ഇന്നുവരെ തുറക്കപ്പെടാത്ത ഒരു വാതിൽ ഇന്ന് തുറക്കപ്പെട്ടിരിക്കുന്നു." ഉടനെ ആ വാതിലിലൂടെ ഒരു മലക്ക് ഇറ ങ്ങിവന്നു. ജിബ്രീൽ (അ) പറഞ്ഞു: ''ഇന്ന് വരെ ഇറങ്ങാത്ത ഒരു മലക്ക് ഇന്ന് ഭൂമിയിലിറങ്ങിയിരിക്കുന്നു." തുടർന്ന്, ഇറങ്ങിവന്ന മലക്ക് നബി (സ) ക്ക് സലാം ചൊല്ലിക്കൊണ്ട് പറഞ്ഞു: "താങ്കൾക്ക് മുമ്പ് കഴിഞ്ഞു പോയ ഒരു പ്രവാചകനും നൽകപ്പെടാത്ത- താങ്കൾക്ക് മാത്രം നൽക പ്പെട്ട രണ്ട് പ്രകാശങ്ങൾകൊണ്ട് താങ്കൾ സന്തോഷിക്കുക! ഒന്ന് സുറ ത്തുൽ ഫാത്വിഹ, രണ്ട് അൽബഖറയുടെ അവസാനത്തെ ആയത്തു കൾ. അതിൽനിന്ന് ഏതെങ്കിലുമൊരു അക്ഷരം താങ്കൾ ഓതുന്നപക്ഷം

താങ്കൾക്ക് അത് നൽകപ്പെടാതിരിക്കില്ല." (മുസ്ലിം ഹാകിം, നസാഈ).

അബൂഹുറൈറ (റ) നിവേദനം: നിശ്ചയം നബി (സ) പറഞ്ഞു: അല്ലാഹു പറയുന്നു: "എനിക്കും എന്റെ അടിമക്കുമിടയിൽ നിസ്കാരത്തെ ഞാൻ രണ്ട് പകുതിയായി വിഭജിച്ചിരിക്കുന്നു. അടിമ ചോദിക്കുന്നതെല്ലാം ഞാനവന്ന് നൽകും.

അടിമ 'അൽഹംദുലില്ലാഹി റബ്ബിൽ ആലമീൻ' എന്ന് പറഞ്ഞാൽ അല്ലാഹു പറയും, 'എന്റെ അടിമ എന്നെ സ്തുതിച്ചിരിക്കുന്നു.'

അടിമ 'അർ റഹ്മാനി റഹീം' എന്ന് പറഞ്ഞാൽ അല്ലാഹു പറയും, 'എന്റെ അടിമ എന്നെ പുകഴ്ത്തിയിരിക്കുന്നു.'

അടിമ 'മാലികി യൗമിദ്ദീൻ' എന്ന് പറഞ്ഞാൽ അല്ലാഹു പറയും, 'എന്റെ അടിമ എന്നെ മഹത്വപ്പെടുത്തിയിരിക്കുന്നു.'.

അടിമ 'ഇയ്യാക്ക നഅ്ബുദുവ ഇയ്യാക്ക നസ്തഈൻ' എന്ന് പറഞ്ഞാൽ അല്ലാഹു പറയും: 'ഇത് എനിക്കും എന്റെ അടിമക്കും ഇടയിലുള്ളതാണ്. എന്റെ അടിമക്ക് അവൻ ചോദിച്ചതെന്തോ അത് ഞാൻ നൽകും. പിന്നീട് 'ഇഹ്ദിന' മുതൽ അവസാനംവരെ അടിമ ഓതിയാൽ അല്ലാഹു പറയും: ഇത് എന്റെ അടിമക്കുള്ളതാണ്. എന്റെ അടിമക്ക് അവൻ ചോദിച്ചത് ഞാൻ നൽകും." (മുസ്ലിം, തിർമുദി, നസാഈ, ഇബ്നുമാജ, അബൂദാവൂദ്).

നബി (സ) പറഞ്ഞതാണെന്ന് സ്ഥിരപ്പെട്ട എല്ലാ ഹദീസുകളും വിശ്വസിക്കുകയും അംഗീകരിക്കുകയും ചെയ്യുകയെന്നത് സത്യവിശ്വാസിയെ സംബന്ധിച്ചിടത്തോളം നിർബന്ധമാണ്.

വിശുദ്ധ ഖുർആൻ അല്ലാഹുവിനെ പ്രതിനിധീകരിക്കുന്നു. ഹദീസാവട്ടെ, റസൂൽ (സ) യുടെ വഫാത്തിന് ശേഷം അത് നബി (സ) യുടെ ജീവിതരീതിയെ പ്രതിനിധീകരിക്കുന്നു. ഇസ്ലാം വിശ്വാസികൾക്ക് തുല്യതയുടേയും സമത്വത്തിന്റേയും ഗുണങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നു.

നിറത്തിന്റേയും, കുടുംബ കുലമഹിമയുടേയും, വ്യത്യാസമില്ലാതെ സർവ്വ മനുഷ്യരേയും തുല്യതയോടെ കാണുന്നതുകൊണ്ട് സമ്പന്നരുടേയും, ദരിദ്രരുടേയും ഇടയിലെ അന്തരവും അതുവഴി ഇല്ലാതാകുന്നു.

കുടുംബ മാഹാത്മ്യം, നിറം, പാരമ്പര്യം, സമ്പന്നത, ഇവയൊന്നും അല്ലാഹുവിന്റെയടുക്കൽ പരിഗണിക്കപ്പെടുകയില്ല. ദീനിബോധം, സൽസ്വഭാവം, സൽകർമ്മം ഇവ പരിഗണിച്ചു മാത്രമേ അല്ലാഹുവിന്റെയടുക്കൽ പദവിയും മഹത്വവും കരസ്ഥമാക്കുവാൻ സാധ്യമാവുകയുള്ളൂ.

ഇസ്ലാം കാര്യവും ഈമാൻ കാര്യവും വിശ്വാസികൾക്കുള്ള അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹങ്ങളാണ്. ഏകനായ അല്ലാഹുവിൽ വിശ്വ

സിക്കുന്നതിന്നും, സർവ്വവും അർപ്പിക്കുന്നതിനുമുള്ള വിശ്വാസികൾക്കുള്ള അടിസ്ഥാന തത്വങ്ങൾ, കർമ്മങ്ങൾക്കും വിശ്വാസത്തിന്നും തുല്യ പ്രാധാന്യം കൽപിക്കുന്നു എന്നത് ഇസ്‌ലാം മതത്തിന്റെ ശക്തിയേയും പൂർണ്ണതയേയും സൂചിപ്പിക്കുന്നു.

അവയിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് വിശ്വാസികൾക്ക് നിർബന്ധമാക്കപ്പെട്ട അഞ്ചുനേരത്തെ (വഖ്ത്) നമസ്കാരം. നമസ്കാരത്തിലൂടെയാണ് അല്ലാഹു (സു:ത) വിശ്വാസിയേയും അവിശ്വാസിയേയും വേർതിരിച്ചിട്ടുള്ളത്.

പ്രായപൂർത്തി ആയത് മുതൽ മരണംവരെ ഏതവസ്ഥയിലും നമസ്കാരം വിശ്വാസികൾക്ക് നിർബന്ധമാണ്.

മുഖവും, രണ്ട് കൈകളും കാലുകളും, വായ കഴുകലും, രണ്ട് ചെവി തടവലും, നെറ്റി തടവലും ഉൾപ്പെടെ വെള്ളംകൊണ്ട് ശുദ്ധിവരുത്തുന്നതിന്ന് 'വുളു' എന്ന് പറയുന്നു. നമസ്കാരത്തിനു മുമ്പായി വുളു നിർവഹിക്കുന്നതോടുകൂടി ശരീരം ശുദ്ധിയാവുകയും, ശരീരത്തിലേയും ഹൃദയത്തിലേയും മാലിന്യങ്ങൾ നീക്കം ചെയ്യപ്പെടുകയും ചെയ്യുന്നു.

അബൂഹുറൈറ (റ) വിൽനിന്ന് നിവേദനം: റസൂൽ കരീം (സ) അരുളി: "നിങ്ങൾ പറയൂ! നിങ്ങളിൽ ഒരാളുടെ വാതിലിന്നരികിലൂടെ ഒരു നദി ഒഴുകി പോവുന്നുണ്ട്. എന്നിട്ടവൻ ഓരോ ദിവസവും അതിൽനിന്ന് അഞ്ചു തവണ കുളിച്ചുവൃത്തിയായാൽ അവന്റെ (ശരീരത്തിൽ) അഴുക്ക് എന്തെങ്കിലും അവശേഷിക്കുമോ?" സ്വഹാബാക്കൾ പറഞ്ഞു: "അവനിൽ അഴുക്കിൽ നിന്നൊന്നും അവശേഷിക്കുകയില്ല.' നബി (സ) പറഞ്ഞു: "അതാണ് അഞ്ചുനേരത്തെ നിസ്കാരങ്ങളുടെ സ്ഥിതി. അതു വഴി (ചെറു) പാപങ്ങൾ അല്ലാഹു മായ്ച്ചുകളയും (പൊറുത്തുകൊടുക്കും)." (ബുഖാരി, മുസ്‌ലിം)

നബി (സ) ക്ക് നുബുവ്വത്ത് (പ്രവാചകത്വം) ലഭിച്ച പത്ത് വർഷവും മൂന്നു മാസവും കഴിഞ്ഞശേഷമുള്ള ഇസ്രാഇന്റെ (നിശാപ്രയാണം) രാവിലാണ് നിസ്കാരം നിർബന്ധമാക്കപ്പെട്ടത്.

അല്ലാഹുവിനെ സദാ സ്മരിക്കുവാനുള്ള അവസരവും പാപസുരക്ഷിതത്വവും, നരകമോചനത്തിനായുള്ള പ്രാർത്ഥനക്കും നമസ്കാരം നിർവ്വഹിക്കുന്ന സത്യവിശ്വാസികൾക്ക് അല്ലാഹു (സു:ത) പ്രദാനം ചെയ്യുന്നു. ശഹാദത്ത് കലിമ (സത്യവാചകം) ചൊല്ലി ഒരാൾ വിശ്വാസിയായിക്കഴിഞ്ഞാൽ നമസ്കാരം പോലെ തന്നെ മറ്റു നാല് അനുഷ്ഠാനങ്ങളും വിശ്വാസിക്ക് നിർബന്ധമായിത്തീരുന്നതാണ്.

വിശ്വാസികളിൽപെട്ട ആരെങ്കിലും ഇസ്‌ലാം കാര്യത്തിലെ ഏതെങ്കിലും കർമ്മങ്ങളിൽ നിന്നും വിട്ടുനിൽക്കുകയാണെങ്കിൽ ഇസ്‌ലാ

മിൽനിന്നും പുറത്തുപോവില്ലെങ്കിലും പാപിയായിത്തീരുന്നതാണ്. ചെയ്തുപോയ പാപംനിമിത്തം ശിക്ഷ ലഭിക്കുമെങ്കിലും ശിക്ഷയുടെ കാലാവധി കഴിഞ്ഞാൽ അല്ലാഹു (സു:ത) വാഗ്ദാനം ചെയ്ത സ്വർഗ്ഗ പ്രവേശനം ലഭിക്കുന്നതാണ്. (യാതൊരുവിധത്തിലും അല്ലാഹുവിൽ പങ്കുചേർത്തിട്ടില്ലാത്ത സത്യവിശ്വാസികൾക്ക് മാത്രമുള്ള സ്വർഗ്ഗം.)

ഇവയിൽ ഏതെങ്കിലും നിഷേധിക്കുകയാണെങ്കിൽ ഇസ്ലാമിൽനിന്നും പുറത്ത് പോയതായാണ് വിധി. സത്യനിഷേധികളെ അല്ലാഹു (സു:ത) നേർമാർഗ്ഗത്തിലാക്കുന്നതല്ല.

ഇസ്ലാമിന്റെ ഈ തൂണുകളിൻമേലാണ് ഇസ്ലാം പടുത്തുയർത്തപ്പെട്ടിരിക്കുന്നത്.

ശക്തമായ നീതി വ്യവസ്ഥയും, നിയമങ്ങളും ഉണ്ടായിട്ടും അതിന്റെ പ്രതിഫലനം അഥവാ തീവ്രമായ ദീനീബോധം അതറിഞ്ഞ മുസ്ലിംങ്ങളുടെ ജീവിതത്തിൽപോലും കാണുന്നില്ല.

അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയ സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്ത് അഥവാ സത്യത്തിൽ നിന്ന് തെറ്റിക്കപ്പെട്ട് നരകാവകാശിയായ പിശാചിന്റെ പ്രലോഭനങ്ങളിൽ കുടുങ്ങിപ്പോവുകയാണ് യഥാർത്ഥത്തിൽ സംഭവിക്കുന്നത്.

ഭൂലോകത്തുള്ള എല്ലാ ഓരോ മനുഷ്യരുടേയും മരണം സംഭവിക്കുന്നത് വരെ പിശാച് മനുഷ്യരെ ഭൂമിയിൽവെച്ച് എല്ലാവിധേനയും ഉപദ്രവിച്ചുകൊണ്ടേയിരിക്കും. പിശാചിന്റെ ഉപദ്രവത്തിലൂടെ മാത്രമേ ഭൂലോകത്ത് മനുഷ്യർക്ക് തെറ്റ് സംഭവിക്കുകയുള്ളൂ. (സു:58: മുജാദില: ആയത്ത്:19) അല്ലാഹു (സു:ത) മുഴുവൻ മനുഷ്യരോടും തിന്മയിൽ അകപ്പെട്ട് പോവാതെ നന്മ മാത്രം പ്രവർത്തിക്കുവാൻ കൽപിക്കുന്നു. (ഉപദേശിക്കുന്നു).

അറിയാത്തവർക്ക് സത്യം ബോധ്യപ്പെടുത്തിക്കൊടുക്കൽ അതറിഞ്ഞവരുടെ ബാധ്യതയാണ്. വിശ്വാസിയുടെ ദീനീബോധം ഏത് നിമിഷവും നഷ്ടപ്പെടുവാനും (അല്ലാഹു സു:ത) കാത്തുരക്ഷിക്കുമാറാകട്ടെ. ആമീൻ). അവിശ്വാസിക്ക് മതപരിവർത്തനം സംഭവിക്കുവാനും നിമിഷനേരം മതിയാകും. അതുകൊണ്ട് അല്ലാഹു നൽകിയ കഴിവിലോ ഇദായത്തിലോ (ദീനീ ബോധത്തിലോ) വിശ്വാസികൾ അഹങ്കരിച്ചുകൂടാത്തതാണ്.

സത്യവിശ്വാസം സ്വീകരിച്ച ശേഷവും വിശ്വാസികൾ കുറ്റകൃത്യങ്ങളിലും, പാപങ്ങളിലും അകപ്പെട്ടുപോകുന്നത് സർവ്വസാധാരണമാണ്.

അപൂർണ്ണമായ ദീനീ വിജ്ഞാനവും, അവിശ്വാസികൾ ഇടകലർന്ന്

ജീവിക്കുന്നതിനാൽ അവരുമായി അടുത്തിടപഴകേണ്ടിവരുന്ന സാഹചര്യത്തിലും വിശ്വാസികൾക്ക് ശക്തമായ മത്ബോധം നഷ്ടമാവുകയാണ്.

സ്വന്തം ഭവനത്തിലും, പുറത്തും പൊതുവായ ജീവിതരീതികൾ, താൽപ്പര്യങ്ങൾ കാലഘട്ടങ്ങൾക്കപ്പുറം മുതൽ മനുഷ്യരിൽ പ്രകടമായി കാണുന്ന തെറ്റായ ചര്യയാണ്. മറ്റു മതസ്തരെയോ, വിഭാഗത്തെയോ സത്യമെന്തെന്നറിയാതെ അനുകരിക്കൽ മതം വിരോധിച്ചതുമാണ്.

വിശ്വാസികളിൽ ദീനീബോധം നഷ്ടപ്പെടുത്തുവാനും (അല്ലാഹു (സു:ത) കാത്തുരക്ഷിക്കുമാറാകട്ടെ, ആമീൻ) അല്ലാഹുവിൽ പങ്കുചേർക്കുന്നതിനും, ഭൂമിയിലെ സുഖസൗകര്യങ്ങളെല്ലാം അലങ്കാരമായി തോന്നിപ്പിക്കുകയും അതുവഴി അല്ലാഹുവിനെ സദാ സ്മരിക്കുന്നതിൽനിന്നും മനുഷ്യരെ പിശാച് തടയുകയും ചെയ്യുന്നു. മനുഷ്യർക്ക് തിരിച്ചറിവുണ്ടാകാത്ത വിധത്തിൽ ഭൗതീക സുഖങ്ങളിൽ വ്യാപൃതരാകുവാൻ പ്രേരിപ്പിക്കുകയും, അങ്ങിനെ അല്ലാഹുവിനെ സദാ സ്മരിക്കുന്നതിൽനിന്നും പിശാച് മനുഷ്യരെ തടയുകയും ചെയ്യുന്നു. ഭൗതീക സുഖങ്ങളൊക്കെയും മനസ്സാ ത്യജിച്ച്, ശരീരംകൊണ്ടും ഹൃദയംകൊണ്ടും അല്ലാഹുവിൽ എല്ലാം അർപ്പിച്ച് ഭൂമിയിൽ ജീവിക്കുന്ന സജ്ജനങ്ങളായ അല്ലാഹുവിന്റെ അടിമകൾ സദാ അല്ലാഹുവിന്റെ സംരക്ഷണവലയത്തിലാണ്. പിശാചിന്റെ എല്ലാവിധ ഉപദ്രവങ്ങളിൽനിന്നും ഭൂമിയിൽ വെച്ച് തന്നെ സംരക്ഷണം നേടിയെടുത്തവർ. അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ സ്വർഗ്ഗം ഉറപ്പായവർ. വഴിപിഴപ്പിക്കുവാൻ ഇബ്ലീസിന്ന് ഒരിക്കലും സാധിക്കാത്ത സത്യസന്ദേശത്തിന്റെ വാഹകരായ ഏകസംഘം. (സു: മുജാദില: ആയത്ത്: 22. സു:മാഇദ: ആയത്ത്;56) തെറ്റായ എല്ലാ പ്രവർത്തനങ്ങളും പിശാചിൽനിന്നാണെന്ന തിരിച്ചറിവുണ്ടായാൽ തന്നെ തിരുത്തുവാനുള്ള പ്രേരണയും, സത്യവിശ്വാസത്തിലേക്കുള്ള അവിശ്വാസിയുടെ താൽപര്യവും അതുവഴി വർദ്ധിക്കും.

തെറ്റ് സംഭവിച്ചുപോവുക മനുഷ്യസഹജമാണ്. അല്ലാഹു ഏറ്റവും തൃപ്തിപ്പെട്ടിട്ടുള്ളത് തെറ്റ് പ്രവർത്തിച്ചുപോവുകയും സ്വമനസ്സാലെ തിരുത്തി, അപ്പോൾതന്നെ പ്രായശ്ചിത്തം ചെയ്യുന്നവരേയുമാണ്.

പരീക്ഷണങ്ങൾക്ക് വിധേയരാകാതെ മനുഷ്യരെ (വിശ്വാസികളെ) അല്ലാഹു (സു:ത) സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുന്നതല്ല. പരിശുദ്ധ ഖുർആനും പ്രവാചകന്മാരുടെ ജീവിത ചരിത്രവും സത്യം വെളിപ്പെടുത്തുമ്പോൾ സുഖത്തിൽ അതിരുകവിഞ്ഞ് ആഹ്ലാദിക്കുകയും, ദുഃഖത്തിൽ അതിരുകവിഞ്ഞ് വിലപിക്കേണ്ടതുമില്ല എന്നും അല്ലാഹു (സു:ത) ബോധ്യമാക്കി തരുന്നു.

വെറുതെ ശിക്ഷിക്കുവാനായി മാത്രം അല്ലാഹു (സു:ത) മനുഷ്യരെ സൃഷ്ടിച്ചിട്ടില്ല.

അല്ലാഹുവിന്റെ കോപത്തേക്കാൾ, മനുഷ്യരോടുള്ള അല്ലാഹുവിന്റെ മഹത്തായ കാരുണ്യമാണ് മികച്ചുനിൽക്കുന്നത്.

വേദനക്ക് അഥവാ ദുഃഖത്തിനു ശേഷമുള്ള സുഖം (സമാധാനം) നൽകിക്കൊണ്ടല്ലാതെ, വിശ്വാസികൾക്ക് മാത്രമുള്ള പരലോക ശാശ്വത സ്വർഗ്ഗജീവിതത്തിലെ അത്ഭുതങ്ങൾ വെളിപ്പെടുത്തി സമാശ്വസിപ്പിച്ചു കൊണ്ടല്ലാതെ, യാതൊന്നും അല്ലാഹു കൽപിച്ചിട്ടില്ല.

അല്ലാഹുവിന്റെ മതമായ ഇസ്ലാം മതത്തിലേക്ക് മനുഷ്യരെ, അല്ലാഹു (സു:ത) സമ്മർദ്ദം ചെലുത്തി സത്യവിശ്വാസിയാക്കുന്നില്ല. സത്യം ബോധ്യപ്പെടുത്തിക്കൊടുത്തിട്ടും അംഗീകരിക്കുവാൻ തയ്യാറില്ലെങ്കിൽ അവരുടെ മതത്തിൽ തന്നെ അവർക്ക് (അവിശ്വാസികൾക്ക്) തുടരാവുന്നതാണ്. വിശ്വാസികൾക്ക് അവരുടെ മതവും അവിശ്വാസികൾക്ക് അവരുടെ മതവും, മരണാനന്തരം പരലോകത്തുവെച്ച് അല്ലാഹു (സു:ത) ശരിയായ വിധി പ്രഖ്യാപിക്കുന്നതാണ്. (സു: 109:കാഫിറൂൻ: 1 മുതൽ 6 വരെ സൂക്തങ്ങൾ ശ്രദ്ധിക്കുക.)

വിശ്വാസികൾ പരിശുദ്ധ ഇസ്ലാം വളരെ ഗൗരവപൂർവ്വം വീക്ഷിക്കുമ്പോഴും, ബിംബാരാധകരെയോ, അവർ ആരാധിക്കുന്നവരെയോ പുഛരിക്കരുതെന്നും, ചീത്ത വിളിക്കരുതെന്നും വിശ്വാസികളോട് അല്ലാഹു (സു:ത) താക്കീത് ചെയ്യുന്നു. അവരെയോ, അവരുടെ ആരാധ്യരെയോ ചീത്തവിളിക്കുന്നപക്ഷം അവർ അല്ലാഹുവിനേയും ചീത്ത വിളിച്ചേക്കാം. സത്യവിശ്വാസികൾ അതിന് കാരണമാകരുത് എന്നും അല്ലാഹു (സു:ത) വെളിപ്പെടുത്തുന്നു. (സു:6:അൻആം: 108-ാമത്തെ സൂക്തം ശ്രദ്ധിക്കുക.)

കാലഘട്ടങ്ങൾ പിന്നിടുമ്പോൾ പലവിധേനയും ഇസ്ലാംമതം തെറ്റിദ്ധരിക്കപ്പെട്ടുകൊണ്ടേയിരിക്കുകയാണ്. തീവ്രവാദവും, ജിഹാദും, കൊലയും, യുദ്ധവും എന്നിവയിലൂടെയെല്ലാം പേരുകളിൽമതത്തെ വ്യാജമാക്കുന്നവർക്ക് അന്യരെ അകാരണമായി കൊല ചെയ്യുന്നതിന് മതം അനുവദിച്ചതായി ഒരു സൂചനപോലും വിശുദ്ധ ഖുർആനിലോ പ്രവാചകൻ (സ) യുടെ ജീവിതചരിത്രത്തിലൂടെയോ കണ്ടെത്തുവാൻ സാധ്യമാവുകയില്ല.

മനുഷ്യരെ, അവർ ഏത് മതവിഭാഗത്തിൽപ്പെട്ടവരായാലും കാരണമില്ലാതെ വധിക്കുന്നതോ, ഉപദ്രവിക്കുന്നതോ ഇസ്ലാം മതം പ്രോത്സാഹിപ്പിക്കുന്നില്ല.

വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു. ബിംബാരാധന കഴിഞ്ഞാൽ ഏറ്റവും വലിയ കുറ്റകൃത്യം അകാരണമായി ഒരുവനെ വധിക്കലാണ്.

ഒരാളെ കാരണം കൂടാതെ വധിച്ചാൽ അത് മാനവകുലത്തെ മുഴുവൻ മനുഷ്യരേയും കൊല ചെയ്യുന്നതിന് തുല്യമായ കുറ്റകൃത്യമാണ്.

ഒരാൾ, മറ്റൊരാളെ വധിച്ചാൽ കൊലയാളിയെ ശിക്ഷയായി വധിക്കണമെന്നാണ് ഇസ്ലാമിക വിധി. അത് അത്തരത്തിലുള്ള മഹാപാപം ചെയ്യുന്നതിൽനിന്നും മനുഷ്യരെ പിന്തിരിപ്പിക്കുവാൻ സാധ്യമാകും എന്നതിനാലാണ് അങ്ങിനെയൊരു വിധി നടപ്പിലാക്കുവാൻ അല്ലാഹു (സു:ത) കൽപിച്ചിട്ടുള്ളത്.

ഇസ്ലാമീക ഭരണകൂടത്തിൻകീഴിൽ ജീവിക്കുന്ന സത്യനിഷേധികൾ ഇസ്ലാം സ്വീകരിക്കാത്ത കാലത്തോളം ജിസ്യ (നികുതി) നൽകുവാൻ ബാധ്യസ്ഥരാണ്. ജിസ്യ നൽകുന്നതിന്ന് അവർ വിസമ്മതം പ്രകടിപ്പിക്കുന്നിടത്തോളം അവരുമായി യുദ്ധത്തിലേർപ്പെടുവാൻ മതം അനുവദിച്ചിരിക്കുന്നു.

മുസ്ലിംങ്ങളെ സമാധാനത്തോടെ ജീവിക്കുവാൻ അനുവദിക്കാതിരിക്കുകയോ, മുസ്ലിമായി ജീവിക്കുന്നതിന്ന് തടസ്സം നിൽക്കുകയോ, സത്യസന്ദേശം പ്രചരിപ്പിക്കുന്നതിന്ന് തടസ്സം നിൽക്കുകയോ, സത്യം സ്വീകരിക്കുന്നവരെ തടയുകയോ ചെയ്യുന്നപക്ഷം അവരുമായി യുദ്ധം ചെയ്യുവാൻ ഇസ്ലാം വിധിക്കുന്നു. അതിനാണ് ജിഹാദ് എന്ന് പറയുന്നത്.

മനുഷ്യർ രഹസ്യമായും പരസ്യമായും ചെയ്യുന്ന സൽക്കർമ്മങ്ങൾക്കും, തെറ്റുകൾക്കും തക്കതായ ശിക്ഷയും, പ്രതിഫലവും നൽകുവാൻ മനുഷ്യരെക്കൊണ്ടാവില്ല. സാധ്യവുമല്ല.

ശരീരംകൊണ്ടും, ചിന്തയിലൂടെയും മനുഷ്യർക്ക് തെറ്റ് പറ്റുവാനുള്ള സാധ്യത തികച്ചും സ്വാഭാവീകമാണ്.മാതാപിതാക്കളടക്കം, സഹോദരീ, സഹോദര ഭാര്യാഭർത്യ സന്താനങ്ങൾ, അയൽപക്കക്കാർ, കുടുംബബന്ധുമിത്രാദികൾ, സുഹൃത്തുക്കൾ, കച്ചവടവുമായി ബന്ധപ്പെട്ടവർ, ഭരണകർത്താക്കൾ, കീഴുദ്യോഗസ്ഥന്മാർ ഇങ്ങനെ ചുറ്റുപാടുമുള്ള പല മനുഷ്യരും പരസ്പരം ശത്രുതയും വിദ്വേഷവും. പകയും വൈരാഗ്യവുമെല്ലാം ഒളിഞ്ഞും തെളിഞ്ഞും ഉള്ളവരും, പലവിധേനയും പ്രകടിപ്പിക്കുന്നവരുമായിരിക്കും. പകയും, വിദ്വേഷവും മനസ്സിൽ വെച്ചുകൊണ്ട് ശത്രുതയുള്ളവരോട് പ്രതികാരം ചെയ്യുവാൻ മതം അനുവദിക്കുന്നില്ല. ബഹുമാനം അർഹിക്കുന്നവരാണെങ്കിൽ തിരിച്ച് അതുപോലെ പ്രതികാരം ചെയ്യൽ മനുഷ്യത്വരഹിതമാണ്. കുറ്റവുമാണ്. ചുരുക്കത്തിൽ ഉപദ്രവിക്കുന്നവരോട് പ്രതികാരം ചെയ്യുവാൻ പാടില്ലാത്തതാണ്. അതുകൊണ്ട് ചെയ്യുന്ന കുറ്റകൃത്യങ്ങൾക്ക് ശിക്ഷയനുഭവിക്കേണ്ട എന്നല്ലല്ലോ. തെറ്റിന് ശിക്ഷ പ്രകൃതി നിയമമാണ്.

മനുഷ്യർക്ക് ചില മനുഷ്യരോട് മരണംവരെ പാലിക്കുവാനുള്ള കടമകളും ഉത്തരവാദിത്വങ്ങളും ഉണ്ട്. എത്ര തന്നെ ഉപദ്രവിച്ചാലും തിരിച്ച് 'ഛെ' എന്ന ഒരു വാക്ക് പോലും പറയാൻ പാടില്ലാത്തവരാണ് മാതാപിതാക്കൾ. ഭൂമിയിൽ വെച്ച് സന്താനങ്ങൾക്ക് അവരെ ശിക്ഷിക്കുവാൻ യാതൊരു നിയമവുമില്ല. അതുപോലെ ഭരണകർത്താവിന് പ്രജകളെ ശിക്ഷിക്കാം, ഭരണകർത്താവിനെ ആര് ശിക്ഷിക്കും. ഇത്തരത്തിൽ പദവി കുറഞ്ഞ താഴെക്കിടയിലുള്ളവരെ വരെ താരതമ്യം ചെയ്യാവുന്നതാണ്. (ഉദാഹരണത്തിന് അധ്യാപകർ-വിദ്യാർത്ഥികൾ, മുതലാളി-തൊഴിലാളി)

ലോകത്ത് ഇന്ന് സംഭവിച്ചുകൊണ്ടേയിരിക്കുന്ന ഈ ഒരു യാഥാർത്ഥ്യം വളരെ കരുതലോടെ വിലയിരുത്തിയാൽ ഭൂലോകത്തുള്ള മൊത്തം മനുഷ്യരെ ശിക്ഷിക്കുവാനും, രക്ഷിക്കുവാനും ഒരു വിധികർത്താവ് ഉണ്ട് എന്ന് ബോധ്യമാവും.

തെറ്റിന് ശിക്ഷ ലഭിക്കാതെ ഒരു മനുഷ്യനും രക്ഷപ്പെടരുത്. നന്മകൾക്ക് പ്രതിഫലം വാഗ്ദാനം ലഭിക്കാതെ ഒരു മനുഷ്യനും മരണമടയരുത്. അനേകം തെറ്റുകൾ ചെയ്തും, അനേകം സൽക്കർമ്മങ്ങൾ ചെയ്തും മനുഷ്യർ മരണമടഞ്ഞുകൊണ്ടേയിരിക്കുന്നു.

ഒരാളെ കൊന്നാലും, ആയിരമോ, ലക്ഷമോ, അതിലധികമോ മനുഷ്യരെ കൊന്നാലും കൊലയാളിയെ ഒരു തവണയേ വധിക്കുവാൻ സാധ്യമാവുകയുള്ളു. (ഭൂമിയിൽ). അല്ലാഹുവിന്റെ കോടതിയിൽ അങ്ങനെയല്ല. ഓരോ തവണയും വധിക്കുകയും, ജീവൻ നൽകുകയും, വീണ്ടും വധിക്കുകയും ജീവൻ നൽകുകയും ചെയ്യുന്ന ആവർത്തനം. അത് സംഭവിച്ചുകൊണ്ടേയിരിക്കും. ഇതിൽനിന്നും ഒരുപാഠം ഉൾക്കൊള്ളുവാൻ വിശ്വാസികൾക്ക് സാധിക്കും. ചെയ്യുന്ന മുഴുവൻ ദുഷ്പ്രവർത്തനങ്ങൾക്കും ശിക്ഷ ഭൂമിയിൽ വെച്ച് മനുഷ്യർ ജീവിക്കുന്ന കുറഞ്ഞ കാലഘട്ടത്തിൽ അനുഭവിപ്പിച്ച് തീർക്കുവാൻ സാധ്യമല്ല. അതിന് മരണമില്ലാത്ത ഒരു ഘട്ടം അല്ലാഹുവിന്റെ കോടതിയിൽ ഉണ്ട്.

അതുപോലെ മനുഷ്യർ രഹസ്യമായി ചെയ്യുന്ന അനേകം സൽപ്രവർത്തനങ്ങൾക്ക് ഭൂമിയിൽ കുറഞ്ഞ ആയുസ്സിൽ എങ്ങനെയാണ് അതിനൊരു പ്രതിഫലം നൽകുവാൻ സാധിക്കുക. ഒരു പള്ളി നിർമ്മിച്ചതിനുള്ള പ്രതിഫലം തന്നെ അനേകം വർഷങ്ങൾ നിലനിൽക്കുമെങ്കിൽ ഏറ്റവും കുറഞ്ഞ മനുഷ്യായുസ്സിൽ അത് സാധ്യമാവില്ലല്ലോ. അത് അല്ലാഹുവിന്റെയടുക്കൽ മരണമില്ലാത്ത ഒരു ഘട്ടത്തിൽ (5, 6 7 ഘട്ടങ്ങൾ) അനുഭവിക്കുവാനുള്ളതാണ്. അതിന് 4-ാം ഘട്ടത്തിലെ മനുഷ്യായുസ്സ് അവസാനിക്കണം.

ജനിച്ച്, യാതൊരുവിധ അടിസ്ഥാനവുമില്ലാതെ എങ്ങിനെയോ ജീവി

ച്ച്, എങ്ങിനെയോ മരണമടഞ്ഞ്, മണ്ണാകുവാൻ. എന്തിനാണ് ഭൂമിയിൽ കുറേ മനുഷ്യജന്മങ്ങൾ.

സത്യം അങ്ങിനെയല്ല, വ്യക്തമായ ഒരു രേഖയിൽ ഉൾപ്പെടുത്തിക്കൊണ്ടല്ലാതെ, സൃഷ്ടാവായ അല്ലാഹു (സു:ത) ആകാശ ലോകങ്ങളിലോ, ഭുലോകത്തോ പ്രപഞ്ചത്തിലോ യാതൊന്നുംതന്നെ സൃഷ്ടിച്ചിട്ടില്ല. (സു: 45:ജാഥിയ: 26 മുതൽ 37 വരെ സൂക്തങ്ങൾ ശ്രദ്ധിക്കുക.)

സൃഷ്ടിപ്പിന്ന് തുടക്കം കുറിച്ച അല്ലാഹുതന്നെ നിശ്ചിത അവധിക്കു ശേഷം എല്ലാം അവസാനിപ്പിക്കുന്നതാണ്.

മുഴുവൻ മനുഷ്യാത്മാക്കളും സൃഷ്ടാവായ അല്ലാഹു (സു:ത) ക്ക് "ഞാനല്ലയോ നിങ്ങളുടെ റബ്ബ്" എന്ന അല്ലാഹുവിൽനിന്നുള്ള ചോദ്യത്തിന്ന് 'അല്ലാഹുവാണ് ഞങ്ങളുടെ റബ്ബ്' എന്ന സത്യവാഗ്ദാനം നൽകിയതാണ്. അതെ, നാഥാ, ഞങ്ങൾ സാക്ഷ്യം വഹിച്ചിരിക്കുന്നു.

ആ സത്യവാഗ്ദാനം ഭൂമിയിൽ വെച്ച് പാലിച്ചവരാണ് സത്യവിശ്വാസികൾ. ഓരോ ആത്മാവിനേയും നിശ്ചിതകാലത്തെ ഭൂമിയിലെ ജീവിതത്തിനുശേഷം, ശരീരത്തിന് മരണം സംഭവിക്കുകയും ആത്മാവിനെ അല്ലാഹു(സു:ത) തിരിച്ചെടുക്കുകയും ചെയ്യുന്നു.

ഏതൊരു ശരീരം നന്മ പ്രവർത്തിച്ചുവോ ആ ആത്മാവും ശരീരവും (സത്യം സ്വീകരിച്ച ആത്മാവ്) സ്വർഗ്ഗത്തിലും, സത്യം നിഷേധിച്ച ആത്മാവ് അഥവാ തിന്മ പ്രവർത്തിച്ച ആത്മാവും ശരീരവും നരകത്തിലും ശാശ്വതമായ ജീവിതം അനുഭവിക്കുന്നതാണ്.

ആത്മാവും ശരീരവും കൂടിയ മനുഷ്യന്ന് ജീവൻ ലഭിച്ചുകഴിഞ്ഞാൽ 15 വയസ്സ് മുതൽ ജനിച്ച് പ്രായപൂർത്തിക്കു ശേഷം തെറ്റും ശരിയും സ്വയം കണ്ടെത്തി ഭൂമിയിൽ ജീവിച്ചുകൊള്ളണം എന്നാണ് അല്ലാഹു നൽകിയ സത്യസന്ദേശം. ഭൂമിയിൽ ജീവിക്കുവാൻ ആവശ്യമുള്ളതെല്ലാം മനുഷ്യർക്ക് അനുഗ്രഹിച്ചു നൽകിക്കൊണ്ട്, അവയെല്ലാം വളരെ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യണമെന്ന് അല്ലാഹു (സു:ത) മനുഷ്യരോട് കൽപിക്കുന്നു.

വികാരങ്ങളെ സ്വയം നിയന്ത്രിക്കണമെന്നും, തിന്നും കുടിച്ചും സുഖിച്ചും സുഖലോലുപരാവരുതെന്നും അല്ലാഹു (സു:ത) കൽപിക്കുന്നു.

സത്യത്തിന്റെ സന്ദേശം സ്വർഗ്ഗത്തിൽ വെച്ച് നൽകിയിട്ടും ആദിപിതാവായ ആദമിനെ പിശാച് വഴിതെറ്റിച്ചപോലെ ഭൂമിയിലും പിശാച് ആദം സന്താനങ്ങളെ വഴിതെറ്റിക്കാതിരിക്കട്ടെ എന്നും അല്ലാഹു മനുഷ്യർക്കായി വിശുദ്ധ ഖുർആനിൽ വ്യക്തമാക്കുന്നു. ഭൂമിയിൽ വെച്ച് ആദം-ഹവ്വ ദമ്പ

തികൾക്കും സന്താനപരമ്പരകൾക്കും ഒരവസരംകൂടി അല്ലാഹു (സു:ത) നൽകുകയാണ്. അല്ലാഹുവിൽനിന്നുള്ള സത്യത്തിന്റെ സന്ദേശം സ്വീകരിക്കുമോ? പിശാചിന്റെ പ്രലോഭനങ്ങളിൽ കുടുങ്ങി, സത്യനിഷേധിയാകുമോ? ഇതാണ് സ്വർഗ്ഗത്തിലെ പരീക്ഷണം. ഭൂമിയിൽ ആവർത്തിക്കപ്പെടുന്നു എന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്ന പരീക്ഷണം.

കുടുംബത്തിൽ കയറ്റങ്ങളും, ഇറക്കങ്ങളും, ജനന മരണങ്ങളും, സുഖവും, ദുഃഖവുമെല്ലാം മാറി മാറിസംഭവിച്ചുകൊണ്ടേയിരിക്കും. എല്ലാം അല്ലാഹുവിൽ അർപ്പിച്ച് അല്ലാഹുവിന്റെ വിധിയിൽ തീവ്രമായ വിശ്വാസം കരസ്ഥമാക്കിയ വിശ്വാസിക്ക് എന്തും നേരിടുവാനുള്ള കരുത്ത് ആർജ്ജിക്കുവാൻ സാധിക്കും.

അത്തരത്തിലുള്ള, സ്വയം രക്ഷക്ക് സഹായകരമാകുന്ന കരുത്ത് ആർജ്ജിക്കണമെങ്കിൽ മതപരമായ അറിവ് സമ്പാദിക്കണം.

ഭൗതീക വിദ്യാഭ്യാസത്തിന്ന് മാത്രം ഊന്നൽ നൽകിക്കൊണ്ടുള്ള ജീവിതം വരുംതലമുറയെ നശിപ്പിക്കുകയാണ് ചെയ്യുന്നത്. മതപരമായ അറിവ് ലഭിക്കുകയുമില്ല. കലക്ടർ, ഡോക്ടർ, വക്കീൽ, ജഡ്ജി എന്നിങ്ങനെ വലിയ ഉദ്യോഗങ്ങൾ ഇംഗ്ലീഷ് പഠിച്ചാൽ (അഥവാ മികച്ച ഭൗതീക വിദ്യ അഭ്യസിച്ചാൽ) ലഭിക്കുമെന്നാണ്പൊതുവായ ധാരണ.

മുൻ കാലഘട്ടങ്ങളിലും ചികിൽസകളും, നിയമങ്ങളും വരുമാനമാർഗ്ഗങ്ങളും ഭൂമിയിൽ നിലനിൽക്കെ മതത്തെ പിൻതള്ളിക്കൊണ്ട് മറ്റുനേട്ടങ്ങൾ കരസ്ഥമാക്കുവാൻ ശ്രമിക്കുന്നത് വിവരക്കേടാണ്. ആവശ്യമായ ദീനീ അറിവുകൾ കരസ്ഥമാക്കിയിട്ടില്ലാത്ത ഏതൊരു ഉദ്യോഗവും മനുഷ്യനെ മനുഷ്യനാക്കുന്നില്ല.

ഇംഗ്ലീഷ് എല്ലാവർക്കും പഠിക്കുവാൻ സാധിക്കുന്ന ഒരു പൊതുവായ ഭാഷയാണ്. എന്നാൽ എല്ലാവർക്കും കരസ്ഥമാക്കുവാൻ കഴിയാത്തതും അസുലഭവുമായ ദീനീ അറിവ് നേടുവാൻ സാധിക്കുക എന്നതാണ് ഒരുമനുഷ്യന് നേടാനാവുന്ന ഏറ്റവും വലിയ ഭാഗ്യം. ദീനീ അറിവ് കരസ്ഥമാക്കിയവരെ കാണുവാനും, കേൾക്കുവാനും കൊതിക്കുന്ന കാലഘട്ടം. പിൻഗാമികളിൽപെട്ട പ്രവാചകന്മാരും, സ്വഹാബാക്കളും, അവരെ പിൻപറ്റി സ്വർഗ്ഗം നേടിയവരും ഭൂമിയിൽ കഴിഞ്ഞുപോയിരിക്കുന്നു എന്നത് ഓർമ്മിക്കുക.

വിശുദ്ധ ഖുർആൻ സ്വായത്തമാക്കുവാനും, ഹദീസ് പഠനവിഷയമാക്കുവാനും താൽപര്യം സ്വയം ഉണ്ടാക്കിയെടുക്കുക എന്നുള്ളതാണ് മുഖ്യം. ഏത് ജോലി ചെയ്യുന്ന വ്യക്തിക്കും സ്വന്തം പരിശ്രമത്തിലൂടെ വിജയം കണ്ടെത്താനാവും. കഠിനമായ ജോലിയുള്ളവർക്കും അത് സാധ്യമാകും.

നോക്കുക: കഴിവിനേക്കാൾ കൂടുതൽ പരിശ്രമിക്കരുത്. ഏത് കാലാ സ്ഥയിലും അധികമായ പരിശ്രമംമനസ്സിനും മസ്തിഷ്കത്തിനും നന്ന ല്ല. അവയുടെ സുഖവും നോക്കണം. ഒരു മാസത്തെ ജോലിയോ, പഠന മോ, ഒരു ദിവസംകൊണ്ട് ചെയ്തുതീർക്കാവുന്നതല്ല. അങ്ങിനെ പരിശ്ര മിച്ചാൽ ഈ ലോകത്ത് ജീവിക്കുന്നതെങ്ങിനെ? ഈ ലോകത്ത് നന്നായി കഴിയലും വലിയ ഇബാദത്താണ്. ദീൻ പഠിക്കുവാനുള്ള ഊർജ്ജമാണ് ആദ്യം സംഭരിക്കേണ്ടത്.

ആദ്യമേ തെറ്റിൽനിന്നും വിരമിക്കുവാനുള്ള ശ്രമം സ്വയം നേടണം. അല്ലാഹു (സു:ത) ഒരുവനെ സ്വീകരിച്ച് ദീനി സേവനത്തിന് അർഹനാ ക്കുവാൻ ചില പ്രാധാന്യമുള്ള വസ്തുതകൾ മനസ്സിലാക്കേണ്ടതുണ്ട്. അതിൽ ചിലത് എന്താണെന്ന് നോക്കാം.

1. ശാരീരികമായും, മാനസീകമായും ആ വ്യക്തി ആരേയും പീഡി പ്പിക്കരുത്. (പീഡിതന്റെ അഥവാ മർദ്ദനം ഏറ്റവന്റെ മനോവിഷമം ഭാവി യിൽ വലിയ നഷ്ടങ്ങളുണ്ടാക്കും.)

2. അപഹരണം, നിഷിദ്ധം, സംശയാസ്പദം എന്നിവയിൽനിന്നും ആഹാരം പരിശുദ്ധമായിരിക്കണം.

3. വിശുദ്ധ ഖുർആൻ പഠനം-ഇസ്ലാം മതം കർശനമാക്കിയിട്ടുള്ള മതനിയമങ്ങൾ പാലിച്ചുകൊണ്ടായിരിക്കണം. (സ്ത്രീയും പുരുഷനും മറ യില്ലാതെ ഇടകലർന്ന പഠനം)

ഇങ്ങനെ നിയമങ്ങൾക്കതീതമായി മാത്രം എന്ത് പ്രവർത്തിയും ചെയ്യു വാൻ ശ്രമിക്കുമ്പോൾ തന്നെ അതിന് നിലനിൽപ്പ് നിശ്ചയമാണ്. പഠി ച്ചവ പ്രവർത്തിയിൽ കൊണ്ടുവരുവാനും എളുപ്പം സാധ്യമാകും. ഭൂമി യിൽ അല്ലാഹു കരുണ വർഷിക്കുന്നു. മനുഷ്യർ എന്ന തുല്യത കൽപി ക്കുന്നതും, ഇബ്ലീസിന്റെ ആവശ്യാർത്ഥം ശിക്ഷക്ക് അവധി നൽകി യതും അല്ലാഹുവിന്റെ അളവറ്റ കരുണയെ സൂചിപ്പിക്കുന്നു.

കരുണാനിധിയും കാരുണ്യവാനുമാണ് ഇലാഹായ റബ്ബ്.

ഇബ്ലീസിന്റെ ആവശ്യാർത്ഥം ലോകാവസാന നാൾ വരെ ഇബ്ലീ സിന്റെ ആയുസ്സ് അല്ലാഹു (സു:ത) നീട്ടിക്കൊടുത്ത് ശിക്ഷയുടെ കാലാ വധിയും നീട്ടിവെച്ചിരിക്കുകയാണ്. അവിടെയാണ് അല്ലാഹുവിന്റെ അള വറ്റ കരുണ ദൃശ്യമാവുക.

അടിമ, സൃഷ്ടാവായ അല്ലാഹുവിനോട് രണ്ടുതരം ആവശ്യങ്ങൾ ഉ യിക്കുന്നു. ഒന്ന്, ഐഹിക ലോകത്തെ ആവശ്യങ്ങൾ. രണ്ട് പാര കത്തെ ആവശ്യങ്ങൾ. ഐഹീക ലോകത്തെ ആവശ്യങ്ങളാണെങ്കി ഒന്നുകിൽ ഉപകാരം ലഭിക്കുവാനോ അല്ലെങ്കിൽ ഉപദ്രവത്തെ തടുക്കു

വാനോ ആയിരിക്കും. പരലോകത്തെ ആവശ്യങ്ങളാണെങ്കിൽ ഉപകാരം ലഭിക്കുവാനും ഉപദ്രവത്തെ തടുക്കുവാനും ആയിരിക്കും. അതായത് സ്വർഗ്ഗം ലഭിക്കുവാനും, നരകത്തെ തൊട്ട് കാവലിനെ തരുവാനും.

അല്ലാഹുവിന്റെ മഹത്വം വെളിപ്പെടുത്തുന്ന ആദ്യപകുതിയും, സന്തുലനത്തിൽ നിർത്തുന്ന ഒരവസ്ഥയും, താഴ്മയോടെ അടിമ അല്ലാഹുവിനോട് പ്രാർത്ഥിക്കുന്ന അവസാനത്തെ പകുതിയോടെ മനുഷ്യർക്ക് അല്ലാഹു ഏറ്റവും അനുഗ്രഹിച്ചുനൽകിയ വിശുദ്ധ ഖുർആനിലെ സൂറത്തുൽ ഫാത്വിഹ അവസാനിക്കുകയാണ്. ഐഹിക ലോകത്ത് ഹിദായത്ത് ലഭിക്കുവാനുള്ള മനുഷ്യർക്കുള്ള അല്ലാഹുവിന്റെ ഏറ്റവും വലിയ അനുഗ്രഹം സൂറത്തുൽ ഫാത്വിഹയാണ്.

അല്ലാഹു (സു:ത) ഏറ്റവും അധികം അനുഗ്രഹിച്ച സജ്ജനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി എല്ലാ സത്യവിശ്വാസികളേയും അല്ലാഹു (സു:ത) അനുഗ്രഹിക്കുമാറാകട്ടെ, ആമീൻ.

ആത്മീയലോകത്ത് വെച്ച് അല്ലാഹു (സു:ത) ആദ്യമായി മനുഷ്യാത്മാക്കളോട് ചോദിച്ച ചോദ്യമാണ്: "അലസ്തു ബി റബ്ബികും"? :- "ഞാൻ നിങ്ങളുടെ രക്ഷിതാവല്ലയോ?". അപ്പോൾ അവർ (മനുഷ്യാത്മാക്കൾ) പറഞ്ഞു:

"ഖാലൂ ബലാ ശാഹിദ്നാ":- അതേ നാഥാ ഞങ്ങൾ സാക്ഷ്യം വഹിച്ചിരിക്കുന്നു." സു: അഅ്റാഫ്: 172-ാമത്തെ ആയത്ത് ശ്രദ്ധിക്കുക.

സത്യവിശ്വാസികളായ നമുക്ക് ആ സത്യവാഗ്ദാനം നിലനിർത്തി ഭൂമിയോട് വിട പറയുവാൻ അല്ലാഹുവിന്റെ തൗഫീക് തേടാം.

1. "പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ."

2. സ്തുതി സർവ്വലോക രക്ഷിതാവായ അല്ലാഹുവിന്നാകുന്നു."

3, 4. പരമ കാരുണികനും കരുണാനിധിയും, പ്രതിഫല ദിവസത്തിന്റെ ഉടമസ്ഥനുമായ (അല്ലാഹുവിന്)

5. നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു."

6, 7. ഞങ്ങളെ നീ നേർമാർഗ്ഗത്തിൽ അഥവാ നീ അനുഗ്രഹിച്ചവരുടെ മാർഗ്ഗത്തിൽ ചേർക്കേണമേ. കോപത്തിനിരയായവരുടെ മാർഗ്ഗത്തിലല്ല. വഴിപിഴച്ചവരുടെ മാർഗ്ഗത്തിലുമല്ല."

(സു:1:ഫാത്വിഹ: 1 മുതൽ 7 വരെ വചനങ്ങൾ)

ഭാഗം II

അദ്ധ്യായം 7

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ തിരുനാമത്തിൽ

# അവിശ്വാസികൾ (സത്യനിഷേധികൾ)

മനുഷ്യർ വസിക്കുന്ന ഭൂമിയും, പ്രപഞ്ചത്തിലെ മനുഷ്യർക്ക് ദൃശ്യവും, അദൃശ്യവുമായ കോടിക്കണക്കിന് ജന്തു ജീവജാലങ്ങളും വെറുതെ ഉണ്ടായതോ, എങ്ങനെയോ മുളച്ചുപൊന്തിയതോ അല്ല.

പ്രപഞ്ചത്തിലും, ആകാശലോകങ്ങളിലും ഉള്ള, നാം കാണുന്നതും കാണാത്തതുമായ മുഴുവൻ വസ്തുക്കളുടേയും, ജന്തുജീവജാലങ്ങളുടേയും പിറവിക്കു പിന്നിൽ ഏക സൃഷ്ടാവായ അല്ലാഹുവിന്റെ അത്ഭുതകരമായ കഴിവുകൾ ഉണ്ട്. ഒരു നിർണ്ണിതമായ വ്യവസ്ഥയിൽ ഉൾപ്പെടുത്താത്തതായി അല്ലാഹു (സു;ത) യാതൊന്നും തന്നെ സൃഷ്ടിച്ചിട്ടില്ല.

അല്ലാഹു (സു:ത) സൃഷ്ടിച്ചിട്ടുള്ള എല്ലാ ജന്തുജീവജാലങ്ങളും ജന്മമെടുക്കുന്നതും, ജീവിക്കുന്നതും, മരണപ്പെടുന്നതും ഏകനായി അവയെ എല്ലാം സൃഷ്ടിച്ചിട്ടുള്ള അല്ലാഹുവിന്റെ മാത്രം കഴിവോടും, അറിവോടും കൂടി മാത്രമാണ്.

ആകാശ ഭൂമികളുടേയും, അവക്കിടയിലുള്ളതിന്റേയും യഥാർത്ഥ ഉടമസ്ഥാവകാശം അല്ലാഹുവിന്ന് മാത്രം അവകാശപ്പെട്ടതാണ്.

രാപകലുകളും, ഭക്ഷ്യവസ്തുക്കളും, വായുവും വെള്ളവും, സൂര്യചന്ദ്രന്റെ ഉദയാസ്തമയ സ്ഥാനങ്ങളും കോടിക്കണക്കിന് നക്ഷത്രവ്യൂഹങ്ങളുടെ സ്ഥാനചലനങ്ങളും, കാലാവസ്ഥകളും, പ്രകൃതിക്ഷോഭങ്ങളും, പേമാരിയും, ഇടിയും, മിന്നലും, ഭൂകമ്പങ്ങളുമെല്ലാം അല്ലാഹുവിന്റെ മാത്രം കഴിവുകൊണ്ട് നടപ്പിലാക്കപ്പെടുന്നതും, പൊതുവായതുമാണ്.

അല്ലാഹുവിന്റെ മൊത്തം സൃഷ്ടികളിൽ വെച്ച് അല്ലാഹു (സു:ത) അനുഗ്രഹിച്ചിട്ടുള്ളത് മനുഷ്യരെ മാത്രമാണ്. അങ്ങനെയുള്ള മനുഷ്യരുടെ തന്നെ കഴിവുകൾ വളരെ തുച്ഛമായതും, ആയുസ്സ് വളരെ കുറഞ്ഞതും, അറിവ് വളരെ പരിമിതവുമാണ്.

മരിച്ചുകൊണ്ടേയിരിക്കുന്ന മനുഷ്യർക്ക് പ്രകൃതിയുടെ ഉത്തരവാദിത്വവും, മേൽനോട്ടവും വഹിക്കുക സാധ്യമാവുകയില്ല. മനുഷ്യർക്ക് അജ്ഞാതമായ പ്രപഞ്ചരഹസ്യങ്ങൾ തന്നെ അനേകമാണ്.

ആകാശഭൂമികളുടേയും അവക്കിടയിലുള്ളതുമായ മുഴുവൻ സൃഷ്ടികളേയും, സൃഷ്ടിച്ചതിനു പിന്നിൽ ഏകനായ അല്ലാഹുവിന്ന് മറ്റാരുടേയും സഹായം ആവശ്യമുണ്ടായിട്ടില്ല.

സൃഷ്ടിക്കൽ പ്രക്രിയക്ക് സൃഷ്ടാവായ അല്ലാഹു (സു:ത) മറ്റാരെയെങ്കിലും സഹായത്തിന് വിളിച്ചിരുന്നുവെങ്കിൽ അവർ സൃഷ്ടിച്ചവയുമായി അവർ കടന്നുകളയുമായിരുന്നു എന്ന് അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിൽ വ്യക്തമാക്കുന്നു.

സൃഷ്ടിക്കലിന് ഒരു പങ്കാളി ഉണ്ടായിരുന്നുവെങ്കിൽ ലോകത്തിന്റെ, പ്രപഞ്ചത്തിന്റെ സന്തുലനാവസ്ഥക്കും തുടക്കത്തിന്നും ഒടുക്കത്തിന്നും യാതൊരുവിധ അടിസ്ഥാനവും അല്ലാഹുവിന്ന് തന്നെ കണ്ടെത്തുവാൻ കഴിയുമായിരുന്നില്ല എന്നും അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

സൃഷ്ടികളുടെ മേലുള്ള മേധാവിത്വത്തിന്നും, ഉടമസ്ഥാവകാശത്തിന്നും തർക്കങ്ങൾ ഉന്നയിക്കപ്പെടുകയും ചെയ്യുമായിരുന്നു.

ആകാശഭൂമികളുടേതടക്കം പ്രപഞ്ചത്തിലെ മുഴുവൻ ജന്തുജീവജാലങ്ങളും ഒരിക്കൽ നശിപ്പിക്കപ്പെടുമെന്ന് ആധികാരികമായി പറയുവാനും, അത് നടപ്പിലാക്കുവാനും, നശിപ്പിക്കപ്പെടൽ എപ്പോൾ, എങ്ങനെ, നടപ്പിലാക്കപ്പെടുമെന്ന് ശക്തിയുക്തം പ്രവചിക്കുവാനും മുഴുവൻ സൃഷ്ടികളേയും ഏകനായി സൃഷ്ടിച്ച അല്ലാഹുവിന്റെ മാത്രം ഉത്തരവാദിത്വവും അവകാശവുമാണ്.

സന്താനത്തെ സ്വീകരിച്ചിട്ടില്ലാത്ത, ആധിപത്യത്തിൽ പങ്കാളിയില്ലാത്ത, നിന്ദ്യതയിൽ നിന്ന് രക്ഷിക്കുവാൻ ഒരു രക്ഷകൻ ആവശ്യമില്ലാത്ത, അല്ലാഹുവിന്ന് സദാ സ്തുതികൾ അർപ്പിച്ചുകൊണ്ട് അല്ലാഹുവിനെ ശരിയാംവണ്ണം മഹത്വപ്പെടുത്തുകയും ചെയ്യണം. സൃഷ്ടികൾക്ക് സൃഷ്ടാവിനോടുള്ള കടുത്ത ബാധ്യതയാണത്. അതിൽ യാതൊരു വിട്ടുവീഴ്ചയുമില്ല.

ഗ്രന്ഥങ്ങളിലൂടേയും, മനുഷ്യരുടെ നന്മക്കായി, മനുഷ്യരിൽനിന്ന് തന്നെ അല്ലാഹു (സു:ത) നിയോഗിച്ച അഥവാ തിരഞ്ഞെടുത്ത പ്രവാച

കന്മാരിലൂടേയും സൃഷ്ടാവായ അല്ലാഹുവിനെ മനുഷ്യർക്ക് പരിചയ പ്പെടാം.

അല്ലാഹുവിന്റെ ഗ്രന്ഥങ്ങളും, അല്ലാഹുവിന്റെ പ്രവാചകന്മാരും സത്യം വെളിപ്പെടുത്തുമ്പോൾ അത് പിൻപറ്റുവാനും, അതിൽ നിന്നുള്ള സന്ദേശം ഉൾക്കൊണ്ട് ജീവിതം ശാശ്വതമായ വിജയത്തിലേക്കെത്തി ക്കലും മനുഷ്യർക്ക് ആജീവനാന്തം നിർബന്ധവും, കടമയുമാണ്. അല്ലാ ഹുവിനെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ അല്ലാഹു (സു:ത) മനു ഷ്യരെ സൃഷ്ടിച്ചിട്ടില്ല. മനുഷ്യായുസ്സിന്റെ ഉദ്ദേശം വെറുതെ ഒരു ജീവിതം എന്നല്ല. എല്ലാ സുഖസൗകര്യങ്ങളും, ഭക്ഷ്യവസ്തുക്കളും ഭൂമിയിലെ മനുഷ്യർക്കായി അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകിയിട്ടുണ്ടെങ്കിലും അവയെല്ലാം സൂക്ഷ്മതയോടെ ഉപയോഗിക്കണമെന്ന് മനുഷ്യരോട് അല്ലാഹു (സു:ത) ഉപദേശിക്കുന്നു.

അല്ലാഹുവിന്റെ മാത്രം അധീനത്തിലുള്ള അല്ലൗഹുൽ മഹ്ഫൂള്' എന്ന ഗ്രന്ഥത്തിൽ വ്യക്തമായ ഒരു വ്യവസ്ഥയോടുകൂടി സൃഷ്ടിപ്പിന്റെ തുടക്കവും ജീവിത ഘട്ടങ്ങളും, ഒടുക്കവും എല്ലാം ഉൾപ്പെടുത്തിയിട്ടുള്ള തായി അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

'അല്ലൗഹുൽ മഹ്ഫൂള്' എന്ന അല്ലാഹു (സു:ത) വെളിപ്പെടുത്തിയ ആ മഹത്തായ ഗ്രന്ഥത്തിൽനിന്നും, എടുത്തെഴുതപ്പെട്ട, മനുഷ്യർക്ക് ഉപ കാരപ്രദമായ കാര്യങ്ങൾ മാത്രം ഉൾക്കൊള്ളിച്ചിട്ടുള്ള സമ്പൂർണ്ണ വിജ്ഞാന സ്രോതസ്സായ അല്ലാഹുവിന്റെ സന്ദേശമാണ് വിശുദ്ധ ഖുർ ആൻ.

അല്ലാഹു (സു:ത) വിശുദ്ധ ഖുർആൻ വചനങ്ങൾ, പ്രകാശംകൊണ്ട് സൃഷ്ടിക്കപ്പെട്ട മലക്ക് മുഖേന ഭൂമിയിലെത്തിച്ച്, ആ സന്ദേശം സ്വീക രിക്കുവാൻ, മനുഷ്യരിൽ നിന്നുതന്നെയുള്ള പ്രവാചകന്മാരെ നിയോഗി ക്കുകയും, അതുവഴി അല്ലാഹു (സു:ത) വിശുദ്ധ ഖുർആൻ വചനങ്ങൾ ഭൂമിയിലെ മനുഷ്യരിലെത്തിക്കുകയും ചെയ്തു.

സദാ അല്ലാഹുവിനെ സ്തുതിച്ചുകൊണ്ടിരിക്കുന്ന, അനുസരണ മാത്രം ബാധ്യതയായി ഏറ്റെടുത്തിട്ടുള്ള പ്രകാശംകൊണ്ട് സൃഷ്ടിക്ക പ്പെട്ട മലക്കുകളാണ് അല്ലാഹുവിന്റെ സൈനീകർ. പ്രപഞ്ച, ഭൂലോക ങ്ങളിലെ എല്ലാ കാര്യങ്ങളും, ഒരു നിർണ്ണിതമായ രേഖയിൽ ഉൾപ്പെടു ത്തി, റിപ്പോർട്ട് തയ്യാറാക്കുവാൻ അല്ലാഹു (സു:ത) നിയോഗിച്ച മലക്കു കൾ ആകാശ ലോകങ്ങളിൽനിന്നും ഭൂമിയിലേക്കും, ഭൂമിയിൽനിന്ന് ആകാ ശലോകങ്ങളിലേക്കും സദാ സഞ്ചരിച്ചുകൊണ്ടേയിരിക്കുന്നുണ്ട്.

ആദിമനുഷ്യനായ ആദം നബി (അ) എന്ന ആദിപിതാവടക്കമുള്ള എല്ലാ മനുഷ്യർക്കും സത്യത്തിന്റെ സന്ദേശം ഭൂമിയിലെത്തിച്ച്, അതനു

സരിച്ച് ജീവിക്കണം എന്ന കൽപന, അല്ലാഹു കൽപിക്കപ്പെട്ടതാണ്.

ഗ്രന്ഥങ്ങളും, പ്രവാചകന്മാരേയും, സത്യസന്ദേശത്തിന്റെ വാഹകരായി അല്ലാഹു ഇറക്കുകയും ചെയ്തു. അത്തരം ഗ്രന്ഥങ്ങൾക്ക് പരിസമാപ്തി കുറിച്ച അവസാനത്തെ മഹത്തായ ഗ്രന്ഥമാണ് വിശുദ്ധ ഖുർആൻ.

ഒരു ലക്ഷത്തിഇരുത്തിനാലായിരം പ്രവാചകന്മാരുടെ നേതാവും, വിശുദ്ധ ഖുർആന്റെ വാഹകനും, 'ഖാത്തമുനബിയ്യൂൻ' (മുദ്രവെക്കപ്പെട്ട പ്രവാചകൻ) എന്നും പ്രവാചകൻ മുഹമ്മദ് നബി (സ) അറിയപ്പെടുന്നു.

ഇനിയൊരു ഗ്രന്ഥവും, ഇനിയൊരു പ്രവാചകനും ഭൂലോകത്തുള്ള മനുഷ്യർക്കായി അല്ലാഹു (സു:ത) നിയോഗിക്കുകയില്ല.

ആയിരത്തിനാനൂറു വർഷങ്ങൾക്കപ്പുറം ആ യാഥാർത്ഥ്യം സംഭവിച്ചപ്പോൾ ലോകമവസാനിക്കുന്ന ദിവസംവരെ അല്ലാഹുവിന്റെ ഗ്രന്ഥത്തെയും, അതിന്റെ വാഹകനായ പ്രവാചകൻ മുഹമ്മദ് നബി (സ) യിലൂടെ ലോകമനുഷ്യരിലെത്തിച്ച സത്യത്തിന്റെ സന്ദേശവും നിലനിൽക്കുക തന്നെ ചെയ്യുമെന്നും അല്ലാഹു (സു:ത) പ്രഖ്യാപിക്കുന്നു.

ഭൂലോകത്ത് ഇനി വരാനിരിക്കുന്ന ശക്തരും, മലന്മാരുമായ ജനസമൂഹങ്ങളെ വരെ ആ ഗ്രന്ഥം വെല്ലുവിളിച്ചുകഴിഞ്ഞു.

മുമ്പെ കഴിഞ്ഞുപോയതും, നടപ്പിലുള്ളതും, ഇനി വരാൻ പോകുന്നതുമായ എല്ലാ വസ്തുതകളുടേയും വിശദ വിവരങ്ങൾ ഉൾക്കൊള്ളിച്ചിട്ടുള്ള വിശുദ്ധ ഖുർആൻ പ്രപഞ്ച, ഭൂഗോള രഹസ്യങ്ങൾ വെളിപ്പെടുത്തുന്ന അത്യത്ഭുത ഗ്രന്ഥമാണ്.

ഇരുപത്തിമൂന്ന് വർഷക്കാലംകൊണ്ട് ആറായിരത്തി ഇരുനൂറ്റി മുപ്പത്തിആറ്(6236) വചനങ്ങളടങ്ങുന്ന വിശുദ്ധ ഖുർആൻ പൂർത്തീകരണം സംഭവിക്കുന്നതോടുകൂടി ലോകമനുഷ്യർക്ക് അനുകരിക്കുവാൻ, അനുസരിക്കുവാൻ, ജീവിതം മാതൃകയാക്കി ഉപദേശനിർദ്ദേശങ്ങൾ സ്വീകരിക്കുവാൻ ഒരു അനിഷേധ്യ നേതാവിന്റെ പിറവികൂടി സംഭവിക്കുകയായിരുന്നു.

ലോകമനുഷ്യർക്കുള്ള അനിഷേധ്യ നേതാവായി പ്രവാചകൻ മുഹമ്മദ് നബി (സ) എന്ന അല്ലാഹുവിന്റെ പ്രഖ്യാപനം അങ്ങനെ ഭൂമുഖത്ത് നടപ്പിലാക്കപ്പെടുകയും ചെയ്തു.

മനുഷ്യരെയോ, മറ്റ് ഇതര ജീവികളെയോ, വസ്തുക്കളെയോ, അദൃശ്യ ജീവികളെയോ മനുഷ്യർ ആരാധിക്കുവാൻ പാടില്ല എന്ന കർശനമായ അല്ലാഹുവിന്റെ വിധിയിൽ മനുഷ്യർ വിശ്വസിക്കുകയും അതനുസരിച്ച്

ജീവിതം ചിട്ടപ്പെടുത്തുകയും ചെയ്യണം എന്നതാണ് സത്യസന്ദേശത്തിന്റെ കാതലായ ഭാഗം. (ഉദ്ദേശം)

ആരാധനയുടെ കാതലായ ഉദ്ദേശം, സൃഷ്ടാവായ ഏകനാഥനായ അല്ലാഹുവിൽ മാത്രം എല്ലാം അർപ്പിക്കുക എന്നതാണല്ലോ.

പരിമിതമായ കഴിവുകളുള്ള, അഥവാ മരണപ്പെടുന്ന, അതുമല്ലെങ്കിൽ ജീവനില്ലാത്ത, ഉത്തരം നൽകുവാൻ കഴിവില്ലാത്ത ഇതര ജന്തുജീവജാലങ്ങൾക്ക് മനുഷ്യരുടെ ലക്ഷ്യം നിറവേറ്റി തരുവാനും, പ്രാർത്ഥനകൾക്ക് ഉത്തരം നൽകുവാനും സാധ്യമാവില്ല.

അസാധ്യമായ യാഥാർത്ഥ്യമാണ് അതെന്നിരിക്കെ യാതൊരു കാര്യകാരണങ്ങളും ബോധ്യപ്പെടാതെ, സത്യം സ്വയം കണ്ടെത്താതെ മനുഷ്യർ പല വസ്തുക്കളേയും ആരാധിക്കുന്നു. പലതരം കഴിവുകളും മനുഷ്യർക്ക് ഉണ്ടാകുമെന്നിരിക്കെ, മനുഷ്യരുടെ അത്തരം കഴിവുകൾ, മനുഷ്യരെ ആരാധനക്ക് അർഹതയുള്ളവരാക്കുന്നില്ല. മരണശേഷം മനുഷ്യർക്കുണ്ടായിരുന്ന കഴിവുകൾ നിലനിൽക്കുകയില്ല എന്ന് അറിഞ്ഞിട്ടുകൂടി അത്തരം അന്ധവിശ്വാസത്തിൽ മനുഷ്യർ ഉറച്ചുപോകുന്നു.

സൃഷ്ടാവും, സൃഷ്ടികളും തമ്മിലുള്ള അന്തരം വ്യക്തമാണ്. സൃഷ്ടികൾ, സൃഷ്ടികളെ ആരാധിച്ചുകൂടാ എന്നും വ്യക്തമാക്കുന്ന ഒരേ ഒരു ഗ്രന്ഥവും വിശുദ്ധ ഖുർആൻ മാത്രമാണ്.

മുൻകാലഘട്ടങ്ങളിൽ പ്രത്യേക കഴിവുകളോടു കൂടിയോ, അല്ലാതെയോ എങ്ങിനെയോ ജീവിച്ചു മരണമടഞ്ഞ ഏതെങ്കിലും മനുഷ്യരുടെ കല്ലുകൊണ്ടുള്ള രൂപങ്ങൾക്ക് ജീവനില്ല. അവക്ക് കണ്ണുണ്ട് കാണില്ല. കാതുണ്ട് കേൾക്കില്ല. സംസാരശേഷിയില്ല. അവയൊന്നും ഭൂലോക, പ്രപഞ്ചത്തിലെ യാതൊന്നും സൃഷ്ടിച്ചിട്ടില്ല. അവക്ക് മുമ്പെ തന്നെ ആകാശ ഭൂമികളും പ്രപഞ്ചവും മറ്റു ജന്തുജീവജാലങ്ങളുമുണ്ട്.

സംസാരശേഷിയുള്ള, കാണുവാനും, കേൾക്കുവാനും കഴിവുള്ള, ബുദ്ധിയുള്ള മനുഷ്യർ, സംസാരശേഷിയും യാതൊരുവിധ പ്രതികരണ ശക്തിയും ഇല്ലാത്ത ജീവനില്ലാത്ത ബിംബങ്ങളോട് ആഗ്രഹങ്ങളും, വേവലാതികളും സമർപ്പിക്കുന്നു. അവയെ ആരാധിച്ചതുകൊണ്ട് യാതൊരുവിധ പ്രയോജനവും ലഭിക്കുകയില്ല എന്ന് വ്യക്തമായിട്ടുകൂടി.

സർവ്വ വസ്തുക്കൾക്കും ജീവനുണ്ട് എന്നും, സാധാരണ മനുഷ്യരോട് മറ്റൊരു ജീവിയും, വസ്തുക്കളും സംസാരിക്കില്ല എന്നും അല്ലാഹുവിനെ ആരാധിക്കുവാൻ വേണ്ടി മാത്രമാണ് അല്ലാഹു (സു:ത) അവയെ എല്ലാം സൃഷ്ടിച്ചിട്ടുള്ളത് എന്നും വിശുദ്ധ ഖുർആൻ പ്രഖ്യാപിക്കുന്നു. അവയെല്ലാം സദാ അല്ലാഹുവിനെ ആരാധിച്ചുകൊണ്ടേയിരി

ക്കുകയും ചെയ്യുന്നു. ഒരു കല്ലും, ഒരു മൃഗവും, ഒരദൃശ്യ ജീവിയും, ഒരു മരവും, മനുഷ്യരെ ആരാധിക്കുന്നില്ല. ആരാധിക്കുകയുമില്ല.

എന്നാൽ, മനുഷ്യർ, അല്ലാഹുവിന്റെ മറ്റു സൃഷ്ടികളേയും, മനുഷ്യരെ തന്നെയും, മനുഷ്യരിലെ തന്നെ മരണപ്പെട്ടവരേയും ആരാധിച്ചുകൊണ്ടേയിരിക്കുന്നു.

ഏറ്റവും നല്ല ബുദ്ധിയും, സ്വാതന്ത്ര്യവും നൽകി അല്ലാഹു (സു:ത) അനുഗ്രഹിച്ച മനുഷ്യരാണ് ഇത്രയും ബുദ്ധിശൂന്യമായ പ്രവർത്തനങ്ങൾ ചെയ്യുന്നത് എന്നതാണ് വിചിത്രമായ യാഥാർത്ഥ്യം.

അല്ലാഹു (സു:ത) ഏറ്റവും ബുദ്ധിയും, സ്വാതന്ത്ര്യവും നൽകി അനുഗ്രഹിച്ചതിന്ന് യാതൊരുവിധ പ്രത്യുപകാരവും ചെയ്യാതെ, അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയ ബുദ്ധിയും കഴിവും ഉപയോഗിച്ച്, പല വിധേനയും സൃഷ്ടാവായ അല്ലാഹുവിൽ പങ്കുചേർക്കുന്ന മനുഷ്യരാണ് ഭൂമിയിൽ ഭൂരിഭാഗവും ജീവിച്ചു മരണമടഞ്ഞുകൊണ്ടിരിക്കുന്നത്. മുൻഗാമികൾ ചെയ്തത് ആവർത്തിക്കപ്പെടുക മാത്രം ചെയ്യുകയാണ് മനുഷ്യരിൽ പലരും. ആജീവനാന്ത കാലം ഒരു കളവുപോലും പറയാതെ, ഏറ്റവും നല്ല പ്രവർത്തനങ്ങൾ, കുടുംബത്തിനും, നാടിന്നും, സമൂത്തിന്നും, ലോകത്തിന്നും സമ്മാനിച്ച അപൂർവ്വ വ്യക്തിത്വത്തിന്റെ അതുല്യനേതാവാണ് പ്രവാചകൻ മുഹമ്മദ് നബി (സ). അത്യത്ഭുത കാഴ്ചകൾ കാണുവാനും, അതികഠോരശബ്ദങ്ങൾ കേൾക്കുവാനും, ആകാശലോകങ്ങളിലൂടെ സഞ്ചരിക്കുവാനും, ജിബ്രീൽ എന്ന മലക്കിന്റെ യഥാർത്ഥ രൂപം നേരിൽ കാണുവാനും, വിശുദ്ധ ഖുർആൻ ഏറ്റുവാങ്ങുവാനും, ശക്തി നൽകി അല്ലാഹു (സു:ത) ശുദ്ധീകരിച്ചെടുത്ത അപൂർവ്വ വ്യക്തിത്വമാണ് പ്രവാചക് മുഹമ്മദ് നബി (സ) യുടേത്.

വിശുദ്ധ ഖുർആനിന്റെ എതിരാളികൾക്ക് പോലും അനിഷേധ്യമായി തിരഞ്ഞെടുക്കുവാൻ തക്ക പെരുമാറ്റശുദ്ധി പ്രവാചകൻ (സ) യുടെ ഏറ്റവും മികച്ച പ്രത്യേകതയായിരുന്നു.

അങ്ങനെയൊരു പ്രവാചകൻ, അൽഅമീൻ (സത്യസന്ധൻ) എന്ന് മക്ക, മദീന പട്ടണങ്ങളിൽ അറിയപ്പെട്ടിരുന്ന അല്ലാഹുവിന്റെ റസൂൽ (സ) എന്ന് ഏറ്റവും ബഹുമാനസൂചകമായി സംബോധന ചെയ്യുവാൻ അല്ലാഹു (സു:ത) കൽപിച്ചിട്ടുള്ള, പ്രവാചകൻ മുഹമ്മദ് നബി (സ) ആകാശാരോഹണ യാത്രയിൽ (ഇസ്രാഅ്, മിഅ്റാജ്) സ്വർഗ്ഗ, നരകങ്ങൾ, ശിക്ഷകൾ, പ്രതിഫലങ്ങൾ, അവിടെ ജീവിക്കുന്ന സ്വാലീഹിങ്ങളായ അല്ലാഹുവിന്റെ അടിമകൾ, പ്രവാചകൻമാർ, നന്മകൾക്കുള്ള പ്രതിഫലങ്ങൾ, ഇങ്ങിനെ എല്ലാം നേരിൽകണ്ട് ബോധ്യപ്പെട്ടിട്ടാണ് സത്യവും, നീതിയും നിലനിർത്തണമെന്ന് മനുഷ്യരോട് വേദനയോടെ ഉപദേ

ശിക്കുന്നത്. ഭൂമിയിൽ ജീവിക്കുന്ന ഓരോ നിമിഷവും സൃഷ്ടാവായ അല്ലാഹുവിന്റെ അടിമ എന്ന നിഷേധിക്കാനാവാത്ത യാഥാർഥ്യം ഉൾക്കൊണ്ട് സദാ സൃഷ്ടികൾ അല്ലാഹുവിനെ ആരാധിക്കണമെന്ന് ശക്തമായി പ്രഖ്യാപിക്കുന്നത്.

നേട്ടങ്ങൾ അല്ലാഹുവിനോ, അല്ലാഹുവിന്റെ പ്രവാചകൻ (സ) ക്കോ അല്ല. ഭൂമിയിൽ വെച്ച് നന്മയും തിന്മയും പ്രവർത്തിക്കുന്ന മനുഷ്യർക്ക് തന്നെയാണ്. മനുഷ്യർ തന്നെയാണ് അനന്തമായ, മരണശേഷമുള്ള ശാശ്വതമായ സ്വർഗ്ഗ നരകങ്ങളിലെ സുഖദുഃഖങ്ങൾ അനുഭവിക്കേണ്ട ത്.

പ്രവാചകൻ മുഹമ്മദ് നബി (സ) ആകാശലോകങ്ങളിൽവെച്ച് കണ്ട്, ബോധ്യപ്പെട്ട സത്യമാണ് മനുഷ്യരോട് സവിനയം ബോധ്യപ്പെടുത്തിയ ത്. ആ സത്യം മാത്രമാണ് സ്വന്തം ജീവിതത്തിൽ പ്രവാചകൻ മുഹമ്മ ദ് നബി (സ) പകർത്തി, മാതൃക കാണിച്ചുതന്നതും.

ഭൂമിയിൽ ജീവിക്കുവാൻ അല്ലാഹു (സു:ത) ഏറ്റവും അനുഗ്രഹിച്ചു നൽകിയ ഏറ്റവും കുറഞ്ഞ, നല്ല അവസരമാണ് മനുഷ്യരോട് പാഴാക്കി ക്കളയരുത് എന്ന് പ്രവാചകൻ (സ) ഉപദേശിക്കുന്നത്.

ലൗകീക വിദ്യാഭ്യാസത്തിന്നും, ശാസ്ത്രപുരോഗതിക്കനുസരിച്ച് ജീവിത സുഖസൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിന്നും, പലതരം വികാര ങ്ങൾക്ക് സ്വയം അടിമപ്പെട്ടവരായും മനുഷ്യർ അവസരം പാഴാക്കിക്കള യുന്നു. ആരാധനയിൽ പലവിധേനയും പങ്കുചേർക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ കർശനമായ വിധിവിലക്കുകളെ യാതൊരുവിധ അടിസ്ഥാ നവുമില്ലാതെ ലംഘിക്കുകയാണ് ചെയ്യുന്നത്.

ഭയാനകമായ, അദൃശ്യലോകത്തെ അനന്തമായ ശിക്ഷകൾ അനുഭ വിച്ച് ഒരു ബിംബാരാധകരും തിരിച്ചുവന്നിട്ടില്ല. ശിക്ഷ അനുഭവിപ്പിച്ച് ഭൂലോകത്തേക്ക് തിരിച്ചുവരുവാൻ വേണ്ടി അല്ലാഹു(സു:ത) ഒരു സൃഷ്ടി യേയും സൃഷ്ടിച്ചിട്ടില്ല.

മനുഷ്യരുടെ ആത്മാക്കൾ വന്നേടത്തേക്ക് തന്നെ തിരിച്ചുപോവുക യാണ് യഥാർഥത്തിൽ സംഭവിക്കുന്നത്. വന്നേടത്ത് നിന്ന് പല ഘട്ടങ്ങളും പിന്നിട്ടശേഷം അവിടെതന്നെ ആത്മാക്കൾ തിരിച്ചെത്തുന്നു എന്നാണ് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നത്.

അല്ലാഹു (സു:ത) സൃഷ്ടിച്ചിട്ടുള്ള മുഴുവൻ മനുഷ്യർക്കും നിയമ ങ്ങളുണ്ട്. ഭൂമിയിലെ മനുഷ്യർക്ക് ഒരേ ഒരു നിയമവും ഒരേ ഒരു ഗ്രന്ഥവും (സ്ഥല-കാല-ദേശ-വ്യത്യാസമില്ലാതെ) അത് വിശുദ്ധ ഖുർആനും പ്രവാ ചകചര്യയും മാത്രമാണ്.

അല്ലാഹു (സു:ത) സൃഷ്ടിച്ചിട്ടുള്ള (ഇനി ജീവിപ്പിക്കാനിരിക്കുന്നതും) മുഴുവൻ ആത്മാക്കളേയും, സ്വർഗ്ഗത്തിൽവെച്ച് സൃഷ്ടിച്ചശേഷം ആ മുഴുവൻ ആത്മാക്കളോടും അല്ലാഹു (സു:ത) ചോദിച്ച ഒരു ചോദ്യത്തിനുള്ള വ്യക്തമായ ഉത്തരം മുഴുവൻ ആത്മാക്കളും സൃഷ്ടാവായ അല്ലാഹുവിന്ന് സ്വർഗ്ഗത്തിൽ വെച്ച് നൽകിയതാണ്. സ്വർഗ്ഗത്തിൽ വെച്ച് അല്ലാഹുവിന്ന് നൽകിയ കരാർ ഭൂമിയിൽ വെച്ച് ലംഘിക്കുന്നവരാണ് സത്യത്തിൽ നിന്നും തെറ്റിക്കപ്പെട്ടവർ എന്ന് അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിൽ സംബോധന ചെയ്യുന്നത്. അങ്ങനെ സൃഷ്ടാവായ അല്ലാഹുവിൽ പല വിധേനയും പങ്കുചേർക്കുന്നവരാണ് വിശുദ്ധ ഖുർആൻ സംബോധന ചെയ്ത അവിശ്വാസികൾ. അവർ തന്നെയാണ് അല്ലാഹുവിന്റെ സത്യ വാഗ്ദാനം ലംഘിച്ച് പിശാചിന്റെ പ്രവർത്തനങ്ങളെ പിൻതുടരുന്നവർ. അവർ തന്നെയാണ് നരകത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടവർ, അഹങ്കാരികൾ.(ഖാഫിർ)

ജീവിത വഴികളിലുടനീളം സത്യം കണ്ടെത്തുവാൻ യാതൊരുവിധ ശ്രമങ്ങളും സ്വയം ചെയ്യാതെ, സത്യസന്ദേശത്തിന്റെ വാഹകരായ സത്യ വിശ്വാസികളെ പരിഹസിച്ചും സത്യത്തിൽനിന്നും അവരെ പിന്തിരിപ്പിച്ചും, ഭൂമിയിൽ വെച്ച് നരകം വിലക്കു വാങ്ങിയവർ.

ഏറ്റവും വലിയ പാപം അഹങ്കാരമാണെന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വെളിപ്പെടുത്തുമ്പോൾതന്നെ ഭൂമിയിൽ വെച്ച് അഹങ്കാരികൾക്ക് ശിക്ഷയില്ല എന്നുകൂടി വ്യക്തമാക്കുന്നു.

അഗ്നികൊണ്ടുള്ള സൃഷ്ടിപ്പിൽ അഹങ്കരിക്കുകയും, മണ്ണുകൊണ്ട് സൃഷ്ടിച്ച മനുഷ്യനെ പുഛിക്കുകയും ചെയ്തതാണ് അഹങ്കാരിയാകുവാൻ പിശാച് ചെയ്ത കുറ്റകൃത്യം. അല്ലാഹുവിന്റെ പ്രതാപത്തിൽ ഉറച്ചുവിശ്വസിച്ചിരുന്ന പിശാച് നരകം ശിക്ഷയായി, ശാശ്വതമായി ലഭിക്കുമെന്ന് ഉറച്ചുവിശ്വസിച്ചിരുന്നു. ഭൂമിയിൽ മനുഷ്യർ വസിക്കുന്നിടത്തോളം കാലം ഭൂമിയിൽ മനുഷ്യരോടൊത്ത് ജീവിക്കണമെന്നും സ്വർഗ്ഗത്തിൽവെച്ച് വഴിതെറ്റിച്ചതുപോലെ ഭൂമിയിലും ആവർത്തിക്കണമെന്നും, നരകശിക്ഷ ലോകാവസാനനാൾ വരെ നീട്ടിവക്കണമെന്നുമാണ്, പിശാച് സൃഷ്ടാവായ അല്ലാഹുവിങ്കൽ ആവശ്യമുന്നയിച്ചത്. ഇബ്ലീസിനും (പിശാചുക്കളുടെ നേതാവ്) മലക്കുകൾക്കും ഒറ്റഅവസരം മാത്രമേ സൃഷ്ടാവായ അല്ലാഹു (സു:ത) പരീക്ഷണാർത്ഥം സ്വർഗ്ഗത്തിൽ വെച്ച് നൽകിയിരുന്നുള്ളൂ. മണ്ണുകൊണ്ട് മനുഷ്യനെ സൃഷ്ടിച്ചപ്പോൾ മനുഷ്യന്ന് പ്രണാമം അർപ്പിക്കണമെന്ന ഒരേ ഒരു ആവശ്യം. മലക്കുകൾ അനുസരണയുള്ളവരും, ഇബ്ലീസ് പരാജയം ഏറ്റുവാങ്ങുകയും ചെയ്തു. (നിഷേധിയായിക്കൊണ്ട്) അഹങ്കാരത്തിന്ന് സൃഷ്ടാവായ അല്ലാഹു

വിൽനിന്നും പ്രായശ്ചിത്തം ലഭിക്കുകയില്ല എന്ന് ഇബ്‌ലീസ് ഉറച്ചുവിശ്വസിച്ചിരുന്നു.

തന്റെ പക്ഷത്തേക്ക് അഥവാ നരകശിക്ഷയിലേക്ക് മനുഷ്യരുടെ എണ്ണം പരമാവധി വർദ്ധിപ്പിക്കുക എന്ന നീചമായ പ്രവർത്തിയാണ് ഭൂമിയിൽ വെച്ച് ഇബ്‌ലീസ് ചെയ്തുകൊണ്ടിരിക്കുന്നത്. ചുറ്റുമുള്ള സർവ്വ വസ്തുക്കളും അലങ്കാരമായി തോന്നിപ്പിക്കുകയും അതുവഴി പലതരം വികാരങ്ങൾക്ക് അടിമപ്പെട്ട് മനുഷ്യൻ സ്വയം നശിക്കുകയും ചെയ്യുന്ന അവസ്ഥയിലേക്ക് അഥവാ നരകത്തിലേക്ക് സദാ മനുഷ്യരെ ക്ഷണിച്ചുകൊണ്ട്. അതിന് ഇബ്‌ലീസ് തിരഞ്ഞെടുത്ത ഒന്നാമത്തെ വഴിയാണ് അല്ലാഹുവിൽ പങ്കുചേർക്കുക എന്ന ഏറ്റവും നീചമായ പാപം. മനുഷ്യരെ വഞ്ചിക്കുവാൻ, അഥവാ സൃഷ്ടാവായ അല്ലാഹുവിനോട് പ്രതികാരംചെയ്യുവാൻ ഇബ്‌ലീസ് കണ്ടുവെച്ച ഏറ്റവും വലിയ കുറ്റകൃത്യം അല്ലാഹുവിൽ പങ്കുചേർക്കുക എന്നതുതന്നെയാണ്.

ഭൂമിയിലുള്ള മൊത്തം  മനുഷ്യരും സത്യത്തിൽനിന്ന് തെറ്റിക്കപ്പെട്ടാലും അല്ലാഹുവിന്ന് യാതൊരുവിധ നേട്ടവും കോട്ടവും ഇല്ല. അല്ലാഹു (സു:ത) ഇബ്‌ലീസിനേയും ഇബ്‌ലീസിനെ പിൻപറ്റിയ മുഴുവൻ മനുഷ്യരേയും കൊണ്ട് നരകം നിറക്കുകതന്നെ ചെയ്യും.

വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു: "പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ (സൂറത്തുൽ ഫാതിഹ: വചനം:1)

പരമകാരുണികനായ അല്ലാഹു (സു:ത) ലോകമനുഷ്യരോടാണ് കരുണ കാണിക്കുന്നത്. വായുവും, വെള്ളവും, വെളിച്ചവും, സമ്പത്തും, സന്താനങ്ങളും, സുഖാഢംബരങ്ങളും, പൊതുവായി മുഴുവൻ മനുഷ്യർക്കും അല്ലാഹു (സു:ത) അനുഗ്രഹിച്ചുനൽകിയതാണ്. ആ കരുണക്ക്, വിശ്വാസി, അവിശ്വാസി എന്ന തരംതിരിവില്ല. എല്ലാ അനുഗ്രഹങ്ങളും അല്ലാഹു സൃഷ്ടിച്ചിട്ടുള്ള മനുഷ്യർ എന്ന പരിഗണനയിൽ ഭൂമിയിൽ വെച്ച് പൊതുവായി നൽകുവാൻ അല്ലാഹു ഉദ്ദേശിച്ചതാണ്. ആ കരുണ, ഭൂമിയിൽ വസിക്കുന്നിടത്തോളം കാലം മുഴുവൻ  മനുഷ്യർക്കും അല്ലാഹു (സു:ത) നൽകുക തന്നെ ചെയ്യും.

എങ്കിൽ അല്ലാഹു (സു:ത) കരുണാനിധി കൂടിയാണ്. മരണശേഷം അവിശ്വാസികളോട് യാതൊരുവിധ വിട്ടുവീഴ്ചയും സൃഷ്ടാവായ അല്ലാഹു (സു:ത) കാണിക്കുന്നതല്ല. കരുണാനിധിയായ അല്ലാഹു തരുവാൻ ഉദ്ദേശിച്ചിട്ടുള്ളതെല്ലാം വിശ്വാസികളായിട്ടുള്ളവർക്ക് മാത്രമുള്ളതാണ്. അവിടെ ഭൂമിയിൽ വെച്ച് അവിശ്വാസികളോട് (മുഴുവൻ മനുഷ്യരോടും) കരുണ കാണിച്ച അല്ലാഹുവിനെ കണ്ടെത്തുവാൻ കഴിയുകയില്ല.

(മരണശേഷം) ശിക്ഷ നീട്ടിവെക്കണമെന്ന് പിശാച് ആവശ്യമുന്നയിച്ച തുകൊണ്ട് പിശാചിനെ പിൻപറ്റുന്നവരുടേയും ശിക്ഷ നീട്ടിവെക്കുക മാത്ര മാണ് സംഭവിക്കുന്നത്. ഭൂമിയിൽ പൊതുവായി നൽകാവുന്നതെന്തും നൽകുകയും, മരണശേഷം മാത്രം പിശാചിനെ പിൻപറ്റിയതിനുള്ള ശിക്ഷ നീട്ടിവെക്കുകയും ചെയ്യുന്നു എന്നു മാത്രം.

അവിശ്വാസികളായിട്ടുള്ളവർക്ക് എത്ര മെച്ചപ്പെട്ട ജീവിതം ഭൂമിയിൽ വെച്ച് അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകിയിട്ടുണ്ടെങ്കിലും കരുണാ നിധിയായ അല്ലാഹുവിന്റെ പക്കൽ പിൻതള്ളപ്പെട്ടവരാണ്. ഭൂമിയിൽ വെച്ച് അല്ലാഹു അനുഗ്രഹിച്ചു നൽകിയ കരുണ, മരണശേഷം അവർക്ക് ലഭിക്കുകയില്ല. അവർക്ക് (അവിശ്വാസികൾക്ക്) പാപമോചനമില്ല. അവർ പിൻപറ്റിയ ഇബ്‌ലീസ് (പിശാച്) ശിക്ഷ നീട്ടിവെക്കണമെന്ന്ആവശ്യപ്പെ ട്ടതുകൊണ്ട്, പിൻപറ്റിയ മുഴുവൻ മനുഷ്യരുടേയും (അവിശ്വാസികളു ടേയും) ശിക്ഷയും നീട്ടിവെക്കപ്പെടും. മരണശേഷമാണ് അവിശ്വാസിക ളായിട്ടുള്ളവരുടെ ശിക്ഷകളുടെ തുടക്കം. ആ ശിക്ഷ അല്ലാഹു (സു:ത) നടപ്പിലാക്കുകതന്നെ ചെയ്യും. മറ്റൊരു സഹായിയേയും പിൻപറ്റിയ പിശാ ചിനേയും ശിക്ഷയിൽനിന്ന് ഇളവ് ലഭിക്കുവാൻ അവർക്ക് കണ്ടെത്തു വാൻ കഴിയുകയുമില്ല. പിശാചിനെ പിൻപറ്റിയവർക്ക് നരകമാണ് ശിക്ഷ. ആ ശിക്ഷയുടെ വിവരണം വിശുദ്ധ ഖുർആനാണ് ഭൂമിയിലെ മനുഷ്യർക്ക് വ്യക്തമാക്കിത്തരുന്നത്. ഭൂമിയിലെ മനുഷ്യരിൽ പ്രവാചകൻ മുഹമ്മദ് നബി (സ) ക്ക് മാത്രമാണ് അല്ലാഹു (സു:ത) നരകശിക്ഷ നേരിൽ കാണി ച്ചുകൊണ്ട് ബോധ്യപ്പെടുത്തിക്കൊടുത്തത്.സ്വാതന്ത്ര്യമുണ്ട്, വിശ്വസി ക്കാം, വിശ്വസിക്കാതിരിക്കാം. തീരുമാനം മനുഷ്യർക്ക് വിട്ടുകൊടുത്തിരി ക്കുകയാണ്. സൃഷ്ടാവായ അല്ലാഹുവിന്ന് യാതൊരുവിധ ലാഭമോ നഷ്ടമോ ഇല്ല. മരണം-ഭയാനകം-ശിക്ഷ-അതി കഠോരമാണ് എന്നാ ണ്. വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നത്. സത്യത്തിന്റെ സന്ദേശവാഹ കനാണ് പ്രവാചകൻ മുഹമ്മദ് നബി (സ). സത്യമാണ്. സത്യമേ അല്ലാഹു (സു:ത) പറയുകയുള്ളു. സാക്ഷിയായി അല്ലാഹുതന്നെ മതി.

സർവ്വസ്തുതിയും ലോകരക്ഷിതാവായ അല്ലാഹുവിന്ന് (സു:ഫാത്വിഹ: വചനം :2)

ഭാഗം III

അദ്ധ്യായം 8

# വിശുദ്ധ ഗ്രന്ഥവും വെല്ലുവിളിയും

ഈ എളിയവളെ ഏറ്റവുമധികം ആകർഷിച്ചിട്ടുള്ള പദ്യഗദ്യാത്മകമായ, വിശുദ്ധ ഖുർആനിലെ സൂറത്ത്: ത്വൂർ-ലെ ആദ്യ പത്ത് ആയത്തിലൂടെ തന്നെ ഈ അദ്ധ്യായം ആരംഭിക്കാം. താളലയത്തോടെ കുട്ടികളെ ഓതിപഠിപ്പിക്കാവുന്നതുമാണ്. അർത്ഥവും ഹൃദയത്തെ പിടിച്ചുലക്കുംവിധം അല്ലാഹു (സു:ത) വളരെ ഭംഗിയായി അവതരിപ്പിച്ചിരിക്കുന്നു. അതിങ്ങനെ വായിക്കാം.

സൂറത്ത്: (52) : ത്വൂർ

1. "വ ത്വൂർ"

2, 3. "വ കിതാബിം മസ്ത്വൂർ". "ഫീ റക്കിം മൻശൂർ"

4. "വൽ ബൈത്തിൽ മഹ്മൂർ"

5. "വസ്ഖ്ഫിൽ മസ്ഫൂഹ്"

6. "വൽ ബഹറിൽ മസ്ജൂർ"

7. "ഇന്ന ഹദാബ റബ്ബിക ല വാകിഹ്"

8. "മാ ലഹു മിൻ ദാഫിഅ്"

9. "യൗമ തമൂറു സ്വമാഉ മൗറ"

10. "വ തസീബുൽ ജിബാലു സൈറ"

1. "ത്വൂർ പർവ്വതം തന്നെയാണെ സത്യം"

2,3. "നിവർത്തിവെച്ച തുകലിൽ എഴുതപ്പെട്ട ഗ്രന്ഥം തന്നെയാണെ സത്യം"

4. അധിവാസമുള്ള മന്ദിരം തന്നെയാണെ സത്യം."
5. "ഉയർത്തപ്പെട്ട മേൽപ്പുര (ആകാശം) തന്നെയാണെ സത്യം."
6. "നിറഞ്ഞ സമുദ്രം തന്നെയാണെ സത്യം"
7. "തീർച്ചയായും നിന്റെ രക്ഷിതാവിന്റെ ശിക്ഷ സംഭവിക്കുന്നത് തന്നെയാകുന്നു."
8. "അതു തടുക്കുവാൻ ആരും തന്നെയില്ല'
9, 10. "ആകാശം ശക്തിയായി പ്രകമ്പനംകൊള്ളുകയും പർവ്വതങ്ങൾ (അവയുടെ സ്ഥാനങ്ങളിൽനിന്ന്) നീങ്ങി സഞ്ചരിക്കുകയും ചെയ്യുന്ന ദിവസം."

പ്രവാചകൻ (സ) യുടെ മക്കാ ജീവിതത്തിലെ ആദ്യഘട്ടത്തിൽ തന്നെയാണ് 49 സൂക്തങ്ങളടങ്ങിയ ഈ സൂറത്ത് അവതരിപ്പിച്ചിട്ടുള്ളത്. പ്രവാചകൻ (സ) യെ സംശയിച്ച കാഫിറുകളേയും, കപട വിശ്വാസികളേയും വെല്ലുവിളിക്കുന്നതോടൊപ്പം, വിശ്വാസികൾ വിശുദ്ധ ഖുർആന്റെ ആശയത്തെ മുറുകെ പിടിച്ചുകൊണ്ട് ജീവിക്കണമെന്നും, എഴുന്നേൽക്കുമ്പോഴും, രാത്രിയിലും, നക്ഷത്രങ്ങൾ വിടവാങ്ങുമ്പോഴുമെല്ലാം തങ്ങളുടെ നാഥനെ സ്തുതിച്ചുകൊണ്ട് പരിശുദ്ധിപ്പെടുത്തണമെന്നുമുള്ള കൽപനയോടെ ഈ സൂറത്ത് അവസാനിക്കുന്നു.

ഓരോ സൂറത്തുകളും, അതിലെ ഓരോ ആയത്തുകളും ഒരത്ഭുത ലോകത്തേക്കാണ് മനുഷ്യരെ കൊണ്ടെത്തിക്കുക. വിശ്വാസത്തിൽ അടിയുറച്ച് നിന്നുകൊണ്ട് വിശുദ്ധ ഖുർആന്റെ സത്യസന്ദേശം ഉൾക്കൊണ്ടാൽ യഥാർത്ഥ മനുഷ്യനായി ഈ മണ്ണിൽനിന്നും വിട പറയാം. വിശുദ്ധ ഖുർആനിനെ ആദ്യം അറിയുക. സന്ദേശം ഉൾക്കൊണ്ട് ജീവിതം അർത്ഥവത്താക്കുക. (അല്ലാഹു തുണക്കട്ടെ. ആമീൻ.)

മതവും മനുഷ്യരും കാലാകാലങ്ങളിലും നിലനിർത്തിപ്പോരുന്ന വിശ്വാസപ്രമാണങ്ങൾ വിലയിരുത്തുമ്പോൾ അവക്കിടയിൽ ഗ്രന്ഥങ്ങൾക്കുള്ള സ്ഥാനം വളരെ വിലപ്പെട്ടതാണ്.

സത്യമായതും മിഥ്യയായതും, അവ രണ്ടും കൂടിക്കലർന്നിട്ടുള്ളവയുമായ കോടിക്കണക്കിന് ഗ്രന്ഥങ്ങൾ ഗ്രന്ഥകർത്താക്കളാൽ ലോകാടിസ്ഥാനത്തിൽ തന്നെ രചിക്കപ്പെട്ടുകൊണ്ടേയിരിക്കുകയാണ്.

വിശുദ്ധ ഖുർആന് മുമ്പെ ഭൂമിയിൽ പ്രവാചകന്മാരിലൂടെ അല്ലാഹു (സു:ത) അവതരിപ്പിച്ച വേദഗ്രന്ഥങ്ങളെല്ലാംതന്നെ മനുഷ്യരാൽ പുനർരചിക്കപ്പെട്ട കൃതികളായി അവയുടെ യഥാർത്ഥ മൂല്യം നഷ്ടപ്പെട്ട അവസ്ഥയിലുമായി.

എന്നാൽ അവയിൽനിന്നെല്ലാം വ്യത്യസ്ഥമായി ഇരുപത്തിമൂന്ന് വർഷ

ക്കാലംകൊണ്ട് വിവിധ സന്ദർഭങ്ങളിലായി, ലോകമാനവരാശിക്ക് മുമ്പാകെ അല്ലാഹു (സു:ത) പ്രവാചകൻ മുഹമ്മദ് നബി (സ) യിലൂടെ അവതരിപ്പിച്ച മഹത്തായ ഗ്രന്ഥമാണ് വിശുദ്ധ ഖുർആൻ.

ഓരോ വചനങ്ങളും, ഓരോ അദ്ധ്യായവും പൂർത്തിയാകുന്നതോടു കൂടി അതിലെ ഉള്ളടക്കത്തിന്റെ തനിപകർപ്പായ ഒരു ജനത രൂപം പ്രാപി ക്കുകയായിരുന്നു. അവിസ്മരണീയമായ ഭൂതകാലത്തെ പരിചയപ്പെടു ത്തുന്നതോടൊപ്പം, വർത്തമാനകാലത്തെ ജീവസ്സുറ്റതാക്കാനുള്ള സർവ്വോ പാധികളും വിവരിക്കുകയും, സുരക്ഷിതമായ ഭാവി പ്രദാനം ചെയ്യുകയും ചെയ്യുന്നു എന്നത് വിശുദ്ധ ഖുർആന്റെ അനേകം പ്രത്യേകതകളിൽപെ ടുന്നു.

മനുഷ്യരാശിക്കാകമാനം ഉപകാരപ്രദമായ അത്ഭുതകരമായ ഒരു കർത്തവ്യമാണ് അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ മനുഷ്യരാ ശിക്കായി അനുഗ്രഹിച്ചു നൽകിയിരിക്കുന്നത്.

അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ വിശുദ്ധ ഖുർആൻ ഏറ്റുവാങ്ങിയ അന്ത്യപ്രവാചകൻ മുഹമ്മദ് നബി (സ) ഇരുപത്തിമൂന്ന് വർഷക്കാലംകൊണ്ട് സ്വന്തം ജീവിതം വിശുദ്ധ ഖുർആന് തുല്യമായി ജീവിച്ചുതീർത്ത് കാലാകാലങ്ങളിലും ജീവിച്ചുമരിച്ചുകൊണ്ടേയിരിക്കുന്ന മനുഷ്യകുലത്തിനാകമാനമുള്ള അനിഷേധ്യ നേതാവായി ചരിത്രം കുറി ച്ചുകൊണ്ടേയിരിക്കുന്നു.

വിശുദ്ധ ഖുർആൻ വെല്ലുവിളി ഉയർത്തുന്നു എന്നുള്ളതാണ് വിശുദ്ധ ഖുർആന്റെ ഏറ്റവും മികച്ച സവിശേഷത. വസ്തുനിഷ്ഠമായി പറഞ്ഞാൽ വിശുദ്ധ ഖുർആനിന്ന് എതിരെ ഇന്നുവരെ വെല്ലുവിളികളൊന്നുംതന്നെ ഉയർന്നിട്ടില്ല എന്നുള്ളതാണ് യാഥാർത്ഥ്യം.

പരിശുദ്ധ ഖുർആൻ മൂന്നു തലങ്ങളിൽ നിന്നുകൊണ്ട് വിശുദ്ധ ഖുർ ആനെ സ്വയം മനുഷ്യർക്ക് പരിചയപ്പെടുത്തുന്നുണ്ട്.

1. അല്ലാഹുവിന്റെ ഗ്രന്ഥമാകുന്നു എന്ന് വിശുദ്ധ ഖുർആൻ സ്വയം പ്രഖ്യാപിക്കുന്നു എന്നുള്ളതാണ് ഒന്നാമത്തേത്. (സജദ: 1, 2) (ശു അറാ: 192) (യാസീൻ 1-5) (അർറഹ്മാൻ: 1, 2) (നിസാഅ്: 82)
2. സത്യാസത്യങ്ങളെ സുവ്യക്തമായ തെളിവോടുകൂടി വേർതിരിച്ച് മൊത്തം മനുഷ്യർക്കുള്ള മാർഗ്ഗദർശനം നൽകുന്നു എന്നുള്ളതാണ് രണ്ടാമത്തേത്. (ബഖറ: 185)
3. മറ്റു ഗ്രന്ഥങ്ങളിൽനിന്നെല്ലാം വേറിട്ടുനിൽക്കുന്നു എന്നതും മനുഷ്യ രുടെ കൈകടത്തലുകളില്ലാതെ അന്തിമനാൾ വരെ നിലനിൽക്കും എന്നുള്ള അല്ലാഹുവിന്റെ പ്രഖ്യാപനം ആണ് മൂന്നാമത്തേത്. (ഹിജ്റ്:9)

വിശുദ്ധ ഖുർആനിൽ അനേകം ആയത്തുകളിൽ അല്ലാഹു (സു:ത) മനുഷ്യലോകത്തോട് വിശുദ്ധ ഖുർആന്ന് എതിരെ വെല്ലുവിളി ഉയർത്തുന്നുണ്ട്. അതിൽ പ്രധാനപ്പെട്ട ആയത്തുകൾ ഇവിടെ കുറിക്കാതിരിക്കുവാൻ ആവുന്നില്ല.

1 "നമ്മുടെ ദാസന്ന് നാം അവതരിപ്പിച്ചുകൊടുത്തതിനെ (വിശുദ്ധ ഖുർആനെ) പറ്റി നിങ്ങൾ സംശയാലുക്കളാണെങ്കിൽ അതിന്റേത് പോലുള്ള ഒരു അദ്ധ്യായമെങ്കിലും നിങ്ങൾ കൊണ്ടുവരുക. അല്ലാഹുവിന്നു പുറമെ നിങ്ങൾക്കുള്ള സഹായികളേയും വിളിച്ചുകൊള്ളുക. നിങ്ങൾ സത്യവാൻമാരാണെങ്കിൽ (അതാണല്ലോ വേണ്ടത്)." (ബഖറ: 23)

2. "അതല്ല, അദ്ദേഹം അത് കെട്ടിച്ചമച്ചു എന്നാണോ അവർ പറയുന്നത്? പറയുക: എന്നാൽ ഇതുപോലുള്ള പത്ത് അദ്ധ്യായങ്ങൾ ചമച്ചുണ്ടാക്കിയത് നിങ്ങൾ കൊണ്ടുവരു. അല്ലാഹുവിന് പുറമെ നിങ്ങൾക്ക് സാധിക്കുന്നവരെയെല്ലാം നിങ്ങൾ വിളിച്ചുകൊള്ളുകയും ചെയ്യുക. നിങ്ങൾ സത്യവാന്മാരാണെങ്കിൽ." (ഹൂദ്ഛ 13)

3. അവരാരും നിങ്ങളുടെ വിളിക്കുത്തരം നൽകിയില്ലെങ്കിൽ അല്ലാഹുവിന്റെ അറിവോടുകൂടി മാത്രമാണ് ഇത് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതെന്നും, അവനല്ലാതെ യാതൊരു ആരാധ്യനുമില്ലെന്നും നിങ്ങൾ മനസ്സിലാക്കുക. ഇനിയെങ്കിലും നിങ്ങൾ മുസ്‌ലിമാവാൻ സന്നദ്ധരാണോ."(ഹൂദ്: 14)

4. "(നബിയേ), പറയുക: സമുദ്രജലം എന്റെ രക്ഷിതാവിന്റെ വചനങ്ങളെഴുതുവാനുള്ള മഷിയായിരുന്നുവെങ്കിൽ എന്റെ രക്ഷിതാവിന്റെ വചനങ്ങൾ തീരുന്നതിനു മുമ്പായി സമുദ്രജലം തീർന്നുപോകുക തന്നെ ചെയ്യുമായിരുന്നു. അതിനു തുല്യമായ മറ്റൊരു സമുദ്രംകൂടി നാം സഹായത്തിനു കൊണ്ടുവന്നാലും ശരി." (അൽ കഹഫ്: 109)

"ഭൂമിയിലുള്ള വൃക്ഷമെല്ലാം പേനയായിരിക്കുകയും സമുദ്രം മഷിയാവുകയും അതിനു പുറമെ ഏഴ് സമുദ്രങ്ങൾ അതിനെ പോഷിപ്പിക്കുകയും ചെയ്താലും അല്ലാഹുവിന്റെ വചനങ്ങൾ എഴുതി തീരുകയില്ല. തീർച്ചയായും അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു." (ലുഖ്മാൻ: 27)

വിശുദ്ധ ഖുർആന്റെ ഭാഷാപരമായ അജയ്യതക്കും, ആകർഷണീയതക്കും, പദ്യഗദ്യാത്മകമായ ഓരോ വാചകത്തിന്റേയും ഉജ്വല പ്രകാശത്തിനും മുമ്പിൽ വെല്ലുവിളികൾ കരിഞ്ഞുപോകുന്നു എന്നുള്ളതാണ് യാഥാർത്ഥ്യം. വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) പ്രവചിച്ചതെല്ലാം ഘട്ടം ഘട്ടമായാണ് ഭൂലോകത്ത് പ്രത്യക്ഷപ്പെടുന്നത്. മുൻവർഷ

ങ്ങളിൽ പ്രത്യക്ഷപ്പെട്ടിട്ടില്ലാത്ത പലതും ഈ വർഷം പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇനിയും പലതും അല്ലാഹുവിന്റെ അനുഗ്രഹത്തോടുകൂടി വരും വർഷങ്ങളിൽ നിശ്ചയമായും പ്രത്യക്ഷപ്പെടാനുള്ളതുമാണ്.

"ഇത് സത്യമാണെന്ന് അവർക്ക് വ്യക്തമാകത്തക്കവണ്ണം വിവിധ ദിക്കുകളിലും അവരിൽ തന്നെയും നമ്മുടെ ദൃഷ്ടാന്തങ്ങൾ വഴിയെ നാം അവർക്ക് കാണിച്ചുകൊടുക്കുന്നതാണ്. നിന്റെ രക്ഷിതാവ് ഏത് കാര്യത്തിനും സാക്ഷിയാണ് എന്നതുതന്നെ മതിയായതല്ലേ." (ഫുസ്വിലത്ത്: 53)

അല്ലാഹുവിന്റെ മഹത്തായ ഗ്രന്ഥമായ വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) പ്രവചിച്ചതെല്ലാം സത്യമായി അനുഭവപ്പെടുമ്പോൾ, ശാസ്ത്രപുരോഗതി, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ മനുഷ്യർക്ക് എളുപ്പത്തിൽ മനസ്സിലാക്കിക്കൊടുക്കുന്നു. മുൻകാലങ്ങളിൽ മനസ്സിലാകാത്തത് ഇക്കാലത്ത് വെളിവാകുന്നു. അതിൽ ചില കാര്യങ്ങൾ: (സ്വാദ്: 87, 88).

1. "ഓരോ മനുഷ്യന്നും അവന്റെ ഭാഗധേയത്തെ അവന്റെ കഴുത്തിൽ തന്നെ നാം ബന്ധിച്ചിരിക്കുന്നു. ഉയർത്തെഴുന്നേൽപിന്റെ നാളിൽ ഒരു ഗ്രന്ഥം നാമവന്ന് വേണ്ടി പുറത്തെടുക്കുന്നതാണ്. അത് നിവർത്തി വെക്കപ്പെട്ടതായി അവൻ കണ്ടെത്തും." (ഇസ്രാഅ്: 13)

   "നീ നിന്റെ ഗ്രന്ഥം വായിച്ചുനോക്കുക. നിന്നെ സംബന്ധിച്ചിടത്തോളം കണക്ക് നോക്കാൻ ഇന്ന് നീ തന്നെ മതി (എന്ന് അവനോട് അന്ന് പറയപ്പെടും." (ഇസ്രാഅ്:14)

   ഓരോ മനുഷ്യനും തന്റെ കഴുത്തിന്റെ പിൻഭാഗത്തായി അവനവന്റെ തന്നെ സോഫ്റ്റ്‌വെയർ വഹിക്കുന്നുണ്ടെന്ന് കമ്പ്യൂട്ടർ പ്രചാരത്തിലുള്ള ഇക്കാലത്ത് എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിക്കും.

2. "നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ നിങ്ങളെ അവൻ സൃഷ്ടിക്കുന്നു. മൂന്നുതരം അന്ധകാരങ്ങൾക്കുള്ളിൽ സൃഷ്ടിയുടെ ഒരു ഘട്ടത്തിനുശേഷം മറ്റൊരു ഘട്ടമായിക്കൊണ്ട്. അങ്ങിനെയുള്ളവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവന്നാണ് ആധിപത്യം. അവനല്ലാതെ യാതൊരു ആരാധ്യനുമില്ല. എന്നിരിക്കെ നിങ്ങൾ എങ്ങിനെയാണ് (സത്യത്തിൽനിന്ന്) തെറ്റിക്കപ്പെടുന്നത്." (സുമർ: 6)

   സ്കാനിങ്ങ് സംവിധാനം സാർവ്വത്രീകമായ ഇക്കാലത്ത് വൈദ്യശാസ്ത്രം കണ്ടെത്തിക്കഴിഞ്ഞ, വിശുദ്ധ ഖുർആൻ പ്രവചിച്ച യാഥാർത്ഥ്യമാണ് ഇവിടെ തെളിയിക്കപ്പെട്ടത്. (സ്കാനിങ്ങ് സമ്പ്രദായം ഗർഭസ്ഥശിശുവിന്റെ സ്ഥാനവും ചലനവും മുൻകൂട്ടി കണ്ടുപിടിക്കുന്നു.)

3. "രണ്ട് ജലാശയങ്ങളെ സ്വതന്ത്രമായി ഒഴുകാൻ വിട്ടവനാകുന്നു അവൻ. ഒന്ന് സ്വച്ഛമായ ശുദ്ധജലം. മറ്റൊന്ന് അരോചകമായി തോന്നുന്ന ഉപ്പുവെള്ളവും. അവ രണ്ടിനുമിടയിൽ ഒരു മറയും ശക്തിയായ ഒരു തടസ്സവും അവൻ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു." (ഫുർഖാൻ: 53)

സമുദ്രത്തിൽ തെളിനീരും ഉപ്പുവെള്ളവും ഇടകലരാതെ വേർതിരിഞ്ഞ് നിലകൊള്ളുന്നത് ആധുനീക ലോകം ഇന്ന് കണ്ടുപിടിക്കപ്പെട്ടവയിൽപെടുന്നു.

4. "ആകാശങ്ങളും ഭൂമിയും ഒട്ടിച്ചേർന്നതായിരുന്നുവെന്നും എന്നിട്ട് നാം അവയെ വേർപെടുത്തുകയാണുണ്ടായതെന്നും സത്യനിഷേധികൾ കണ്ടില്ലേ? വെള്ളത്തിൽനിന്ന് എല്ലാ ജീവവസ്തുക്കളേയും നാം ഉണ്ടാക്കുകയും ചെയ്തു. എന്നിട്ടും അവർ വിശ്വസിക്കുന്നില്ലേ".(അൻബിയാ: 30)

മഹാവിസ്ഫോടനം വഴിയാണ് പ്രപഞ്ചം രൂപപ്പെട്ടതെന്നും ജീവൻ നിലനിർത്തുന്നതിന്ന് വെള്ളം അനിവാര്യമാണെന്നുമുള്ള വസ്തുത ആധുനീക ശാസ്ത്രം കണ്ടുപിടിക്കപ്പെട്ടുകഴിഞ്ഞു.

5. "ഇവർ ഭൂമിയിലൂടെ സഞ്ചരിക്കുന്നില്ലേ? എങ്കിൽ ചിന്തിച്ചു മനസ്സിലാക്കാനുതകുന്ന ഹൃദയങ്ങളോ കേട്ടറിയാനുതകുന്ന കാതുകളോ അവർക്കുണ്ടാകുമായിരുന്നു. തീർച്ചയായും കണ്ണുകളേയല്ല അന്ധത ബാധിക്കുന്നത്. പക്ഷെ നെഞ്ചുകളിലുള്ള ഹൃദയങ്ങളെയാണ് അന്ധത ബാധിക്കുന്നത്." (ഹജ്ജ്: 46)

ജീവിതത്തിലേക്ക് സത്യത്തിന്റെ വെളിച്ചം കടന്നുചെല്ലുന്നതിന്ന് കണ്ണിന്റെ അന്ധത ഒരിക്കലും തടസ്സമാകുന്നില്ല. മനസ്സ് അന്ധമായാൽ ജീവിതത്തിലാകെ അസത്യത്തിന്റെ ഇരുട്ട് പരക്കുന്നു. കാഴ്ചയിൽ ഹൃദയം ബന്ധപ്പെടുന്നുണ്ട് എന്ന് കണ്ടെത്തിക്കഴിഞ്ഞു.

6. "എന്നാൽ നിന്റെ പുറകെ വരുന്നവർക്ക് നീ ഒരു ദൃഷ്ടാന്തമായിരിക്കേണ്ടതിനു വേണ്ടി ഇന്ന് നിന്റെ ശരീരത്തെ നാം രക്ഷപ്പെടുത്തിയെടുക്കുന്നതാണ്. തീർച്ചയായും ധാരാളം പേർ നമ്മുടെ ദൃഷ്ടാന്തങ്ങളെപ്പറ്റി അശ്രദ്ധരാകുന്നു." (യൂനുസ്സ്: 92)

മരണത്തിനുശേഷം ഫിർഔന്റെ ശരീരം ജീർണ്ണിക്കരുതെന്ന് അല്ലാഹു തീരുമാനിച്ചുവെന്നാണ് അർത്ഥമാക്കുന്നത്. ഇപ്പോൾ ഈജിപ്ഷ്യൻ മ്യൂസിയത്തിലുള്ള നാലായിരം വർഷങ്ങൾക്കു മുമ്പുള്ള ഫിർഔന്റെ ജഡം മനുഷ്യർക്ക് ഒരു ദൃഷ്ടാന്തമായി അല്ലാഹു (സു:ത) സൂക്ഷിക്കുകയാണെന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നു.

7. "അല്ലാഹു കാർമേഘത്തെ തെളിച്ചുകൊണ്ടുവരുകയും എന്നിട്ട് അത് തമ്മിൽ സംയോജിപ്പിക്കുകയും എന്നിട്ടതിനെ അവൻ അട്ടിയാക്കുകയും ചെയ്യുന്നു എന്ന് നീ കണ്ടില്ലേ? അപ്പോൾ അതിന്നിടയിലൂടെ മഴ പുറത്ത് വരുന്നതായി നിനക്ക് കാണാം. ആകാശത്തുനിന്ന്-അവിടെ മലകൾ പോലുള്ള മേഘക്കൂമ്പാരങ്ങളിൽനിന്ന്-അവൻ ആലിപ്പഴം ഇറക്കുകയും, എന്നിട്ട് താൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ബാധിപ്പിക്കുകയും താൻ ഉദ്ദേശിക്കുന്നവരിൽനിന്ന് അത് തിരിച്ചുവിടുകയും ചെയ്യുന്നു. അതിന്റെ മിന്നൽവെളിച്ചം കാഴ്ചകൾ റാഞ്ചിക്കളയുമാറാകുന്നു." (നൂർ: 43)

വിമാനം കണ്ടുപിടിച്ചതിനുശേഷം മാത്രമാണ് ഐസുമലകളെപ്പോലെയുള്ള മേഘങ്ങളുടെ പർവ്വതങ്ങൾ ഉണ്ട് എന്ന് തെളിയിക്കപ്പെട്ടത്.

8. "മനുഷ്യൻ വിചാരിക്കുന്നുണ്ടോ; നാം അവന്റെ എല്ലുകളെ ഒരുമിച്ചുകൂട്ടുകയില്ലെന്ന്. അതെ നാം അവന്റെ വിരൽതുമ്പുകളെ പോലും ശരിപ്പെടുത്തുവാൻ കഴിവുള്ളവനായിരിക്കെ." (ഖിയാമ: 3-4)

അവന്റെ വിരൽതുമ്പുകളെ വ്യത്യസ്ഥമായി നാം ക്രമപ്പെടുത്തി എന്ന് വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) വ്യക്തമാക്കുമ്പോൾ വിരലടയാളം വ്യക്തികളെ തിരിച്ചറിയുവാനുള്ള മാനദണ്ഡമായി ലോകം അംഗീകരിച്ചുകഴിഞ്ഞു.

9. "ഭൂമി മുളപ്പിക്കുന്ന സസ്യങ്ങളിലും, അവരുടെ സ്വന്തം വർഗ്ഗങ്ങളിലും, അവർക്കറിയാത്ത വസ്തുക്കളിലുംപെട്ട എല്ലാ ഇണകളേയും സൃഷ്ടിച്ചവൻ എത്ര പരിശുദ്ധൻ"! (യാസീൻ: 36)

ആറ്റത്തെപോലും വിഘടിപ്പിക്കുവാൻ കഴിവുള്ള ഇക്കാലത്ത്, എല്ലാ വസ്തുക്കളിലും, നിങ്ങൾക്കറിയാത്തവയിലും, ഭൂമിയിൽനിന്ന് മുളച്ചുപൊന്തുന്നവയിലും ഇണകളെ സൃഷ്ടിച്ചിട്ടുണ്ട് എന്ന് വിശുദ്ധ ഖുർആൻ വെളിപ്പെടുത്തുന്ന യാഥാർത്ഥ്യം ആധുനിക ലോകത്തിന് പെട്ടെന്നുതന്നെ ഗ്രഹിക്കുവാൻ സാധിക്കും.

10. "സൂര്യൻ അതിന് സ്ഥിരമായുള്ള ഒരു സ്ഥാനത്തേക്ക് സഞ്ചരിക്കുന്നു. പ്രതാപിയും സർവ്വജ്ഞനുമായ അല്ലാഹു കണക്കാക്കിയതാണത്." (യാസീൻ: 38)

മുൻകാല ശാസ്ത്രപഠനം തിരുത്തിക്കൊണ്ട്, സൂര്യൻ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു എന്ന് ആധുനികശാസ്ത്രം അംഗീകരിച്ചുകഴിഞ്ഞു.

11. "അന്നേ ദിവസം അത് (ഭൂമി) അതിന്റെ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്." (സൽസല: 4)

ഭൂമി അതിന്റെ റിക്കാർഡുകൾ സമർപ്പിക്കുന്നതാണെന്ന് വിശുദ്ധ ഖുർ ആൻ വെളിപ്പെടുത്തുമ്പോൾ, ഓഡിയോ, വീഡിയോ റിക്കാർഡിങ്ങ് പ്രചാരത്തിലെത്തിയ ഇക്കാലത്ത് എന്താണ് വിശുദ്ധ ഖുർആൻ വ്യക്തമാക്കിയിട്ടുള്ളത് എന്ന് പെട്ടെന്നുതന്നെ മനസ്സിലാക്കുവാൻ സാധിക്കും.

12. "അക്ഷരജ്ഞാനമില്ലാത്തവർക്കിടയിൽ, തന്റെ ദൃഷ്ടാന്തങ്ങൾ വായിച്ചുകേൾപ്പിക്കുകയും അവരെ സംസ്കരിക്കുകയും അവർക്ക് വേദ ഗ്രന്ഥവും തത്വജ്ഞാനവും പഠിപ്പിക്കുകയും ചെയ്യാൻ അവരിൽ നിന്നുതന്നെയുള്ള ഒരു ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. തീർച്ചയായും അവർ മുമ്പ് വ്യക്തമായ വഴികേടിലായിരുന്നു." (ജുമുഅ:2)

"അവരിൽപെട്ട ഇനിയും അവരോടൊപ്പം വന്നുചേർന്നിട്ടില്ലാത്ത മറ്റുള്ളവരിലേക്കും (അദ്ദേഹത്തെ നിയോഗിച്ചിരിക്കുന്നു) അവനാകുന്നു പ്രതാപിയും യുക്തിമാനും." (ജുമുഅ:2)

"അവരിൽപെട്ട ഇനിയും അവരോടൊപ്പം വന്നുചേർന്നിട്ടില്ലാത്ത മറ്റുള്ളവരിലേക്കും (അദ്ദേഹത്തെ നിയോഗിച്ചിരിക്കുന്നു) അവനാകുന്നു പ്രതാപിയും യുക്തിമാനും." (ജുമുഅ: 3)

നിരക്ഷരരായ അറബികൾക്ക് മാത്രമല്ല, ദേശവും കാലവും നോക്കാതെ അന്ത്യനാൾ വരെലോകത്തെല്ലായിടത്തും ജനിക്കാനിരിക്കുന്ന നിരക്ഷരരിൽനിന്നുള്ള മറ്റുള്ളവരിലേക്കുമുള്ളതാണ് മുഹമ്മദ് നബി (സ) യും, വിശുദ്ധ ഖുർആനും എന്നാണ് ഈ വചനങ്ങൾ വ്യക്തമാക്കുന്നത്.

13. "അക്കാരണത്താൽ ഇസ്രായീൽ സന്തതികൾക്ക് നാം ഇപ്രകാരം വിധി നൽകുകയുണ്ടായി. മറ്റൊരാളെ കൊന്നതിനു പകരമായോ ഭൂമിയിൽ കുഴപ്പമുണ്ടാക്കിയതിന്റെ പേരിലോ അല്ലാതെ വല്ലവനും ഒരാളെ കൊലപ്പെടുത്തിയാൽ, അത് മനുഷ്യരെ മുഴുവൻ കൊലപ്പെടുത്തിയതിന് തുല്യമാകുന്നു. ഒരാളുടെ ജീവൻ വല്ലവനും രക്ഷിച്ചാൽ, അത് മനുഷ്യരുടെ മുഴുവൻ ജീവൻ രക്ഷിച്ചതിന്ന് തുല്യമാകുന്നു. നമ്മുടെ ദൂതൻമാർവ്യക്തമായ തെളിവോടുകൂടി അവരുടെ (ഇസ്രായീല്യരുടെ) അടുത്ത് ചെന്നിട്ടുണ്ട്. എന്നിട്ട് അതിനുശേഷവും അവരിൽ ധാരാളംപേർ ഭൂമിയിൽ അതിക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്." (മാഇദ: 32)

ഇസ്ലാമിന്റെ ചിഹ്നങ്ങൾ സംശയിക്കപ്പെടുകയും വേഷങ്ങൾ വരെ ചുഷണവിധേയമാക്കപ്പെടുകയും, തീവ്രവാദം ഇസ്ലാമിൽ എന്ന് ലോകത്ത് കുപ്രചരണം നടത്തുകയും ചെയ്യുമ്പോൾ വിശുദ്ധ ഖുർ

ആൻ ശക്തിയുക്തം വ്യക്തമാക്കുന്നു; ഭീകരവാദം ഇസ്‌ലാമിന്ന് പരിചയമുള്ളതല്ല എന്ന യാഥാർത്ഥ്യം.

മനുഷ്യർ ഭൂമിയിൽ ജന്മംകൊണ്ട കാലംതൊട്ട് അനേകം ദൃഷ്ടാന്തങ്ങൾ അല്ലാഹു (സു:ത) മനുഷ്യരുടെ വിശ്വാസ്യതക്കും, നന്മക്കും വേണ്ടി നിലനിർത്തിയിട്ടുണ്ട്. വ്യക്തമായ തെളിവോടുകൂടി സത്യാസത്യ വിവേചനം വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) അവതരിപ്പിച്ചിട്ടും, ഭൂരിഭാഗം വിശ്വാസികൾപോലും ആ വിശുദ്ധ ഗ്രന്ഥത്തിന്റെ പ്രാധാന്യവും, നിയമങ്ങളും ലംഘിക്കുന്നു.

## എന്തുകൊണ്ട് ഖുർആൻ

മനുഷ്യരെല്ലാം ആഗ്രഹിക്കുന്ന ഒന്നാണ് സമാധാന ജീവിതം. അതിനുവേണ്ടി മനുഷ്യർ ഭൂലോകത്ത് വ്യത്യസ്ഥ നിയമങ്ങളും, വ്യവസ്ഥകളുമെല്ലാം സ്വയം രൂപപ്പെടുത്തുകയും, നടപ്പിലാക്കുകയും ചെയ്തുവരുന്നു.

എന്നാൽ അല്ലാഹു (സു:ത) ഏറ്റവുമധികം ബുദ്ധിയും സ്വാതന്ത്ര്യവും നൽകിയ മനുഷ്യർക്ക് മനുഷ്യർ തന്നെ ഉണ്ടാക്കുന്ന അത്തരം നിയമവ്യവസ്ഥയിൽനിന്നും ഒരുവിധത്തിലും സമാധാനജീവിതം ഉറപ്പുവരുത്താനാവുന്നില്ല. ഒരു കാലഘട്ടത്തിലും മനുഷ്യരാൽ നിർമ്മിതമായ നിയമങ്ങൾ ഫലപ്രദമായി തെളിയിക്കപ്പെട്ടിട്ടുമില്ല.

അക്രമപ്രവർത്തനങ്ങളും, രക്തച്ചൊരിച്ചിലും നാൾക്കുനാൾ വർദ്ധിച്ചുവരുകയും ചെയ്യുന്നു. മനുഷ്യരുടെ സൈ്വര്യജീവിതത്തിന് വിഘാതമുണ്ടാക്കുന്ന ദുഃസ്വഭാവങ്ങളും, മൃഗീയമായ അഭിനിവേശങ്ങളും, ജീവിതഭാരം വർദ്ധിപ്പിക്കുന്നതിന്ന് കാരണമാകുന്ന ഇടപെടലുകളും, പൈശാചികമായ പലതരം പ്രവർത്തനങ്ങളും പുരോഗതിക്കനുസരിച്ച് നാൾക്കുനാൾ വർദ്ധിച്ചുവരുകയുമാണ്.

അല്ലാഹുവിൽ നിന്നുള്ള ലോകമനുഷ്യർക്ക് മൊത്തം ഉപകാരപ്രദമായ വിശുദ്ധ ഖുർആന്റെ സന്ദേശം ഉൾക്കൊണ്ടാൽ മാത്രമേ ഭൂമിയിൽ സമ്പൂർണ്ണ സമാധാനം സ്ഥാപിക്കപ്പെടുകയുള്ളൂ.

ചരിത്രം വിലയിരുത്തുമ്പോൾ എന്തുകൊണ്ട് ഖുർആൻ എന്ന ചോദ്യത്തിന് വ്യക്തമായ ഉത്തരം ലഭിക്കും.

ആദിമനുഷ്യനായ ആദം നബി (അ) സ്വർഗ്ഗത്തിൽനിന്ന് പഠിപ്പിക്കപ്പെട്ട സന്മാർഗ്ഗം ഉപയോഗപ്പെടുത്തി ഭൂമിയിൽ ജീവിച്ചുപോന്നു. എന്നാൽ ആദം സന്തതികൾ ക്രമേണ പിശാചിന്റെ പ്രേരണയോടെ ജീവിതലക്ഷ്യം നഷ്ടപ്പെട്ടവരായി. (ബഖറ: 213)

അവരിൽ അധികപേരും സത്യത്തിൽനിന്ന് തെറ്റിക്കപ്പെട്ടപ്പോൾ

അല്ലാഹു (സു:ത) വിശ്വാസികൾക്ക് സന്തോഷവാർത്ത അറിയിക്കുകയും, നിഷേധികൾക്ക് താക്കീത് നൽകുകയും ചെയ്യുന്ന നബിമാരെ നിയോഗിച്ചു.

ആദം നബി (അ) മുതൽ നൂഹ് നബി (അ) വരെയുള്ള പത്ത് തലമുറ സ്വർഗ്ഗത്തിൽവെച്ച് പഠിപ്പിക്കപ്പെട്ട വേദത്തിന്റെ ആശയമനുസരിച്ച് ജീവിക്കുവാൻ കൽപിക്കപ്പെട്ടവരായിരുന്നു.

കാലപ്പഴക്കത്തിൽ സമൂഹം വികസിക്കുന്നതിനനുസരിച്ച് മനുഷ്യൻ പിശാചിന്റെ കെണിയിൽപെടുകയും അല്ലാഹുവിന്റെ പ്രാതിനിധ്യം വഹിച്ചു ജീവിക്കുന്നവർ ഇല്ലാതാവുകയും ചെയ്തതോടെ അല്ലാഹു (സു:ത) നൂഹ് നബി (അ) യെ പ്രവാചകനായി നിയോഗിക്കുകയും വേദഗ്രന്ഥം ഭൂമിയിലേക്ക് അവതരിപ്പിക്കുകയും ചെയ്തു.

നൂഹ് നബി (അ) യുടെ പ്രബോധനത്തിലൂടെ കുറച്ചുപേർ മാത്രം വിശ്വസിച്ചു. വിശ്വസിക്കുവാൻ ഇനിയാരും ബാക്കിയില്ല എന്ന ഘട്ടമെത്തിയപ്പോൾ നൂഹ് നബി (അ) യോട് അല്ലാഹു (സു:ത) വിശ്വാസികൾക്കും നിഷേധികൾക്കുമിടയിൽ തീരുമാനം കൽപിക്കുവാൻ വേണ്ടി പ്രാർത്ഥിക്കുവാൻ കൽപിച്ചു. തൽഫലമായി അന്ന് ഭൂമിയിൽ മനുഷ്യവാസമുണ്ടായിരുന്ന പ്രദേശങ്ങളിലൊക്കെയും വ്യാപിപ്പിച്ച വെള്ളപ്പൊക്കം മുഖേന നിഷേധികളെ അല്ലാഹു (സു:ത) നശിപ്പിക്കുകയും നൂഹ് നബി (അ) യേയും അനുയായികളേയും കപ്പലിൽ രക്ഷപ്പെടുത്തുകയും ചെയ്തു. (അമ്പിയാഅ്: 76-77)

ആ കപ്പലിൽ രക്ഷപ്പെട്ടവരുടെ പിൻഗാമികളാണ് ഇന്ന് ലോകത്തുള്ള മുഴുവൻ മനുഷ്യരും. (ഇസ്രാഅ്: 3, യാസീൻ: 41) ശ്രദ്ധിക്കുക.

രക്ഷപ്പെട്ടവരിൽ ഒരു വിഭാഗം ഇറാഖിൽ താമസമാക്കി. ക്രമേണ അവർ വഴിപിഴക്കുകയും വിഗ്രഹാരാധകരും, അക്രമികളും ആയി മാറുകയും ചെയ്തു.

ഏകദേശം 1400 വർഷങ്ങൾക്കുശേഷം അല്ലാഹു (സു:ത) ഇബ്രാഹിം നബി (അ) യെ പ്രവാചകനായി നിയോഗിച്ചു. പിതാവടക്കമുള്ള ജനതയോട് "നിങ്ങൾ പൂജിച്ചുകൊണ്ടേയിരിക്കുന്ന ഈ പ്രതിമകൾ എന്താകുന്നു" എന്ന് ചോദിച്ചു. (അമ്പിയാഅ് 52)

മുൻഗാമികൾ ആരാധിച്ചുപോന്നതിനെ പിൻതുടരുക മാത്രമാണ് ഞങ്ങൾ ചെയ്യുന്നതെന്ന് അവർ പറഞ്ഞു.

തീർച്ചയായും നിങ്ങളും നിങ്ങളുടെ പിതാക്കളും വ്യക്തമായ വഴികേടിലായിരിക്കുന്നു, എന്നും നിങ്ങളുടെ രക്ഷിതാവ് ആകാശങ്ങളുടേയും ഭൂമിയുടേയും രക്ഷിതാവായ അല്ലാഹുവാകുന്നു എന്നും ഞാൻ അതിന്

സാക്ഷ്യം വഹിക്കുന്നവരുടെ കൂട്ടത്തിലാകുന്നു എന്നും ഉത്ബോധനം നൽകി.

ബുദ്ധിയും, തന്ത്രജ്ഞനുമായ ഇബ്രാഹിം നബി (അ) യെ പിതാവടക്കമുള്ള ജനത തീക്കുണ്ഡത്തിലെറിഞ്ഞ് കൊലപ്പെടുത്തുവാൻ ശ്രമം നടത്തി. അല്ലാഹു (സു:ത) ഇബ്രാഹിം നബി (അ) ക്ക് തണൽ നൽകി തീകുണ്ഡത്തിൽനിന്നും രക്ഷപ്പെടുത്തി. (അമ്പിയാഅ്: 51 മുതൽ 73 വരെ സൂക്തങ്ങൾ ശ്രദ്ധിക്കുക.)

തുടർന്ന് ഇറാഖ് വിട്ട ഇബ്രാഹിം നബി (അ) ഫലസ്തീനിലേക്ക് പുറപ്പെട്ടു. യാത്രാമധ്യേ ഒരു നഗരത്തിൽ, അവിടത്തെ രാജാവിന്റെ മകൾ സ്വയംവര പ്രഖ്യാപനവുമായി വിവാഹത്തിന് ഒരുങ്ങിയതായി ഇബ്രാഹിം നബി (അ) ക്ക് അറിവ് ലഭിച്ചു.

രാജാവിന്റെ മകളായ സാറാ രാജകുമാരിയെ വരണമാല്യമണിയിക്കുവാൻ ആഗ്രഹം മുത്ത് ലോകത്തിന്റെ നാനാഭാഗത്തുനിന്നുമുള്ള രാജപുത്രന്മാർ രാജകീയ വേഷത്തിൽ തന്നെ രാജകൊട്ടാരത്തിൽ അണിനിരന്നു. ഒരു പരീക്ഷണത്തിന് മുതിരുവാൻ ഇബ്രാഹിം നബി (അ) തയ്യാറായി. ഇബ്രാഹിം നബി (അ) അദ്ദേഹത്തിന്റെ യാഥാസ്ഥിതിക വേഷത്തിൽ തന്നെ രാജകൊട്ടാരത്തിൽ അണിനിരന്ന രാജപുത്രന്മാർക്കൊപ്പം നിൽപ്പുറപ്പിച്ചു. അത്ഭുതമെന്നേ പറയേണ്ടു. സർവ്വാംഗ വേഷഭൂഷാധികളോടെ മന്ദം മന്ദം നടന്നടുത്ത രാജകുമാരി ഇബ്രാഹിം നബി (അ) യുടെ അടുക്കൽ എത്തിയപ്പോൾ തന്റെ ലക്ഷ്യം പൂർത്തീകരിക്കപ്പെട്ടതായി പിതാവിനെ അറിയിച്ചു.

രാജാവായ പിതാവ് ഇബ്രാഹിം നബി (അ) യെ മകളായ സാറാ രാജകുമാരിയെ വരണമാല്യമർപ്പിക്കുവാനായി സന്തോഷപൂർവ്വം ക്ഷണിച്ചു.

മകളുടെ ഇംഗിതത്തിന് രാജാവായ പിതാവ് അൽപംപോലും വിയോജിപ്പ് പ്രകടിപ്പിച്ചില്ല.

വിവാഹശേഷം തന്റെ കൊട്ടാരത്തിൽ മകളോടൊത്ത് താമസമാരംഭിക്കുവാൻ രാജാവായ പിതാവ് ഇബ്രാഹിം നബി (അ) യോട് ആഗ്രഹം പ്രകടിപ്പിച്ചുവെങ്കിലും ഇബ്രാഹിം നബി (അ) അതിനു വഴങ്ങിയില്ല.

തന്റെ കൊട്ടാരത്തിൽ തങ്ങുവാൻ വിസമ്മതിച്ചതിന്റെ പേരിൽ മറ്റൊരു കൊട്ടാരം വധൂവരൻമാർക്കായി നിർമിച്ചുനൽകുവാനും പിതാവായ രാജാവ് തയ്യാറായി. 'ഞാൻ അല്ലാഹുവിന്റെ ദൂതരാണെന്നും ഭൗതീക സുഖജീവിതത്തിൽ ഒന്നിലും പങ്കുചേരുവാൻ അല്ലാഹുവിന്റെ അനുമതിയില്ലെന്നും രാജാവിനെ അറിയിച്ചു. ശേഷം ഇബ്രാഹിം നബി (അ)

പത്നിയായ സാറാ രാജകുമാരിയോടൊത്ത് ഫലസ്തീനിലേക്കുള്ള അദ്ദേഹത്തിന്റെ യാത്ര തുടർന്നു.

യാത്രാമധ്യേ മറ്റൊരു പട്ടണമായ ഈജിപ്തിലെ രാജകിങ്കരന്മാർ ഇബ്രാഹിം നബി (അ) യേയും സാറാരാജകുമാരിയേയും തടങ്കലിലാക്കി രാജാവിനു മുമ്പിൽ ഹാജരാക്കി.

പ്രത്യേകം തടങ്കലിൽ പാർപ്പിച്ച ഇബ്രാഹിം നബി (അ) യിൽനിന്നും പത്നിയിൽനിന്നും പല അത്ഭുതങ്ങളും നേരിട്ട് കാണുവാനിടയായ ഈജിപ്ഷ്യൻ ചക്രവർത്തി ദിവസങ്ങൾക്കകം തന്നെ അനേകം പാരിതോഷികങ്ങളും, കൂടെ ഹാജറ എന്ന അടിമയേയും നൽകി ദമ്പതികളെ മോചിപ്പിക്കുവാൻ തയ്യാറായി.

ചക്രവർത്തിയിൽനിന്നും പാരിതോഷികമായി ലഭിച്ച ഹാജറ എന്ന അടിമയെ മാത്രം സ്വീകരിച്ച് ഇബ്രാഹിം നബി (അ) സാറാ രാജകുമാരിയോടൊത്ത് ഫലസ്തീനിലേക്കുള്ള അദ്ദേഹത്തിന്റെ യാത്ര വീണ്ടും തുടർന്നു. പിന്നീട് ഹാജറ എന്ന അടിമയെ ഇബ്രാഹിം നബി (അ) വിവാഹം കഴിക്കുകയും അങ്ങിനെ ഇസ്മായീൽ എന്ന അനുഗ്രഹീത പുത്രനെ അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകുകയും ചെയ്തു.

ഫലസ്തീനിലെത്തിയ ഇബ്രാഹിം നബി (അ) ഹാജറാ ബീവി (റ) യോടും പിഞ്ചുമകനായ ഇസ്മായിൽ നബി (അ) യോടുമൊത്ത് വീണ്ടും യാത്ര തുടർന്നു.

അല്ലാഹുവിന്റെ കൽപനപ്രകാരം പത്നിയായ ഹാജറാ ബീവി (റ) യേയും മകൻ ഇസ്മയീലിനേയും വിജനമായ മരുഭൂമിയിൽ-കഅ്ബത്തിനടുത്ത് താമസിപ്പിച്ചശേഷം ഇബ്രാഹിം നബി (അ) ഫലസ്തീനിലേക്ക് തന്നെ തിരിച്ചു യാത്രപോയി.

കയ്യിലുണ്ടായിരുന്ന വെള്ളം തീർന്നപ്പോൾ മകന് ദാഹജലമന്വേഷിച്ച് ഹാജറാബീവി (റ) കഅബാലയത്തിന്റെ അൽപം അകലെ സഫാ മർവ്വാ കുന്നുകൾക്കിടയിൽ ഏഴുപ്രാവശ്യം ഓടുകയും അവസാനം കുഞ്ഞിന്റെ കാൽപാദത്തിനരികിൽ വാവിട്ട് കരഞ്ഞ് കാലിട്ടടിച്ച ഭാഗത്ത് വെള്ളത്തിന്റെ ഉറവ പൊട്ടുന്നതായും കണ്ടു.

എന്തെന്നില്ലാത്ത, നിലക്കാത്ത ജലപ്രവാഹംകണ്ട് ഹാജറാബീവി (റ) സംസം (നിൽക്കൂ) എന്ന് കൽപിക്കുകയും ഉറവയുടെ ശക്തമായ ഒഴുക്ക് കുറയുകയും ചെയ്തു. അങ്ങകലെ കാഫിലാ യാത്രാസംഘം ആകാശത്ത് വട്ടമിട്ട് പറക്കുന്ന പക്ഷികളെ കണ്ട് വെള്ളമുള്ള പ്രദേശം തിരിച്ചറിയുകയും അവിടെ താവളമടിക്കുകയും ചെയ്തു.

കച്ചവടയാത്രാസംഘങ്ങളുടെ ഇടനിലകേന്ദ്രമായി കഅ്ബാലയത്തി

ന്നടുത്ത മക്കാ പട്ടണം പിന്നീട് അറിയപ്പെട്ടു. ഹാജറാ ബീവി (റ) മകനെ പൊന്നുപോലെ വളർത്തി. എല്ലാമെല്ലാമായിരുന്ന തന്റെ പൊന്നുമകനെ അറുക്കണമെന്ന സ്വപ്നദർശനം അല്ലാഹുവിൽനിന്നും ലഭിച്ച ഇബ്രാഹിം നബി (അ) മക്കയിലേക്ക് യാത്ര തിരിച്ചു.

അല്ലാഹുവിന്റെ കൽപന എത്രയും പെട്ടെന്ന് നടപ്പിലാക്കിക്കൊള്ളുവാൻ മകൻ ഇസ്മായിൽ നബി (അ) പിതാവായ ഇബ്രാഹിം നബി (അ) യോട് അഭ്യർത്ഥിച്ചു.

മകനെ അറുക്കുവാനുള്ള തയ്യാറെടുപ്പ് നടത്തവെ, ഇതൊരു പരീക്ഷണം മാത്രമായിരുന്നുവെന്നും മകനെ അറുക്കേണ്ടതില്ലെന്നും പകരം ഒരാടിനെ അറുത്താൽ മതിയെന്നും അല്ലാഹുവിൽനിന്നും സന്ദേശം ലഭിച്ചു. അല്ലാഹു (സു:ത) ഭൂമിയിൽ, അല്ലാഹുവിനെ മാത്രം ആരാധിക്കുന്നതിനുവേണ്ടി നിർമ്മിച്ച ആദ്യത്തെ ആരാധനാലയമായ കഅ്ബ നൂഹ് നബി (അ) യുടെ കാലത്ത് വെള്ളപ്പൊക്കത്തിൽ നശിച്ചുപോയിരുന്നു. (അൽ ഇംറാൻ: 96)

കഅ്ബയുടെ അടിത്തറ അല്ലാഹു (സു:ത) ഇബ്രാഹിം നബി (അ) ക്ക് കാണിച്ചുകൊടുക്കുകയും ഇബ്രാഹിം നബി (അ) യും മകൻ ഇസ്മായിൽ നബി (അ) യും ചേർന്ന് കഅ്ബ പടുത്തുയർത്തുകയും ചെയ്തു. (ബഖറ: 126, 127) അൽ ഇംറാൻ: 96-97)

കാലങ്ങൾ കഴിഞ്ഞതോടുകൂടി ഇസ്മായീൽ നബി (അ) യുടെ സന്താനങ്ങൾ വഴിപിഴച്ച് അല്ലാഹുവിനെ ആരാധിക്കുന്നതിനുവേണ്ടി നിർമ്മിച്ച കഅ്ബാലയത്തിൽ 360 ബിംബങ്ങളെ വരെ നാട്ടുകയുണ്ടായി.

ഇബ്രാഹിം നബി (അ) ക്ക് പത്നിയായ സാറാ ബീവി (റ) യിൽ ജനിച്ച പുത്രനാണ് ഇസ്ഹാഖ് നബി (അ).

ഇസ്ഹാഖ് നബി (അ) യുടെ പുത്രൻ യഅഖൂബ് നബി (അ) യുടെ പുത്രൻ യൂസഫ് നബി (അ) സ്വന്തം സഹോദരങ്ങളാൽ കിണറ്റിലെറിയപ്പെടുകയും വഴിയാത്രക്കാരായ കാഫില സംഘം കിണറ്റിൽനിന്നും കണ്ടെത്തി ഈജിപ്തിൽ കൊണ്ടുപോയി വിൽപ്പന നടത്തുകയും ചെയ്തു.

കാലങ്ങൾ കൊഴിഞ്ഞുപോയതോടുകൂടി നിരവധി അത്ഭുത ദൃഷ്ടാന്തങ്ങളുടെ വെള്ളിവെളിച്ചത്തിൽ യൂസുഫ് നബി (അ) ഈജിപ്തിലെ ഭരണാധികാരിയാവുകയും ഫലസ്തീനിൽ നിന്ന് പിതാവായ യഅ്ഖൂബ് നബി (അ) യേയും കുടുംബാംഗങ്ങളേയും ഈജിപ്തിൽകൊണ്ടുപോയി താമസിപ്പിക്കുകയും ചെയ്തു.

യഅ്ഖൂബ് നബി (അ) യുടെ ആദ്യത്തെ നാമധേയം ഇസ്രായീൽ

എന്നായിരുന്നു. (അൽ ഇംറാൻ: 93) കാലക്രമത്തിൽ യൂസുഫ് നബി (അ) നടത്തിയ പ്രബോധനം അവിടത്തെ ജനങ്ങൾ വിസ്മരിക്കുകയും അവർ പശുവാരാധകരും, മറ്റ് അധാർമ്മീക പ്രവർത്തനങ്ങളിൽ മുഴുകിയവരാകുകയും ചെയ്തു.

പിന്നീട് ഖിബ്തി വംശത്തിൽനിന്ന് ഫറവോൻമാർ ഭരണാധികാരികളാവുകയും ഇസ്രായീൽ സന്തതികളെ (യഅ്ഖൂബ് സന്തതികളെ) അടിച്ചമർത്തുകയും അടിമകളാക്കി വെക്കുകയും ചെയ്തു.

അങ്ങിനെ ഫറവോൻമാരിൽനിന്നും ഇസ്രായീല്യരെ മോചിപ്പിക്കുന്നതിനായി അല്ലാഹു (സു:ത) മൂസാനബി (അ) യെ ഈജിപ്തിലേക്ക് പ്രവാചകനാക്കി നിയോഗിക്കുകയും ചെയ്തു.

മൂസാ നബി (അ) യും സഹോദരൻ ഹാറൂൻ നബി (അ) യും വർഷങ്ങളോളം ഈജിപ്തിൽ പ്രബോധനം നടത്തിയെങ്കിലും ഫിർഔൻ കൂട്ടരിൽ രണ്ടാൾ മാത്രമാണ് വിശ്വാസിയായത്. അവസാനം മൂസാനബി (അ) യേയും ഇസ്രായീൽ സന്തതികളേയും കടൽപിളർത്തി അല്ലാഹു (സു:ത) ഫലസ്തീനിലേക്ക് രക്ഷപ്പെടുത്തി.

അവർക്ക് അല്ലാഹു (സു:ത) ധാരാളം അനുഗ്രഹങ്ങൾ നൽകുകയും മറ്റു ലോകരേക്കാൾ അവർക്ക് ശ്രേഷ്ഠത നൽകുകയും ചെയ്തു. (മാഇദ: 20)

വിശുദ്ധ ഖുർആനിൽ അല്ലാഹു (സു:ത) വിവരിച്ചുതന്നിട്ടുള്ള പ്രവാചകന്മാരും, വിവരിച്ചുതന്നിട്ടില്ലാത്ത പ്രവാചകന്മാരും ഉണ്ട് എന്ന് വ്യക്തമാക്കുമ്പോൾ മൂസ നബി (അ) യോട് അല്ലാഹു (സു:ത) നേരിട്ട് സംസാരിച്ചിരുന്നു എന്നും വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) സാക്ഷ്യപ്പെടുത്തുന്നു. (നിസാഅ്: 164) വിശുദ്ധ ഖുർആനിൽ പേരെടുത്തു പറഞ്ഞിട്ടുള്ള ഉലുൽ അസ്മുകൾ ആണ് മൂസ നബി (അ) യും, ഈസാ നബി (അ) യും.

രണ്ട് പ്രവാചകൻമാരും ഇസ്രായീല്യരിലാണ് വന്നിട്ടുള്ളത്.

ലോകത്ത് മറ്റാർക്കും നൽകാത്ത പ്രഭാവവും പ്രൗഢിയും രാജ്യാധിപത്യവും നൽകപ്പെട്ട സുലൈമാൻ നബി (അ) യും പിതാവ് ദാവൂദ് നബി (അ) എന്നീ മൂന്ന് ജോഡി പ്രവാചകന്മാരും ഇസ്രായീല്യരിലാണ് വന്നിട്ടുള്ളത്. (യഅഖൂബ് നബി(അ)യും യൂസഫ് നബി(അ)യും)

അന്ത്യപ്രവാചകൻ മുഹമ്മദ് നബി (സ)യെ പ്രവാചകനായി അല്ലാഹു (സൂ:ത) നിയോഗിക്കുന്നതിനു മുമ്പ് ലോകത്തിന്റെ തന്നെ നേതൃത്വം ഇസ്രായീൽ സന്തതികളുടെ കൈകളിലായിരുന്നു.

ഒരു ലക്ഷത്തി ഇരുപത്തിനാലായിരം നബിമാരെ അല്ലാഹു (സു:ത)

ഭൂമിയിൽ നിയോഗിച്ചിട്ടുണ്ടെങ്കിലും ഇരുപത്തിയഞ്ച് പ്രവാചകന്മാരെ വിശുദ്ധ ഖുർആൻ മനുഷ്യർക്ക് പരിചയപ്പെടുത്തുന്നു.

ലോകത്തിന്റെ തന്നെ നേതൃത്വം വഹിച്ചിരുന്ന ഇസ്രായീൽ ജനത കാലക്രമേണ ധിക്കാരികളായിത്തീരുകയും ഗ്രന്ഥത്തെ മൂടിവെക്കുകയും പ്രവാചകന്മാരിൽ ചിലരെ വധിക്കുകയും ചെയ്തു. (മാഇദ: 62-66)

അല്ലാഹുവിന്റെ ഗ്രന്ഥമായ തൗറാത്തിനെ മൂടിവെക്കുകയും ജനങ്ങളെ ചൂഷണവിധേയരാക്കുകയും ചെയ്തവർക്കെതിരെ ശക്തമായി പോരാടിക്കൊണ്ട് ഈസാ നബി (അ) ജറുസലേമിൽ പ്രബോധനം നടത്തി. (മാഇദ: 46) തന്റെ മുമ്പിലുള്ള തൗറാത്തിനെ ശരിവെക്കുന്നവരായിക്കൊണ്ട് ഈസാനബി(അ)ക്ക് അല്ലാഹു ഇഞ്ചീൽ നൽകുകയും ചെയ്തു.

എങ്കിലും ഇസ്രായീൽ സന്തതികൾ സത്യത്തിന്റെ മാർഗ്ഗം സ്വീകരിക്കുവാൻ കൂട്ടാക്കിയില്ല.

അവരിൽപെട്ട ഹവ്വാരീയിങ്ങളായ പന്ത്രണ്ട് പേർ മാത്രമാണ് ഈസാ നബി (അ) യെ പിൻപറ്റുവാൻ തയ്യാറായത്. നിഷേധികളായവർ റോമൻ ചക്രവർത്തിയിൽ സ്വാധീനം ചെലുത്തുകയും ഈസാ നബി (അ) പിടിക്കാനുള്ള തീവ്രമായ ശ്രമങ്ങൾ നടത്തുകയും, വധിക്കുവാൻ തീരുമാനിക്കുകയും ചെയ്തു.

എന്നാൽ അല്ലാഹു (സു:ത) ഈസാ നബി (അ) യെ ശരീരത്തോടുകൂടി സ്വർഗ്ഗത്തിലേക്ക് ഉയർത്തുകയാണുണ്ടായത്. (നിസാഅ്: 157-158)

ഹവ്വാരീയിങ്ങളിൽപെട്ട സർജ്ജാസിന് അല്ലാഹു (സു:ത) ഈസാ നബി (അ) യുടെ മുഖസാദൃശ്യം നൽകുകയും റോമൻ പട്ടാളക്കാർ സർജ്ജാസിനെ വധിക്കുകയുമാണുണ്ടായത്. ബാക്കിയായ 12 ഹവ്വാരീയ്യിങ്ങൾക്ക് ഈസാ നബി (അ) യെ ഉയർത്തിയതാണെന്ന കാര്യംപോലും ജനങ്ങളുടെ മുമ്പാകെ വിശദീകരിക്കുവാനും സമർത്ഥിക്കുവാനും സാധിച്ചില്ല.

കാലക്രമത്തിൽ സംഘടിതമായി പ്രവർത്തിക്കുവാൻ കഴിയാതെ വ്യത്യസ്ഥ പ്രദേശങ്ങളിൽ പോയി ഈസാ നബി (അ) കൊണ്ടുവന്നതിനു വിരുദ്ധമായ തത്വങ്ങളും ആശയങ്ങളും പ്രചരിപ്പിക്കുവാൻ അവർ തുടക്കമിടുകയും ചെയ്തു. (മാഇദ: 72) കാലക്രമത്തിൽ അവർ വിവിധ സംഘങ്ങളായി ഭിന്നിക്കുകയാണുണ്ടായത്. (മാഇദ: 12, 13)

ഈസാ നബി (അ) ക്ക് ശേഷം മൊത്തം ലോകം ഇരുണ്ട് നശിപ്പിക്കപ്പെടേണ്ട ഘട്ടമെത്തി. വഴിപിഴച്ച ഇസ്മായീൽ സന്തതികളുടെ അധാർമ്മീക ജീവിതരീതി കഅ്ബാലയത്തിൽ മൃഗതുല്യരായി ആണും പെണ്ണും പ്രദക്ഷിണം വെക്കുന്നേടത്തോളം ഇരുണ്ടുപോയിരുന്നു.

ഈസാ നബി (അ) ക്ക് ശേഷം നീണ്ടകാലത്തേക്ക് പ്രവാചകന്മാരെ നിയോഗിക്കുകയുണ്ടായിട്ടില്ല. വിശുദ്ധ ഖുർആന്റെ തൊട്ടുമുമ്പുള്ള അനേകം തലമുറകൾ ഒരു പ്രവാചകന്റെ മുന്നറിയിപ്പ് കേട്ടിട്ടില്ലാത്തവരായിരുന്നു. അതു നിമിത്തം അവർ അവിശ്വാസത്തിന്റേയും അധർമ്മത്തിന്റേയും ബന്ധത്തിൽപെട്ടിരുന്നു. (യാസീൻ: 6-7-8)

അനേകം നൂറ്റാണ്ടുകൾക്കു ശേഷം മുൻവേദഗ്രന്ഥങ്ങളിൽ പരാമർശിച്ചിട്ടുള്ള മുഹമ്മദ് നബി (സ) അന്ത്യപ്രവാചകനും നബിയുമായി നിയോഗിക്കുവാൻ അല്ലാഹു (സു:ത) തീരുമാനിക്കുകയായിരുന്നു.

ബാഹ്യലോകവുമായി ബന്ധപ്പെട്ട് ജീവിക്കുവാൻ പറ്റാത്ത സാഹചര്യത്തിൽ ഹീറാ ഗുഹയിൽ ഏകാന്തനായി ജീവിക്കുവാൻ മുഹമ്മദ് നബി (സ) സ്വമേധയാ സന്നദ്ധത കാണിച്ചിരുന്നു.

വേദഗ്രന്ഥമോ സത്യവിശ്വാസമോ എന്താണെന്ന് പ്രവാചകൻ മുഹമ്മദ് നബി (സ) ക്ക് മുമ്പെ അറിയുമായിരുന്നില്ല. (ശൂറാ: 52)

ആ സാഹചര്യത്തിൽ ഒരിക്കൽ അല്ലാഹുവിന്റെ മലക്കുകളിൽ നിന്നുള്ള ദൂതനായ ജിബ്രീൽ എന്ന മലക്ക് പ്രവാചകൻ മുഹമ്മദ് നബി (സ) യുടെ സന്നിധിയിലേക്ക് ഖുർആൻ ആകുന്ന പ്രകാശവുംകൊണ്ട് (ദിവ്യസന്ദേശം) ആകതനാവുകയാണുണ്ടായത്. (ശൂറ: 51) (നജ്മ: 1-17) (തക്‌വീർ: 19-27).

പൂർണ്ണമായും നാശത്തിലേക്ക് കൂപ്പുകുത്തുവാൻ തുടങ്ങിയ സമൂഹത്തിലെ വഴിപിഴച്ച മുഴുവൻ ജനതയിലേക്കും ഒരു പ്രകാശമായി വിശുദ്ധ ഖുർആൻ എന്ന സമ്പൂർണ്ണ ഗ്രന്ഥം അല്ലാഹു (സു:ത) മനുഷ്യരാശിയുടെ മൊത്തം നന്മക്കായി അന്ത്യപ്രവാചകൻ മുഹമ്മദു റസൂലുല്ലാഹി (സ) യിലൂടെ ലോകത്തിന് അനുഗ്രഹിച്ചു നൽകുകയും ചെയ്തു.

വിശുദ്ധ ഖുർആനിലെ 96-ാമത്തെ സൂറത്ത്, ഹലഖിലെ ആദ്യത്തെ അഞ്ച് സൂക്തങ്ങൾ ഓതിക്കേൾപ്പിച്ചുകൊണ്ട് പ്രവാചകൻ (സ) യോട് വായിക്കുവാൻ ജിബ്രീൽ എന്ന മലക്ക് ആവശ്യപ്പെടുകയായിരുന്നു.

'എനിക്ക് വായിക്കാനറിയില്ല' എന്ന് ആവർത്തിച്ചുപറഞ്ഞ പ്രവാചകനെ ജിബ്രീൽ എന്ന മലക്ക് വാരിപ്പുണരുകയും തുടർന്ന് പ്രവാചകൻ മുഹമ്മദ് നബി (സ) വിശുദ്ധ ഖുർആൻ വചനങ്ങൾ വായിക്കുകയുമാണുണ്ടായത്.

(സൂറത്ത്:9: ഹലഖ്: സൂക്തം 1 മുതൽ 5 വരെ)

ഹലഖ് = ഭ്രൂണം

1. "സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ വായിക്കുക."

2. “മനുഷ്യനെ അവൻ ഭ്രൂണത്തിൽനിന്ന് സൃഷ്ടിച്ചിരിക്കുന്നു.”

3. “നീ വായിക്കുക.”

4. “നിന്റെ രക്ഷിതാവ് പേനകൊണ്ട് പഠിപ്പിച്ചവനായ ഏറ്റവും വലിയ ഔദാര്യവാനാകുന്നു.”

5. “മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു.”

വിവിധ സന്ദർഭങ്ങളിൽ ഘട്ടം ഘട്ടമായി ഇരുപത്തിമൂന്ന് വർഷക്കാലം കൊണ്ടാണ് വിശുദ്ധ ഖുർആന്റെ അവതരണം പൂർത്തിയായത്.

അല്ലാഹു (സു:ത) അന്ത്യപ്രവാചകൻ മുഹമ്മദ് റസൂലുല്ലാഹി (സ) യിലൂടെ ലോകമാനവരാശിക്ക് സമർപ്പിച്ച വിശുദ്ധ ഖുർആന്റെ ആശയം ഉൾക്കൊണ്ട്, അല്ലാഹുവിനെ തൃപ്തിപ്പെട്ട്, ഭൂമിയിലെ ജീവിതം പൂർണ്ണമായും അല്ലാഹുവിന് സമർപ്പിക്കുകയും ഇസ്ലാം കാര്യവും, ഈമാൻ കാര്യവും ഹൃദയംകൊണ്ട് അംഗീകരിക്കുകയും ചെയ്യുന്ന സജ്ജനങ്ങൾ മാത്രമാണ് യഥാർത്ഥ ഇസ്ലാംമത വിശ്വാസികൾ.

ആദം നബി (അ) മുതൽ അന്ത്യനാൾ വരെയുള്ള മനുഷ്യർക്ക് സർവ്വ സൃഷ്ടാവായ അല്ലാഹു (സു:ത) തൃപ്തിപ്പെട്ടിട്ടുള്ളത് വേദഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിൽ ക്രോഡീകരിക്കപ്പെട്ട ജീവിതരീതി മാത്രമാണ്.

സർവ്വസ്വവും അല്ലാഹുവിന്ന് തന്നെ സമർപ്പിച്ചുകൊണ്ടുള്ള ജീവിത സംഹിതക്ക് ഇസ്ലാം എന്ന് പറയുന്നു. (3:19–85 ) പ്രകൃതി ജീവിതരീതി, സമാധാനം, ജീവിതം അല്ലാഹുവിന്ന് സമർപ്പിക്കൽ എന്നെല്ലാമാണ് ഇസ്ലാം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്.

സർവ്വസ്വവും അല്ലാഹുവിന്ന് സമർപ്പിച്ചുകൊണ്ട് സമാധാനത്തോടുകൂടിയുള്ള പ്രകൃതി ജീവിതം നയിക്കുന്നവരാണ് വേദഗ്രന്ഥത്തിന്റെ അടിസ്ഥാനത്തിൽ മുസ്ലിംങ്ങൾ എന്ന് പറയുന്നത്. (ഹജ്ജ്: 78)

അല്ലാഹുവിന്റെ സന്ദേശമായ വേദം പ്രായോഗിക ജീവിതത്തിൽ ജീവിച്ചുകാണിക്കുന്നതിനുവേണ്ടി മനുഷ്യരിൽ നിന്നുതന്നെയുള്ള പ്രവാചകന്മാരിലൂടെയാണ് കാലാകാലങ്ങളിലും അല്ലാഹു (സു:ത) വേദം അവതരിപ്പിച്ചുകൊണ്ടിരുന്നത്. (ശുറാ: 15, 17, ഹദീഥ്: 25)

ജനങ്ങളുടെ ശ്രദ്ധ അല്ലാഹുവിലേക്ക് തിരിക്കുന്നതിനും, അവരെ ഭയപ്പെടുത്തുന്നതിനുംവേണ്ടി ആദ്യകാലങ്ങളിൽ പ്രകൃതിക്ഷോഭം, ക്ഷാമം, ദുരിതം, ഭീതി വരുത്തുന്ന യുദ്ധങ്ങൾ തുടങ്ങിയ പരീക്ഷണങ്ങൾ ഭൂമിയിലെ മനുഷ്യർക്ക് അല്ലാഹു (സു:ത) നൽകുകയും പ്രവാചകന്മാരിലൂടെ ചില ദിവ്യാത്ഭുതങ്ങൾ പ്രകടിപ്പിക്കുകയുമുണ്ടായി.

ശക്തമായ എതിർപ്പുകൾക്കിടയിലും ചെറിയൊരു സംഘം അല്ലാഹുവിന്റെ ജീവിത സംഹിതയിൽ വിശ്വസിക്കുകയും ക്രമേണ അല്ലാഹു

വിന്റെ ദീൻ ഭൂമിയിൽ നടപ്പിലാക്കുകയും ചെയ്തു. ഇരുപത്തിമൂന്ന് വർഷ ക്കാലം കൊണ്ട് വിശുദ്ധ ഖുർആൻ അവതരണം പൂർത്തിയാകുന്നതോ ടുകൂടി ലോകാവസാന നാൾ വരെയുള്ള ഭൂലോകത്തെ മുഴുവൻ മനു ഷ്യജന്മങ്ങൾക്കും വിശുദ്ധ ഖുർആനിന്ന് തുല്യമായ ജീവിതം ജീവിച്ചു കാണിച്ച അതുല്യ നേതാവായി പ്രവാചകൻ റസൂലുല്ലാഹി (സ) ചരിത്രം കുറിച്ചുകൊണ്ടേയിരിക്കുന്നു.

കേവലം കാൽനൂറ്റാണ്ടിൽ താഴെ വരുന്ന ഒരു കാലയളവുകൊണ്ട് ശാസ്ത്രങ്ങളുടെ മുഴുവൻ പിൻബലവുമുള്ള വിദഗ്ദ്ധൻമാരുടെ ഒരു വലിയ സംഘത്തിനുപോലും സാധിക്കാത്ത ഒരു അത്ഭുതകർത്തവ്യമാണ് വിശുദ്ധ ഖുർആന്റെ പിൻബലത്തോടുകൂടി മുഹമ്മദ് നബി (സ)ക്ക് നിർവ്വ ഹിക്കുവാൻ സാധിച്ചത്.

വേദങ്ങളുടേയും വിശ്വാസങ്ങളുടേയും ചാപല്യങ്ങളിൽ കുടുങ്ങിയ മനുഷ്യസമൂഹങ്ങൾ ഏറെയുള്ള ഇക്കാലത്ത് വിശുദ്ധ ഖുർആൻ വരു ത്തിയ അത്ഭുതകരമായ പരിവർത്തനം ശരിയായി വിലയിരുത്തേണ്ട തുണ്ട്.

വിശുദ്ധ ഖുർആൻ അംഗീകരിക്കാത്ത ചരിത്രകാരന്മാർ വരെ വിശുദ്ധ ഖുർആൻ പതിനാലു നൂറ്റാണ്ടുകൾക്കു മുമ്പ് ലോകഗതി തിരുത്തിക്കു റിച്ചു എന്ന സത്യം അനിഷേധ്യമായി അംഗീകരിച്ചുകഴിഞ്ഞു.

ലോകത്തേയും ലോകരേയും ഒന്നായി കാണുന്ന ഒരു ജീവിതസ ന്ദേശം പ്രപഞ്ചനാഥനായ അല്ലാഹു വിൽ നിന്നല്ലാതെ ഭൂലോകത്തുള്ള ഒരു മനുഷ്യന്നും യാതൊരു മനുഷ്യനിൽനിന്നും ശ്രവിക്കുവാൻ സാധ്യ മാവുകയില്ല.

മദീനയിലെ പതിനൊന്നു വർഷക്കാലത്തെ പ്രബോധനം ഉന്നതിയി ലെത്തിച്ചുകൊണ്ട് സ്വഭവനത്തിൽ കുടുംബാംഗങ്ങളുടെ സാന്നിധ്യത്തിൽ അല്ലാഹുവിന്റെ വിധി പ്രഖ്യാപനനാളായ ഹിജറ 12-ാം വർഷം റബിയ്യുൽ അവ്വൽ 12ന് പ്രവാചകൻ (സ) യുടെ സ്വാഭാവിക വഫാത് സംഭവിക്കു കയായിരുന്നു.

തദവസരത്തിൽ അല്ലാഹുവിന്റെ റസൂൽ (സ) യുടെ പേരിൽ ആയി രമായിരം സ്വലാത്തും സ്വലാമും വർഷിക്കട്ടെ. അനേകം കാലഘട്ടങ്ങളെ സ്വന്തം ജീവിത സംഹിതയിൽ പ്രതിഫലിപ്പിച്ച അപൂർവ്വ വ്യക്തിത്വ ത്തിന്റെ ഉടമയാണ് റസൂലുല്ലാഹി (സ).

അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ, വിശുദ്ധ ഖുർആൻ എന്ന പ്രകാശം മാനവകുലത്തിന്ന് സ്നേഹത്തോടെ സമ്മാനിച്ചുകൊണ്ട് നിലക്കാത്ത ഓർമ്മകൾ എക്കാലവും മനുഷ്യമനസ്സുകളിലും അല്ലാഹു വിന്റെ റസൂൽ (സ) പ്രതിഫലിപ്പിച്ചുകൊണ്ടേയിരിക്കുന്നു.

പ്രവാചകൻ (സ) യുടെ വഫാത്ത് (മരണം) സംഭവിച്ച സന്ദർഭത്തിൽ ഉമ്മറുബ്നു ഖത്താബ് (റ) ഊരിപ്പിടിച്ച വാളുമായി 'മുഹമ്മദ് മരിച്ചു' എന്ന് പറയുന്നവരെ ഞാൻ ഈ വാളിന്നിരയാക്കുമെന്ന് പറഞ്ഞ് നബി (സ) യുടെ വഫാത്ത് നിഷേധിച്ചപ്പോൾ അബൂബക്കർ സിദ്ദീഖ് (റ) ഉമർ (റ) യെ സമാധാനിപ്പിച്ചുകൊണ്ട് ഇപ്രകാരം പറയുകയുണ്ടായി. "ആരാണോ മുഹമ്മദിനുവേണ്ടി ജീവിച്ചിരുന്നത് അപ്പോൾ മുഹമ്മദ് നിശ്ചയം മരണപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്നാൽ ആരാണോ അല്ലാഹു വിനുവേണ്ടി ജീവിക്കുന്നത്, അല്ലാഹു എന്നെന്നും ജീവിച്ചിരിക്കുന്നവനും മരണമില്ലാത്തവനുമാകുന്നു." ശേഷം അബൂബക്കർ സിദ്ദീഖ് (റ) ഉമ്മ റുബ്നു ഖത്താബ് (റ) യെ ഈ സൂക്തങ്ങൾ ഓതികേൾപ്പിച്ചു.

"നബിയേ), നിനക്ക് മുമ്പ് ഒരു മനുഷ്യന്നും നാം അനശ്വരത നൽകി യിട്ടില്ല. എന്നിരിക്കെ നീ മരിച്ചെങ്കിൽ അവർ നിത്യജീവികളായിരിക്കുമോ?

"ഓരോ വ്യക്തിയും മരണം ആസ്വദിക്കുക തന്നെ ചെയ്യും. ഒരു പരീ ക്ഷണം എന്ന നിലയിൽ തിന്മ നൽകിക്കൊണ്ടും നന്മ നൽകിക്കൊണ്ടും നിങ്ങളെ നാം പരിശോധിക്കുന്നതാണ്. നമ്മുടെ അടുത്തേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും." (സു:21: അൻബിയാ: സൂക്തം: 34,35)

ഖുർആനിന്റെ ആശയം, അതിന്റെ ആത്മാവും, അർത്ഥം അതിന്റെ ജീവനും, അതിന്റെ റൂഹ്, ആത്മാവും ജീവനും കൂടിയ കലീമത്തുമാണ്.

അത് എത്ര എഴുതിയാലും പറഞ്ഞാലും തീരുന്നതല്ല എന്ന് സു: കഹ്ഫ്:109ലും, സു: ലുക്മാൻ: 27ലും സൂക്തങ്ങളിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നുണ്ട്.

സമ്പൂർണ്ണ വിജ്ഞാന സ്രോതസ്സായ വിശുദ്ധ ഖുർആൻ പൂർണ്ണ മായും സൃഷ്ടാവായ അല്ലാഹുവിന്റെ അത്ഭുത ദൃഷ്ടാന്തങ്ങൾ എന്ന് പറയാവുന്ന ഭൂലോകത്തുള്ള മുഴുവൻ മനുഷ്യജന്മങ്ങൾക്കുമുള്ള ജീവിത വിജയത്തിന്റെ അമൂല്യനിധിയാണ്. (വിശുദ്ധ ഖുർആൻ).

വിശുദ്ധ ഖുർആനിലെ പ്രഥമ സുറത്തായ സൂറത്തുൽ ഫാതിഹ (അഥവാ പ്രാരംഭം) ഏഴ് സൂക്തങ്ങളടങ്ങിയതും, ഉമ്മുൽ കിതാബ് എന്നും ഉമ്മുൽ ഖുർആൻ എന്നും അറിയപ്പെടുന്നു.

പതിനേഴ് തവണ വിശ്വാസികൾ ആവർത്തിക്കപ്പെടുന്ന സുറത്തുൽ ഫാതിഹയിൽ മൊത്തം ഖുർആന്റെ സാരാംശം അടങ്ങിയിട്ടുണ്ട്. അതാ യത് സൂറത്തുൽ ഫാതിഹയിലെ ഏഴ് സൂക്തങ്ങളുടെ തനിയാവർത്ത നമാണ് മൊത്തം ഖുർആൻ. (ഹിജ്റ്:87)

മനുഷ്യർക്ക് ഉപകാരപ്രദമായ എല്ലാ കാര്യങ്ങളും വിശുദ്ധ ഖുർആ നിൽ വിശദീകരിച്ചിട്ടുള്ളതിനാൽ ഏതൊരു കാര്യത്തെക്കുറിച്ചും ജനങ്ങൾ

അജ്ഞരായിരുന്നാലും ഖുർആന്റെ ആശയം അറിയുന്നവരോട് ചോദിക്കുക എന്ന് നഹൽ: 43, അമ്പിയാഅ്: 7 എന്നീ സൂക്തങ്ങളിലൂടെയും അല്ലാഹു (സു:ത) കൽപിക്കുന്നുണ്ട്.

വിശുദ്ധ ഖുർആനിലെ പ്രാരംഭ സൂറത്തായ സൂറത്തുൽ ഫാത്വിഹയിൽ "ഞങ്ങളെ നീ നേരായ മാർഗ്ഗത്തിൽ അഥവാ നീ അനുഗ്രഹിച്ചവരുടെ മാർഗ്ഗത്തിൽ ചേർക്കേണമേ" (സു:1:-7) എന്ന് ചോദിക്കുന്നതിനുള്ള മറുപടിയാണ് സന്മാർഗ്ഗവും. ഏറ്റവും അനുഗ്രഹിച്ചവരുടെ മാർഗ്ഗവും ഉൾക്കൊള്ളിച്ചിട്ടുള്ള വിശദ വിവരങ്ങളടങ്ങിയ ബഖറ മുതൽ അന്നാസ് വരെയുള്ള സൂക്തങ്ങളടങ്ങിയ വിശുദ്ധ ഖുർആൻ നൽകുന്നത്.

നൂറ്റിപതിനാല് സുറത്തുകളാണ് (114) വിശുദ്ധ ഖുർആനിലുള്ളത്. ഒരു സൂറത്തിലും ഒരു പ്രത്യേക വിഷയം പൂർണ്ണമായി പരാമർശിക്കാത്തതിനാൽ അതിന് അദ്ധ്യായമെന്ന് പറയുവാൻ പറ്റില്ല.

എല്ലാ കാര്യവും വിശദീകരിച്ച വിശുദ്ധ ഖുർആൻ ഒരു കാര്യവും വഴിക്കുവഴിയായി പറഞ്ഞിട്ടില്ല. വിശുദ്ധ ഖുർആനിൽ എല്ലാ കാര്യങ്ങളും ഒന്നിലധികം സ്ഥലങ്ങളിൽ ആവർത്തിച്ചിട്ടുള്ളതിനാൽ അതിന് 'മസാനീ' എന്ന് പറയുന്നു. അതായത് ഏതൊരു കാര്യത്തിലും തീരുമാനമെടുക്കുന്നത് അതിനോടനുബന്ധിച്ച് വന്നിട്ടുള്ള എല്ലാ ആയത്തുകളും കൂട്ടി വായിച്ചുകൊണ്ടായിരിക്കണം.

ഉദാഹരണത്തിന്: ഇസ്രാഅ് 23, അൻകബൂത്ത്:8, ലുഖ്മാൻ: 15, തൗബ: 23 സൂക്തങ്ങൾ.

ഇസ്രാഅ് 23 സൂക്തത്തിൽ "നിങ്ങൾ മാതാപിതാക്കളോട് അനുനയത്തിൽ വർത്തിക്കണമെന്ന് അനുശാസിക്കുന്നു. അതേസമയം അൻകബൂത്ത്: 8 സൂക്തത്തിൽ അതേ മാതാപിതാക്കൾ അല്ലാഹുവിൽ പങ്കു ചേർക്കാൻ കൽപിക്കുകയാണെങ്കിൽ അനുസരിക്കേണ്ടതില്ലെന്നും, തൗബ:23 സൂക്തത്തിൽ അവിശ്വാസികളായിട്ടുള്ള നിങ്ങളുടെ പിതാക്കളെ തോഴന്മാരും, സംരക്ഷകരുമായി തെരഞ്ഞെടുക്കരുതെന്നും അനുശാസിക്കുന്നു.

വിശുദ്ധ ഖുർആന്റെ ആശയങ്ങളെല്ലാം പറഞ്ഞുകൊടുത്തിട്ടും വിശ്വാസികളാകാതെ മരണപ്പെടുന്ന ബന്ധുക്കൾ ആയവർക്കുവേണ്ടി, പൊറുക്കലിനെ തേടാൻ പ്രവാചകനോ വിശ്വാസിക്കോ പാടില്ല എന്നും തൗബ: 113-114 സൂക്തത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

മൊത്തം 6236 സൂക്തങ്ങളടങ്ങിയ വിശുദ്ധ ഖുർആനിലെ ഓരോ വാക്യവും തത്വനിർഭരവും സ്വതന്ത്രവുമായതിനാൽ അതിനെ ആയത്ത് അഥവാ സൂക്തം എന്ന് വിളിക്കുന്നു. ആയത്ത് എന്നു പറഞ്ഞാൽ ദൃഷ്ടാന്തം, ദിവ്യാത്ഭുതം, തെളിവ് എന്നെല്ലാം ആശയമുണ്ട്.

വിശുദ്ധ ഖുർആനിലെ ഓരോ സൂക്തവും ഓരോ ദൃഷ്ടാന്തമാണ് എന്നാണ് ഇവിടെ അർത്ഥമാക്കുന്നത്.

ഘട്ടം ഘട്ടമായി ജിബ്രീൽ എന്ന മലക്ക് വിശുദ്ധ ഖുർആനിലെ ഓരോ ആയത്തുകളും പ്രവാചകൻ മുഹമ്മദ് നബി (സ) യുടെ ഹൃദയത്തിലേക്ക് എത്തിച്ചുകൊടുക്കുമ്പോഴും എഴുത്തും വായനയും വശമില്ലാത്ത പ്രവാചകൻ (സ) എഴുത്തും വായനയും അറിയാവുന്ന അനുയായികളോട് ഇന്നയിന്ന ആയത്തുകൾ, ഇന്നയിന്ന സൂറത്തുകളിൽ എഴുതിവെക്കണമെന്ന് അല്ലാഹുവിന്റെ കൽപനപ്രകാരം ആവശ്യപ്പെടുകയായിരുന്നു.

എല്ലാ വർഷവും വിശുദ്ധ ഖുർആൻ അവതരിപ്പിച്ച മാസമായ റമളാനിൽ ജിബ്രീൽ(അ) വന്ന് അല്ലാഹുവിന്റെ റസൂൽ (സ) യെക്കൊണ്ട് വിശുദ്ധ ഖുർആൻ പാരായണം ചെയ്യിച്ച് കേൾപ്പിക്കുമായിരുന്നു.

വിശുദ്ധ ഖുർആൻ പാരായണം ചെയ്യേണ്ടതും, ആശയം പഠിപ്പിക്കേണ്ടതും, വിശുദ്ധ ഖുർആൻ ക്രോഡീകരിച്ച ക്രമത്തിൽ 'ഫാതിഹ' മുതൽ 'നാസ്' വരെ തന്നെയാണ്.

ഇതിനു വിരുദ്ധമായി ഖുർആൻ പഠിക്കുവാൻ ശ്രമിച്ചാൽ, ഖുർആന്റെ ആശയം മനസ്സിലാക്കുവാനും, പ്രവർത്തിയിൽ കൊണ്ടുവരുവാനും സാധ്യമാവുകയില്ല.

ഇന്നത്തെ മുസ്‌ലിംങ്ങളുടെ ഭക്ഷണം അനുവദനീയവും, പരിശുദ്ധമല്ലാത്തതുകൊണ്ടാണ് ഖുർആൻ ഉപയോഗപ്പെടുത്തുവാൻ സാധ്യമാകാത്തത്. (നഹൽ: 114)

സത്യവും, അസത്യവും, ധർമ്മവും അധർമ്മവും, നീതിയും അനീതിയും, സ്വർഗ്ഗത്തിലേക്കുള്ള ഏകവഴിയും, നരകത്തിലേക്കുള്ള വിവിധ വഴികളും ജീവിതത്തിന്റെ മുഴുവൻ മേഖലകളിലും തിരിച്ചറിയുവാനുള്ള ഒരേ ഒരു മാർഗ്ഗം വിശുദ്ധ ഖുർആൻ മാത്രമാണ്.

വിശ്വാസിയേയും, അവിശ്വാസിയേയും തിരിച്ചറിയുവാനുള്ള ഏക മാനദണ്ഡവും വിശുദ്ധ ഖുർആൻ മാത്രമാകുന്നു.

അല്ലാഹുവിന്റെ പ്രതിനിധികളായി വിശുദ്ധ ഖുർആന്റെ ആശയത്തെ സന്തുലനത്തിൽ നിർത്തിക്കൊണ്ട് ഉത്തരവാദിത്വങ്ങൾ സ്വയം നിർവ്വഹിക്കുകയും, മറ്റുള്ളവരെ നിർവ്വഹിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്ന സജ്ജനങ്ങളായ (മുത്തഖീങ്ങളായ) അല്ലാഹുവിന്റെ ദാസന്മാർ വിചാരണയില്ലാതെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കപ്പെടുന്നതാണ്. അത്തരം ഒരു വിശ്വാസി ലോകത്തെവിടെയും ഇല്ലാത്ത അവസ്ഥയിലാണ് ലോകാവസാന നാളിന്റെ പ്രധാനപ്പെട്ട പത്ത് അടയാളങ്ങൾ പ്രത്യക്ഷപ്പെടുക.

ത്രാസ്സായ ഖുർആന്റെ ആശയംകൊണ്ട് വ്യക്തിജീവിതത്തിലും, കുടും

ബജീവിതത്തിലും, സമുഹജീവിതത്തിലും വിധി കൽപിക്കാത്തവർ തന്നെയാണ് കാഫിറുകളും (അവിശ്വാസി) ളാലിമും (അക്രമി) ഫാസികും (ധിക്കാരി) എന്ന് മാഇദ: 44, 45, 47 സൂക്തങ്ങളിൽ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

അല്ലാഹുവിന്റെ ദീനിന് അഞ്ച് ശാഖകളാണുള്ളത്.

1. വിശ്വാസപരമായ കാര്യങ്ങൾ.
2. ആരാധനാ കർമ്മങ്ങൾ.
3. കുടുംബ, സാമുഹിക, വ്യക്തിജീവിതം.
4. ഉപജീവനം.
5. സൽസ്വഭാവം.

യാഥാർത്ഥ്യവും, വ്യാജവും തമ്മിലുള്ള അന്തരം പോലെ വിശ്വാസ പരമായ കാര്യങ്ങളിൽ ശക്തിയുണ്ടെങ്കിൽ മാത്രമേ കർമ്മങ്ങൾക്ക് ഉദ്ദേ ശിച്ച ഫലം ചെയ്യുകയുള്ളൂ.

വിശുദ്ധ ഖുർആനിൽ പരാമർശിച്ചിട്ടുള്ള തൊണ്ണൂറ്റി ഒൻപത് ഗുണ നാമങ്ങളും നബി (സ) പഠിപ്പിച്ച 'ഹന്നാൻ, മന്നാൻ' എന്നീ രണ്ട് ഗുണ നാമങ്ങളുമടക്കം അല്ലാഹു (സു:ത) ക്ക് നൂറ്റിഒന്ന് ഗുണനാമങ്ങൾ വിശുദ്ധ ഖുർആൻ സമർപ്പിക്കുന്നുണ്ട്. ഹസ്മാഉൽ ഹുസ്നാ (ഏറ്റവും നല്ല നാമ ങ്ങൾ) എന്ന പേരിൽ അറിയപ്പെടുന്ന ഈ ഗുണനാമങ്ങൾ കൊണ്ടാണ് അല്ലാഹുവിനെ വിളിച്ച് വിശ്വാസികൾ പ്രാർത്ഥിക്കേണ്ടത്.

വഴിപ്പെടുന്നവർക്കും വഴിപ്പെടാത്തവർക്കും കാരുണ്യം ചൊരിയുന്ന പരമകാരുണികനും വഴിപ്പെടുന്നവർക്ക് മാത്രം പരലോകത്ത് പ്രത്യേകം കരുണ ചൊരിയുന്ന കരുണാവാരിധിയുമായ അല്ലാഹു (സു:ത) അല്ലാ ഹുവിങ്കലേക്കുള്ള അഥവാ സ്വർഗ്ഗത്തിലേക്കുള്ള ഏകവഴിയും, പിശാചി ലേക്കുള്ള വിവിധ വഴികളും (അഥവാ നരകത്തിലേക്കുള്ള) വേർതിരി ക്കുന്ന ഖുർആന്റെ ആശയം സ്വർഗ്ഗത്തിൽ നിന്നു തന്നെ പഠിപ്പിച്ച് മനു ഷ്യനെ സ്വതന്ത്രനാക്കി ഭൂമിയിൽ നിയോഗിച്ചവനാണ്. വായു, വെള്ളം, വെളിച്ചം, മണ്ണ് തുടങ്ങിയ എല്ലാ അനുഗ്രഹങ്ങളും എല്ലാ മനുഷ്യർക്കും ഒരുപോലെ അവകാശപ്പെട്ടതാണ്.

എന്നാൽ അല്ലാഹുവിന്റെ ഏറ്റവും മഹത്തായ അനുഗ്രഹം, അല്ലാ ഹുവിൽനിന്നുള്ള വഴികാട്ടിയും, സത്യാസത്യവിവേചനത്തിന്റെ വ്യക്ത മായ മാർഗ്ഗനിർദ്ദേശങ്ങളുമടങ്ങിയ വേദഗ്രന്ഥത്തിന്റെ പൂർണ്ണരൂപമായ വിശുദ്ധ ഖുർആൻ തന്നെയാണ്. ജാതി, മത വ്യത്യാസമില്ലാതെ ഭൂലോ കത്തുള്ള മുഴുവൻ മനുഷ്യർക്കും വേണ്ടി അല്ലാഹു (സു:ത) അവതരി പ്പിച്ചിട്ടുള്ളതാണ് വിശുദ്ധ ഖുർആൻ.

കാലക്രമത്തിൽ പുരോഹിതൻമാരിലും, പ്രമാണിമാരിലുംപെട്ട കപടവിശ്വാസികൾ ദിവ്യാത്ഭുതങ്ങൾ പ്രവാചകന്മാരുടെ കഴിവുകളായി അവതരിപ്പിക്കുകയും, അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽ പങ്കുചേർക്കുകയും ക്രമേണ അത് ബിംബാരാധനയിൽ ചെന്നെത്തുകയും ചെയ്തു.

ധൃതിക്കാരനും, സുഖലോലുപരുമായ മനുഷ്യർ, മനുഷ്യർ തന്നെ ഉണ്ടാക്കുന്ന ഇത്തരം കുറുക്കുവഴികൾ പിൻപറ്റാൻ തയ്യാറാവുകയും, തുടർന്ന് അത് കക്ഷിത്വത്തിലും ചെന്നെത്തുകയും ചെയ്യുന്നു. (അൻആം: 159).

വിശ്വാസികളെ വിളിച്ച്, ദീനിൽ ഭിന്നിച്ച് വിവിധ കക്ഷികളായി മാറി നിങ്ങൾ അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽ പങ്കുചേർക്കുന്നവരിൽ പെട്ടുപോകരുതെന്ന് റൂം: 31, 32 സൂക്തങ്ങളിലൂടെ അല്ലാഹു (സു:ത) വിശ്വാസികളോട് താക്കീത് ചെയ്തിട്ടുണ്ട്.

സ്വീകരിക്കുവാനും നിഷേധിക്കുവാനുമുള്ള സ്വാതന്ത്ര്യം എല്ലാ മനുഷ്യർക്കും അല്ലാഹു (സു:ത) നൽകിയിട്ടുണ്ടെന്നിരിക്കെ, ഒരു വിഭാഗത്തിനും, അവരുടെ ആശയങ്ങൾ മറ്റുള്ളവരുടെ മേൽ അടിച്ചേൽപിക്കുവാനുള്ള അവകാശമില്ല.

നിർഭാഗ്യവശാൽ ലോകത്തുള്ള എല്ലാ വിഭാഗങ്ങളും ജീവിതത്തെ വിവിധ ആചാരാനുഷ്ഠാനങ്ങളിൽ തളച്ചിടുകയും അവരവരുടെ ആചാരാനുഷ്ഠാനങ്ങളിൽ ദുരഭിമാനംകൊള്ളുകയും അവ മറ്റുള്ളവരുടെ മേൽ കെട്ടിവെക്കാൻ ശ്രമിക്കുകയും ചെയ്യുന്നതാണ് ഇന്ന് ലോകത്ത് അനുഭവപ്പെടുന്ന എല്ലാ സംഘർഷങ്ങൾക്കും, ഭീകരവാദങ്ങൾക്കും കാരണമെന്ന് കാണാവുന്നതാണ്.

നന്ദി പ്രകടിപ്പിക്കുന്നവൻ, അല്ലെങ്കിൽ നന്ദികെട്ടവൻ എന്നീ രണ്ടാലൊരു മാർഗ്ഗം സ്വീകരിക്കുവാൻ അല്ലാഹു (സു:ത) മനുഷ്യർക്ക് സ്വാതന്ത്ര്യം നൽകിയിട്ടുണ്ട്.

ബഖറ: 256, സൂക്തത്തിലൂടെ അല്ലാഹു (സു:ത) കൽപിച്ചിട്ടുള്ള പ്രകാരം, മതത്തിൽ യാതൊരുവിധ ബലപ്രയോഗവും ഇല്ല എന്ന് കൽപിച്ചതുകൊണ്ട് നിർബന്ധിത മതപരിവർത്തനം, രക്തച്ചൊരിച്ചിൽ, തീവ്രവാദം, ബോംബ് സ്ഫോടനങ്ങൾ തുടങ്ങിയ എല്ലാവിധ അക്രമപ്രവർത്തനങ്ങളും കാഫിറായ പിശാചിനുള്ളതാണെന്നും, അതിൽ ഏർപ്പെടുന്നവർ കാഫിറാണെന്നും വ്യക്തമാക്കുന്നു.

അണുവായുധങ്ങൾ കൊണ്ടുപോലും തുടച്ചുനീക്കുവാൻ കഴിയാത്തവിധം ഇന്ന് ലോകമെങ്ങും പടർന്നുപിടിച്ചിട്ടുള്ള പരിഹാരമില്ലാത്ത പ്രശ്നമായ തീവ്രവാദം ഇല്ലായ്മ ചെയ്യുവാനും, രക്തച്ചൊരിച്ചിലും, നശീകരണ പ്രവർത്തനങ്ങൾ എല്ലാം അവസാനിപ്പിക്കുവാനും, മനുഷ്യരുടെ ഐക്യം

സ്ഥാപിക്കുവാനും, തീവ്രവാദത്തിനെതിരെയുള്ള ഒരേ ഒരു ആയുധവും വിശുദ്ധ ഖുർആന്റെ ആശയം മാത്രമാണ്.

മുസ്ലിംങ്ങൾ ഇന്ന് ലോകത്തെവിടേയും പീഡിപ്പിക്കപ്പെടുന്നതിന്റെ പ്രധാന കാരണം അവർ ഖുർആനിന്റെ ആശയത്തെ അവഗണിച്ച്, ഐഹീക ലോകസുഖത്തിന് പ്രാധാന്യം കൊടുത്ത് ജീവിക്കുന്നവരായതുകൊണ്ടാണ്.

വിവിധ കക്ഷികളായി ഭിന്നിക്കുന്നതിനും. പീഡനമേൽക്കേണ്ടിവരുന്ന എല്ലാവിധ ആപത്ത്, വിപത്തുകളെ തൊട്ടും നരകത്തെ തൊട്ടും കാവലിനെ തേടുവാൻ മുഹൈമിനായ വിശുദ്ധ ഖുർആന്റെ ആശയം ഗ്രഹിക്കുകയല്ലാതെ അവർക്ക് മറ്റു പോംവഴികളൊന്നുമില്ല.

സാമുദായികമായി സംഘടിച്ചതുകൊണ്ടും, മറ്റു ഭൗതീക നേട്ടങ്ങൾകൊണ്ടും അവർ കൂടുതൽ നാശത്തിലകപ്പെടുക മാത്രമാണ് ഉണ്ടാവുക. (ബഖറ:. 85)

ഏറ്റവും നല്ല വർത്തമാനം അല്ലാഹുവിന്റെ ഗ്രന്ഥമാണെന്ന് നബി (സ) പഠിപ്പിച്ചിരിക്കെ, അല്ലാഹുവിന്റെ ഗ്രന്ഥമായ വിശുദ്ധ ഖുർആന്റെ ആശയം വായിക്കാതെ, പഠിക്കാതെ, മറ്റേതൊരു പത്രവും, ഗ്രന്ഥവും പ്രസിദ്ധീകരണവും വായിക്കൽ വിശ്വാസികൾക്ക് യോജിച്ചതല്ല.

സ്വന്തം ആത്മസംതൃപ്തി മാത്രം കണക്കിലെടുത്തുകൊണ്ട് വിശുദ്ധ ഖുർആന്റെ ആശയം പഠിക്കാവുന്നതല്ല. കാരണം സർവ്വലോകങ്ങളുടേയും സൃഷ്ടാവായ അല്ലാഹുവിൽ നിന്നുള്ള മൊത്തം സൃഷ്ടികൾക്കുള്ള ഉത്തരവുകളാണ് അതിൽ അടങ്ങിയിരിക്കുന്നത്.

വിശുദ്ധ ഖുർആനിന് അനുസരിച്ച് സ്വന്തം ജീവിതം ക്രമപ്പെടുത്തുകയും മറ്റുള്ളവരിലേക്ക് അത് പകർന്നുകൊടുക്കുകയും വേണം.

പറയുന്നത് പ്രവർത്തിക്കുകയും, പ്രവർത്തിക്കുന്നത് പറയുകയും ചെയ്യൽ വിശ്വാസികൾക്ക് നിർബന്ധമാണ്. വാഖിഅ: 79-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) പറഞ്ഞിട്ടുള്ളത് പ്രകാരം അനുവദനീയമല്ലാത്തതും, പരിശുദ്ധമല്ലാത്തതുമായ സമ്പത്തും, ഭക്ഷണവിഭവങ്ങളും ഉപയോഗിക്കുന്നവർക്ക് വിശുദ്ധ ഖുർആന്റെ ആശയം മനസ്സിലാവുകയില്ല.

ഓർമ്മിക്കുക: ഖുർആൻ പഠിക്കുവാൻ തുടങ്ങുമ്പോൾ പിശാച് തടയുന്നതാണ്. മടുപ്പുണ്ടാക്കിയും, ഉറക്കം വരുത്തിയും സമയമില്ലാതാക്കിയും, മറ്റു പ്രശ്നങ്ങൾ വലിച്ചിട്ടും മനുഷ്യരെ വിശുദ്ധ ഖുർആനിൽനിന്നും തടയുവാനുള്ള കഴിവ് പിശാചിന്, അല്ലാഹു (സു:ത) കൊടുത്തിട്ടുള്ളതാണ്.

സത്യം അസത്യമായും, അസത്യം സത്യമായും തോന്നിപ്പിക്കുന്ന

തിനും പിശാചിന് അല്ലാഹു (സു:ത) കഴിവ് നൽകിയിട്ടുണ്ട്. യാതൊര റിവും ഇല്ലാതെ അല്ലാഹുവിന്റെ കാര്യത്തിൽ തർക്കിക്കരുതെന്നും അങ്ങി നെയുള്ളവരെ ചുട്ടെരിക്കുന്ന ശിക്ഷ ആസ്വദിപ്പിക്കുമെന്നും ഹജ്ജ്: 8, 9 സൂക്തങ്ങളിലൂടെ അല്ലാഹു (സു:ത) മനുഷ്യരോട് വ്യക്തമാക്കുന്നു.( ഹജ്ജ്: 3)

മുഅ്മിൻ: 97, 98 സൂക്തങ്ങളിൽ അല്ലാഹു (സു:ത) കൽപിച്ചിട്ടുള്ള പ്രകാരം പിശാചിന്റെ പ്രലോഭനത്തെ തൊട്ടും, ഭീഷണിപ്പെടുത്തലിനെ തൊട്ടും, ക്ഷുദ്രപ്രവർത്തനങ്ങളെ തൊട്ടും അല്ലാഹുവിൽ സദാ അഭയം തേടിക്കൊണ്ടിരിക്കുക.

"നീ പറയുക: എന്റെ രക്ഷിതാവേ, പിശാചുക്കളുടെ ദുർബോധന ങ്ങളിൽനിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു."

"അവർ (പിശാചുക്കൾ) എന്റെ അടുത്ത് സന്നിഹിതരാകുന്ന തിൽനിന്നും എന്റെ രക്ഷിതാവേ, ഞാൻ നിന്നോട് രക്ഷ തേടുന്നു." (മു അ്മിൻ: 97, 98)

സത്യത്തെ പിൻപറ്റുന്നവരെ ചുറ്റുപാടുള്ളവർ പരിഹസിക്കുവാനും ഒറ്റപ്പെടുത്തുവാനും തുടങ്ങും. ഭൂരിപക്ഷത്തിന്റെ മാർഗ്ഗം വെടിഞ്ഞാൽ ഊരുവിലക്ക് വരെ ഏർപ്പെടുത്തിയെന്നു വരാം. കുടുംബാംഗങ്ങളിൽ പെട്ട വർ തന്നെ പലതരത്തിലും നിരുൽസാഹപ്പെടുത്തുവാൻ ശ്രമിച്ചു എന്നു വരാം. സത്യവിശ്വാസികളായിട്ടുള്ളവർ സൽക്കർമ്മങ്ങളിൽ വല്ലതും പ്രവർത്തിക്കുന്നപക്ഷം ഭയപ്പെടേണ്ടതില്ല എന്ന് ത്വാഹാ: 112-ാം സൂക്ത ത്തിൽ അല്ലാഹു വ്യക്തമാക്കുന്നു.

വിശുദ്ധ ഖുർആന്റെ ആശയം പിൻപറ്റുന്നത് മൂലം കുടുംബജീവിത ത്തിലും, സമൂഹജീവിതത്തിലും ഭവിഷ്യത്തുക്കൾ ഉണ്ടാകുമെന്ന് ഭയന്ന് ഖുർആനിന്റെ ആശയത്തിൽനിന്നും പിന്തിരിയുവാൻ പാടുള്ളതല്ല.

എല്ലാ ആപത്ത്, വിപത്തുകളെ തൊട്ടും അല്ലാഹുവിങ്കൽ അഭയം ചോദിക്കുന്ന വിശുദ്ധ ഖുർആന്റെ ആശയത്തെ പിൻതുടരുന്ന യഥാർത്ഥ വിശ്വാസി ഇത്തരം ഭീഷണികളിലൊന്നും ഭയപ്പെടുകയില്ല.

വിശ്വാസം വർദ്ധിപ്പിച്ച്, ത്വാഹാ: 114-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) കൽപിച്ചിട്ടുള്ള പ്രകാരം "എന്റെ രക്ഷിതാവേ, എനിക്ക് നീ ജ്ഞാനം വർദ്ധിപ്പിച്ചുതരേണമേ. എന്ന് ഹൃദയംകൊണ്ട് അല്ലാഹുവി നോട് പ്രാർത്ഥിച്ചുകൊണ്ടും വിശുദ്ധ ഖുർആൻ മുറുകെ പിടിക്കുക.

വായിക്കുക, പഠിക്കുക. ജീവിതത്തിൽ പാലിക്കുക. സംശയങ്ങൾ ഓർത്തുവെക്കുക. അടിമ ഉടമയുമായുള്ള സംഭാഷണത്തിൽ ഏർപ്പെടു മ്പോൾ സംശയങ്ങൾക്കുള്ള മറുപടി നിശ്ചയമായും ക്രമത്തിൽ ലഭിക്കു

ന്നതാണ്. ആദ്യതവണ ഉത്തരം ലഭിച്ചില്ലെങ്കിൽ ശ്രമം തുടരാവുന്നതാണ്. നിശ്ചയമായും ഉത്തരം ലഭിക്കുക തന്നെ ചെയ്യും, അല്ലാഹു കൈവിടില്ല.

സർവ്വ സൃഷ്ടാവായ, ലോകരക്ഷിതാവായ അല്ലാഹു (സു:ത) യിൽനിന്നും മൊത്തം സൃഷ്ടികൾക്കുള്ള സന്ദേശമാണ് വിശുദ്ധ ഖുർആൻ. അതുകൊണ്ട് ജാതി-മത-രാഷ്ട്ര-ലിംഗ വ്യത്യാസമില്ലാതെ ഏവർക്കും വിശുദ്ധ ഖുർആന്റെ സന്ദേശം എത്തിച്ചുകൊടുക്കൽ എല്ലാവരുടേയും ബാധ്യതയാണ്.

"മനുഷ്യരേ, നിങ്ങൾ അല്ലാഹുവിന്റെ ആശ്രിതൻമാരാകുന്നു." (ഫാത്വിർ: 15) മനുഷ്യരേ, തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. ഐഹിക ജീവിതം നിങ്ങളെ വഞ്ചിച്ചുകളയാതിരിക്കട്ടെ. പരമവഞ്ചകനായ പിശാചും അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ." (ഫാത്വിർ: 5)

ഒന്നാം കള്ളവാദിയായ മുസൈലിമത്തുൽ ഖദ്ദാബിന്റെ നേതൃത്വത്തിൽ നബി(സ) യുടെ കാലത്ത് തന്നെ മതവിരോധികൾ ഉടലെടുക്കുകയും ഒന്നാം ഖലീഫയുടെ കാലത്ത് യുദ്ധംതന്നെ നേരിടേണ്ടതായും വന്നു.

ഈ യുദ്ധത്തിൽ ഖുർആൻ മനഃപാഠമാക്കിയ കുറേ പേർ രക്തസാക്ഷികളായി. ഖുർആൻ ഗ്രന്ഥരൂപത്തിൽ സൂക്ഷിക്കാത്തപക്ഷം അത് നഷ്ടപ്പെട്ടുപോയേക്കുമോ എന്ന ഭയത്താൽ ഉമർ(റ) യുടെ പ്രേരണയോടെ ഒന്നാം ഖലീഫ അബൂബക്കർ സിദ്ദീഖ് (റ) യുടെ കാലത്താണ് വിശുദ്ധ ഖുർആൻ ഗ്രന്ഥരൂപത്തിൽ ക്രോഡീകരിച്ചത്.

തുകലുകളിലും, ഓലകളിലും എഴുതിവെച്ചിട്ടുള്ളതെല്ലാം ഒത്തുനോക്കുകയും ചെയ്താണ് ഇന്ന് ലോകവിശ്വാസികൾ കാണുന്ന രൂപത്തിലുള്ള ഒന്നാം പതിപ്പ് രൂപംകൊണ്ടത്.

മൂന്നാം ഖലീഫ ഉസ്മാനുബ്നു ഹഫ്ഫാൻ (റ) യുടെ കാലത്ത് കൂടുതൽ പതിപ്പുകൾ (8) എടുത്ത് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് എത്തിച്ചുകൊടുക്കുകയും അതോടൊപ്പം തന്നെ ഭാഷകൾ മാറുമ്പോൾ ഖുർആൻ പാരായണത്തിൽ മാറ്റം വരാതിരിക്കുവാൻ ഖുർആൻ പാരായണത്തിന് വ്യക്തമായ നിയമവ്യവസ്ഥ ഉണ്ടാക്കുകയും ചെയ്തു. (3-ാം ഖലീഫ)

വിശുദ്ധ ഖുർആൻ ധൃതിപ്പെട്ട് ഹൃദിസ്ഥമാക്കാൻ വേണ്ടി അതുംകൊണ്ട് നിന്റെ നാവ് ചലിപ്പിക്കേണ്ട എന്നും തീർച്ചയായും ഖുർആന്റെ സമാഹരണവും അത് ഓതിത്തരലും നമ്മുടെ ബാധ്യതയാകുന്നു എന്നും അങ്ങിനെ നാം അത് ഓതിത്തന്നാൽ ആ ഓത്ത് പിൻതുടരുക" എന്നും

വിശുദ്ധ ഖുർആനിലെ ഖിയാമ: 16, 17, 18 എന്നീ സൂക്തങ്ങളിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

"തീർച്ചയായും നാമാണ് ആ ഉത്ബോധനം (ഖുർആൻ) അവതരിപ്പിച്ചത്. തീർച്ചയായും നാം അതിനെ കാത്ത് സൂക്ഷിക്കുന്നതുമാണ്." എന്ന് ഹിജ്റ്: 9-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

സൃഷ്ടാവായ അല്ലാഹുവിന്റെ വ്യക്തമായ സന്ദേശം അഥവാ (കത്ത്) (ത്ദ്ഖിറ) മനുഷ്യർക്ക് ലഭിച്ചിട്ടും അതിലെ വിശദാംശങ്ങൾ സ്വയം ഗ്രഹിക്കുകയോ മറ്റുള്ളവർക്ക് പകർന്നുനൽകുകയോ ചെയ്യാത്തവൻ നന്ദികെട്ടവനും നഷ്ടപ്പെട്ടവനുമായിരിക്കും എന്ന് അല്ലാഹു (സു:ത) ഓർമ്മപ്പെടുത്തുന്നു.

തീർച്ചയായും ഇത് (ഖുർആൻ) ലോകരക്ഷിതാവ് അവതരിപ്പിച്ചത് തന്നെയാകുന്നു. (ശുഅറാ: 192)

സർവ്വലോകങ്ങളുടേയും സൃഷ്ടികർത്താവും രാജാധിരാജനുമായ അല്ലാഹുവിന്റെ രക്ഷാ ശിക്ഷാ നടപടികളെല്ലാം തന്നെ മനുഷ്യർ സംസാരിക്കുന്നു എന്നത് പോലെ തന്നെ അനിഷേധ്യമായ സത്യമാണെന്ന് വിശുദ്ധ ഖുർആൻ ദാരിയത്ത്: 23-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) ശക്തിയുക്തം തെളിയിക്കുന്നു.

"അറിവിൽനിന്നും അൽപമല്ലാതെ നിങ്ങൾക്ക് നൽകിയിട്ടില്ല എന്ന് ഇസ്രാഅ് 85-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) പ്രഖ്യാപിക്കുമ്പോൾ ഏതെങ്കിലും ഒരു അറിവ് മാത്രം സമ്പാദിച്ച് മനുഷ്യർ അഹങ്കരിക്കുന്നു.

എല്ലാതരം അറിവുകളും മനുഷ്യർക്ക് നൽകുന്ന, മനുഷ്യനെ മനുഷ്യനാക്കുന്ന വിശുദ്ധ ഖുർആന്റെ സന്ദേശം മനുഷ്യർ വിസ്മരിക്കുകയും ചെയ്യുന്നു.

വിശുദ്ധ ഖുർആൻ, കഴിഞ്ഞുപോയതും, നടപ്പിലുള്ളതും വരാനിരിക്കുന്ന സംഭവങ്ങളുടേയും എല്ലാം വിശദവിവരണങ്ങൾ മനുഷ്യർക്ക് നൽകുന്നു: നൂഹിന്റെ ജനതയേയും (നാം നശിപ്പിച്ചു) അവർ ദൂതൻമാരെ നിഷേധിച്ചുകളഞ്ഞപ്പോൾ നാം അവരെ മുക്കിനശിപ്പിച്ചു."(ഫുർഖാൻ:38)

"ഖാറൂനേയും, ഫിർഔനേയും, ഹാമാനേയും നാം നശിപ്പിച്ചു." (അൻകബൂത്ത്: 39)

"അവരിൽ ചിലരുടെ നേരെ നാം ചരൽക്കാറ്റ് അയച്ചു. അവരിൽ ചിലരെ ഘോരശബ്ദം പിടികൂടി. അവരിൽ ചിലരെ നാം ഭൂമിയിൽ ആഴ്ത്തിക്കളഞ്ഞു. അവരിൽ ചിലരെ നാം മുക്കി നശിപ്പിച്ചു. അല്ലാഹു അവരോട് അക്രമം ചെയ്യുകയായിരുന്നില്ല. പക്ഷെ അവർ അവരോട് തന്നെ അക്രമം ചെയ്യുകയായിരുന്നു." (അൻകബൂത്ത്: 40)

"കീഴ്മേൽ മറിഞ്ഞ രാജ്യത്തേയും അവൻ തകർത്തുകളഞ്ഞു." (നജ്മ്: 53)

ലൂത്ത് നബി (അ) യുടെ ജനത താമസിച്ചിരുന്ന സൊദോം, ഗൊമോറാ പ്രദേശങ്ങളാണ് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്.

"ലൂത്തിന്റെ സഹോദരങ്ങളും, മരക്കൂട്ടങ്ങൾക്കിടയിൽ വസിച്ചിരുന്ന വരും, തുബ്ബഇന്റെ ജനതയും സത്യം നിഷേധിക്കുകയുണ്ടായി. ഇവ രെല്ലാം അല്ലാഹുവിന്റെ ദൂതന്മാരെ നിഷേധിച്ചുതള്ളി. അപ്പോൾ (അവ രിൽ) എന്റെ താക്കീത് സത്യമായി പുലർന്നു. (ഖാഫ്: 12-14)

"സത്യം സ്വീകരിക്കുന്നതിൽ നിന്ന് തടഞ്ഞുനിർത്തുന്ന അനേകം ഘടകങ്ങൾ ചേർന്ന് അവരുടെ കഴുത്തിൽ നാം ചങ്ങലകൾ വെച്ചിരി ക്കുന്നു എന്ന് യാസീൻ: 8-ാമത്തെ സൂക്തത്തിലൂടെ അല്ലാഹു(സു:ത) വെളിപ്പെടുത്തുമ്പോൾ, അന്ത്യപ്രവാചകൻ മുഹമ്മദ് നബി (സ), പ്രബോ ധനം ഭൂമിയിൽ ആരംഭിക്കുന്നതിന് തൊട്ടുമുമ്പുള്ള നീണ്ട കാലഘട്ടം വരെ താക്കീത് നൽകുന്ന പ്രവാചകന്മാരെയൊന്നും അല്ലാഹു (സു:ത) ഭൂമിയിലെ മനുഷ്യർക്കായി നിയോഗിക്കുകയുണ്ടായിട്ടില്ല. ആ കാലഘട്ട ങ്ങളിലെ മുഴുവൻ ജനതയുടേയും ശിക്ഷയെക്കുറിച്ച്, അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ അവതരിപ്പിച്ച് സത്യത്തിന്റെ പാതയിലേക്ക് മനു ഷ്യരെ സവിനയം ക്ഷണിക്കുന്നു.

ആദർശരംഗത്ത് ഉറച്ചുനിന്നുകൊണ്ട് ഇസ്ലാമീക പ്രസ്ഥാനത്തെ ഉയർത്തിപ്പിടിച്ച്, ഭൂമിയിൽ ജീവിച്ചിരുന്ന മുഴുവൻ കാലഘട്ടത്തിലും ദീനി നുവേണ്ടി സ്വന്തം ജീവനടക്കം, അനേകം സംഭാവനകൾ നൽകിയ വീര നേതാക്കൾ ജീവിച്ചുമരിച്ച മണ്ണാണിത്.

യുദ്ധരംഗത്ത് സ്വന്തം ജീവൻ ബലിയർപ്പിച്ച്, വരും കാലഘട്ടത്തിലെ മനുഷ്യസമൂഹങ്ങളിലേക്കും കൂടെ സത്യത്തിന്റെ സന്ദേശം എത്തിച്ചു കൊടുക്കുവാനുള്ള പ്രവാചകൻ മുഹമ്മദ് നബി (സ) ആവിഷ്ക്കരിച്ച എല്ലാ പദ്ധതികളും നടപ്പിലാക്കുവാനും അതിനുവേണ്ടി കഠിനമായി പ്രവർത്തിച്ചുകൊണ്ടും സ്വർഗ്ഗം ഭൂമിയിൽ വെച്ച് ഉറപ്പുവരുത്തിയ ഹുല ഫാഉ റാഷിദീങ്ങൾ, മുഹാജിറുകൾ, അൻസാറുകൾ (തൗബ: 100) ക്രൂര മായ മർദ്ദനങ്ങൾക്കും, പീഡനങ്ങൾക്കും വിധേയരാക്കപ്പെട്ട ശുഹദാക്ക ളും, സ്വഹാബീവര്യരും പണ്ഡിത പ്രമുഖരും (തൗബ:88)

അന്നപാനീയങ്ങളെല്ലാം നിഷേധിക്കപ്പെട്ട്, ജീവനോടെ ശരീരം കീറി മുറിക്കപ്പെട്ട വിശ്വാസം ഹൃദയത്തിൽ ഉറപ്പിച്ച യുദ്ധത്തടവുകാർ അടിമ വേലക്കാർ.

അങ്ങിനെ എത്രയെത്ര ജീവനുകൾ ഭൂലോകത്ത് ദീനിനു വേണ്ടി

ബലിയർപ്പിക്കപ്പെട്ടുകഴിഞ്ഞു. ദീനിനുവേണ്ടി പോരാടിയ മഹാന്മാർ എത്രയോ ഭൂമിയിൽ പിറവികൊണ്ടിരിക്കുന്നു. അല്ലാഹുവിൽ വിശ്വാസം അർപ്പിച്ച് ജീവിച്ചു മരണമടഞ്ഞവർ ഇനിയുള്ളവർക്ക് അവരുടെ ജീവിതംകൊണ്ട് മാർഗ്ഗദർശനം നൽകുന്നു.

എങ്കിലും പിശാചിന്റെ വലയിലകപ്പെട്ട് സത്യത്തിന്റെ സന്ദേശം ഉൾക്കൊള്ളാതെ പരലോക ജീവിതത്തെ കുറിച്ച് അൽപംപോലും ചിന്തിക്കാതെ, ഇഹലോകജീവിതം മാത്രം ലക്ഷ്യമാക്കിക്കൊണ്ട് ഭൂരിഭാഗം മനുഷ്യരും നരകം വിലക്ക് വാങ്ങുന്നു.

ചരിത്രം പരിശോധിച്ചുനോക്കിയാൽ ഭൂമിയിൽ മനുഷ്യർ പിറവികൊണ്ട കാലംതൊട്ട് അല്ലാഹുവിന്റെ വിധിവിലക്കുകളെ ലംഘിക്കുകയും, സത്യത്തിന്റെ സന്ദേശത്തേയും അതിന്റെ വാഹകരായിരുന്ന പ്രവാചകന്മാരേയും ക്രൂരമായ മർദ്ദനമുറകൾക്ക് വിധേയരാക്കിയിരുന്നതായും, വധശ്രമങ്ങൾക്ക് വരെ മുതിർന്നിരുന്നതായും കാണാവുന്നതാണ്. വിശുദ്ധ ഖുർആൻ: യാസീൻ: 15 മുതൽ 19 വരെ സൂക്തങ്ങൾ ശ്രദ്ധിക്കുക.

വിശ്വാസം തൊട്ടുതീണ്ടിയിട്ടില്ലാത്ത ശക്തരും, മല്ലന്മാരും, സുഖലോലുപരുമായിരുന്ന അനേകം തലമുറകളെ അല്ലാഹു (സു:ത) ഭൂമിയിൽനിന്നുതന്നെ ഉന്മൂലനം ചെയ്തതായി അനേകം സൂക്തങ്ങളിലൂടെ വിശുദ്ധ ഖുർആൻ സാക്ഷ്യം വഹിക്കുന്നു.

ആ കാലഘട്ടങ്ങളിലെല്ലാം ഉണ്ടായിരുന്ന, ഉരുക്കിന് തുല്യരായ സുഖഭോഗങ്ങളുടെ എല്ലാ മേഖലകളിലൂടേയും സഞ്ചരിച്ച, എല്ലാവിധ അരാജകത്വങ്ങളും ഭൂമിയിൽ നടമാടിയ, മനുഷ്യപിശാചുക്കളുടെ നാശം വിശുദ്ധ ഖുർആൻ അനിഷേധ്യം തെളിയിക്കുമ്പോൾ അനേകം തലമുറകൾ പിന്നിടുമ്പോഴും ആ യാഥാർത്ഥ്യം വിശുദ്ധ ഖുർആനിലൂടെ മാനവലോകത്തെ ലക്ഷോപലക്ഷം വരുന്ന വിശ്വാസികൾ സ്മരണയിലൂടെ എക്കാലവും ഹൃദയത്തിൽ കാത്തുസൂക്ഷിക്കുന്നു.

അത്തരം അനേകം തെളിവുകൾ വിശുദ്ധ ഖുർആൻ വ്യക്തമാക്കുമ്പോൾ ഗ്രന്ഥങ്ങളുടെ പരിസമാപ്തി കുറിച്ച വിജ്ഞാനസ്രോതസ്സായ പരിശുദ്ധ ഖുർആൻ എന്തുകൊണ്ട് എന്ന ചോദ്യത്തിന് വ്യക്തമായ ഉത്തരം, വിശുദ്ധ ഖുർആൻ വിലയിരുത്തുമ്പോൾ ആർക്കുംതന്നെ സ്വയം കണ്ടെത്തുവാൻ കഴിയുന്നതാണ്. അല്ലാഹു തുണക്കട്ടെ. ആമീൻ.

വിശുദ്ധ ഖുർആൻ എല്ലാവർക്കും മനസ്സിലാകുമോ എന്ന രീതിയിൽ മനസ്സിൽ തട്ടുന്ന ചോദ്യമുന്നയിക്കുന്ന കപടൻമാരോട് പറയുക: "പരമ കാരുണികൻ ഈ ഖുർആൻ പഠിപ്പിച്ചു എന്ന് സൂറത്ത്: റഹ്മാൻ: ആയത്ത് 1-2ൽ പറഞ്ഞിട്ടുള്ള പ്രകാരം വിശുദ്ധ ഖുർആനിന്റെ ആശയം എല്ലാ ഓരോ മുഴുവൻ ആത്മാക്കൾക്കും അല്ലാഹു (സു:ത) സ്വർഗ്ഗത്തിൽ

വെച്ച് പഠിപ്പിച്ചിട്ടുണ്ട് എന്നാണ് അർത്ഥമാക്കുന്നത് എന്നും, അത് ഉണർത്തുന്നതാണ് ഖുർആനിന്റെ ആശയമായ അദ്ധിഖ്ർ എന്നും പറയുക. അത് (ഖുർആൻ) ഹൃദയംകൊണ്ട് മനസ്സിലാക്കാനാണ് വളരെ എളുപ്പമാക്കിയിട്ടുള്ളതെന്ന് സൂറത്ത്: ഖമറിൽ (17, 22, 32, 40) എന്നീ ആയത്തുകളിലൂടെ അല്ലാഹു (സു:ത) നാല് പ്രാവശ്യം പറഞ്ഞിട്ടുണ്ട് എന്നും പറയുക.

മനുഷ്യാത്മാക്കൾക്ക് സ്വർഗ്ഗത്തിൽ വെച്ച് തന്നെ ഖുർആനിന്റെ ആശയം സൃഷ്ടാവായ അല്ലാഹു പഠിപ്പിച്ചിട്ടുള്ളതിനാൽ, ത്രാസ്സും, അമാനത്തുമായ ഖുർആനിന്റെ ആശയം അഥവാ പ്രപഞ്ചത്തെ അതിന്റെ സന്തുലനത്തിൽ നിലനിർത്താനുള്ള ഉത്തരവാദിത്വം ഭൂമിയിൽ ജീവിക്കുന്ന മനുഷ്യരെ ഏൽപ്പിച്ചുകൊണ്ട് അല്ലാഹു നിഷ്പക്ഷത പുലർത്തി. അല്ലാഹു മനുഷ്യരിൽ ഭാരമേൽപിച്ച ആ ഉത്തരവാദിത്വം സ്വയം ഏറ്റെടുത്ത് വിശ്വാസിയായ, അല്ലാഹുവിന്റെ പ്രാതിനിധ്യം വഹിക്കുന്ന വിശ്വാസികൾ മരണത്തോടുകൂടി സ്വർഗ്ഗത്തിലേക്കും, (സു:അഅ്റാഫ്: ആയത്ത്: 43) അമാനത്ത് അഥവാ ഉത്തരവാദിത്വം ലഭിച്ചിട്ട് അത് സ്വയം ഉപയോഗപ്പെടുത്തുകയും മറ്റുള്ളവർക്ക് ഉപയോഗപ്പെടുത്താൻ നൽകുകയും ചെയ്യാത്ത കാഫിറുകൾ (സത്യനിഷേധികൾ) കാഫിറായ പിശാചിനെ കണ്ടുകൊണ്ട് അവന്റെ വീടായ നരകത്തിലേക്കും (സു:സജദ: ആയത്ത്: 14) പോകുന്നതാണ് എന്നും പറയുക. സൂറത്ത് റഹ്മാൻ ആയത്ത്-4ൽ വ്യക്തമാക്കിയിട്ടുള്ള പ്രകാരം ആത്മാവിൽ ഖുർആനിന്റെ ആശയം മുദ്രണം ചെയ്യപ്പെട്ടിട്ടുള്ളതുകൊണ്ട് എഴുത്തും വായനയും അറിയാത്തവരെപോലും ഖുർആനിന്റെ ആശയം കൊണ്ട് ഉണർത്താൻ കഴിയും എന്ന് അല്ലാഹുവിന്റെ നാമത്തിൽ വെല്ലുവിളിക്കുകയും ചെയ്യുക.

നബി (സ) പറഞ്ഞു: "നീ ഖുർആൻ പാരായണം ചെയ്യുക. അത് ഭൂമിയിൽ നിനക്ക് വെളിച്ചമാണ്. ആകാശത്തിലോ നിനക്ക് നിക്ഷേപവും." (ഇബ്നു ഹിബ്ബാൻ).

നബി (സ) പറഞ്ഞു: " നിങ്ങളിൽ ഏറ്റവും ഉത്തമൻ ഖുർആൻ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തവനാണ്." (ബുഖാരി)

ഭാഗം III
അദ്ധ്യായം 9

# ഇസ്ലാമും സ്ത്രീയും

സർവ്വശക്തനായ അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്തോടെ ഭൂമിയെ പ്രതിനിധീകരിച്ച മനുഷ്യവംശത്തിന്റെ രണ്ട് സുപ്രധാന വ്യക്തിത്വങ്ങളാണ് ആണും പെണ്ണും. സ്ത്രീക്കും പുരുഷനും മനുഷ്യർ എന്ന പരിഗണനയോടെ സ്രഷ്ടാവായ അല്ലാഹു (സു:ത) അനുഗ്രഹിച്ചു നൽകിയിട്ടുള്ള നിർബന്ധിത ഉത്തരവാദിത്വങ്ങളും, വ്യത്യസ്ഥമായ സവിശേഷതകളും, മികച്ച സ്ഥാനമാനങ്ങളും ഉണ്ട്. രണ്ട് വ്യക്തിത്വങ്ങൾക്കും എല്ലാ അനുഗ്രഹങ്ങളും പരസ്പരം സംരക്ഷണം ഉറപ്പ് വരുത്തുന്നതും, ഉപയോഗപ്രഥവുമാണ് എന്നതിന് ചരിത്രം സാക്ഷിയാണ്.

തൊഴിലും ധനസമ്പാദ്യവും പുരുഷനിലും, വീടും വീട്ടുഭരണവും സ്ത്രീയിലും നിക്ഷിപ്തമാക്കിക്കൊണ്ടാണ് ഇസ്ലാമിക സ്ത്രീ പുരുഷ വിഭജനം അല്ലാഹു (സു:ത) വ്യവസ്ഥപ്പെടുത്തിയിട്ടുള്ളത്.

സ്ത്രീയിലൂടെ, പുരുഷന്റെ ശാരീരിക ആവശ്യങ്ങൾ നിറവേറ്റപ്പെടുന്നതോടൊപ്പം തന്നെ, സന്താന ലബ്ധിയും ശിശുപരിപാലനവും, സർവ്വോപരി സമാധാനവും ലഭ്യമാകുന്നു. എന്നാൽ പുരുഷനിലൂടെ, സ്ത്രീയുടെ സംരക്ഷണവും, സുരക്ഷിതത്വും, ഉറപ്പുവരുത്തുന്ന പ്രകൃതി നിയമങ്ങളാണ് സ്ത്രീ പുരുഷ വിഭജനത്തിലൂടെ നിയമം കർശനമാക്കിയതിനു പിന്നിൽ അല്ലാഹു (സു: ത) ലക്ഷ്യമാക്കിയിട്ടുള്ളത്.

ഇസ്ലാമിക നിയമങ്ങൾ ലോകമനുഷ്യരുടെ നന്മക്കായാണ് അല്ലാഹു (സു:ത) വ്യവസ്ഥപ്പെടുത്തിയിട്ടുള്ളത്. എന്നാൽ നീതിമാനായ അല്ലാഹുവിന്റെ നിയമങ്ങൾക്കെതിരെ ശബ്ദിക്കുകയും സ്ത്രീയെ ഇസ്ലാം വിലയിടിച്ച് തരംതാഴ്ത്തിയതായി സ്വയം വിധിയെഴുതുകയും ഭേദഗതി ആവശ്യപ്പെട്ട് രംഗത്തിറങ്ങുകയും ചെയ്യുന്ന ജനവിഭാഗമാണ് ഭൂമിയിൽ ഭൂരിഭാഗവും.

ഇസ്ലാമിക ശരീഅത്ത് നിയമങ്ങൾക്കെതിരെ ശബ്ദിക്കുന്നവരോട് ഇസ്ലാമിക നിയമത്തിനനുസൃതമായ വിധി പറയലും, ഇസ്ലാമിക ശരീ അത്ത് നിയമങ്ങൾ പാലിക്കുവാൻ മനുഷ്യരെ പ്രേരിപ്പിക്കലും, ഇസ്ലാ മിക ശരീഅത്ത് മുസ്ലിമിന്നും അമുസ്ലിമിന്നും ഒരപോലെ ഉപകാരപ്ര ദമാണെന്ന് മനസ്സിലാക്കി, ബോധ്യപ്പെടുത്തിക്കൊടുക്കലും, അതറിഞ്ഞ വരുടെ ബാധ്യതയായി ഏറ്റെടുക്കേണ്ടതാണ്.

ആത്മാർത്ഥ സ്നേഹത്തിന്റെയും ലജ്ജയുടെയും പര്യായമായ സ്ത്രീ- എക്കാലവും പുരുഷൻമാരുടെ അതിക്രമങ്ങൾക്ക് ഇരകളാകേണ്ടി വന്നിട്ടുണ്ട്.

ആദ്യകാലങ്ങളിൽ വിവരമില്ലായ്മ കൊണ്ട് സംഭവിച്ചതാണെങ്കിൽ ഇന്ന് അല്ലാഹുവിന്റെ നീതിവ്യവസ്ഥകളെ ലംഘിക്കുന്നതുകൊണ്ടുള്ള സുപ്രധാന തെളിവായി പരിഷ്കരിച്ച വിദ്യാസമ്പന്നരായ ജനവിഭാഗങ്ങ ളിലും സ്ത്രീകൾക്ക് നേരെയുള്ള അതിക്രമങ്ങൾ വ്യാപകമാവുകയും നാൾക്കുനാൾ വർധിച്ചുവരുകയും ചെയ്തുകൊണ്ടിരിക്കുന്നു.

സ്ത്രീകൾക്ക് നേരെയുള്ള അതിക്രമങ്ങൾ വ്യാപകമായ ഒരു കാല ഘട്ടത്തിലായിരുന്നു റസൂലുല്ലാഹി (സ) പ്രവാചകനായി നിയോഗിക്ക പ്പെട്ടത്.

മാതാക്കൾ, ഭാര്യമാർ, അടിമസ്ത്രീകൾ, കുട്ടികൾ, വിധവകൾ, നിരാ ലംബകർ, ദരിദ്രർ, ഇങ്ങനെ എല്ലാ മേഖലകളിലുമുള്ള സ്ത്രീകളുടെ സുരക്ഷിതത്വത്തിനും, സ്ത്രീകളുടെ സാമ്പത്തിക ഭദ്രത ഉറപ്പ് വരുത്തു ന്നതിന് വേണ്ടിയുമുള്ള പ്രവർത്തനങ്ങൾക്ക് മാനവകുലത്തെ പ്രോൽസാ ഹിപ്പിച്ചുകൊണ്ടാണ് പ്രവാചകൻ (സ്വ) തന്റെ അവസാനത്തെ പ്രഭാ ഷണം പൂർത്തീകരിച്ചത്.

സ്ത്രീകൾക്കെതിരെയുള്ള അതിക്രമങ്ങൾ ലോകവ്യാപകമായതു പോലെ തന്നെ സ്ത്രീകളുടെ സാമ്പത്തിക സുരക്ഷക്കും ഇസ്ലാമ ല്ലാത്ത മറ്റൊരു മതവിഭാഗത്തിലും പ്രത്യേകം നിയമങ്ങളോ പരിഗണ നയോ ഇല്ല.

യൂറോപ്പടക്കമുള്ള മിക്ക പാശ്ചാത്യ രാജ്യങ്ങളിൽപോലും സ്ത്രീ സംബന്ധമായ വിഷയങ്ങളിൽ മത-രാഷ്ട്രീയ തലങ്ങളിൽ ഒന്നും തന്നെ പ്രത്യേകം നിയമങ്ങൾ ഉള്ളതായി തെളിവൊന്നുമില്ല.

എന്നാൽ, പിതാവ്, മകൻ സഹോദരൻ, ഭർത്താവ് എന്ന പോലെ മാതാവ്, മകൾ, സഹോദരി, ഭാര്യ എന്നീ എല്ലാ പദവികളിലും സ്ത്രീയും സുരക്ഷിതത്വം അർഹിക്കുന്ന ജനവിഭാഗമാണെന്നും സ്ത്രീയും സാമ്പ ത്തിക അവകാശികളാണെന്നും പരസ്യ പ്രഖ്യാപനം നടത്തിയ ഏകമ തമാണ് ഇസ്ലാംമതം.

ലോകാടിസ്ഥാനത്തിൽ തന്നെ സർവ്വമതസ്ഥരും പരോക്ഷമായി (രഹസ്യമായി) ഇസ്‌ലാമിക ശരീഅത്ത് നിയമങ്ങൾ, സ്ത്രീ സംബന്ധമായ വിഷയങ്ങളിൽ പ്രത്യേകിച്ചും അടിസ്ഥാന തത്വമായി അംഗീകരിച്ചു കഴിഞ്ഞതാണ്. എന്നാൽ പരസ്യമായി ഇസ്‌ലാമിക ശരീഅത്ത് നിയമങ്ങളെ ആക്ഷേപിക്കുകയാണ് പൊതുവെ കണ്ടുവരുന്നത്. അതായത് രഹസ്യമായി അംഗീകരിക്കുകയും പരസ്യമായി ആക്ഷേപിക്കുകയും ചെയ്യുന്ന ഒരവസ്ഥ.

ധനസമ്പാദ്യത്തിന്റെ ഉത്തരവാദിത്വവും, തൊഴിലെടുക്കലും, അതുപോലെ ഭാരിച്ച ജോലികളും പുരുഷനിലാണ് അല്ലാഹു (സു:ത) ചുമതലപ്പെടുത്തിയിട്ടുള്ളത്. അതിനനുസരിച്ചുള്ള ശരീര പ്രകൃതിയുമാണ് സ്രഷ്ടാവായ അല്ലാഹു (സു:ത) പുരുഷന് നൽകിയിട്ടുള്ളതും. എന്നാൽ ഗർഭം ധരിക്കൽ പ്രസവം, കുഞ്ഞുങ്ങളെ വളർത്തൽ തുടങ്ങി ഭർത്താവിന്റെയും മക്കളുടെയും വീടിന്റെയും പൂർണ്ണമായ സംരക്ഷണ ചുമതല വഹിക്കേണ്ടത് സ്ത്രീയാണ്. അതിനനുസരിച്ചുള്ള ശരീരഘടനയാണ് സ്ത്രീക്ക് അല്ലാഹു (സു: ത) നൽകിയിട്ടുള്ളതും.

വീടും വീട്ടുഭരണവും, മക്കളെ വളർത്തലും ഒരു മോശപ്പെട്ട ജോലിയായി പൊതുവെ വിധിയെഴുതുകയും, വീടിനു പുറത്തേക്ക് സ്ത്രീയെ രംഗത്തിറക്കുവാൻ അതൊരു മറയായി കരുതുകയും ചെയ്യുന്നവരാണ് ഭൂരിഭാഗവും.

എന്നാൽ ധനസമ്പാദ്യവും തൊഴിലും, കച്ചവടവും പോലെ തന്നെ ഭാരിച്ചതും, മികച്ച സ്ഥാനത്തിന് അർഹത ലഭിക്കുന്നതുമായ ഉത്തരവാദിത്വം തന്നെയാണ് വീടുഭരണം.

സ്നേഹവും പരിലാളനകളും, ഭർത്താവിന്നും മക്കൾക്കും നൽകൽ, സ്ത്രീക്ക് മാത്രം സാധ്യമാവുന്ന വിട്ടുവീഴ്ചയും സഹനശക്തിയും വേണ്ടുവോളം ആവശ്യമായ വലിയ ഉത്തരവാദിത്വം തന്നെയാണ്.

ഇത്രയും ഭാരിച്ച ഉത്തരവാദിത്വം നിറവേറ്റുന്നതോടൊപ്പം തന്നെ ജോലി ചെയ്ത് പണം സമ്പാദിക്കുവാൻ സ്ത്രീ നിർബന്ധിതയാവുകയും, പുരുഷനൊപ്പം ജോലി ചെയ്യുവാൻ സ്ത്രീ സ്വമേധയാ തയ്യാറാവുകയും ചെയ്യുന്നു. ഫലം കുടുംബത്തിന്റെ സുരക്ഷിതത്വം തകരാറിലായി. തൊഴിലെടുത്ത് അദ്ധ്വാനിച്ച് വരുന്ന ഭർത്താവിന്നും പിഞ്ചുമക്കൾക്കും സ്നേഹസഹായ സഹകരണങ്ങളെല്ലാം തന്നെ സ്വന്തം ഭവനങ്ങളിൽ നഷ്ടപ്പെട്ടു. വീടിനു വെളിയിൽ സ്ത്രീകളെ രംഗത്തിറക്കിയ പാശ്ചാത്യരുടെ ജീവിതരീതി അന്ധമായി പിന്തുടർന്ന സ്ത്രീജനങ്ങൾ കുടുംബത്തിന്റെ സുരക്ഷിതത്വം തകരാറിലാക്കി.

കുടുംബത്തിന്റെ നൻമക്കായും ബന്ധങ്ങളുടെ ഭദ്രത ശക്തമാക്കു

വാനും സ്രഷ്ടാവായ അല്ലാഹു (സു.ത) നടപ്പിലാക്കിയ നിയമങ്ങൾക്ക് യാതൊരു വിലയുമില്ലാതാക്കി. തന്മൂലം നിയമങ്ങളുടെ സന്തുലനാവസ്ഥ തകരാറിലാവുകയും, വിവാഹമോചനങ്ങളും, സ്ത്രീകൾക്ക് നേരെയുള്ള അതിക്രമങ്ങൾ മാറ്റമില്ലാതെ ലോകവ്യാപകമാവുകയും അല്ലാഹു (സു:ത) നടപ്പിലാക്കിയ നിയമങ്ങൾക്കെതിരായി മനുഷ്യർ ജീവിക്കുമ്പോൾ സുരക്ഷിതത്വവും സമാധാനവും കുടുംബങ്ങൾക്ക് അന്യമാകുമെന്ന് ഇത് വഴി ബോധ്യപ്പെട്ടു.

ശാസ്ത്ര പുരോഗതിയെ അന്തമായി സ്നേഹിക്കുകയും പുരോഗതിയോട് മൽസരിക്കുന്ന അഥവാ വേഗതയെ സ്നേഹിക്കുകയും, വേഗതയോട് മൽസരിക്കുകയും ചെയ്യുന്ന മനുഷ്യർക്ക് ലളിതമായ രീതിയിൽ കുടുംബത്തിൽ സമാധാനവും സുരക്ഷിതത്വവും പുനഃസ്ഥാപിക്കുവാൻ ശക്തിയില്ലാതായി.

പ്രവാചകൻ (സ്വ)യുടെ കാലത്ത് ഇസ്‌ലാമിക ശരീഅത്ത് നിയമങ്ങളിലൂടെ കാഴ്ചവെച്ച ഉന്നത സമൂഹത്തിന്റെ പ്രത്യേകതകൾ അഥവാ ക്വാളിറ്റി എന്തെല്ലാമായിരുന്നു എന്ന് മനസ്സിലാക്കിയാൽ സമാധാനവും, സുരക്ഷിതത്വവും മതനിയമങ്ങളിലൂടെ എങ്ങനെ അക്കാലത്തുള്ളവർക്ക് ലഭ്യമായി എന്ന് ബോധ്യപ്പെടും. അതിങ്ങനെ വായിക്കാം.

1. സംശയലേശമെന്യെ ശക്തമായ സത്യവിശ്വാസം അവർക്കുണ്ടായിരുന്നു.
2. ഇസ്‌ലാം കൽപിച്ചിട്ടുള്ള ഇസ്‌ലാമിക ഈമാനീക ആരാധനാ കർമ്മങ്ങളിലും വിശ്വാസങ്ങളിലും വിട്ടുവീഴ്ചയില്ലാതെ വലിയ താൽപര്യത്തോടെ യഥാസമയത്ത് അവർ അനുഷ്ടിച്ചിരുന്നു, വിശ്വസിച്ചിരുന്നു.
3. ജീവിത വഴികളിലുടനീളം സ്രഷ്ടാവായ അല്ലാഹു (സു:ത)യെ ഒരിക്കൽ പോലും വിസ്മരിച്ചിരുന്നില്ല.
4. അല്ലാഹുവിന്റെ ഗ്രന്ഥത്തേയും പ്രവാചകചര്യയേയും മാത്രം ആസ്പദമാക്കിയുള്ള വിജ്ഞാനം കരസ്തമാക്കിയിരുന്നു.
5. വിവരമില്ലായ്മ പ്രവർത്തിക്കുന്നതിൽ നിന്നും പൂർണ്ണമായും വിട്ടുമാറി നിന്നിരുന്നു.
6. പെരുമാറ്റത്തിൽ നിഷ്കളങ്കത നിറഞ്ഞുനിന്നിരുന്നു.
7. സത്യവും, അസത്യവും പെരുമാറ്റത്തിലോ, പ്രവർത്തിയിലോ കൂട്ടിക്കലർത്തിയിരുന്നില്ല.
8. ദീനീ പ്രബോധനത്തിൽ കാർക്കശ്യവും, ഇസ്‌ലാമീക ആവേശവും, സാഹോദര്യവും ശക്തമായിരുന്നു.

9. മുഴുവൻ മനുഷ്യരോടും തുല്യമായ നീതി നിലനിർത്തിയിരുന്നു.
10. മുഴുവൻ മനുഷ്യരോടും ഉള്ള കടമകൾക്ക് വില കൽപിച്ചിരുന്നു.
11. മറ്റുള്ളവരെ പരിഹസിക്കുകയോ നിന്ദിക്കുകയോ ചെയ്തിരുന്നില്ല.
12. ഇടപാടുകളിൽ സത്യസന്ധത പാലിച്ചിരുന്നു.
13. നിഷിദ്ധമായ സ്വത്തുക്കളെയോ, സമ്പാദ്യത്തെയോ സമീപിക്കുകയോ, ഉപയോഗിക്കുകയോ, ചെയ്തിരുന്നില്ല.
14. മദ്യം, മയക്കുമരുന്ന്, ചൂതാട്ടം, വ്യഭിചാരം, ലജ്ജയില്ലായ്മ, സൗന്ദര്യപ്രകടനം, പലിശ, സ്ത്രീധനം മുതലായ സാമൂഹിക തിന്മകൾ മതം വിലക്കിയതിനാൽ അവയിൽ നിന്നും പൂർണ്ണമായു വിട്ടുനിൽക്കുകയും മറ്റുള്ളവരെ ശക്തമായി അവയിൽ നിന്നും വിട്ടുനിൽക്കാൻ പ്രേരിപ്പിക്കുകയും ചെയ്തിരുന്നു.
15. മരണം വരെ ഇസ്ലാമിന് വേണ്ടി സമ്പത്തും ആരോഗ്യവും മനസ്സാ അർപ്പിച്ചിരുന്നു.

തെറ്റിനെ, തെറ്റ് കൊണ്ടല്ല, ശരികൊണ്ടാണ്, അഥവാ നൻമകൊണ്ടാണ് തിരുത്തേണ്ടത് എന്നും, എന്ത് തിന്മയും ക്ഷമയോടെ കൈകാര്യം ചെയ്യുമ്പോൾ നന്മയിലേക്ക് മനുഷ്യരെ അടുപ്പിക്കുവാൻ അതു നിമിത്തം സാധ്യമാകുമെന്നും മതമെന്ന നിലയിൽ ഇസ്ലാം മനുഷ്യർക്ക് സന്ദേശം നൽകുന്നു. കുടുംബത്തിന്റെ ഭദ്രത ശക്തമാക്കുന്നതിനായി ഇസ്ലാമിന്റെ അടിസ്ഥാന തത്വങ്ങൾ എന്തെല്ലാമാണെന്ന് വിലയിരുത്തുമ്പോൾ മതവും മതനിയമങ്ങളും എന്തിന് വേണ്ടിയെന്ന് മനുഷ്യർക്ക് ബോധ്യപ്പെടും.

തെറ്റെന്താണെന്നും തെറ്റ് ചെയ്താലുള്ള ഭവിഷ്യത്തുക്കൾ എന്തെല്ലാമാണെന്നും വിശദീകരിക്കുമ്പോൾ തിന്മ കുറച്ച് നന്മ വർധിപ്പിക്കുവാൻ മനുഷ്യർ സ്വമേധയാ താൽപര്യം പ്രകടിപ്പിക്കുകയും ചെയ്യും. കുടുംബാംഗങ്ങളെ അല്ലാഹുവിന് വഴിപ്പെട്ട് ജീവിക്കുവാൻ പ്രേരിപ്പിക്കലും, നിർബന്ധിക്കലും ഗൃഹനാഥന്റെ നിർബന്ധിത ഉത്തരവാദിത്വത്തിൽപെടുന്നു.

ഇസ്ലാം മതത്തിന്റെ ഭൂമിയിലെ സ്ഥാപകൻ എന്ന നിലയിൽ പ്രവാചകൻ മുഹമ്മദ് നബി (സ്വ)യുടെ ജീവിതത്തിലൂടെ അല്പനിമിഷങ്ങൾ ചിലവഴിക്കുമ്പോൾ ഇസ്ലാമും സ്ത്രീയും തമ്മിലുള്ള ബന്ധം തീവ്രമായതാണെന്നും പുരുഷനേക്കാൾ മൂന്നിരട്ടി സ്ഥാനം സ്ത്രീയായ മാതാവിന് (പുരുഷനായ പിതാവിനേക്കാൾ) അല്ലാഹു (സു:ത) കൽപിച്ചിട്ടുണ്ടെന്നും വ്യക്തമാകും.

ഈ വിധത്തിൽ സ്ത്രീയുടെ എല്ലാ മേഖലകളിലൂടെയും ഇസ്ലാമിന്റെ നിയമങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കിയാൽ ഇസ്ലാമിൽ സ്ത്രീക്ക്

മികച്ച സ്ഥാനം അല്ലാഹുവിന്റെ മതമായ ഇസ്ലാമിൽ ഉണ്ട് എന്ന് ബോധ്യപ്പെടും. പ്രവാചകൻ (സ്വ)യുടെ ജീവിതം ഇസ്ലാം മതത്തിന്റെ ഭുമിയിലെ തെളിവായി മനുഷ്യർക്ക് വേണ്ടി അല്ലാഹു (സു:ത) അവശേഷിക്കുന്നു. വിശ്വാസികൾക്ക് ബോധ്യപ്പെട്ട ആ യാഥാർത്ഥ്യത്തിലേക്ക് ഒരിക്കൽ കൂടി അല്പനിമിഷങ്ങൾ.

പ്രവാചകൻ (സ്വ) ഒരു മതത്തിന്റെയോ, രാഷ്ട്രത്തിന്റെയോ തലപ്പത്ത് മാത്രമല്ല, പ്രിയപത്നിയും, ഉമ്മുൽ മുഅ്മിനും ആയ (മുഅ്മിനീങ്ങളുടെ ഉമ്മയുമായ) ആയിഷ (റ)യുടെ പ്രിയഭർത്താവും കൂടെ ആയിരുന്നു. ഒരു ഹദീസ് അതിങ്ങനെ വായിക്കാം. അംറ് ബ്നു ആസ് (റ): പ്രവാചകൻ (സ്വ)യോട് ഇങ്ങനെ ചോദിച്ചു. അല്ലാഹുവിന്റെ ദൂതരേ, അങ്ങ് ഈ ലോകത്ത് ഏറ്റവും അധികം സ്നേഹിക്കുന്ന വ്യക്തി ആരാണ്?

പ്രവാചകൻ (സ്വ) ഇങ്ങനെ മറുപടി പറഞ്ഞു.

'ആയിഷ'

പ്രവാചകൻ (സ്വ)യിൽ നിന്നും പ്രതീക്ഷിച്ച മറുപടി ലഭിക്കാതിരുന്ന സ്വഹാബത്ത് ഉത്തരം കേട്ട മാത്രയിൽതന്നെ അമ്പരന്നു.

യുദ്ധരംഗങ്ങളിൽ ശൂരപരാക്രമിയായി സൈനീകരിൽ അറിയപ്പെട്ടിരുന്ന അംറ് ബ്നു ആസ് (റ), തന്റെയോ, തുല്യപദവിയുള്ള മറ്റേതെങ്കിലും പുരുഷന്റെയോ പേരായിരുന്നു പ്രവാചകൻ (സ്വ)യിൽ നിന്നും പ്രതീക്ഷിച്ചിരുന്നത്. അസംതൃപ്തി പ്രകടമാക്കിയില്ലെങ്കിലും സ്വഹാബത്ത് പ്രവാചകൻ (സ്വ)യോട് വീണ്ടുമൊരു ചോദ്യം കൂടെ ഉന്നയിച്ചു.

അല്ലാഹുവിന്റെ ദൂതരേ, അങ്ങേക്ക് ഏറ്റവും ഇഷ്ടപ്പെട്ട പുരുഷൻ ആരാണ്?

എന്നാൽ രണ്ടാമത്തെ ചോദ്യത്തിനുള്ള ഉത്തരവും അപ്രതീക്ഷിതവും പെട്ടെന്നുമായരുന്നു.

പ്രവാചകൻ (സ) ഇങ്ങനെ മറുപടി പറഞ്ഞു.

'അബൂബക്കർ'

അബൂബക്കർ സ്വിദ്ധീഖ് (റ) പ്രിയപത്നി ആയിഷ (റ) യുടെ പിതാവും, പ്രവാചകൻ (സ)യോട് ഏറ്റവും അടുപ്പമുള്ള അനുചരനും, അതിലോലഹൃദയനുമായിരുന്നു. ഖുർആൻ വാചകങ്ങൾ ഉദ്ധരിക്കുമ്പോൾ അദ്ദേത്തിന് കരച്ചിൽ അടക്കാൻ കഴിയുമായിരുന്നില്ല.

അധികാരം എല്ലാറ്റിനും മീതെയായിരുന്ന, പുരുഷമേധാവിത്വം വാൾമുനയിൽ കൊടുമ്പിരിക്കൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ് പ്രവാചകൻ (സ) പുരുഷനേക്കാൾ ഉപരിയായി സ്ത്രീയെ മികച്ച സ്ഥാനത്തേക്ക് പര

സ്യമായി അർഹതപ്പെടുത്തിയത്. പ്രവാചക പത്നിയായ ആയിഷ (റ)യെ ഇതിൽ നിന്നും അസാധാരണമായ ഒരു സന്ദേശമാണ്. ലോകചരിത്ര ത്തിന്റെ ഏടുകളിലേക്ക് പ്രവാചകൻ (സ) വിഭാവനം ചെയ്തത്.

പ്രവാചകൻ (സ) ഏറ്റവും അടുത്ത ബന്ധം പുലർത്തിയിരുന്നതും ആയിഷ (റ)യോടായിരുന്നു.

കേട്ടറിഞ്ഞ കാര്യങ്ങളിൽ സംശയ നിവാരണത്തിനായി വിശ്വാസി കൾ പലപ്പോഴും ആയിഷ (റ)യെ സമീപിക്കുക പതിവായിരുന്നു. ആയിഷ (റ) യുടെ കഴിവുകളെക്കുറിച്ചുണ്ടായിരുന്ന ബോധം കൊണ്ടുകൂടിയാ യിരുന്നു അത്.

പ്രവാചകൻ (സ്വ)യുടെ ഏറ്റവും പ്രഗൽഭരായ അനുചരൻമാർ വരെ ആയിഷ (റ)യുടെ അടുക്കൽ മുസ്ലിംങ്ങളുടെ ദൈനംദിന ജീവിത ത്തിലെ കർത്തവ്യങ്ങളും അനുഷ്ഠാനങ്ങളും സംബന്ധിച്ച വിശദവിവര ങ്ങൾ ചോദിച്ചറിയുക പതിവായിരുന്നു.

പ്രമുഖ ഏഴ് ഹദീസ് നിരൂപകനിൽ ആയിഷ (റ) മികച്ച സ്ഥാന ത്തിന് അർഹത നേടിയ, ഹദീസ് നിരൂപകരുടെ പട്ടികയിൽ മുൻപന്തി യിൽ ഇടം നേടിയിട്ടുണ്ട്. അറിവിലുള്ള ആയിഷ (റ)യുടെ മികവും, തീരു മാനം എടുക്കുവാനുള്ള കാര്യപ്രാപ്തിയും, ബുദ്ധികൂർമ്മതയും, ഓർമ ശക്തിയും, ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള യാഥാർത്ഥ്യങ്ങളാണ്.

ഒരു ലക്ഷത്തിഇരുനൂറ്റിപത്ത് ഹദീസുകളാണ് പ്രവാചകൻ (സ)യു ടേതായി ആയിഷ (റ) നിവേദനം ചെയ്യപ്പെട്ടിട്ടുള്ളത്.

ഇസ്ലാം സ്ത്രീക്ക് കൽപിച്ചിട്ടുള്ള സ്ഥാനമാനങ്ങളെക്കുറിച്ച് വില യിരുത്തുമ്പോൾ കാലഘട്ടങ്ങൾക്കപ്പുറം സ്ത്രീ ഏതൊക്കെ വിധത്തിൽ ചൂഷണം ചെയ്യപ്പെട്ടിരുന്നു എന്ന് കൂടി അറിയേണ്ടത് അനിവാര്യമാണ്.

ഇസ്ലാമിന് മുമ്പത്തെ അറേബ്യ സ്ത്രീയെ പുരുഷന്റെ ശാരീരിക വൈകാരിക താൽപര്യങ്ങൾക്ക് വേണ്ടി മാത്രമായി ഉപയോഗിക്കുകയും, ആർത്തവകാലത്ത് സ്ത്രീയെ പ്രത്യേകം മാറ്റിനിർത്തി അശുദ്ധിയുടെ സ്രോതസ്സായി വിലയിടിച്ച് കാണിക്കുകയും ചെയ്തിരുന്നു.

സ്ത്രീ ശരീരത്തെ വേണ്ടുവോളം ആസ്വദിക്കുകയും ആർത്തവഘട്ട ത്തിൽ അശുദ്ധിയുടെ പേരിൽ സ്ത്രീ പുറംതള്ളപ്പെടുകയും ചെയ്യുന്ന, ഒരേ വ്യക്തിയോട് തന്നെ തോന്നുന്ന ഇത്തരം വിരോധാഭാസം പ്രവാച കൻ (സ)യാണ് തിരുത്തിക്കൊണ്ടുവന്നത്.

ഒരേ വ്യക്തിയുടെ പേരിൽ തന്നെ അതായത് ഒരേ സ്ത്രീ തന്നെ ആസ്വദിക്കപ്പെടുകയും പുറംതള്ളപ്പെടുകയും ചെയ്യുന്ന ഇത്തരം വിപ രീത പ്രതിഭാസം അന്ധവിശ്വാസത്തിന്റേയും, യുക്തിയില്ലായ്മയുടെയും

സൂചന നൽകുന്നതായി ജനങ്ങളെ ബോധ്യപ്പെടുത്തുകയും, ഇത്തരം ചിന്താഗതിയെ പ്രവാകൻ (സ) ശക്തമായി എതിർക്കുകയും ചെയ്തിരുആയിഷ (റ) യുടെ പിതാവായ അബൂബക്കർ സിദ്ദീഖ് (റ) വിന്റെ ബന്ധുക്കളിലൊരാളായ മിസ്ത്വാഹ് എന്നയാളും അപവാദം പ്രചരിപ്പിച്ചവരുടെ കൂട്ടത്തിലുണ്ടായിരുന്നു. വിവരം അറിഞ്ഞപ്പോൾ അബൂബക്കർ സിദ്ദീഖ് (റ), മിസ്ത്വാഹിന് മേലിൽ സഹായം നൽകുകയില്ലെന്ന് ശപഥം ചെയ്തു. അത്തരം സ്വയം തീരുമാനത്തിനനുസൃതമായ നടപടികൾ ശരിയല്ലെന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. അല്ലാഹു നമുക്ക് മാപ്പ് നൽകുവാൻ നാം ആഗ്രഹിക്കുന്നുവെങ്കിൽ നാം നമ്മുടെ സഹജീവികൾക്കും മാപ്പ് നൽകേണ്ടതാണ്. സൂറത്ത്: നൂർ ലെ 22-ാമത്തെ ആയത്ത് ശ്രദ്ധിക്കുക: "നിങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠതയും കഴിവും ഉള്ളവർ കുടുംബബന്ധമുള്ളവർക്കും സാധുക്കൾക്കും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സ്വദേശം വെടിഞ്ഞുവന്നവർക്കും ഒന്നും കൊടുക്കുകയില്ലെന്ന് ശപഥം ചെയ്യരുത്. അവർ മാപ്പുനൽകുകയും വിട്ടുവീഴ്ച കാണിക്കുകയും ചെയ്യട്ടെ. അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ? അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു" (സു:നൂർ: ആയത്ത്: 22)ന്നു.

ഇസ്ലാമിന്റെ നെടുംതൂണുകളിൽ ഒന്നായ റമളാനിൽപോലും (വ്രതാനുഷ്ഠാനകാലത്ത് പോലും) രാത്രികളിൽ ജനാബത്ത് കുളിയിലൂടെ പ്രവാചകൻ (സ) സ്വന്തം ശരീരം ശുദ്ധി വരുത്തുമായിരുന്നു.

ആർത്തവം ഒരു മാലിന്യമാണെന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കുമ്പോൾ (ബഖറ: സൂക്തം: 222) മറ്റു മതസ്ഥർ ഈ കാലയളവിൽ, സ്ത്രീകൾ അശുദ്ധിയുള്ളവരാണെന്ന് സ്വയം വിലയിരുത്തി. ദൈനംദിന ജീവിതത്തിലെ എല്ലാ പ്രവർത്തികളിൽ നിന്നും സ്ത്രീകൾക്ക്, വിലക്ക് ഏർപ്പെടുത്തുകയും ചെയ്യുന്നു.

യഹൂദ മതജനവിഭാഗക്കാർക്കിടയിൽ കണ്ടുവന്നിരുന്ന ഇത്തരം ദുരാചാരങ്ങളെ എതിർക്കുവാൻ പ്രവാചകൻ (സ) ഏറെ താൽപര്യം പ്രകടിപ്പിച്ചിരുന്നു. ഇത്തരം വിഷയങ്ങളിൽ സംശയങ്ങൾ ഉന്നയിച്ച വിശ്വാസികളായ പുരുഷൻമാരോട് ഭാര്യയോടൊത്ത് ഭക്ഷണപാനീയങ്ങൾ കഴിക്കാമെന്നും കിടക്ക പങ്കിടുന്നതും ആകാമെന്നും ശാരീരിക ബന്ധം പുലർത്തുന്നത് മാത്രം ഒഴിവാക്കിയാൽ മതിയെന്നുമാണ് പ്രവാചകൻ (സ) കൽപിച്ചിരുന്നത്.

ശരീരശുദ്ധിയുടെ കാര്യത്തിൽ ഇസ്ലാം അമിതപ്രാധാന്യം കൽപിക്കുന്നത് വളരെ ശ്രദ്ധേയമാണ്. വൃത്തി ഈമാന്റെ പകുതിയാണെന്ന് വിശുദ്ധ ഖുർആനും, ഹദീസും വ്യക്തമാക്കുന്നുണ്ട്.

ആർത്തവകാലത്തിനു ശേഷം സ്ത്രീകൾ അവരുടെ ശരീരം ശുദ്ധീകരിക്കുവാൻ നിർബന്ധിതരാണ്.

സ്ത്രീയുമായി ശാരീരികബന്ധം സ്ഥാപിക്കുന്നതും ആർത്തവ കാലഘട്ടവും രണ്ട് അത്ഭുതസംഭവങ്ങളായി, ഇസ്‌ലാം കാണുന്നു.

എങ്കിൽ അവയൊന്നും സ്ത്രീയെ ഒരു തരത്തിലും മതം പുറന്തള്ളിയതായി കരുതുവാനോ, മതത്തെ ഏതെങ്കിലും തരത്തിൽ വ്രണപ്പെടുത്തുന്നതോട അല്ല.

പ്രവാചക പത്നിമാരിൽ ഒരാളായ മൈമൂന (റ) പറഞ്ഞതായി അൽ നസാഇ റിപ്പോർട്ട് ചെയ്ത ഹദീസ്, അതിങ്ങനെ വായിക്കാം.

"ഞങ്ങളിലൊരുവളുടെ കാൽമുട്ടിൽ തലവെച്ച് പ്രവാചകൻ (സ) ഖുർആൻ പാരായണം ചെയ്യുമ്പോൾ അവൾക്ക് ആർത്തവകാലമായിരുന്നു."

ബുഖാരി (റ) റിപ്പോർട്ട് ചെയ്ത ഹദീസ്: മൈമൂന(റ) പറയുന്നു: "അല്ലാഹുവിന്റെ ദൂതൻ നമസ്കരിക്കുമ്പോൾ അശുദ്ധിയുള്ളവളായി ഞാൻ അവിടത്തെ അടുത്ത് തന്നെ കിടക്കാറുണ്ട്. സുജൂദ് ചെയ്യുമ്പോൾ അവിടത്തെ വസ്ത്രം ചിലപ്പോൾ എന്റെ ശരീരത്തിൽ സ്പർശിക്കാറുമുണ്ട്."

ബുഖാരി (റ) റിപ്പോർട്ട് ചെയ്ത മറ്റൊരു ഹദീസ്: ആയിഷ (റ) പറയുന്നു: "ഞാൻ ആർത്തവകാരിയായിരിക്കെ നബി (സ) എന്നോട് സഹവസിക്കുമായിരുന്നു. അവിടുന്ന് പള്ളിയിൽ പ്രാർത്ഥനക്കിരിക്കുമ്പോൾ തലപുറത്തേക്ക് കാണിക്കുകയും ഞാൻ ആർത്തവകാരിയായിരിക്കെ തന്നെ അത് കഴുകിക്കൊടുക്കുകയും ചെയ്യുമായിരുന്നു."

"ആയിഷ (റ) പറയുന്നു: "ഞാൻ ആർത്തവകാരിയായിരിക്കെ നബി (സ) എന്റെ മടിത്തട്ടിൽ ചാരി ഇരിക്കുകയും എന്നിട്ട് ഖുർആൻ ഓതുകയും ചെയ്യാറുണ്ടായിരുന്നു." (ബുഖാരി(റ).

ആയിഷ (റ) പറയുന്നു: ഞങ്ങളിൽ നബി (സ)യുടെ ഭാര്യമാരിൽ) ആർക്കെങ്കിലും ആർത്തവമുണ്ടായി. നബി (സ) അവരുമായി സഹവസിക്കുവാൻ ഉദ്ദേശിച്ചു. എന്നാൽ അവരുടെ ആർത്തവത്തിന്റെ ആരംഭത്തിൽ തന്നെ ആർത്തവ വസ്ത്രം ധരിക്കുവാൻ നബി (സ) കൽപിക്കും. പിന്നെ നബി(സ) അവരോടൊപ്പം സഹവസിക്കും. ആയിഷ (റ) പറഞ്ഞു: നബി (സ)ക്ക് കഴിഞ്ഞിരുന്നതുപോലെ കാമവികാരങ്ങളെ നിയന്ത്രിച്ചു നിർത്തുവാൻ ആർക്കെങ്കിലും കഴിയുമോ?" (ബുഖാരി (റ). മൈമൂന (റ) നിവേദനം ചെയ്ത ഹദീസ്: അതിങ്ങനെ വായിക്കാം. മറ്റൊരു പ്രവാചക പത്നി ആർത്തവ സമയത്ത് നമസ്കാര പായയെടുത്ത് പള്ളിയിൽ പോയി പ്രവാചകൻ (സ)ക്ക് അത് വിരിച്ചുകൊടുത്തു." (അൽ നസാഇ)

ഉമ്മു സൽമ (റ) പറയുന്നു: "ഞാൻ നബി (സ)യുടെ കൂടെ ഒരു വിരിപ്പിൽ കിടക്കുമ്പോൾ എനിക്ക് ആർത്തവമുണ്ടായി. അപ്പോൾ ഞാൻ എഴുന്നേറ്റു പോയി. എന്നിട്ട് ആർത്തവ സമയത്ത് ധരിക്കുന്ന വസ്ത്രം ധരിച്ചു. അപ്പോൾ നബി (സ) ചോദിച്ചു. നിനക്ക് ആർത്തവമുണ്ടായോ ഞാൻ പറഞ്ഞു. അതെ. അപ്പോൾ അവിടുന്ന് എന്നെ വിളിച്ചു. ഞാൻ ചെന്നു. അദ്ദേഹത്തിന്റെ കൂടെ ഒരേ വിരിപ്പിൽ കിടക്കുകയും ചെയ്തു." (ബുഖാരി (റ)

ഈ വിഷയത്തിൽ പ്രമുഖ ഗ്രന്ഥങ്ങളിൽ വ്യക്തമാക്കിയിട്ടുള്ള ഹദീസുകൾ വിശകലനം ചെയ്താൽ ഇസ്ലാമിൽ സ്ത്രീക്ക് കൽപിച്ചിട്ടുള്ള സ്ഥാനം എത്ര മികച്ചതാണെന്ന് ബോധ്യമാകും.

സ്ത്രീകളുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ പ്രവാചക പത്നിമാരുടെ വിവരണങ്ങൾക്ക് പണ്ഡിതൻമാർ പ്രാമുഖ്യം നൽകി. പ്രവാചക സന്ദേശത്തിന്റെ ഉള്ളടക്കത്തോട് പണ്ഡിതൻമാർ ശ്രദ്ധ കേന്ദ്രീകരിക്കുകയും അവരുടെ അന്വേഷണങ്ങളിൽ മുൻകരുതലുകൾ എടുക്കുകയും ചെയ്തു.

പ്രവാചക പത്നിമാരിൽ നിന്നും പ്രവാചകൻ (സ)യുടെ വീട്ടിലും പള്ളിയിലും ഉള്ള ജീവിതത്തിന്റ ◌വിശദവിവരങ്ങൾ പണ്ഡിതൻമാർ ശേഖരിച്ചു.

അങ്ങനെ പ്രവാചകൻ (സ)യുടെ ജീവിതം, ഹദീസുകളിലൂടെ ലോകത്തിന് മഹത്തായ അനുഗ്രഹമായി.

സ്ത്രീകൾക്ക് നേരെയുള്ള അന്ധവിശ്വാസങ്ങൾക്കും, അതിക്രമങ്ങൾക്കും, ഭീതിക്കും പരിഹാരമാർഗ്ഗങ്ങൾ ഇസ്ലാമിലൂടെ പ്രവാചകൻ (സ) നിർദേശിക്കുമെന്ന് പൊതുവെ ജനങ്ങൾക്ക് ബോധ്യമായി.

സ്ത്രീകളുടെ പ്രശ്നത്തിൽ യഹൂദ, ക്രൈസ്തവർ, നിലനിർത്തിയിരുന്ന പാരമ്പര്യത്തേയും, അതിന് തുല്യമായ ഇസ്ലാമിന് മുമ്പത്തെ കാലഘട്ടത്തേയും, വിഛേദിക്കുകയാണ് ഇസ്ലാമീക വിപ്ലവത്തിലൂടെ പ്രവാചകൻ (സ) ലക്ഷ്യം കണ്ടത്.

സ്ത്രീകളുടെ സംരക്ഷണത്തിനും സുരക്ഷിതത്വത്തിനും, അവകാശങ്ങൾക്കും എല്ലാം മറ്റു പ്രശ്നങ്ങൾക്ക് തുല്യമായ പ്രാമുഖ്യം നൽകുകയും അത്തരം പ്രതിസന്ധിഘട്ടങ്ങളെ തരണം ചെയ്യുവാൻ ഉള്ള പരിഹാരമാർഗങ്ങൾ പ്രവാചകൻ (സ) നിർദേശിക്കുകയും ചെയ്യുമ്പോൾ തന്നെ ഇസ്ലാമിൽ സ്ത്രീകൾ പാലിക്കേണ്ടുന്ന കർശന നിയമങ്ങളും, അവ അറിഞ്ഞിരിക്കേണ്ടതിന്റെ ആവശ്യകതയും പ്രാധാന്യമുള്ളതാണെന്ന് വ്യക്തമാകും.

പുരുഷൻ സ്ത്രീയെ കീഴ്പെടുത്തുകയും, സ്ത്രീ കീഴ്പെടുകയും

ചെയ്യുന്ന, അല്ലാഹു (സു:ത) സംവിധാനിച്ച പ്രകൃതി നിയമത്തിൽ നിന്ന് തന്നെ സ്ത്രീ അബലയാണെന്ന് സൂചന നൽകുന്നുണ്ട്.

ബുദ്ധിയിലും, ശക്തിയിലും, പിന്നോക്കം നിൽക്കുന്ന സ്ത്രീ സമൂഹം, അത്തരം ഒരു ഘടന സംവിധാനിച്ചത് സ്രഷ്ടാവായ അല്ലാഹുവാണ് എന്ന ബോധം വരെ ഇല്ലാത്തവരായി കാണപ്പെടുന്നത് ഖേദകരം തന്നെ.

തെറ്റ് ചെയ്താലുള്ള ഭവിഷ്യത്തുക്കൾ സ്ത്രീയിൽ പ്രകടമായി കാണുകയും, പ്രത്യക്ഷത്തിൽ തെറ്റിന്റെ ഇരയായി സ്ത്രീയെ ലോകം ചിത്രീകരിക്കുകയും ചെയ്യുന്നു. പ്രകൃതിയിൽ അല്ലാഹു (സു.ത) സംവിധാനിച്ച ഈയൊരു ഘടനയിൽ നിന്നുതന്നെ, സ്ത്രീയെ സംബന്ധിച്ച എല്ലാ വിഷയങ്ങളിലും പ്രതിവിധിയും ഇസ്ലാം നിർദേശിക്കുന്നു എന്ന വസ്തുതക്ക് തെളിവാകുകയും ചെയ്യുന്നു.

സ്ത്രീക്ക് ബലഹീനത നൽകിയ സ്രഷ്ടാവായ അല്ലാഹു (സു:ത) പരിഹാരമാർഗ്ഗങ്ങളും നിർദ്ദേശിക്കുമ്പോൾ അവ ജീവിതത്തിൽ പാലിക്കുക എന്നുള്ളതാണ് സ്ത്രീക്ക് ചെയ്യുവാനുള്ള ഏറ്റവും മുഖ്യമായ ധർമ്മം. വീടിനകത്തും, പുറത്തും, ഇസ്ലാമിൽ സ്ത്രീക്ക് പാലിക്കുവാനുള്ള കർശന നിയമങ്ങളും, വേഷങ്ങളും മര്യാദകളുമുണ്ട്.

സ്ത്രീക്ക് ഇസ്ലാമിൽ കൽപിച്ചിട്ടുള്ള കർശന നിയമങ്ങളുടെ സത്യാവസ്ഥ ബോധ്യപ്പെടണമെങ്കിലും ഇസ്ലാമിന് മമ്പും ശേഷവും കാലഘട്ടങ്ങളിലൂടെ സ്ത്രീ സമൂഹം അനുഭവിച്ചുകൊണ്ടേയിരിക്കുന്ന ക്രൂരമായ പീഢനങ്ങളും, അവ ഏത് തരം സ്ത്രീകളെയാണ് ബാധിച്ചിട്ടുള്ളത് എന്ന വിഷയത്തിൽ, സൂക്ഷ്മമായ നിരീക്ഷണങ്ങളിലൂടെ പഠനവിധേയമാക്കുകയും വേണ്ടിവന്നേക്കാം.

കർശനമായ മതനിയമങ്ങൾ ഇസ്ലാമിൽ ഉണ്ടായിട്ടും, മുസ്ലിം സ്ത്രീകൾ, മതത്തിനെതിരെ, കാലഘട്ടങ്ങൾക്കപ്പുറം മുതൽ അവരുടെ ബലഹീനതകൾക്ക് കീഴ്പ്പെട്ടുപോകുന്നു എന്നതിന് കാലം സാക്ഷിയാണ്.

അതായത് വിശ്വാസികളായ പുരുഷൻമാരേക്കാൾ വിശ്വാസികളായ ഭൂരിപക്ഷം സ്ത്രീ ജനങ്ങൾക്ക് ദീനിന്റെ ശക്തി തെളിയിക്കുവാൻ സാധ്യമാവാത്ത ഒരു തരം ദുരവസ്ഥ ഈ കാലഘട്ടത്തിലും സംഭവിച്ചുകൊണ്ടേയിരിക്കുന്നു. (മുൻകാലഘട്ടങ്ങളിൽ) സംഭവിച്ചതിന് തുല്യമായി).

ഭൗതീക ലോകത്തെ സുഖാഡംബരങ്ങളിൽ ഒരു പുരുഷനെ വീഴ്ത്തുവാൻ കഴിയുന്നതിനേക്കാൾ വേഗത്തിൽ സ്ത്രീയെ കീഴ്പെടുത്തുവാൻ പിശാചിന് കഴിഞ്ഞേക്കാം, എന്നാണ് ചരിത്രം ബോധ്യപ്പെടുത്തുന്നത്.

സ്ത്രീക്ക് പ്രാമുഖ്യം നൽകുന്ന പല വിഷയങ്ങളും പഠനവിധേയമാക്കിയ അവസരത്തിൽ, സ്ത്രീകൾ തെറ്റിന് കൂടുതൽ വിധേയരാകുന്നു

എന്ന് തെളിയിക്കുന്ന ചില ഹദീസുകളും കൂടെ മനസ്സിലാക്കേണ്ടതുണ്ട്. ആ ഹദീസുകൾ ശ്രദ്ധിക്കുക. അതിങ്ങനെ നമുക്ക് വായിക്കാം. അബ്ദുള്ളാഹിബ്നു ഉമർ (റ) നിവേദനം: നബി (സ) പറഞ്ഞു: "എന്റെ കാലശേഷം പുരുഷന് ഏറ്റവും മാരകമായ വിധത്തിൽ കുഴപ്പങ്ങൾക്ക് കാരണമാകുന്നത് സ്ത്രീകളായിരിക്കും."

മറ്റൊരു ഹദീസ്: "സ്ത്രീകൾ ഏറെയും നരകത്തിൽ പോകാൻ വിധിക്കപ്പെട്ടവരാണ്."

അബ്ദുള്ളാഹിബ്നു ഉമർ (റ) നിവേദനം: നബി (സ്വ) ഇങ്ങനെ പറയുന്നത് ഞാൻ കേട്ടു: "ഞാൻ സ്വർഗ്ഗത്തിലേക്ക് എത്തിനോക്കിയപ്പോൾ അവിടെയെത്തിവയർ ഏറെയും ദരിദ്ര ജനങ്ങളാണെന്ന് മനസ്സിലായി. നരകത്തിലേക്ക് നോക്കിയപ്പോഴാകട്ടെ ഭൂരിപക്ഷം പേരും സ്ത്രീകളും."

മറ്റൊരു ഹദീസ്. അതിങ്ങനെ വായിക്കാം:

അബൂഹുറൈറ (റ) പറയുന്നു. "നബി (സ്വ) പറഞ്ഞു. ഇസ്രാഈൽ സന്തതികൾ ഇല്ലായിരുന്നുവെങ്കിൽ മാംസം ചീഞ്ഞ് വാസനിക്കുമായിരുന്നില്ല. ഹവ്വാഅ് ഉണ്ടായിരുന്നില്ലെങ്കിൽ യാതൊരു സ്ത്രീയും തന്റെ ഭർത്താവിനെ വഞ്ചിക്കുകയില്ലായിരുന്നു." (ബുഖാരി (റ))

വ്യാഖ്യാനം: പിശാച് ആദ്യം സമീപിച്ചത് ഹവ്വാഅ്നെയായിരുന്നു. ഭക്ഷിക്കരുത് എന്ന് പറഞ്ഞിരുന്ന വൃക്ഷത്തിന്റെ ഖനി തിന്നുവാൻ ആദം (അ)നെ പ്രേരിപ്പിച്ചത് അവരായിരുന്നു. സ്ത്രീകൾ പെട്ടെന്ന് ഇബ്ലീസിന്റെ കെണിയിൽപെടുമെന്നും സൂക്ഷിക്കണമെന്നും താൽപര്യം.

മാംസം ചീഞ്ഞു നാറുന്നു എന്നതിന്റെ സാരം മനുഷ്യശരീരം വാസനിക്കുന്നത് എന്നാണ്. തെറ്റിനുള്ള ശിക്ഷ ഭൂമിയിൽ മനുഷ്യർ അനുഭവിച്ചുകൊണ്ടേയിരിക്കുന്നു. അതിന് ആദ്യം നിമിത്തമായത് വിധി വശാൽ സ്ത്രീയായ ഹവ്വായിലൂടെ ആയിരുന്നു. പിശാചിന് സ്ത്രീയെ വശത്താക്കുവാനുള്ള താൽപര്യം ഇവിടെ, വിശുദ്ധ ഖുർആനിലൂടെ സ്ഥരപ്പെട്ടത് വ്യക്തമായി മനസ്സിലാക്കുവാൻ സാധിക്കും. (ഹദീസിലൂടേയും)

മറ്റൊരു ഹദീസ്. അബൂഹുറൈറ (റ) പറയുന്നു. നബി (സ്വ) പറഞ്ഞു. സ്ത്രീ വളഞ്ഞ വാരിയെല്ലുപോലെയാണ്. അത് നിവർത്താൻ ഉദ്ദേശിച്ചാൽ പൊട്ടിപ്പോകുന്നതാണ്. എന്നാൽ അവളുമായി നീ സുഖിക്കുകയാണെങ്കിൽ അവളത് ഉള്ള അവസ്ഥയിൽ നീ സുഖക്കും." (ബുഖാരി(റ)

വളഞ്ഞ വാരിയെല്ലുകൊണ്ടാണ് സ്ത്രീ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. അത് നിവർത്തുവാൻ ശ്രമിച്ചാൽ അത് പൊട്ടിപ്പോകുന്നതിന് തുല്യമാണ്. എന്ന് മറ്റൊരു ഹദീസിലൂടെ പ്രവാചകൻ (സ) ഭർത്താക്കൻമാരെ ഉപേശിക്കുന്നു.

ഹദീസുകളിൽ നിന്നും എല്ലാവിധ ഉപദേശ നിർദ്ദേശങ്ങളും സ്ത്രീക്കും പുരുഷന്നും ലഭിക്കുന്നുണ്ട് എന്ന് മേൽവിവരിച്ച ഹദീസുകൾ സൂചിപ്പി ക്കുന്നു.

പുരുഷനെ തെറ്റിൽ നിന്നും പിന്തിരിപ്പിക്കുന്നതിനേക്കാൾ ഗുരുതര മായ പ്രത്യാഘാതം സ്ത്രീയെ നിർബന്ധപൂർവ്വം പിന്തിരിപ്പിക്കുന്നതു കൊണ്ട് സംഭവിക്കാം എന്ന് ഹദീസ് നമ്മെ പഠിപ്പിക്കുന്നു.

വളരെയേറെ സാവകാശവും അതിലേറെ ക്ഷമയും ഒരു സ്ത്രീയെ മാറ്റിയെടുക്കുന്നതിന് അതായത് നേരായ പാതയിലേക്ക് നയിക്കുന്നതിന് വേണ്ടി വന്നേക്കാം. അതായത് വാരിയെല്ല് കൊണ്ട് സൃഷ്ടിച്ച സ്ത്രീയെ അനുനയത്തിൽ, ക്ഷമയോടെ തിരുത്തിക്കൊണ്ടുവരണം എന്ന ഉപദേശം ഭർത്താക്കൻമാരെ ഉദ്ദേശിച്ച പറയപ്പെട്ട ഹദീസാണ്. (പിതാവായാലും സഹോദരനായാലും)

ആരാധിക്കപ്പെടുന്നവ ഭൂരിഭാഗവും സ്ത്രീ ഭാവങ്ങൾ ഉള്ളവയാണെന്ന യാഥാർത്ഥ്യം ലോകത്ത് ബിംബാരാധകരിൽ പൊതുവെ കണ്ടുവരുന്നു. സ്ത്രീയുടെ ഭാവങ്ങളെ പലതരത്തിലും ആസ്വാദ്യമാക്കുവാൻ മറ്റു മത സ്ഥർ ശ്രമിക്കുമ്പോൾ, ഇസ്‌ലാം സ്ത്രീയെ പർദ്ദയിടുവിച്ചും ഒളിപ്പിച്ചു വെച്ചും അതിന്റെ തനതായ തനിമ, നിലനിർത്തുവാൻ ശ്രമിക്കുന്നു.

മുസ്‌ലിം വനിതയുടെ തനിമ എടുത്തു കാണിക്കുന്ന അടിസ്ഥാന വസ്ത്രമാണ് പർദ്ദ.

പ്രവാചകൻ (സ) വിഭാവനം ചെയ്ത സ്ത്രീകളുടെ സംരക്ഷണവും, സുരക്ഷിതത്വവും അവകാശങ്ങളും ഹിജാബിലൂടെ കാത്തു സൂക്ഷിക്ക പ്പെടുന്നു.

ഹിജാബ് എന്ന പദത്തിന്റെ ആശയം മൂന്ന് വ്യത്യസ്ത അവസ്ഥ കളെ സൂചിപ്പിക്കുന്നു. ഒന്ന് മറ്റൊന്നുമായി ചേർത്ത് പറയാവുന്നതുമാ ണ്.

1. ഏതിനെയെങ്കിലും കാഴ്ചയിൽ നിന്നും പൂർണണമായും മറക്കുക എന്നതാണ് ആദ്യത്തെ ആർത്ഥം.

2. സ്ഥലത്തെ അഥവാ ഏതിനെങ്കിലും ഒരതിർത്ഥി നിർണ്ണയിച്ച് അത് അടയാളപ്പെടുത്തുന്നു എന്നതാണ് രണ്ടാമത്തേത്.

3. സദാചാരം: വിലക്കപ്പെട്ട സ്ഥലം സൂചിപ്പിക്കുന്നു. ഹിജാബ് കൊണ്ട് മറക്കപ്പെടുന്നത് വിലക്കപ്പെട്ടതുകൂടി ആയതുകൊണ്ട് പ്രാധാന്യം വർധി ക്കുന്നു.

ഹിജാബിലൂടെ (വിലക്കപ്പെട്ട) മുസ്‌ലിം സ്ത്രീയുടെ ശരീരം പൂർണ്ണ

മായും മറക്കപ്പെടുമ്പോൾ, ഇസ്ലാമിന്റെ പ്രധാനപ്പെട്ട ചിഹ്നമായി പർദ്ദയെ അല്ലാഹു (സു:ത) വിശേഷിപ്പിക്കുന്നു. (സു:33: ആയത്ത് : 59)

പ്രമുഖ ഗ്രന്ഥകർത്താക്കൾ, സ്ത്രീകളുടെ സ്വയം രക്ഷക്കായി പല ഉപാധികളും ഗ്രന്ഥങ്ങളിലൂടെ വ്യക്തമാക്കുന്നുണ്ട്. അതിൽ ചിലത് ഇങ്ങനെ വായിക്കാം.

1. പുറത്ത് പോകുന്നതിൽ നിന്നും സ്ത്രീകളെ ഉപദേശിച്ച് പിന്തിരിപ്പിക്കുക.

2. ഭർത്താവിന്റെ താൽപര്യങ്ങളെ മുൻനിർത്തി, അഥവാ അനുകൂലമായി ഭവനങ്ങളിൽ കർക്കശതയും, ചിട്ടയും പുലർത്തുന്ന സ്ത്രീക്ക് ഉണ്ടാകുന്ന നേട്ടങ്ങൾ ബോധ്യപ്പെടുത്തുക.

3. വിശുദ്ധ ഖുർആനിലടെ അല്ലാഹു (സു:ത) പ്രഖ്യാപിച്ചിട്ടുള്ള വിശ്വാസികളായ സ്ത്രീകൾക്കുള്ള ഇസ്ലാമിക വേഷമായ ജലാബീബിലൂടെ മാത്രം പൊതുസ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടുവാൻ ശക്തമായ പ്രേരണയും പിന്തുണയും മുസ്ലിം സ്ത്രീകൾക്ക് നൽകുക.

ജലാബീബ്= ശരീരമാകെ മറക്കാൻ സഹായിക്കുന്ന ഒരുതരം ആയാസമുള്ള മേൽവസ്ത്രം.

4. സ്ത്രീ ശബ്ദവും ഔറത്ത് (ഒളിക്കപ്പെടേണ്ടത്) ആണെന്ന സ്വയം ബോധം നിലനിർത്തിക്കൊണ്ട് ശബ്ദം താഴ്ത്തി താഴ്മയോടുകൂടി മാത്രം സംസാരിക്കുവാൻ പ്രേരിപ്പിക്കുക.

5. വിശുദ്ധ ഖുർആൻ വ്യക്തമാക്കിയ ശക്തമായ ശാസനയുടെ അടിസ്ഥാനത്തിൽ ഒരു സ്ത്രീ അന്യപുരുഷൻമാരെ കാണാതിരിക്കുന്നതാവും ഏറ്റവും നല്ലത് എന്ന ലക്ഷ്യത്തിലേക്ക് ഹിജാബിലൂടെ വിശ്വാസികളായ മുസ്ലിം വനിതകളെ എത്തിക്കുക.

സ്ത്രീകൾക്ക് നേരെയുള്ള അക്രമണങ്ങളെക്കുറിച്ച് ആധികാരികമായി ശബ്ദിക്കുന്നവർപോലും മതപരമായ വിഷയങ്ങളിലായാലും തീരുമാനമെടുക്കുവാൻ കഴിവില്ലാത്തവരും, കാര്യശേഷി കുറഞ്ഞവരുമാണ് സ്ത്രീകൾ എന്ന് സമ്മതിക്കുന്നു. (സ്ത്രീകൾ നല്ല തീരുമാനങ്ങൾ എടുക്കുവാൻ കഴിവുള്ളവരാണ് എന്ന് തെളിയിക്കുന്ന ഒറ്റപ്പെട്ട സംഭവങ്ങളെ ഒഴിച്ചുനിർത്തിയാൽ)

ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും സത്യം അന്വേഷിച്ചു കണ്ടെത്തുവാൻ പരക്കം പായുമ്പോൾ, ഇന്നത്തെ പ്രതിസന്ധി ഘട്ടങ്ങളെ തരണം ചെയ്യുവാൻ ഏറ്റവും നല്ല പരിഹാര മാർഗമായി സ്ത്രീയെ പർദ്ദക്കുള്ളിലാക്കുക എന്ന ഇസ്ലാമിക ആശയത്തിലേക്കാണ് ലോക ചിന്താഗതി വെളിച്ചം വീശുന്നത്.

ഇങ്ങനെ വിലയിരുത്തുമ്പോൾ ഹിജാബിനെ അല്പകാലത്തെ ഇട വേളക്കുശേഷം കാലം തന്നെ തിരിച്ചുകൊണ്ടുവരുന്നു എന്ന് സമ്മതി ക്കേണ്ടതായി വരും.

സാന്ദർഭികമായി ഈ പഠനയാത്ര മക്കയിലേക്ക് തിരിച്ചുവിടേണ്ടുന്ന സ്ഥിതിവിശേഷം തെളിഞ്ഞുകാണുന്നു. കാരണം മക്കയിലാണ് വിശുദ്ധ ഖുർആനിലെ ആദ്യവചനങ്ങളിറങ്ങുന്നത്. വിശ്വാസികളുടെ തീർത്ഥാടന കേന്ദ്രമായ മക്ക, ഹിജാബിന്റെ മാത്രം പ്രശ്നങ്ങൾക്ക് പരിഹാരമാർഗ്ഗ ങ്ങൾ നിർദ്ദേശിച്ചും, ചർച്ച ചയ്തും വിസ്മരിച്ചു കൂടാത്തതാണ്. പ്രവാച കൻ (സ)യുടെ ജന്മനാടായ മക്കയിലേക്ക്.

എ.ഡി. 610ൽ മുഹമ്മദ് നബി (സ)ക്ക് ആദ്യത്തെ വിശുദ്ധ ഖുർആൻ വചനങ്ങൾ (സു:ഹലഖ്: (96) വചനം 1 മുതൽ 5 വരെ) അല്ലാഹുവിൽ നിന്നും ജിബ്രീൽ എന്ന മലക്കിലൂടെ വഹ്‌യായി ലഭിക്കുമ്പോൾ 40 വയ സ്സായിരുന്നു.

ആദ്യവചനങ്ങളിറങ്ങിയ ആസ്വസ്ഥ്യകരമായ നിമിഷങ്ങളെ തരണം ചെയ്തതും, ആശ്വാസ്യവും സാന്ത്വനവും കണ്ടെത്തിയിരുന്നതും പ്രവാ ചകൻ (സ്വ)യുടെ ആദ്യ പത്നിയായിരുന്ന ഖദീജബീവി (റ)യിൽ നിന്നാ യിരുന്നു. അത്തരം പ്രതിസന്ധിഘട്ടങ്ങളെ തരണം ചെയ്യുവാനുള്ള ധൈര്യം പ്രവാചകൻ (സ)ക്ക് പകർന്നുകിട്ടിയതും, ഭീതി അകറ്റുവാൻ പ്രവാചകൻ (സ) ആശ്രയിച്ചിരുന്നതും ഒരു പുരുഷനെയായിരുന്നില്ല. സ്വന്തം പത്നിയായിരുന്ന ഖദീജ ബീവി (റ)യെ ആയിരുന്നു എന്നത് ശ്രദ്ധേയമാണ്.

ശരീരാസകലം വിറപൂണ്ട ഭയാനകമായ നിമിഷങ്ങളിൽ പ്രവാചകൻ (സ) സ്വവസതിയിലേക്കാണ് പ്രാണരക്ഷാർത്ഥം മടങ്ങിയത്.

"എന്നെ പുതപ്പിക്കുക. പുതപ്പുകൊണ്ട് മൂടുക എന്ന് പ്രവാചകൻ (സ) ഖദീജ (റ)യോട് ആവശ്യപ്പെടുകയായിരുന്നു.

വേദഗ്രന്ഥങ്ങളുടെ വിജ്ഞാനത്തിൽ പ്രസിദ്ധനായിരുന്ന ഖദീജ (റ) യുടെ അമ്മാവന്റെ മകനായ വറഖത്ബ്നു നൗഫലിനരികിൽ സംഭവ ങ്ങൾ വിവരിക്കുകയും, വേദഗ്രന്ഥങ്ങളിലൂടെ പ്രവചിക്കപ്പെട്ട പ്രവാചക നാണ് തനിക്കു മുമ്പിൽ നിൽക്കുന്നതെന്നും വറഖ അനായാസം തിരിച്ച റിയുകയായിരുന്നു.

ആശ്വാസവാക്കുകൾ വറഖയിൽ നിന്നും ലഭിച്ച ഖദീജ (റ) ഇസ്ലാ മിന്റെ ആദ്യത്തെ അനുയായി ആയി.

പത്നിയായ ഖദീജ (റ)യുമായി നടത്തിയിരുന്ന സംഭാഷണങ്ങളിൽ "ഞാൻ ആരോട് ഇത് പറയും" "ആരാണ് എന്നെ വിശ്വസിക്കുക" എന്നീ ചോദ്യങ്ങൾ പ്രവാചകൻ (സ) ആവർത്തിക്കുക പതിവായിരുന്നു.

ജിബ്രീൽ (അ)ന്റെ സന്ദർശന ഇടവേളകളിൽ വിശ്വാസം ദൃഢമായി അറിയിച്ചപ്പോൾ പ്രവാചകൻ (സ) ഖദീജ (റ)ക്ക് ആദ്യമായി സത്യവാചകം ചൊല്ലിക്കേൾപ്പിച്ചു. (ശഹാദത്ത് കലിമ) ഖദീജ (റ) ആദ്യ അനുയായിയായി. അങ്ങിനെ ലോക ചരിത്രത്തിന്റെ ഏടുകളിൽ പ്രവാചക പത്നിയായ ഖദീജ(റ)യിലൂടെ ഭൂമിയിലെ ഇസ്‌ലാംമതം, വിശ്വാസികളിൽ, അല്ലാഹു (സു: ത) പ്രാവർത്തികമാക്കി.

നാൽപത് വയസ്സ് പ്രായമുണ്ടായിരുന്ന ഖദീജ (റ)ക്ക്, മുൻമ്പെ വിവാഹവും കഴിച്ച് അതിൽ സന്താനങ്ങളും ഉണ്ടായിരുന്നു പ്രവാചകൻ (സ) യോട് താൽപര്യാർത്ഥം ഖദീജ (റ) അങ്ങോട്ട് വിവാഹാഭ്യർത്ഥ ന നടത്തുകയായിരുന്നു. ഒരു പുരുഷനിൽ കാണാനാഗ്രഹിക്കുന്ന എല്ലാ സദ്ഗുണങ്ങളും പ്രവാചകൻ (സ)യിൽ സമ്മേളിച്ചിരുന്നതായി സ്വന്തം അനുഭവത്തിലൂടെ ഖദീജ (റ)ക്ക് ബോധ്യപ്പെട്ടിരുന്നു. ഇരുപത്തിനാല് വർഷത്തെ സന്തോഷ ദാമ്പത്യത്തിൽ ആറ് (6) സന്താനങ്ങൾ ജനിച്ചു. (ഖാസിം, അബ്ദുള്ള, സൈനബ്, റുഖയ്യ, ഉമ്മുഖുൽതും, ഫാത്വിമ) മാരിയ എന്ന അടിമസ്ത്രീയിൽ നബി (സ)ക്ക് ഒരു പുത്രനും ഇബ്രാഹിം എന്ന പേരിൽ ജനിച്ചിരുന്നു. പ്രവാചകൻ (സ)ക്ക് ഏറ്റവും പ്രിയപ്പെട്ട പുത്രിയായിരുന്നു. മകൾ ഫാത്വിമ (റ). പ്രവാചകൻ (സ)യുടെ വഫാത്തിന് ശേഷം ജീവിച്ചിരുന്ന ഒരേ ഒരു സന്താനവും ബീവി ഫാത്വിമ (റ) മാത്രായിരുന്നു.

പിതൃസഹോദരപുത്രനായിരുന്ന അലിയുബ്നു അബീതാലിബ് (റ) വിവാഹം ചെയ്ത ആ ദാമ്പത്യത്തിൽ അഞ്ച് സന്താനങ്ങൾ ഉണ്ടാവുകയും ആ സന്താനപരമ്പരകൾ പ്രവാചകൻ (സ)യുടെ ഓർമ്മകൾ പുതുക്കി നിലനിർത്തി, ലോകമൊട്ടുക്കും അഹ്‌ലുൽ ബൈത്ത് കുടുംബാംഗങ്ങളായി അറിയപ്പെടുകയു ചെയ്യുന്നു. ഖദീജബീവി (റ) യുടെ വേർപാട് പ്രവാചകൻ (സ)യെ അതീവദുഃഖത്തിലാഴ്ത്തി. സംരക്ഷണവും, സുരക്ഷിതത്വവും നൽകിയിരുന്ന പിതൃസഹോദരൻ അബൂത്വാലിബിന്റെ മരണവും കൂടെ സംഭവിച്ചതോടുകുടി, മക്കവിടുവാൻ പ്രവാചകൻ (സ) നിർബന്ധിതനായി.

ഖദീജ(റ)യുടെ വേർപാട് സഹിക്കാനാവാതെ ഒരു വർഷം പ്രവാചകൻ (സ) ആമുൽഹുസ്ന് (ദുഃഖാചരണ വർഷമായി ആദരിച്ചു.

ഖദീജ (റ)യുടെ മരണശേഷം മാത്രമായിരുന്നു പ്രവാചകൻ (സ) രണ്ടാമതൊരു സ്ത്രീയെ വിവാഹം കഴിക്കുന്നത്. മദീനയിൽവെച്ച് നടന്നിരുന്ന സമപ്രായക്കാരിയായിരുന്ന സൗദ(റ)യായിരുന്നു രണ്ടാം ഭാര്യ. ഒന്നിലധികം ഭാര്യമാരോടൊത്ത് കഴിയുകയും, പത്നിമാർ തമ്മിലുള്ള തർക്കങ്ങളും, അസൂയയും, അത്യധികം ആഹ്ലാദവും പ്രവാചകൻ (സ)

അനുഭവിച്ചറിയുകയും ചെയ്തു. ബുദ്ധിയിലും, കഴിവിലും മികച്ചു നിന്നിരുന്ന പ്രവാചക പത്നിമാർ പ്രവാചകൻ (സ)യുടെ ജീവിതത്തിലെ ശ്രദ്ധാകേന്ദ്രമായി.

പ്രവാചകൻ (സ)യുടെ അനുയയിയും ആത്മമിത്രവുമായിരുന്ന അബുബക്കർ സിദ്ധീഖ് (റ)യുടെ മകളായ ആയിഷ (റ)യായിരുന്നു പ്രവാചകൻ (സ)ക്ക് ഏറ്റവും പ്രിയപ്പെട്ട പത്നി. മക്കയിൽവെച്ച് തന്നെ ആയിഷ (റ)വുമായുണ്ടായിരുന്ന വിവാഹം ഉറപ്പിച്ചിരുന്നുവെങ്കിലും ഹിജ്റ രണ്ടാം വർഷം മദീനയിൽ വെച്ചായിരുന്നു പ്രവാചകൻ (സ) ആയിഷ (റ)യെ വിവാഹം കഴിച്ചിരുന്നത്.

ആയിഷ (റ)യുടെ ബുദ്ധിശക്തിയിലും ഓർമ്മശക്തിയിൽ അവർക്കുണ്ടായിരുന്ന അത്ഭുതകരമായ കഴിവും പിൽക്കാലത്ത് ലോകത്തിന് വിലമതിക്കാനാവാത്തവിധം അനുഗ്രഹമാകുമെന്ന് പ്രവാചകൻ (സ) സ്വന്തം അനുഭവത്തിലൂടെ വിലയിരുത്തിയിരുന്നു.

പിതാവിൽ നിന്നും മകൾക്ക് ലഭിച്ചിരുന്ന വംശാവലി, ചരിത്ര ഓർമ്മക്കുറിപ്പുകൾ, കൃത്യമായി ഓർത്തു പറയുവാൻ ആയിഷ (റ)ക്കുണ്ടായിരുന്ന കഴിവ് പ്രസിദ്ധമായിരുന്നു. എങ്കിലും പ്രവാചകൻ (സ) വേറെയും വിവാഹങ്ങൾ കഴിച്ചു.ആയിഷ (റ)ക്ക് പ്രവാചകൻ (സ) ആദ്യഭർത്താവ് ആയിരുന്നുവെങ്കിൽ മറ്റുള്ളവരിൽ ചിലർക്ക് പ്രവാചകൻ (സ) ആദ്യഭർത്താവായിരുന്നില്ല. മുറ സഹോദരിയായിരുന്ന സൈനബ് ബിൻത് ജഹ്ഷ് (റ) വളർത്തു പുത്രൻ സൈദ്ബ്നു ഹാരിസ് (റ) വിവാഹമോചനം ചെയ്തവരായിരുന്നു. ഹിജ്റ 5-ാം വർഷം നടന്ന ഈ വിവാഹരാത്രിയിലായിരുന്നു ഹിജാബിന്റെ ആയത്ത് ഇറങ്ങിയത് (അഹ്സാബ്: സൂക്തം 53) പുതുതായി ഇസ്ലാമിൽ ചേരുന്ന ഗോത്രവർഗക്കാരുമായുള്ള ബന്ധം ശക്തമാക്കുവാൻ വേണ്ടിയും പ്രവാചകൻ (സ) വിവാഹം കഴിച്ചിരുന്നു. ഉദാഹരണം ഉമ്മു സലമ(റ) (ഹിജ്റ 4) ഹിജ്റ 6-ാം വർഷത്തിൽ ബനു മുസ്തലിം ഗോത്രം അധീനത്തിലായപ്പോഴാണ് ജുവൈരിയ ബിൻത് അൽഹാരിത് (റ)യെ പ്രവാചകൻ (സ) വിവാഹം കഴിച്ചിരുന്നത്. ഹിജ്റ 7-ാം വർഷം ഖൈബർ യുദ്ധവേളയിലാണ് പ്രവാചകൻ (സ) സ്വഫിയ (റ)യെ വിവാഹം ചെയ്യുന്നത്. ജീവിതത്തിൽ സ്നേഹത്തിനുള്ള പ്രാധാന്യം പ്രത്യേകിച്ചും പത്നിമാരുമായുണ്ടായിരുന്ന) പരസ്യമായി അംഗീകരിച്ച ഒരു മത-രാഷ്ട്ര നേതാവായിരുന്നു പ്രവാചകൻ (സ) പ്രവാചകൻ (സ)യുടെ ആ ജീവനാന്ത യാത്രകളിൽ പത്നിമാർ അനുഗമിക്കുക പതിവായിരുന്നു.

പിന്നണിയിൽ നിൽക്കുന്ന വെറും അകമ്പടിക്കാരായി മാത്രം പ്രവാചകൻ (സ) പത്നിമാരെ കണ്ടിരുന്നില്ല. പെട്ടെന്നുള്ള യുദ്ധമായാലും,

നീണ്ട ഉപരോധമായാലും ഒന്നോ, അതിലധികമോ ഭാര്യമാരെ കൂടെ കൂട്ടു കയും, അവരുടെ ഉപദേശ നിർദ്ദേശങ്ങൾക്ക് പ്രവാചകൻ (സ) വളരെയ ധികം പ്രാമുഖ്യം നൽകുകയും ചെയ്തിരുന്നു. ഹുദൈബിയ്യ ഉടമ്പടി യുടെ സന്ദർഭത്തിൽ പ്രവാചകൻ (സ) മുസ്ലിംങ്ങളോട് തലമുണ്ഡനം ചെയ്യുവാനും ബലികർമ്മം നിർവ്വഹിക്കുവാനും ഉത്തരവിട്ടപ്പോൾ സൈനി കർ പ്രവാചകൻ (സ)യുടെ ആഹ്വാനം, വേണ്ടവിധത്തിൽ ഗൗരവമാ യെടുത്തില്ല. എന്ത് ചെയ്യണമെന്നറിയാതെ വിഷമാവസ്ഥയിലായിരുന്ന പ്രവാചകൻ (സ) ആവർത്തിച്ചാവശ്യപ്പെട്ടിട്ടും തന്റെ ഉത്തരവ് സൈനീ കർ അനുസരിക്കാതെ വന്നപ്പോൾ, ആ സന്ദർഭത്തിൽ പ്രവാചകൻ (സ)യെ അനുഗമിച്ചിരുന്ന ഉമ്മു സൽമ (റ) വോട് ഉപദേശം തേടുകയാ യിരുന്നു. അവർ ഇങ്ങനെ മറുപടി നൽകി പ്രവാചകൻ (സ)യെ സമാ ശ്വസിപ്പിച്ചു.

"അല്ലാഹുവിന്റെ ദൂതാ: താങ്കൾ അതുകൊണ്ട് വിഷമിക്കേണ്ടതില്ല. അങ്ങ് സ്വയ തലമുണ്ഡനം ചെയ്ത് ബലികർമ്മവും, നിർവ്വഹിക്കുക."

പ്രവാചകൻ (സ) സ്വയം ആശ്വസിക്കുകയും, പ്രവാചകൻ (സ)യു ടേതായി അവിടെ ഉണ്ടായിരുന്ന ഒട്ടകത്തിന്റെ കഴുത്തറുത്ത് ബലികർമ്മം നിർവ്വഹിച്ച ശേഷം തലമുണ്ഡനം ചെയത് ഇഹ്റാമിൽ നിന്നും വിരമി തക്കുകയും ചെയ്തു.

നിമിഷങ്ങൾക്കകം തന്നെ വാർത്ത അനുയായികൾക്കിടയിൽ കൈമാറ്റം ചെയ്യപ്പെടുകയും, ഒടുവിൽ എല്ലാ ഓരോരുത്തരും ബലികർമ്മം നിർവ്വഹിച്ച് തലമുണ്ഡനം ചെയ്യുകയും ചെയ്തു.

അന്ത്യപ്രവാചകനായി അല്ലാഹുവിന്റെ വിധി പ്രകാരം ഭൂമിയിൽ നിയോഗിക്കപ്പെടുകയും, ആ ദൗത്യനിർവ്വഹണത്തിന്റെ ഭാരിച്ച ഉത്തര വാദിത്വം സ്വയം ഏറ്റെടുത്ത് നിർവഹിക്കുമ്പോഴും കുടുംബത്തിന് വില മതിക്കാനാവാത്ത സ്ഥാപനം കൽപിച്ചിരുന്നു.

പൊതുജീവിതത്തിലെന്നപോലെ, സ്വകാര്യ ജീവിതത്തിനും പ്രവാ ചകൻ (സ) തുല്യ പ്രാധാന്യം നൽകി എന്ന് ചരിത്രം നമ്മെ ഓർമ്മപ്പെ ടുത്തുന്നു. പ്രവാചകൻ (സ)യിൽ പ്രകടമായി കണ്ടിരുന്ന ഈ ഒരു ഉറച്ച മനോഭാവം, എതിരാളികൾ പലപ്പോഴും ആയുധമാക്കിയിരുന്നു. പ്രത്യേ കിച്ചും ഹിജ്റയുടെ ആദ്യവർഷങ്ങളിലുണ്ടായിരുന്ന സംഘർഷഭരിതമായ കാലഘട്ടങ്ങളിൽ.

ആക്രമണ, പീഡന, മനോഭാവം കൊണ്ട് സമൂഹത്തെ നശിപ്പിക്കു കയും, സ്വയം നശിക്കുകയും ചെയ്തിരുന്ന മദീനക്കാരായ മുനാഫിക്കു കൾ (കപടവിശ്വാസികൾ)ക്ക് അവരുടെ പ്രവർത്തനങ്ങൾക്കെല്ലാം പ്രവാ ചകൻ (സ) എതിരായി പ്രവർത്തിച്ചത് കൊണ്ട് പ്രവാചകൻ (സ) യുമാ

യിരുണ്ടായിരുന്ന വൈകാരിക ബന്ധങ്ങൾ വിഛേദിക്കുന്നതിന് ഇടവരുത്തി. ഹിജ്റ 3-ാം വർഷം ഉഹദിലുണ്ടായ പരാജയത്തിലും ഹിജ്റ 5-ാം വർഷത്തിലെ കിടങ്ങു യുദ്ധത്തിലെ രക്തകലുഷിതമായ പര്യാവസാനവും മദീനക്കാരെ അതീവ ദുഃഖത്തിലാഴ്ത്തിയ സംഭവങ്ങളാണ്. എതിരാളികൾ ദുഃഖ പ്രകടനങ്ങളിൽ നേരിട്ടാക്രമിക്കുന്നതിന് പകരം, പ്രവാചകൻ (സ)ക്കെതിരെ അഭ്യൂഹങ്ങളും അപഖ്യാതികളും പറഞ്ഞു പരത്തുവാൻ തീവ്രമായ ശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്നു.

ഹിജ്റ 5-ാം വർഷം. വളർത്തുപുത്രൻ സൈദ്ബ്നു ഹാരിസ് (റ) വിവാഹമോചനം ചെയ്ത മുറ സഹോദരി കൂടെയുണ്ടായിരുന്ന സൈനബ് ബിൻത് ജഹ്ഷ് (റ)യുമായി ഉണ്ടായിരുന്ന പ്രവാചകൻ (സ)യുടെ വിവാഹവും നെക്കലേസിന്റെ സംഭവവുമായി ബന്ധപ്പെട്ട ഫിത്നയും അതിൽ പ്രധാനപ്പെട്ട ചില വിഷയങ്ങളായിരുന്നു. പ്രവാചകൻ (സ)യെ അതീവ ദുഃഖത്തിലാഴ്ത്തിയിരുന്ന വിവാദ വിഷയങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കപ്പെട്ട പ്രസിദ്ധമായ രണ്ട് വിശുദ്ധ ഖുർആൻ ആയത്തുകളും അതോടനുബന്ധിച്ച് അല്ലാഹു (സു:ത) അവതരിപ്പിച്ചു.

പ്രവാചക പത്നിമാർക്ക് സുരക്ഷിതത്വം നഷ്ടപ്പെട്ട അവസ്ഥയായി. പ്രവാചക പത്നിമാരുടെ പേരിലും എതിരാളികൾ പല അഭ്യൂഹങ്ങളും പ്രചരിപ്പിക്കുക കുടി ചെയ്തപ്പോൾ, പ്രവാചകൻ (സ) പോലും സ്വന്തം പത്നിമാരെ സംശയിക്കുന്നതിലേക്ക് വരെ സംഭവങ്ങൾ എതിരാളികൾ കൊണ്ടെത്തിച്ചു. സ്വർഗ്ഗത്തിൽ നിന്നം പരിഹാരാർഗ്ഗങ്ങൾ നിർദ്ദേശിക്കപ്പെട്ടു. പ്രവാചകൻ (സ)യെ അതീവദുഃഖത്തിലാഴ്ത്തിയ രണ്ട് സുപ്രധാന വിഷയങ്ങളേയും ആസ്പദമാക്കി അല്ലാഹു (സു:ത) വിശുദ്ധ ഖുർആൻ ആയത്തുകൾ ഇറക്കി. അങ്ങിനെ ഇസ്ലാമിൽ സ്ത്രീ പുരുഷ വിഭജനത്തിന് തുടക്കം കുറിച്ച പ്രസിദ്ധമായ ഹിജാബ്, ജലാബീബ്, രംഗ പ്രവേശനം ചെയ്തു. പ്രവാചക പത്നിമാരുടെ സുരക്ഷിതത്വം ഉറപ്പാക്കിയതുവഴി കുലീന സ്ത്രീകളും അടിമസ്ത്രീകളും പൊതുസ്ഥലങ്ങളിൽ വിഭജിക്കപ്പെട്ടു.

ഭൂരിഭാഗം പ്രശ്നങ്ങൾക്കുമുള്ള സ്വർഗത്തിൽ നിന്നുള്ള അല്ലാഹുവിന്റെ നിർദേശങ്ങൾക്ക് കാലതാമസം നേരിടാറുണ്ടായിരുന്നുവെങ്കിലും ഹിജാബിന്റെ വിഷയത്തിൽ അത്ഭുതകരമായ വേഗതയിൽ ജിബ്രീൽ (അ) എന്ന മലക്ക് വഹ്യുമായി ഇറങ്ങുകയായിരുന്നു.

ഹിജ്റയുടെ ആദ്യവർഷങ്ങളിലൂടെ ഹിജാബിന്റെ രംഗപ്രവേശനം ഉണ്ടായ സാഹചര്യത്തെ അവതരിപ്പക്കുമ്പോൾ ചിന്തിക്കുന്ന മനുഷ്യരുടെ ഹൃദയത്തെ സ്പർശിക്കും. ഹിജ്റയുടെ ആദ്യവർഷങ്ങളിലൂടെ വീണ്ടും മദീനയിലേക്ക്....

മദീനയിലേക്ക് ഹിജ്റപോയ പ്രവാചകൻ (സ) ഒരു അൻസാർ കുടുംബത്തോടൊപ്പമായിരുന്നു അൽപകാലം താമസിച്ചിരുന്നത്.

കുലീന കുടുംബത്തിലെ അംഗവും അവിവാഹിതനുമായിരുന്ന സാദ് ഇബ്ൻ ഖായ്താമയുടെ വീട്ടിലായിരുന്നു യോഗങ്ങൾ സംഘടിപ്പിച്ചിരുന്നത്.

മക്കക്കാരായ മുഹാജിറുകളും, മദീനക്കാരായ അൻസാറുകളും തമ്മിൽ സ്ത്രീ പുരുഷ ബന്ധങ്ങൾ തമ്മിലും ആചാരങ്ങളിലും വളരെ വൈരുധ്യം ഉണ്ടായിരുന്നു. ഇത്തരം വിഷയങ്ങളുമായി ബന്ധപ്പെട്ട ചെറിയ പ്രശ്നങ്ങൾ വരെ ഇരുസമുദായക്കാർക്കുമിടയിൽ സംഘർഷങ്ങൾ ഉടലെടുക്കുക സർവ്വസാധാരണമായിരുന്നു.

പ്രവാചകൻ (സ)യെ അലട്ടിയിരുന്നത് മറ്റൊരു പ്രശ്നമായിരുന്നു. ഗ്രൂപ്പ് വഴക്കുകളും, അവർക്കിടയിൽ നിലനിന്നിരുന്ന ചേരിപ്പോരുകളും താമസിക്കുവാൻ ഒരിടം കണ്ടെത്തുന്നതിൽ പ്രവാചകൻ (സ)യിൽ ആശങ്കയുളവാക്കി.

പ്രത്യേകിച്ചും അൻസാറുകൾ വളരെ പ്രതീക്ഷയോടെയാണ് പ്രവാചകൻ (സ)യെ വരവേറ്റത് എന്ന സവിശേഷതയുമുണ്ട്. മദീനക്കാരായ അൻസാറുകൾ സ്വന്തം വീടുകളിൽ പ്രവാചകൻ (സ)യെ താമസിപ്പിക്കണമെന്ന അത്യധികമായ ആഗ്രഹം ഉള്ളവരായിരുന്നു. പക്ഷെ ഒരാളുടെ ക്ഷണം സ്വീകരിച്ച് മറ്റൊരാൾക്ക് വിഷമങ്ങൾ സൃഷ്ടിക്കുവാൻ പ്രവാചകൻ (സ)ക്ക് ആകുമായിരുന്നില്ല.

പരസ്പരം ഉടലെടുക്കുവാൻ സാധ്യതയുള്ള ഈ പ്രശ്നത്തിൽ ബുദ്ധിപൂർവമായ കണിശമായ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ പ്രശ്നപരിഹാരം കണ്ടെത്തുവാൻ പ്രവാചകൻ (സ) തീരുമാനിച്ചു.

തന്റെ ഒട്ടകത്തെ എവിടെയും തടയരുതെന്നും അതിനെ അതിന്റെ പാട്ടിന് വിട്ടയക്കണമെന്നും ജനങ്ങളോടായി പ്രവാചകൻ (സ) അഭ്യർത്ഥിച്ചു. ഒട്ടകം എവിടെ മുട്ടുകുത്തുന്നുവോ അവിടെ വാസസ്ഥലമൊരുക്കാമെന്നും പ്രവാചകൻ (സ) ജനങ്ങൾക്ക് വാഗ്ദാനം നൽകി.

അൻസാറുകളും മുഹാജിറുകളും, മദീനയിലെ ഗോത്രസമൂഹങ്ങളുമടങ്ങുന്ന വമ്പിച്ച ജനക്കൂട്ടം, പ്രവാചകൻ (സ)യുടെ യുക്തിപൂർണ്ണമായ തീരുമാനത്തിൽ അത്ഭുതം കൊണ്ടു.

നീതിന്യായ വ്യവസ്ഥയിൽ ഒരു മതനേതാവ് പാലിക്കേണ്ടുന്ന തുല്യതയുടേയും അവ പ്രായോഗികമാക്കുന്നതിൽ പാലിച്ച കണിശതയും ലോകചരിത്രത്തിന്റെ ഏടുകളിൽ സ്ഥാനം കരസ്ഥമാക്കി.

ഈത്തപ്പഴം ഉണക്കാനിട്ടിരുന്ന ഒരു വീടിനു മുമ്പിൽ ഒട്ടകം മുട്ടുകു

ത്തി. ദൗത്യനിർവ്വഹണത്തിനായി അല്ലാഹു (സു:ത) ഉദ്ദേശിച്ച സ്ഥലത്ത് ഒട്ടകം മുട്ടുകുത്തി എന്ന് പറയുന്നതാവും ഏറെ ഉചിതം. അല്ലാഹു വിധിച്ചത് നടപ്പിലാക്കപ്പെട്ടു. ഒട്ടകം മുട്ടുകുത്തിയ മദീനയിലെ ആ പ്രസിദ്ധമായ വീട് അബു അയൂബുൽ അൻസാരി എന്നവരുടേതായിരുന്നു. പ്രവാചകൻ (സ) അവിടെ താമസിക്കുവാൻ തീരുമാനിക്കുകയും സ്ഥലത്തിന് വില നൽകി, പ്രാർത്ഥന നടത്തുന്നതിനും, സാമുദായിക പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതിനുമായി ഒരു പള്ളി പണിയാമെന്നും അനുയായികൾക്ക് വാഗ്ദാനം നൽകുകയും ചെയ്തു.

മുസ്ലിംങ്ങൾക്ക് പ്രചോദനം എന്ന നിലയിൽ പള്ളി നിർമ്മാണ പ്രവർത്തനങ്ങളുമായി പ്രവാചകൻ (സ) കഠിനമായ ശാരീരികാദ്ധ്വാനത്തിന് തയ്യാറായി. പ്രാർത്ഥനക്കായുള്ള പള്ളിയുടെ പണി പൂർത്തിയായതോടുകൂടി പ്രവാചകൻ (സ)ക്ക് പത്നിമാരുമായി താമസിക്കുവാൻ സൗകര്യത്തിനായി ഒമ്പത് (9) ഭവനങ്ങളും കൂടി നിർമ്മിക്കപ്പെട്ടു. ഈന്തപ്പനയോലകൾകൊണ്ടും, കല്ലുകൊണ്ടും നിർമ്മിക്കപ്പെട്ട അത്തരം കുടുസ്സായ ഭവനങ്ങൾക്ക് 'ജാരിദ്' എന്നും 'മൻസിൽ' എന്നും പറയപ്പെട്ടിരുന്നു.

പള്ളിയുടെ ഇടതുവശത്തായാണ് മൻസിലുകൾ നിർമ്മിച്ചിരുന്നത്. ആയിഷ (റ)യുമായി വസിക്കുന്നതിനുവേണ്ടി നിർമ്മിച്ചിരുന്ന മൻസിലിനെക്കുറിച്ച് പ്രത്യേക പരാമർശമുണ്ട്. ആയിഷ (റ)യുടെ വസതിയിലേക്ക് പള്ളിയിൽ നിന്നും നേരിട്ട് പ്രവേശന കവാടം ഉണ്ടായിരുന്നു. ശുദ്ധീകരണാവശ്യത്തിനായി പ്രവാചകൻ (സ)ക്ക് പള്ളി അങ്കണം വിട്ട് പോകേണ്ടുന്ന ആവശ്യമുണ്ടായിരുന്നില്ല. പള്ളിയിൽ നിന്നും ആയിഷ (റ)യുടെ ഭവനത്തിലേക്കുള്ള വാതിൽ തുറക്കുകയും, പള്ളിയിൽ നിന്നുതന്നെ പ്രവാചകൻ (സ) തല നീട്ടുകയും ആയിഷ (റ) പ്രവാചകൻ (സ)യുടെ തലമുടി ശുദ്ധീകരിച്ചു കൊടുക്കുകയും ചെയ്യുമായിരുന്നു. ആർത്തവകാരിയായിരിക്കെ പോലും ഈ വിധത്തിൽ ശുദ്ധീകരണ കർമ്മങ്ങൾ, പ്രവാചകൻ (സ)ക്കായി ചെയ്തുകൊടുത്തിരുന്നതായി, ആയിഷ (റ) നിവേദനം ചെയ്ത്, ബുഖാരി (റ) റിപ്പോർട്ട് ചെയ്ത ഹദീസ് സൂചിപ്പിക്കുന്നുണ്ട്.

തുല്യമായ അനേകം ഹദീസുകൾ വേറെയും പ്രമുഖഹദീസു ഗ്രന്ഥങ്ങളിലൂടെ കാണുവാൻ സാധിക്കും. പള്ളിയും പ്രവാചക പത്നിമാർക്കായി നിർമ്മിച്ച ഗ്രഹങ്ങളും, സന്തതസഹചാരികളുടെ വാസസ്ഥലങ്ങളുമെല്ലാം ഒരൊറ്റ യൂണിറ്റായി പ്രവർത്തിക്കുന്ന വിധത്തിലായിരുന്നു സംവിധാനിച്ചിരുന്നത്. അൻസാറുകളും മക്കയിൽ നിന്നുള്ള പ്രവാസീ സംഘങ്ങളുമെല്ലാം അവർ സ്ത്രീകളായാലും, പുരുഷൻമാരായാലും പള്ളിയുടെ ചുറ്റുവട്ടത്ത് തന്നെ താമസസൗകര്യം കണ്ടെത്തുകയും പ്രവാ

ചകൻ (സ)യുമായി അടുത്തിടപഴകുന്നതിന് യോജിച്ച ഇടമായി പള്ളി പരിസരം തിരഞ്ഞെടുക്കുകയും ചെയ്തു.

ജാരിദ്, ബുയൂത്ത് കൾ, മൻസിൽ, ഹുജുരാത് എന്നീ നാമങ്ങളിൽ പ്രവാചക പത്നിമാർക്കായി നിർമ്മിച്ച ഭവനങ്ങൾ അറിയപ്പെട്ടിരുന്നു.

പ്രവാചകൻ (സ)യുടെ ഇഷ്ടപുത്രിയായ മകൾ ഫാത്വിമ (റ)ക്ക് പള്ളിയിൽ നിന്നും അൽപം അകലെയായിരുന്നു താമസ സൗകര്യം ലഭിച്ചിരുന്നത്. സന്താനങ്ങളിൽ ഏറ്റവും പ്രിയപ്പെട്ട പുത്രിയായ ബീവി ഫാത്വിമ (റ)യെ പള്ളിയുടെ ചുറ്റുവട്ടത്ത് തന്നെ താമസിപ്പിക്കുവാൻ പ്രവാചകൻ (സ) ആഗ്രഹിച്ചിരന്നുവെങ്കിലും ഒമ്പത് ഭവനങ്ങൾ സൗകര്യപ്പെടുത്തി തന്ന അൻസാറുകളെ ഇനിയും പത്താമതൊരു ഭവനത്തിനുകൂടി ബുദ്ധിമുട്ടിക്കുവാൻ പ്രവാചകൻ (സ) തയ്യാറായില്ല. ഒടുവിൽ വീടിന്റെ ഉടമസ്ഥൻ സ്വമേധയാ രണ്ട് വീടുകളും പരസ്പരം മാറിക്കൊണ്ട് പ്രശ്നം പരിഹരിച്ചു.

പ്രവാചകൻ (സ)യുടെ ലളിതമായ ഭവനങ്ങളും പിൽക്കാലത്ത് ദൃശ്യമായിക്കൊണ്ടിരിക്കുന്ന അംബരചുംബികളായ കൊട്ടാരങ്ങളും സാദൃശ്യപ്പെടുത്താൻ ഒക്കുകയില്ല. കൈകൊണ്ട് പുരയുടെ മേൽക്കൂര തൊടാൻ പാകത്തിൽ മാത്രം ഉയരമുണ്ടായിരുന്ന പ്രവാചക ഭവനവും, ജീവിതവും മാതൃകാ ഇസ്‌ലാമീക ഭരണമാണ് ലോകജനതക്ക് സമർപ്പിച്ചത്. ഭരണകർത്താവും ജനങ്ങളും തമ്മിൽ ഉണ്ടായിരുന്ന സ്ഥലപരമായ അടുപ്പം, ജനങ്ങളുടെ പ്രശ്നങ്ങൾ ആഴത്തിൽ നേരിട്ട് മനസ്സിലാക്കുന്നതിനും അവരിൽ ഒരാളായി ജീവിച്ചുകൊണ്ട് തന്നെ പ്രശ്നപരിഹാരം വിജയകരമാക്കുവാനും പ്രവാചൻ (സ)യെ ഏറെ സഹായിച്ചു.

ഇസ്‌ലാം മതനിയമങ്ങളുടെ പ്രത്യേകതകളും സംശയനിവാരണങ്ങളും കൂടിയാലോചനകളുമൊക്കെയായി മദീന ഉത്തമ സമുദായത്തിന്റെ പ്രധാനപ്പെട്ട ജനവാസ കേന്ദ്രമായി മാറി.

മക്ക കാലഘട്ടത്തിലായാലും മദീന കാലഘട്ടത്തിലായാലും മുഹമ്മദ് നബി (സ) തന്റെ പ്രവാചക ദൗത്യത്തിനിടയിൽ സ്ത്രീകളുടെ പൊതുജീവിതത്തിൽ കണിശമായ നിയമവ്യവസ്ഥകൾ നിർദ്ദേശിച്ചിരുന്നു. (സ്വന്തം ജീവിതത്തിലും)

ഇസ്‌ലാമിന്റെ ആരംഭഘട്ടത്തിൽ സമുദായം പ്രതിസന്ധിഘട്ടങ്ങളെ പലവിധത്തിലും നേരിടേണ്ടതായി വന്നിട്ടുണ്ട്. ഹിജ്റയുടെ ഈ ആദ്യവർ,ങ്ങളിലൊന്നും തന്നെ സൗകാര്യ ഇടവും പൊതുഇടവും മതപരമായി ഇസ്‌ലാമിൽ വിഭജിക്കപ്പെട്ടിരുന്നില്ല. സമുദായത്തിലെ ഇതര ജനവിഭാഗങ്ങൾക്കായി പ്രവാചകൻ (സ്വ)യുടെ വസതിയും ഏത് സമയത്തും എപ്പോഴും കയറിവരാവുന്ന അവസ്ഥയിലായിരുന്നു. പ്രവാചക പത്നി

മാരുടെ മുറികളടക്കമുള്ള വീട് സന്ദർശകർക്കായി സദാ തുറന്നിടപ്പെട്ടത് കൊണ്ട് തന്നെ സ്വകാര്യ ഇടം, പൊതുഇടം എന്നിങ്ങനെ പ്രവാചക ഭവനം വിഭജിക്കപ്പെട്ടിരുന്നില്ല എന്ന് വ്യക്തമാകുന്നുണ്ട്.

ഏത് തരം സ്വഭാവക്കാരായാലും അവരെ ക്ഷമാപൂർവം സഹിക്കുക പ്രവാചകൻ (സ)യുടെ ഇഷ്ടശീലമായിരുന്നു.

സംസാരത്തിൽ പാലിച്ചിരുന്ന മിതത്വവും, ആകർഷണീയതയും പെട്ടെന്ന് പ്രവാചകൻ (സ)യെ വിട്ടുപിരിയുവാൻ സന്ദർശകർക്ക് സാധിക്കാത്ത അത്രയും പ്രസന്നമായ മുഖഭാവത്തോടെയും, ശബ്ദമാധുര്യത്തോടെയുമായിരുന്നു.

പരുക്കൻ സ്വഭാവമുള്ള അറബ് ജനതയെ അസാധാരണ വ്യക്തിത്വത്തിലൂടെ കൈകാര്യം ചെയ്യുവാൻ പ്രവാചകൻ (സ)ക്ക് അനായാസം സാധ്യമാകുമായിരുന്നു.

പ്രശ്നങ്ങൾക്ക് പരിഹാരമാർഗ്ഗമായി എന്തിനും വാളെടുത്ത് സംഘർഷഭരിതമായ രംഗങ്ങൾ സൃഷ്ടിക്കുന്ന സമൂഹത്തിലെ ഇതര ജനവിഭാഗക്കാരോട് അനുനയത്തിൽ സംസാരിച്ച്, അവരുടെ പ്രശ്നങ്ങൾ ആഴത്തിൽ പഠിച്ചശേഷം മാത്രം പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും, അത്തരം സംഘർഷഭരിതമായ സന്ദർഭങ്ങൾ സമാധാനത്തിലും വിജയത്തിലും എത്തിക്കുകയും ചെയ്യുന്ന പ്രവാചകൻ (സ)യുടെ കഴിവ് വളരെ പ്രസിദ്ധമായിരുന്നു.

വ്യക്തിപരമായ താൽപര്യങ്ങൾക്കോ, സന്തത സഹചാരികളുടെ നിർദ്ദേശങ്ങൾക്കോ വില കൽപിച്ചിരുന്നില്ല. ഭിന്നാഭിപ്രായമുള്ള ആളുകളുടെ പ്രശ്നങ്ങൾ ശ്രദ്ധിച്ച് കേട്ടശേഷം മാത്രം സാവകാശം അഭിപ്രായം രേഖപ്പെടുത്തുന്ന സ്വഭാവമായിരുന്നു.

ബിംബാരാധനയിൽ മുഴുകിയിരുന്ന അറേബ്യൻ ജനതക്കിടയിൽ ഏക ഇലാഹായ അല്ലാഹുവിനെ മാത്രം ആരാധിക്കുക എന്ന അത്ഭുത സിദ്ധാന്തവുമായി വന്ന പ്രവാചകൻ (സ)ക്ക് അനേകം പ്രതിസന്ധിഘട്ടങ്ങളെ തരണം ചെയ്യേണ്ടി വന്നിട്ടുണ്ട്. ഹിജ്റ 5,6 വർഷങ്ങൾ ഏറ്റവും കടുത്ത പരീക്ഷണങ്ങൾ നേരിടേണ്ടിവന്ന വർഷങ്ങളായിരുന്നു.

സ്വന്തം നഗരമായ മക്കയിൽ നിന്ന് പീഠനങ്ങൾ സഹിക്കാനാവാതെ മദീനയിലെത്തിയ പ്രവാചകൻ (സ)ക്ക് അഭയം നൽകിയ ജനതയോട് അത്ര എളുപ്പത്തിൽ മതപരിവർത്തനത്തിന് നിർബന്ധിക്കുവാൻ ആകുമായിരുന്നില്ല. പ്രത്യേകിച്ചും ഹിജ്റ ആദ്യവർഷങ്ങളിലെ സംഘർഷഭരിതമായ നീണ്ട കാലയളവിൽ ഹിജ്റ 3-ൽ ഉഹ്ദ് യുദ്ധത്തിലെ പരാജയം സംഭവിച്ച വർഷം മുതൽ ഹിജ്റ 8 മക്ക അധിനിവേശകാലം വരെ പ്രവാചകൻ (സ)യുടെ പദ്ധതികൾക്ക് പ്രതിസന്ധി നേരിട്ടിരുന്നു. (ഏറെക്കുറേ)

ജീവിതം രാഷ്ട്രീയവൽക്കരിച്ച് സ്വന്തം കുടുംബത്തെ തഴയുവാൻ പ്രവാചകൻ (സ) ഒരുക്കമായിരുന്നില്ല. സൈനിക താവളങ്ങളിൽ പ്രഭാതം മുതൽ പ്രദോഷം വരെ കഴിച്ചുകൂട്ടുന്ന കീഴ്‌വഴക്കം ലങ്കിച്ച് വൈകുന്നേരങ്ങളിൽ സ്വന്തം ഭവനത്തിലേക്ക് മടങ്ങുന്ന പ്രവാചകൻ (സ)യുടെ കണിശമായ തുല്യമായ സ്ഥാനം നൽകി സ്വകാര്യ ജീവിതത്തെയും, പൊതുജീവിതത്തെയും കണ്ടത് സൈനികരിൽ കടുത്ത അപ്രീതി ഉണ്ടാക്കുവാൻ കാരണമായി. പൊതുജീവിതത്തേയും, സ്വകാര്യ ജീവിതത്തേയും വിഭജിക്കുവാൻ കൂട്ടാക്കാതിരുന്ന പ്രവാചകൻ (സ)യെ രണ്ട് തലങ്ങളേയും പരസ്പരം ബന്ധപ്പെടുത്തി അപവാദങ്ങൾ പ്രചരിപ്പിക്കുന്നതിന് ശത്രുക്കൾക്ക് അവസരമൊരുക്കി.

ആയിഷ (റ)യുടെ മുറിയിൽ നിന്നും നേരെ പള്ളിയിലേക്ക് പോവുകയായിരുന്ന പ്രവാചകൻ (സ) സൈനികാധിനിവേഷ കേന്ദ്രങ്ങളിലേക്ക് പോകുമ്പോൾ ഒന്നോ അതിലധികമോ ഭാര്യമാരെ കൂടെക്കൂട്ടുക പതിവായിരുന്നു. ഇതിനെതിരെ പ്രതികരിച്ചവരോട് പ്രവാചകൻ (സ) നീരസം പ്രകടിപ്പിച്ചിരുന്നു.

രാഷ്ട്രീയ, സൈനിക ജയപരാജയങ്ങൾ പ്രവാചക പത്നിമാരെ യാതൊരുവിധത്തിലും ഭയപ്പെടത്തിയിരുന്നില്ല. യുദ്ധത്തടവുകാരായി പിടിക്കപ്പെടുമെന്നോ പീഢനമേൽക്കേണ്ടി വരുമെന്നോ ഉള്ള ആശങ്കയൊന്നും അവർക്കുണ്ടായിരുന്നുമില്ല. തുല്യ ഗൗരവത്തോടെ കാണുകയും, അവരുടേതായ അഭിപ്രായ പ്രകടനങ്ങൾക്ക് പ്രാമുഖ്യം നൽകുകയും ചെയ്തിരുന്നു പ്രവാചക പത്നിമാർ.

പ്രായം ഏറി വരുന്നത് മൂലമുണ്ടായിരുന്ന ശാരീരിക ക്ലേശങ്ങൾ അനുഭവപ്പെട്ട അവസരത്തിൽ പത്നിമാരായ ആയിഷ (റ) ഉമ്മുസൽമ (റ), സൈനബ് (റ) അടങ്ങുന്ന വിശിഷ്ടരായ പത്നിമാർ പ്രവാചകൻ (സ) യോടൊപ്പം ഉണ്ടായിരുന്നു. അതീവ ബുദ്ധിശാലികളും സ്ത്രീകളുടെ പദവിക്കും, അഭിപ്രായ പ്രകടനങ്ങൾക്കും, വിലകൽപിക്കുവാൻ രംഗത്തിറങ്ങുവാൻ ധൈര്യം പ്രകടിപ്പിച്ചവരുമായിരുന്നു അവർ.

പ്രായപൂർത്തിയായ സ്ത്രീകൾ മാത്രം ചോദിക്കുമായിരുന്ന ചോദ്യങ്ങൾ പ്രവാചകൻ (സ)യോട് കൗമാരപ്രായത്തിൽ തന്നെ ചോദിക്കുവാൻ ആയിഷ(റ)ക്ക് ധൈര്യപൂർവ്വം സാധിച്ചിരുന്നു.

ഒരിക്കൽ ഉമ്മുസൽമ (റ) പ്രവാചകൻ (സ)യോട് ഇങ്ങനെ ചോദിച്ചു.

അല്ലാഹുവിന്റെ ദൂതാ... എന്തുകൊണ്ടാണ് ഖുർആനിൽ പുരുഷൻമാരായ നിങ്ങളെക്കുറിച്ച് പറയുമ്പോലെ സ്ത്രീകളായ ഞങ്ങളെക്കുറിച്ച് ഒന്നും പറയാതിരിക്കുന്നത്?

ഉമ്മുസൽമ (റ) സ്വർഗ്ഗത്തിൽ നിന്ന് ചോദ്യത്തിനുള്ള ഉത്തരം പ്രതീ

ക്ഷിച്ച് കാത്തിരുന്നു. ദിവസങ്ങൾ ഏറെ കഴിഞ്ഞിട്ടും തന്റെ ചോദ്യത്തിനുള്ള മറുപടി എന്തുകൊണ്ട് ഇനിയും വരാത്തത് എന്ന് ആശങ്കപ്പെട്ടിരിക്കുമ്പോൾ മിഹ്റാബിൽ വിശുദ്ധ ഖുർആൻ വചനങ്ങളുരുവിടുന്ന അല്ലാഹുവിന്റെ റസൂൽ (സ) യുടെ ശബ്ദം കേട്ട് ഉമ്മു സൽമ (റ) കോരിത്തരിച്ചു. വിശുദ്ധ ഖുർആനിലെ മുപ്പത്തിമൂന്നാമത്തെ സുറത്തിലെ മുപ്പത്തിഅഞ്ചാം വചനം ഉമ്മുസൽമ (റ) യുടെ ചോദ്യത്തിനുള്ള അല്ലാഹുവിന്റെ ഉത്തരമായിരുന്നു. (സു: 33. അഹ്സാബ്: ആയത്ത്: 35)

ലിംഗമല്ല അർഹതയുടെ മാനദണ്ഡം- വിശ്വാസവും അല്ലാഹുവിൽ എല്ലാം അർപ്പിക്കുവാനുള്ള സന്നദ്ധതയുമാണ് എന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു പ്രഖ്യാപിക്കുമ്പോൾ, അല്ലാഹുവിനെ ആരാധിക്കുന്നതിലും തുല്യമായ സൽപ്രവർത്തനങ്ങളിലും അളവറ്റ പാരിതോഷികങ്ങൾ നൽകുവാൻ അല്ലാഹു ഉദ്ദേശിക്കുന്നു എന്ന് ഉമ്മു സൽമ (റ)യുടെ ചോദ്യത്തിനുള്ള മറുപടിയിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കി.

മദീനയിൽ സ്ത്രീകൾ ഉണർന്നു. ഒരു വ്യക്തിയുടെ ചോദ്യത്തിനുള്ള മറുപടിയായി മാത്രം ആ വചനങ്ങളെ കരുതുവാൻ അവർക്കായില്ല. പ്രവാചക പത്നിമാരുടെ ചോദ്യങ്ങൾക്കുള്ള മറുപടി മാത്രമാണോ അല്ലാഹു വിശുദ്ധ ഖുർആനിലൂടെ അവതരിപ്പിക്കുക? സാധാരണക്കാരായ ഞങ്ങൾക്ക് അതിന് അർഹതയില്ലാത്തത് കൊണ്ടാണോ? എന്നുള്ള ചോദ്യങ്ങളും ഉയർന്നുവന്നു.

ഉമ്മു സൽമ (റ)യുടെ ചോദ്യം ഒരു ഒറ്റപ്പെട്ട പ്രശ്നമായിരുന്നില്ല എന്നും, സ്വർഗ്ഗത്തിൽ നിന്നും സ്ത്രീകളെ സംബന്ധിച്ച മുഴുവൻ പ്രശ്നങ്ങൾക്കും പരിഹാര മാർഗ്ഗങ്ങൾ നിർദ്ദേശിക്കപ്പെടുമെന്നും അവർ പ്രത്യാശിച്ചു.

അവർ പ്രതീക്ഷിച്ചത് തന്നെ സംഭവിച്ചു. ഒരു സൂറത്ത് തുടങ്ങുന്നത് തന്നെ സ്ത്രീകൾ എന്ന നാമധേയത്തോടെ തന്നെയായിരുന്നു. (സു:4: നിസാഅ്: സ്ത്രീകൾ)

പുരുഷൻമാർക്ക് മാത്രം അത് വരെ ഉണ്ടായിരുന്ന പിന്തുടർച്ചാവകാശങ്ങൾക്ക് സ്ത്രീകളും അവകാശികളാകുമെന്ന സൂചന പ്രസ്തുത സൂറത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കി.

ജോലി ചെയ്യുന്ന (യുദ്ധം, ഭാരിച്ച ജോലി മുതലായവ) പുരുഷൻമാർക്കും, ജോലി ചെയ്യാത്ത സ്ത്രീകൾക്കും കുട്ടികൾക്കും പിന്തുടർച്ചാവകാശം നൽകണമെന്ന വ്യവസ്ഥയായി. പുതിയ മതവും, പുതിയ നിയമങ്ങളും പല പുരുഷൻമാരിലും ആശയക്കുഴപ്പമുണ്ടാക്കി. സംശയങ്ങൾക്ക് വിരാമമിട്ടുകൊണ്ട് ആവർത്തിച്ചുള്ള വിശുദ്ധ ഖുർആൻ വചനങ്ങളിറങ്ങി.

സങ്കൽപിക്കുവാൻ കഴിയുന്ന എല്ലാ സാഹചര്യങ്ങളിലും ഓരോ

അവകാശിക്കും ഏതേതു വിധത്തിലാണ് അവകാശങ്ങൾക്ക് അർഹത എന്ന് സൂക്ഷ്മമായും പ്രത്യേകം തരംതിരിച്ചും വ്യക്തമാക്കുന്ന വചനങ്ങളാണ് സൂറത്തുൽ നിസാഅ്-ൽ കൂടുതലായും അല്ലാഹു അവതരിപ്പിച്ചത്. ഒരു സ്ത്രീക്ക് മാതാവ്, ഒറ്റ മകൾ എന്ന നിലക്ക് അങ്ങിനെ പോകുന്നു ആയത്തുകൾ (സു: 4 നിസാഅ് (ആയത്തുകൾ) 2,3,4,6,10,11,12,20,21, 36,127) എന്നീ ആയത്തുകൾ ശ്രദ്ധിക്കുക.

ഇന്നത്തെ ഇസ്‌ലാമിക സമൂഹം സ്ത്രീകളുടെ പ്രശ്നം, അടിമത്വം എന്നിവ കൈകാര്യം ചെയ്യുന്ന രീതി ഇസ്‌ലാമിന്റെ അടിസ്ഥാനാശയങ്ങളുമായി ഏറെ വിഭിന്നമാണ്. പരാജയം ദൃശ്യമാകുന്നതിന്റെ ഉദാഹരണങ്ങൾ. മദീനയിലെ സാമ്പത്തിക വ്യവസ്ഥയിൽ യുദ്ധത്തിലൂടെയുള്ള കൊള്ള സമ്പാദ്യത്തിന് ഏറെ പ്രാധാന്യം ഉണ്ടായിരുന്നു. എന്നാൽ പുതിയ ഇസ്‌ലാം മതനിയമപ്രകാരം സ്ത്രീകൾ പിന്തുടർച്ചാവകാശികളാണ്.

ഇസ്‌ലാമിന് മുമ്പുള്ളകാലം, സ്ത്രീകളും കുട്ടികളുമായിട്ടുള്ളവരെ യുദ്ധത്തടവുകാരാക്കുകയും, അപഹരിക്കപ്പെട്ട മുതൽ എന്ന നിലയിൽ സ്ത്രീ തടവുകാരിയെ മറ്റാർക്കെങ്കിലും വിൽക്കുവാനും അവകാശിക്കായിരുന്നു പൂർണ്ണഅധികാരം. അവളെ വെപ്പാട്ടിയോ, ശാരീരികാദ്ധ്വാനത്തിന് വേണ്ടി മാത്രമായോ ഉപയോഗിക്കുവാനും അധികാരമുണ്ടായിരുന്നു. അടിമത്ത സമ്പ്രദായം സ്ത്രീ ശരീരത്തേയും അധ്വാനശേഷിയേയും ബലാൽക്കാരമായി തട്ടിയെടുക്കുവാനുള്ള ഒരു ഉപാധിയായി. ശക്തിയും ബുദ്ധിയിലും പുരുഷനെ അപേക്ഷിച്ച് സ്ത്രീക്ക് കഴിവുകൾ വളരെ പരിമിതമായിരുന്നു. ആജ്ഞാനകാലത്ത് അനന്തരാവകാശ സ്വത്തുക്കളുടെ കൂട്ടത്തിൽ സ്ത്രീകളും വിൽക്കപ്പെടുമായിരുന്നു.

മക്കയിൽ നിന്നും യമനിലേക്കുള്ള പാതയിൽ സ്ഥിതി ചെയ്യുന്ന ഒരു നഗരമാണ് താഇഫ്. അക്കാലത്ത് മക്ക, താഇഫ്, മൂന്ന് ദിവസത്തെ വഴി ദൂരത്തിന് തുല്യമായ അകലത്തിലായിരുന്നു. ധാരാളം ഗ്രാമങ്ങൾ ചേർന്ന ഫലഭൂയിഷ്ടമായ പ്രദേശമായിരുന്നു താഇഫ്. താഇഫിന്റെ സമ്പർക്കമില്ലാതെ മക്കക്കാർക്ക് പിടിച്ചു നിൽക്കാൻ ആകുമായിരുന്നില്ല. താഇഫുമായി പ്രവാചകൻ (സ)ക്ക് വളരെയധികം ആത്മബന്ധമുണ്ടായിരുന്നു. മുഹമ്മദ് നബി (സ)യുടെ ശൈശവം താഇഫിലെ ഒരു പ്രാന്തപ്രദേശത്തായിരുന്നു.

മക്ക പിടിച്ചടക്കിയ ശേഷവും താഇഫിലെ ചില ഗോത്രവർഗ്ഗക്കാർ ഇസ്‌ലാമിനെ പരസ്യമായി പിന്തുണച്ചിരുന്നില്ല. താമസിയാതെ പ്രവാചകൻ (സ)ക്ക് അവരുമായി യുദ്ധത്തിലേർപ്പെടേണ്ടതായും വന്നു. അതിഭയങ്കരമായ ആ യുദ്ധത്തിൽ പ്രവാചകൻ (സ) തന്നെ ഏതാണ്ട് കൊല്ലപ്പെടുമെന്ന ഘട്ടം വരെ എത്തിയിരുന്നു.

അംഗസംഖ്യയിൽ എതിരാളികൾ ഏറെ മുമ്പിലായിരുന്നുവെങ്കിലും വിജയം ഇസ്ലാമിന്നായിരുന്നു.

സമ്പത്തും, സ്ത്രീകളും കുട്ടികളും മൃഗങ്ങളുമടങ്ങുന്ന അനേകം സ്വത്തുക്കൾ ഇസ്ലാമിന്ന് ലഭിക്കുകയും ചെയതു. യുദ്ധത്തടവുകാരുടെ കൂട്ടത്തിൽ മുഹമ്മദ് നബി (സ)യുടെ വളർത്തുമ്മ ഹലിമത്ത് ശഹദിയ്യ എന്നവരുടെ പുത്രി ഉസ്മയും ഉണ്ടായിരുന്നു. സ്വന്തം കുടുംബത്തോടൊപ്പം പോകുവാൻ സ്വമേധയാ ഉസ്മ താൽപ്പര്യം കാണിച്ചു. ഉസ്മയെ തിരിച്ചറിഞ്ഞ പ്രവാചകൻ (സ) സമ്മാനങ്ങൾ നൽകി തിരിച്ചയച്ചു.

എന്നാൽ യുദ്ധത്തിന് നേതൃത്വം നൽകിയിരുന്ന ശത്രുസൈന്യത്തിലെ താഇഫിലെ ഭരണാധികാരി മാലിക് താഇഫിൽ തിരിച്ചെത്തിയ ഉടനെ ഇസ്ലാമിലേക്ക് പരിവർത്തനം ചെയ്യുന്നതായും ആയതിനാൽ യുദ്ധത്തിൽ പിടിച്ചെടുത്ത സ്ത്രീകളും കുട്ടികളുമടങ്ങുന്ന മുഴുവൻ സ്വത്തുവകകളും തിരിച്ചുനൽകണമെന്ന ആവശ്യവുമുന്നയിച്ചു. അത് തന്നെയായിരുന്നു ഇസ്ലാമിൽ യുദ്ധത്തിൽ പാലിക്കേണ്ടുന്ന നിയമവും.

മാലിക്കിന്റെ തീരുമാനം സാഹചര്യങ്ങളെ കീഴ്മേൽ മറിച്ചു. പ്രവാചകൻ (സ)യെ സംബന്ധിച്ചിടത്തോളം ഇസ്ലാമിന്റെ ഏറ്റവും അപകടം പിടിച്ച പ്രതിസന്ധി ഘട്ടങ്ങളെ  തരണം ചെയ്യേണ്ടി വന്ന സന്ദർഭമായിരുന്നു അത്. സൈനീകരുടെ പൂർണ്ണപിന്തുണ യുദ്ധത്തിൽ പ്രവാചകൻ (സ)ക്ക് അത്യന്താപേക്ഷിതമായിരുന്നു.

യുദ്ധത്തിൽ പിടിച്ചെടുത്ത സ്വത്തുക്കൾ ഒന്നും തന്നെ തിരിച്ചു നൽകുവാൻ സൈന്യം തയ്യാറായില്ല. സ്വത്തുക്കൾ വീതം വെക്കാതെ പ്രവാചകൻ (സ)യെ വിടില്ല എന്ന് അവർ പ്രഖ്യാപിച്ചു. അവർ പ്രവാചകൻ (സ)യെ ദേഹോപദ്രവം ഏൽപിക്കുകയും വസ്ത്രം പിച്ചിച്ചീന്തുകയും ചെയ്തു. വൃത്തികെട്ട രംഗം സൃഷ്ടിച്ച സൈനീകർക്കായി അതേ സ്ഥലത്ത് വെച്ച് തന്നെ ബാക്കിയായ സ്വത്തുക്കൾ പ്രവാചകൻ (സ) വിതരണം ചെയ്തു.

അത്ഭുതമെന്ന് പറയട്ടെ ഈ ഭാഗം എഴുതുമ്പോൾ നിറയെ മഷിയുള്ള പെന്ന് എഴുതുവാൻ കൂട്ടാക്കിയില്ല. സാന്ദർഭീകമായി കൈവിറക്കുകയും ഹൃദയം പൊട്ടുമാറ് കരച്ചിലിന്റെ വക്കോളമെത്തിയ സന്ദർഭത്തിൽ പെന്ന് മാറ്റിയശേഷം മാത്രമായിരുന്നു എഴുത്ത് തുടരുവാൻ സാധ്യമായത്.

കടുത്ത സമ്മർദ്ദങ്ങൾക്കും സംഘർഷങ്ങൾക്കുമിടയിലും സ്ത്രീകളും കുട്ടികളുമടങ്ങുന്ന യുദ്ധത്തടവുകാരെക്കുറിച്ച് ഇസ്ലാമിന്റെ ആദർശങ്ങൾ പ്രവാചകൻ (സ) മുറുകെപിടിച്ചിരുന്നു. ആദർശത്തെ ശക്തമാക്കിക്കൊണ്ട് ജനങ്ങളെ സാധ്യമാകുന്നിടത്തോളം മുമ്പോട്ട് നയിക്കുക എന്നത്

തന്നെയായിരുന്നു പ്രവാചക ദൗത്യത്തിന്റെ ലക്ഷ്യവും.

സ്ത്രീകളുടെ വിഷയത്തിൽ സ്വകാര്യ തലത്തിലായാലും യുദ്ധമുന്നണയിലായാലും പുരുഷൻമാർ മുമ്പൊരിക്കലുമില്ലാത്ത വിധത്തിൽ പ്രവാചകൻ (സ)ക്കൊപ്പം ഒന്നിച്ചു നിന്നു. ഭിന്നതയും ശത്രുതയും മറക്കുകയും കൂടുതൽ ശക്തരായിക്കൊണ്ട് പ്രവാചകൻ (സ)ക്കൊപ്പം അവർ അണിനിരക്കുകയും ചെയ്തു. സ്ത്രീകളുടെ സ്വാതന്ത്ര്യത്തിന് എല്ലാതലത്തിലും നിന്നുകൊണ്ട് കടിഞ്ഞാണിടുവാൻ തുടക്കമിട്ടുകൊണ്ട് ഉമർബ്നു ഖത്താബ് (റ) എന്ന ഉറ്റ അനുയായിയെ ഇസ്ലാമിന്ന് ലഭിക്കുകയും ചെയ്തു.

ലളിതജീവിതം നയിച്ചിരുന്ന ഉമർ (റ)സ്ത്രീകളോട് പരുക്കനായും പരുഷമായും പെരുമാറുന്ന വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു.

മദീനയിലെ സ്ത്രീകൾ വളരെ സ്വാതന്ത്ര്യത്തോടെ പെരുമാറുമ്പോൾ മക്കക്കാർ അങ്ങനെയല്ല എന്ന് ഉമർ (റ) തുറന്ന് സമ്മതിച്ചിരുന്നു.

“ഞങ്ങൾ ഖുറൈശുകാർ (മക്കക്കാർ) സ്ത്രീകളെ പുരുഷൻമാർ നിയന്ത്രിക്കുന്ന സമ്പ്രദായക്കാരാണ്. അൻസാറുകളായ (മദീനക്കാരായ) പുരുഷൻമാരെ അവരുടെ സ്ത്രീകളാണ് ഭരിക്കുന്നതെന്ന് ഞങ്ങൾ മദീനയിൽ വന്നപ്പോൾ കണ്ടു. ഞങ്ങളുടെ സ്ത്രീകളും മദീനയിൽ വന്നപ്പോൾ അവരെപ്പോലെയാകുവാൻ മൽസരിക്കുകയാണെന്നും മനസ്സിലായി.

ഉമർ (റ)വിൽ അസ്വാസ്ഥ്യം ഉണ്ടാകുവാൻ കാരണമുണ്ടായിരുന്നു. ഉമർ (റ)വിന്റെ പത്നിപോലും അൻസാർ സ്ത്രീകളുടെ ആരാധികയായി കഴിഞ്ഞിരുന്നു.

ഉമർ (റ) ഭയപ്പെട്ടത് സംഭവിച്ചുകഴിഞ്ഞു. താൻ അതീവ നിയന്ത്രണത്തോടെ മക്കയിൽവെച്ച് പരിപാലിച്ചുപോന്നിരുന്ന തന്റെ ഭാര്യ ഇപ്പോൾ തന്നോട് ഒപ്പത്തിനൊപ്പം സംസാരിക്കുകയും മാതൃകാപുരുഷനായ പ്രവാചകൻ (സ)യുടെ പത്നിമാരുടെ ഉദാഹരണങ്ങൾ കാട്ടി ന്യായീകരിക്കുകയും ചെയ്യുന്നു.

സ്വന്തം താൽപര്യവുമായി ഒരു സമീപനം ഭാര്യമാരോടുപോലും പ്രവാചകൻ (സ) ആവശ്യപ്പെടാത്ത സന്ദർഭത്തിൽ സ്വയം ആവശ്യപ്പെടുവാൻ ഉമർ (റ)ക്ക് ആകുമായിരുന്നില്ല. (മൊത്തം വിശ്വാസികൾക്കും ആകുമായിരുന്നില്ല) സ്വന്തം ഭവനത്തിൽ തന്നെ പത്നിമാർ പ്രവാചകൻ (സ) യോട് സ്വാതന്ത്ര്യത്തോടെ സംസാരിക്കുകയും ആവശ്യങ്ങൾ തുറന്നു പറയുകയും ദേഷ്യം പ്രകടിപ്പിക്കുകയും ചെയ്യുമായിരുന്നു.

അത്തരം സാഹചര്യത്തിൽ അനുയായികൾക്കും അതുമായി പൊരുത്തപ്പെടുവാൻ മാത്രമേ സാധ്യമാകുമായിരുന്നുള്ളൂ.

ഭവനങ്ങൾക്ക് അകത്തും പുറത്തും പ്രവാചകൻ (സ) നടപ്പിലാക്കിയിരുന്ന എല്ലാ പ്രവർത്തനങ്ങളും പുതിയ മതവുമായി (ഇസ്ലാം മതവുമായി) ബന്ധപ്പെട്ടതാണെന്ന് മനസ്സിലാക്കി പ്രവർത്തിക്കുവാൻ അവർ ബാധ്യസ്ഥരായിരുന്നു. എങ്കിലും സ്വന്തം ഭവനങ്ങളിൽ കലാപം പൊട്ടിപ്പടരുന്നത് നോക്കിനിൽക്കുവാൻ അവർക്കാകുമായിരുന്നില്ല.

സ്വന്തം ഭാര്യയെ ശാസിക്കുന്നതിൽ മാത്രം ഉമർ (റ) തൃപ്തനായില്ല. കലാപം മറ്റു ഭവനങ്ങളിലേക്ക് പടരുന്നതിൽ ആശങ്കാകുലനായ ഉമർ (റ) തന്റെ പുത്രിയും പ്രവാചക പത്നിയുമായ ഹഫ്സ (റ)യുടെ അടുക്കൽ പോയി.

പ്രവാചകൻ (സ)യോട് ദേഷ്യം പിടിച്ചു വീടുവിട്ടിറങ്ങിപോയതും, നിങ്ങളിലൊരുവൾ (പ്രവാചക പത്നിമാരിൽ) സന്ധ്യമയങ്ങുന്നത് വരെ പ്രവാചകൻ (സ)യുമായുണ്ടായിരുന്ന സംഭവത്തെ ഉമർ (റ) ചോദ്യം ചെയ്തു.

പ്രശ്നം ഉമ്മു സൽമ (റ)യുടെ അടുക്കൽ വരേയെത്തി. പ്രവാചക പത്നി പ്രതികരിച്ചു. "ഞങ്ങൾ ഞങ്ങളുടെ ആവശ്യങ്ങൾ പ്രവാചകൻ (സ)യോടല്ലാതെ ആരോടാണ് തുറന്നു പറയുക?" എന്ന് ഉമ്മു സൽമ (റ) ഉമർ (റ)യോട് ധൈര്യപൂർവ്വം പ്രതികരിച്ചു.

ഒടുവിൽ ചൂടുപിടിച്ച പ്രശ്നങ്ങളുമായി ഉമർ (റ) പ്രവാചകൻ (സ)യെ സമീപിച്ചു. സ്വതസിദ്ധമായ പുഞ്ചിരിയോടെ പ്രവാചകൻ (സ) എല്ലാം കേട്ടു നിന്നതേയുള്ളു. പത്നിമാരുടെ പ്രശ്നങ്ങൾ വളരെ സൗമ്യമനോഭാവത്തോടെ പ്രവാചകൻ (സ) കേട്ടു നിന്നപ്പോൾ മറ്റുള്ളവർക്ക് അതുപോലെ സാധിക്കുമായിരുന്നില്ല. പത്നിമാരോടുള്ള പ്രവാചകൻ (സ)യുടെ ശാന്തസുന്ദരമായ ഇടപെടലുകൾ അനുയായികളെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്.

പുരുഷൻമാർ സ്വകാര്യ വിഷയങ്ങളിലും രാഷ്ട്രീയ കാര്യങ്ങളിലും സ്വന്തമായ തത്വത്തിലേക്ക് എത്തുന്നതിന് പകരം പ്രവാചകൻ (സ) വിവരിക്കുന്ന ഓരോ സംഭവവും അതായി മാത്രം കാണുകയും അതിനപ്പുറത്തേക്ക് അതുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ ഒതുക്കുകയുമാണ് ചെയ്തിരുന്നത്.

പുതിയ മതത്തിൽ (ഇസ്ലാം) സ്ത്രീകൾ സ്വതന്ത്ര താൽപര്യം അനുവദിക്കപ്പെട്ടവരാണോ അല്ലയോ എന്ന പ്രശ്നം സംബന്ധിച്ചാണ് ആദ്യത്തെ മുസ്ലിം വനിതകൾ പ്രവാചകൻ (സ)യെ സമീപിച്ചിരുന്നത്. (പ്രത്യേകിച്ചും ശാരീരികാക്രമണങ്ങൾക്കെതിരെ പൊരുതുന്നതിന് വേണ്ടി)

സ്ത്രീകളെ ഒതുക്കപ്പെട്ടവരായി ഇസ്ലാം പരിഗണിക്കുകയും അടി

മതവും മതമെന്ന നിലയിൽ ഇസ്ലാം വിരോധിച്ചതുമാണ്. "പുരുഷൻമാർ സ്ത്രീകളുടെമേൽ നിയന്ത്രണാധികാരമുള്ളവരാകുന്നു എന്നും മനുഷ്യ രിൽ ഒരു വിഭാഗത്തിന് മറ്റ് വിഭാഗത്തേക്കാൾ അല്ലാഹു കൂടുതൽ കഴിവ് നൽകിയതുകൊണ്ടും (പുരുഷൻമാർ) അവരുടെ ധനം ചിലവഴിച്ചത് കൊണ്ടുമാണത്. അതിനാൽ നല്ലവരായ സ്ത്രീകൾ അനുസരണാശീ ലമുള്ളവരും അല്ലാഹു സംരക്ഷിച്ച പ്രകാരം (പുരുഷൻമാരുടെ) അഭാവ ത്തിൽ (സംരക്ഷിക്കേണ്ടതെല്ലാം സംരക്ഷിക്കുന്നവരുമാണ് എന്ന് അല്ലാഹു (സു:ത) വിശുദ്ധ ഖുർആൻ സൂറത്തുൽ നിസാഅ്: ആയത്ത് മുപ്പത്തിനാലിലൂടെ വ്യക്തമാക്കുന്നു. (സു: 4-34) എന്ത് തരം ഭൗതീക വിഷയങ്ങളും വിശുദ്ധ ഖുർആനിലൂടെ വിളംബരം ചെയ്യുവാൻ പ്രവാച കൻ (സ) പ്രത്യേകം ശ്രദ്ധ പുലർത്തിയിരുന്നു. എന്നാൽ ലോക മുസ്ലിം ജനത പ്രവാചകൻ (സ) നടപ്പിലാക്കിയ ഇസ്ലാമിക നിയമങ്ങൾ അനു സരിച്ചിരുന്നുവോ എന്ന് അന്നും ഇന്നും സംശയത്തിന് ഇട നൽകുന്ന ഒരു സുപ്രധാന വസ്തുതയാണ്.

താഇഫ് ഉപരോദവേളയിൽ പന്ത്രണ്ട് അടിമകളെ ഇസ്ലാം സ്വീക രിച്ചാൽ മോചിപ്പിക്കാം എന്ന് പ്രവാചകൻ (സ) സന്ദേശമയക്കുകയും അവരിൽ ഒരാൾ മാത്രം വിശ്വാസിയാവുകയും ചെയ്തു. ആ അടിമ ഒട്ട കത്തിന്റെ യുദ്ധത്തിൽ ബസ്രയിൽ ആയിഷ (റ)ക്ക് പിന്തുണ പ്രഖ്യാ പിച്ച അബൂബക്ര(റ)യായിരുന്നു. കേവലം ഒരടിമ എന്ന താഴ്ന്ന നില വാരത്തിൽ നിന്ന് ബസ്രയിലെ പ്രമുഖ നേതാവായി ഇസ്ലാം അബുബ ക്ര(റ)യെ ഉയരങ്ങളിലെത്തിച്ചതിന് ചരിത്രം സാക്ഷിയാണ്.

മനുഷ്യജീവി എന്ന നിലയിൽ അന്തസ്സായി ജീവിക്കുവാൻ അടിമ കൾക്കും അവകാശമുണ്ടന്ന് പുതിയ മതമായ ഇസ്ലാം മതത്തിലൂടെ പ്രവാചകൻ (സ) കാണിച്ചുകൊടുത്തു. അടിമകൾ സ്വതന്ത്രരാക്കപ്പെട്ട തുപോലെ സ്ത്രീ തടവുകാരെ ശാരീരികമായി പീഡിപ്പിക്കുന്നത് നിയമ വിരുദ്ധമാക്കി.

ഇത്തരം ദുരാചാരം അവസാനിപ്പിക്കുന്നതിനായി മുസ്ലിം പുരു ഷൻമാർ സൽഗുണമുള്ളവരായ അടിമകളെ വിവാഹം ചെയ്യണമെന്ന് ഇസ്ലാം നിർദ്ദേശിച്ചു. സ്വതന്ത്രരായ സ്ത്രീ പുരുഷൻമാർ മുസ്ലിം ആയി ത്തീർന്ന അടിമകളുമായി വിവാഹബന്ധത്തിലേർപ്പെടുന്നതിനെ പ്രോൽസാഹിപ്പിക്കുവാൻ ഇസ്ലാം തയ്യാറായതാണ് ഏറ്റവും പ്രധാന പ്പെട്ട മാറ്റം. പ്രവാചകൻ (സ) തന്നെ അതിന് മാതൃക കാണിച്ചു. പ്രവാ ചകൻ (സ)യുടെ പത്നിമാരിൽ ചിലർ യുദ്ധത്തിൽ തടവിലാക്കപ്പെട്ട സ്ത്രീകളായിരുന്നു. ഹിജ്റ 6-ാം വർഷം ബനു മുസ്തലിം ഗ്രോത്രം അധീ നത്തിലാക്കിയപ്പോഴായിരുന്നു ജുവൈരിയ ബിൻത് അൽഹാരിസ് (റ)യെ

വിവാഹം കഴിക്കുന്നത് ഹിജ്റ 7-ൽ ഖൈബർ യുദ്ധവേളയിൽ സഫിയ (റ)യെ പ്രവാചകൻ (സ) വിവാഹം കഴിച്ചു.

സ്ത്രീകളുടെയും അടിമകളുടെയും വിഷയത്തിൽ ഇസ്‌ലാമിന്റെ ഇട പെടലിലൂടെ പഴയ ആചാരങ്ങളെ പാടെ മാറ്റിമറിച്ചുകൊണ്ട് വ്യക്തിക ളുടെ സ്വകാര്യ ജീവിതത്തെ സ്വാതന്ത്ര്യത്തിന്റെ വഴികളിലേക്ക് പ്രവാച കൻ (സ) കൊണ്ടുവന്നു. അടിമകളെ മോചിപ്പിക്കുകയും അവർക്ക് തുല്യ പരിഗണന നൽകുകയും ചെയ്തു.

സിറിയൻ അതിർത്തിയിലേക്ക് യുദ്ധത്തിന് തയ്യാറാകുവാൻ മുസ്‌ലിം ങ്ങളോട് പ്രവാചകൻ (സ) കൽപിച്ചപ്പോൾ സൈനീക ചുമതല ഏൽപി ക്കപ്പെട്ടിരുന്നത് ഉസാമ എന്ന മോചിതനായ അടിമയെയായിരുന്നു. മുഹാ ജിറുകളേയും, അൻസാറുകളെയും, ഖുറൈശ് ഗോത്രത്തേയും നയിക്കു വാൻ പ്രവാചകൻ (സ) ഒരടിമയെ നിയോഗിച്ചതിൽ ആക്ഷേപവാക്കു കൾ പലരിൽ നിന്നും ഉണ്ടായെങ്കിലും പ്രവാചകൻ (സ) തന്റെ തീരുമാ നത്തിന് മാറ്റം വരുത്തിയിരുന്നില്ല. മനുഷ്യർ എന്ന തുല്യ പരിഹണന നൽകി എല്ലാവരും സ്വതന്ത്രരായിരിക്കണം എന്ന പ്രവാചകൻ (സ)യുടെ ഉറച്ച ആശയത്തോട് പലർക്കും യോജിക്കാനായില്ല. ഇസ്‌ലാംമതം അടി മത്വത്തിലുള്ള ജനനങ്ങളും, സന്താനങ്ങളും യുദ്ധത്തിൽ ആളുകളെ തട വുകാരാക്കി പിടിക്കുന്നതും റദ്ദാക്കി. പുതിയ നിയമപ്രകാരം ഒരു മുസ്‌ലി മിന്ന് മറ്റൊരു വ്യക്തിയെ തടവുകാരനാക്കാൻ ആകുമായിരുന്നില്ല. അടി മത്വത്തിൽ ജനിക്കുന്ന കുഞ്ഞുങ്ങളുടെ കാര്യത്തിൽ പ്രവാചകൻ (സ) കർശനമായ മതനിയമങ്ങൾ കൊണ്ടുവരുകയും നിലവിലുള്ള നിയമങ്ങൾ റദ്ദ് ചെയ്യുകയും ചെയ്തു. അടിമ സ്ത്രീക്ക്- സ്വതന്ത്ര വ്യക്തിയിൽ ജനിച്ച കുട്ടി അടിമയായിരിക്കില്ല എന്ന പ്രഖ്യാപനത്തിലൂടെയായിരുന്നു അത്. (സു: ബഖറ: 177, സു: ബലദ്: 13-16, സു: തൗബ: 60, സു: നിസാഅ്: 92)

വിശുദ്ധ ഖുർആൻ വചനങ്ങൾ അടിമത്വത്തെ എതിർക്കുകയും പ്രവാ ചകൻ (സ) ജീവതത്തിലുടനീളം മാതക കാണിക്കുകയും ചെയ്തിട്ടും അനേകം കാലഘട്ടങ്ങളോളം തന്നെ മുസ്‌ലിം സമൂഹത്തിൽ ഒളിഞ്ഞും തെളിഞ്ഞും അടിമത്വം നിലനിന്നു.

സ്ത്രീകളോടുള്ള സമീപനത്തിലും ഇന്നു നിലനിൽക്കുന്ന അനേകം പ്രശ്നങ്ങളിലേക്ക് ആഴ്ന്നിറങ്ങിയാൽ പ്രവാചകൻ (സ) നടപ്പിലാക്കിയ ഇസ്‌ലാമിക നിയമങ്ങൾ ലംഘിച്ചതിന്റെ പാർശ്വഫലങ്ങളായി അവയെ വിലയിരുത്താനാവും.

ആദ്യകാല മുസ്‌ലിം സ്ത്രീകൾ ഇന്ന് നാം നയിക്കുന്ന ഭൗതീകാ ഡംബര സുഖജീവിതം നയിക്കുന്നവരായിരുന്നില്ല. മനുഷ്യസഹജമായ ബലഹീനതകൾ അക്കാലത്തെ ജനസമൂഹങ്ങളെ അത്രയൊന്നും ബാധി

ച്ചിരുന്നില്ല. ഹിജ്റ വർഷാരംഭം മുതൽ പ്രവാചകൻ (സ)യുടെ വഫാത്ത് വരേക്കും സ്വർഗ്ഗം മാത്രം മുന്നിൽ കണ്ടുകൊണ്ടും നരകത്തെ ഭയത്തോടെ ഓർത്തുകൊണ്ടും ജീവിതം തിട്ടപ്പെടുത്തുവാൻ അക്കാലത്ത് വിശ്വാസികൾക്ക് ആവേശമായിരുന്നു.

സമൂഹത്തിലെ മുഴുവൻ ജനവിഭാഗവും നിരന്തരം ചോദ്യങ്ങളും സംശയങ്ങളുമായി പ്രവാചകൻ (സ)യടെ വീട്ടുപടിക്കൽ തിക്കും തിരക്കും കൂട്ടുക പതിവായി. ഭൂമിയിലെ അല്ലാഹുവിന്റെ റസൂൽ (സ) സന്ദർശകരെ കൊണ്ട് പൊറുതിമുട്ടി. അവർ അറിവ് ലഭിക്കുവാനുള്ള അത്യാവേശത്തിൽ ബഹളം വെക്കുവാനും തിക്കും തിരക്കും കൂട്ടി ഒച്ചവെക്കുവാനും തുടങ്ങി.

സൈനീക പ്രശ്നങ്ങൾക്കിടെ നിരന്തരം പുറത്ത് പോകേണ്ടിയിരുന്ന പ്രവാചൻ (സ)ക്ക് തിരിച്ചു സ്വഭവനത്തിലെത്തിയപ്പോൾ സ്വസ്ഥത നഷ്ടപ്പെട്ട അവസ്ഥയായി. സ്ത്രീകളും പുരുഷൻമാരുമടങ്ങുന്ന വൻസംഘം പ്രവാചകൻ (സ)യെ പല ആവശ്യങ്ങൾക്കായും ശല്യം ചെയ്തുകൊണ്ടിരുന്നു. ചെറുപ്പത്തിലെ ഊർജസ്വലതയും പ്രസരിപ്പും പ്രവാചകൻ (സ)ക്ക് നഷ്ടപ്പെട്ടുകൊണ്ടിരുന്ന സന്ദർഭം കൂടിയായിരുന്നു അതെന്നോർക്കണം. അല്ലാഹു ഇടപെട്ടു. സ്വർഗ്ഗത്തിൽ നിന്നും പ്രവാചകൻ (സ) ക്കനുകൂലമായി ആശ്വാസ വചനങ്ങളിറങ്ങി. (സു: 33 ആയത്ത്: 69)

ഇത്രയും ആഴത്തിൽ ഒരു വിശദീകരണത്തിന്റെ ആവശ്യമുണ്ടോ എന്ന് ചിന്തിച്ചേക്കാം. ഇസ്ലാമീക ചരിത്രം പ്രമുഖ ഹദീസ് ഗ്രന്ഥങ്ങളിലൂടെ ഓരോ താളുകൾ മറിയുമ്പോഴും ഏതൊരു വിശ്വാസിയുടെയും ഹൃദയത്തെ പിടിച്ചുലച്ച് കണ്ണുകളെ ഈറനണിയിക്കും സംശയമില്ല. ജയപരാജയങ്ങളുടെ, അതിസാഹസീകതയുടെ, സഹനശക്തിയുടെ, ഇസ്ലാം മതത്തെ, വിജയത്തിൽ എത്തിച്ചതിന്റെ ഏകദേശം കാൽനൂറ്റാണ്ട് പിന്നിട്ട, പ്രവാചകൻ (സ)യുടെ ജീവിതയാഥാർത്ഥ്യം ഹൃദയം കൊണ്ടംഗീകരിക്കാനാവും. അസാധാരണ വ്യക്തിത്വത്തിന്റെ ഉടമയായ അന്ത്യ പ്രവാചകൻ, മുഹമ്മദ് നബി (സ) തന്റെ സ്വന്തം ജീവിത്തിലുടെ ഭൂമിയെ ധന്യമാക്കിയ അല്ലാഹുവിന്റെ മതത്തെ ആവേശത്തോടെ സ്വീകരിക്കുവാനും വിശ്വാസികൾ അതുവഴി വ്യഗ്രത കാണിക്കും. നമുക്കും ആ സാഹസം നിറഞ്ഞ പാതയിലൂടെ ലക്ഷ്യത്തിലെത്താം.

സൈനീകരെ അനാവശ്യമായ അപകടങ്ങളിലേക്ക് പരമാവധി നയിക്കാതിരിക്കുക എന്നതായിരുന്നു പ്രവാചകൻ (സ) അവലംബിച്ചിരുന്ന തത്വം.

ഉഹദിലെ (ഹിജ്റ: 3) നടുക്കുന്ന ഓർമ്മകളും, സ്ത്രീകളുടെ കൂട്ടക്കരച്ചിലും. മദീനക്കാർ നഗരത്തിൽ നിന്ന് പുറത്ത് വന്ന് യുദ്ധത്തിൽ

മരിച്ച ബന്ധുക്കളെ തിരയുന്നതും, മദീനയിലേക്ക് മരണപ്പെട്ട ഉറ്റവരെ കൊണ്ടുപോകുന്നതിനെ തടഞ്ഞതും, യുദ്ധഭൂമിയിൽ തന്നെ അടക്കം ചെയ്താൽ മതി എന്ന് കൽപിച്ചതും പ്രവാചകൻ (സ) വേദനയോടെ ഓർത്തെടുത്തു.

ദാ്തുർ റിഖായുദ്ധം (ഹിജ്റ: 4) വളരെ അകലെയല്ലാത്ത സ്ഥലത്ത് തമ്പടിച്ചിരുന്ന ശത്രുസൈന്യത്തിന് അല്ലാഹു ഭീതി സൃഷ്ടിച്ചതിനാൽ കൂടാരങ്ങളിൽ നിന്നും അവർ പുറത്തിറങ്ങിയില്ല. ഭയത്തിന്റെ പ്രാർത്ഥ നയിൽ അണിചേരുവാൻ അല്ലാഹു കൽപിച്ചു. ഉഹദിലെ കനത്ത പരാ ജയത്തിന്റെ ഓർമ്മകളിൽനിന്നും സൈനികരെ മുക്തരാക്കുക എന്ന ഉദ്ദേ ശത്തോടുകൂടിയായിരുന്നു പ്രവാചകൻ (സ) ദാതുൽറിഖായിലേക്ക് പട നയിച്ചത്. ശത്രുസൈന്യത്തിലെ ഒരു വലിയ സംഘത്തെ മുഖത്തോടു മുഖം കണ്ട ഇസ്‌ലാം നേരിട്ടുള്ള ഒരാക്രമണത്തിൽ നിന്ന് പിന്തിരി യാൻ തീരുമാനിച്ചു. മുസ്‌ലിംങ്ങളും ശത്രുക്കളും ഒരേസമയം ഭയചകി തരായി. യുദ്ധംചെയ്യുവാനും പിന്തിരിയാനും പറ്റാത്ത അവസ്ഥയിൽ സൈനീകർ വിജയപ്രതീക്ഷയില്ലാതെ മുഖത്തോടു മുഖമായി മൂന്ന് ദിവ സത്തോളം പ്രവാചകൻ (സ)യുടെ സാന്നിധ്യത്തിൽ യുദ്ധഭൂമിയിൽ കഴി ച്ചുകൂട്ടി.

ഉഹദിലെ നടുക്കുന്ന ഓർമ്മകൾ സൈനീകരുടെ ആത്മവിശ്വാസത്തെ തകർക്കുന്നതായിരുന്നു. എങ്കിലും സൈന്യത്തെ സജ്ജമാക്കുകയും, യുദ്ധത്തിൽ അണിനിരക്കാനുള്ള ആത്മധൈര്യത്തെ സൈനീകരിൽ ശക്തമാക്കുകയും ചെയ്തത് വഴി പ്രവാചകൻ (സ) ലക്ഷ്യം കണ്ടു.

ഉഹദിലെ കൂട്ടവിലാപങ്ങൾ (പുതിയ യുദ്ധഭൂമിയിൽ വെച്ച്) പ്രവാ ചൻ (സ) ഓർത്തെടുത്തു. പ്രവാചകൻ (സ)യുടെ സൈന്യത്തിന് സംഭ വിച്ച അതേ സ്ഥിതി വിശേഷം ശത്രുസൈന്യത്തിലും പ്രകടമായി. ഭയ ത്തിന്റെ പ്രാർത്ഥന ചൊല്ലുവാൻ അല്ലാഹു കൽപിച്ചു. അല്ലാഹുവിന്റെ കൽപന പോലെ ഒരു സംഘം ശത്രുസൈന്യത്തിന് നേരെ ആയുധമെ ടുത്ത് ജാഗ്രത പാലിക്കുകയും ബാക്കിവരുന്ന പകുതി പ്രവാചകൻ (സ) യോടൊപ്പം അണിചേരുകയും ചെയ്യുക എന്ന വിവേകപൂർണ്ണമായ തീരു മാനമാണ് അല്ലാഹുവിൽ നിന്നും ലഭ്യമായ വചനങ്ങളിലൂടെ വ്യക്തമാ കുന്നത്.

അശ്രദ്ധരായിരിക്കുന്ന പ്രവാചകൻ (സ)യുടെ സൈന്യത്തെ, ശത്രു സൈന്യം കീഴടക്കിയേക്കാം എന്നതുകൊണ്ടാണ് ഒന്നിച്ചുള്ള ഒരു പ്രാർത്ഥനക്ക് പ്രവാചകൻ (സ) ആഹ്വാനം ചെയ്യാതിരുന്നത്.

സൂറത്ത് 4 നിസാഅ്: ആയത്ത് 32ലാണ് ഭയത്തിന്റെ പ്രാർത്ഥനയായി അല്ലാഹുവിന്റെ വചനങ്ങൾ ഇറങ്ങിയത്.

വിശ്വാസികൾക്ക് സാഹചര്യവും, സന്ദർഭവും പ്രാർത്ഥനയിൽ മുഖ്യ പങ്കു വഹിക്കുന്നു എന്ന് അല്ലാഹു ഇവിടെ തെളിയിക്കുന്നു. യാന്ത്രീക മായോ പ്രയോജനപ്രഥമല്ലാത്തതോ ആയ യാതൊരുവിധ പ്രാർത്ഥ നക്കും ഇസ്ലാം മതം വിശ്വാസികളോട് കൽപിക്കുന്നില്ല.

ഖൻദഖ് യുദ്ധം അഥവാ കിടങ്ങ് യുദ്ധം (ഹിജ്റ : 5)

അറേബ്യയിൽ ആരും ഒരിടത്തും പ്രയോഗിക്കുവാൻ ധൈര്യപ്പെടാത്ത യുദ്ധതന്ത്രങ്ങൾ പ്രവാചകൻ (സ) പ്രയോഗിച്ചു.

ശത്രുക്കളുടെ ആഗമന വിവരമറിഞ്ഞ് പ്രവാചകൻ (സ) മദീനക്ക് ചുറ്റും കിടങ്ങ് കുഴിക്കുവാൻ തീരുമാനിച്ചു. പ്രവാചകൻ (സ) മോചിത നാക്കിയ പേർഷ്യൻ അടിമയായിരുന്ന സൽമാനുൽ ഫാരിസിയായിരുന്നു അത്തരമൊരാശയം പ്രവാചകൻ (സ)യോട് അവതരിപ്പിച്ചത്. അക്രമണ ങ്ങൾക്ക് സുരക്ഷയായി പേർഷ്യയിൽ കിടങ്ങി കുഴിക്കാറുണ്ടെന്ന വിവരം സൽമാനുൽ ഫാരിസി പ്രവാചകൻ (സ)യെ അറിയിക്കുകയായിരുന്നു.

പടച്ചട്ടകൾ അഴിച്ചുവെച്ച് മൺവെട്ടികൾ കയ്യിലെടുത്ത് കിടങ്ങിന്റെ പ്രവർത്തനം ആരംഭിക്കുവാൻ പ്രവാചകൻ (സ) സൈനീകർക്ക് നിർദ്ദേശം നൽകി. യുദ്ധകാലാടിസ്ഥാനത്തിൽ കിടങ്ങിന്റെ പ്രവർത്തനം ദിനംപ്രതി പുരോഗമിച്ചുകൊണ്ടിരുന്നു. സൈനീകർക്ക് ശക്തി പകരുവാൻ പ്രവാചകൻ (സ) കിടങ്ങിന്റെ പ്രവർത്തനം സദാവീക്ഷിക്കുകയും നിർദ്ദേ ശങ്ങൾ നൽകുകയും ചെയ്തുകൊണ്ടിരുന്നു. ഏകദേശം ഒരു മാസത്തെ കഠിന പ്രയത്നത്തിനൊടുവിൽ മദീനക്ക് ചുറ്റും ഇരുപത് ക്യൂബിറ്റ്സ് ആഴവും ഇരുപത് ക്യൂബിറ്റ്സ് വീതിയുമുള്ള ഭീമാകാരമായ കിടങ്ങ്, പ്രവാചകൻ(സ) സൈനീകരുടെ പൂർണ്ണ സഹകരണത്തോടുകൂടി പൂർത്തീകരിച്ചു.

അവിശ്വാസികൾ അത്ഭുത കിടങ്ങ് കണ്ട് സ്തബ്ധരായി. ഭീമാകാര മായ കിടങ്ങ് മുറിച്ചു കടക്കുവാൻ കഴിയാതെ ശത്രുസൈന്യം നഗരാ തിർത്തി വരെ എത്തി തിരിച്ചുപോകുമായിരുന്നു. നഗരത്തിൽ നിന്ന് ആരും പുറത്തേക്ക് പോകാതിരിക്കുവാനായി പ്രവാചകൻ (സ) കിടങ്ങി നരികിൽ തന്നെ രാവുംപകലും കഴിച്ചുകൂട്ടി.

രാത്രിയിലും പ്രവാചകൻ (സ)യുടെ സാന്നിധ്യം (കിടങ്ങിനരികിൽ) കണ്ട കപടവിശ്വാസികൾ നഗരത്തിലേക്ക് തിരിച്ചുപോയി. നഗരം നശി ക്കുവാൻ പോവുകയാണെന്നും അവർ ധരിച്ചു. രാത്രിയിൽ എന്തെങ്കിലും ആപത്ത് സംഭവിക്കുകയാണെങ്കിൽ ഭവനങ്ങളിൽ അവർ സുരക്ഷിതരാ യിരിക്കുമെന്നും അവർ തെറ്റായി ധരിച്ചു. അവരുടെ ഭീതിയും, തെറ്റായ ചിന്തയും വിശുദ്ധ ഖുർആൻ ആയത്തിലുടെ അല്ലാഹു (സു:ത)പരാമർശി ച്ചു. (സു: അഹ്സാബ്: ആയത്ത്: 12) തുടർന്നുള്ള വചനങ്ങളിലൂടെയും

യുദ്ധപശ്ചാത്തലം വിവരിക്കുന്നതായി കാണാം.

ഉഹ്ദ് യുദ്ധത്തിൽ പരാജയം നേരിട്ട കപടവിശ്വാസികൾ അതിൽ ലജ്ജിക്കുകയും മേലിൽ യുദ്ധഭൂമിയിൽവെച്ച് പിന്തിരിഞ്ഞോടുകയില്ല എന്ന് ഉടമ്പടി ചെയ്യുകയുമുണ്ടായിരുന്നു. എന്നാൽ ഖന്തക് യുദ്ധഭൂമിയിൽനിന്ന് (കിടങ്ങ് യുദ്ധം) അവർ വിരണ്ടോടാൻ ശ്രമിക്കുകയാണുണ്ടായത്.

"നിങ്ങൾ മരണത്തിൽ നിന്നോ അല്ലെങ്കിൽ വധത്തിൽ നിന്നോ വിരണ്ടോടുകയാണെങ്കിൽ ആ വിവരണ്ടോട്ടം നിങ്ങൾക്ക് പ്രയോജനം ചെയ്യുകയില്ല തന്നെ. പിന്നെ നിങ്ങൾ അൽപമല്ലാതെ ജീവിത വിഭവങ്ങൾ നൽകപ്പെടുന്നവരാകുകയുമില്ല" എന്നും സു: അഹ്സാബ്: ആയത്ത് 16ലൂടെ അല്ലാഹു (സു:ത) വെളിപ്പെടുത്തി.

ഖന്തക് യുദ്ധവേളയിൽ ബേജാറും വെപ്രാളവും കാണിക്കാതെ ഒന്നും സംഭവിക്കാത്ത വിധത്തിൽ നിശ്ചയദാർഢ്യത്തോടെ എല്ലാം നിയന്ത്രിക്കുന്നതും, തീരുമാനിക്കുന്നതും അല്ലാഹുവാണെന്ന് ദൃഢബോധ്യത്തിൽ അല്ലാഹുവിനെ ഹൃദയംകൊണ്ട് സദാ ഓർമ്മിച്ച്, ക്ഷമയോടെ നിലകൊണ്ട് പ്രവാചകൻ (സ)യിൽ എക്കാലത്തുമുള്ള വിശ്വാസികൾക്ക് ഏറ്റവും നല്ല മാതൃകയാണുള്ളത്.

ഇരുപത്തിയേഴ് ദിവസത്തെ ഉപരോധത്തിനുശേഷം നഗരം സുരക്ഷിതമായി. രാത്രിയിൽ അവിശ്വാസികളുടെ കുടാരങ്ങൾക്ക് മേൽ അല്ലാഹു ശക്തമായ കൊടുങ്കാറ്റ് (മണൽകാറ്റ്) ഉയർത്തിവിടുകയും അവരുടെ കൂടാരങ്ങൾ എല്ലാം മറിഞ്ഞ് നിലംപൊത്തുയും ചെയ്തു. അല്ലാഹുവിന്റെ വചനങ്ങൾ ശ്രദ്ധിക്കുക:

"സത്യവിശ്വാസികളേ! നിങ്ങളുടെ മേൽ അല്ലാഹുവിന്റെ അനുഗ്രഹം വർഷിച്ചത് നിങ്ങൾ സ്മരിക്കുവിൻ നിങ്ങളുടെ അടുത്തേക്ക് ശത്രുക്കളുടെ സേനകൾ വന്ന സന്ദർഭം! അപ്പോൾ നാം അവരുടെ മേൽ ഒരു കാറ്റിനെയും നിങ്ങൾ കാണാത്ത സൈന്യങ്ങളേയും അയക്കുകയുണ്ടായി. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനാകുന്നു." "നിങ്ങൾ കാണാത്ത സൈന്യങ്ങൾ" എന്നതുകൊണ്ടുദ്ദേശിക്കുന്നത് മലക്കുകളേയാണ്. (സു: 33:9) അതിന് ഉപോൽബലകമായിട്ടുള്ള ഈ വിശുദ്ധ ഖുർആന് ആയത്തുകുടെ ശ്രദ്ധിക്കുക:

"വിശ്വാസികൾ സംഘടിതകക്ഷികളെ കണ്ടപ്പോൾ പറഞ്ഞത് ഇപ്രകാരമാണ്. ഇത് അല്ലാഹുവും അല്ലാഹുവിന്റെ പ്രവാചകനും ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളത് തന്നെയാണ്. അല്ലാഹുവും അല്ലാഹുവിന്റെ പ്രവാചകനും സത്യമാണ് പറഞ്ഞിട്ടുള്ളത്. അത് അവർക്ക് വിശ്വാസവും സമർപ്പണവും വർധിപ്പിക്കുക മാത്രമേ ചെയ്തിട്ടുള്ളൂ." (സു: അഹ്സാബ്: ആയത്ത്: 22)

മദീനയിൽ നബി (സ)യേയും സംഘത്തേയും നശിപ്പിക്കുവാൻ വേണ്ടി ഇരമ്പി വന്ന നിഷേധികളുടെ സംഘങ്ങളെ യാതൊന്നും നേടാൻ കഴിയാതെ പിന്തിരിപ്പിച്ചയച്ച സംഭവചരിത്രം വിവരിക്കുന്നതിലൂടെ പ്രപഞ്ചം അതിന്റെ സന്തുലനത്തിൽ നിലനിർത്താനുള്ള ത്രാസ്സും അമാനത്തുമായ ഖുർആനിന്റെ ആശയത്തെ ലോകരിലേക്ക് എത്തിച്ചുകൊണ്ടിരിക്കുന്ന വിശ്വാസികളെ അവൻ (അല്ലാഹു (സു:ത) സഹായിക്കുക തന്നെ ചെയ്യുമെന്ന് പഠിപ്പിക്കുന്നു. അല്ലാഹുവിന്റെ നിയമങ്ങൾ, കപട വിശ്വാസികൾക്കും, കാഫിറുകൾക്കും അത് എത്ര അരോചകമാണെങ്കിലും ശരി.

മദീനയിൽ ജൂതഗോത്രങ്ങളിൽ നിന്ന് അവശേഷിച്ചിരുന്ന ബനൂഖുറൈള ഗോത്രക്കാർ നബി (സ)യുമായി ചെയ്തിരുന്ന ഉടമ്പടി ലംഘിക്കുകയും സഖ്യകക്ഷികളുടെ ഒറ്റുകാരായി പ്രവർത്തിച്ചതുകൊണ്ട് അവരുടെ കോട്ട ഉപരോധിക്കുകയും അവരുടെ മദീനയിലുള്ള അധിവാസം അവസാനിപ്പിക്കുകയുമുണ്ടായി. കരാർ ലംഘിക്കുന്നവരുമായി യാതൊരു തരത്തിലുള്ള രഞ്ജിപ്പും ഉണ്ടായിക്കൂടാ എന്നാണ് ഇസ്ലാംമതം ഇവിടെ ലോകമനുഷ്യരെ പഠിപ്പിക്കുന്നത്.

അവിശ്വാസികളുടെ കൂടാരങ്ങൾക്കുമീതെ അല്ലാഹു ശക്തമായ കൊടുങ്കാറ്റ് അഴിച്ചുവിടുകയും അവരുടെ കൂടാരങ്ങളെല്ലാം മറിഞ്ഞ് നിലം പൊത്തുകയും ചെയ്തു.

ഉപരോധം അവസാനിപ്പിച്ച് അബുസുഫ്യാനും സംഘവും യുദ്ധഭൂമി വിട്ടു. അവർ ഉപേക്ഷിച്ചുപോയ നഗരം ഉപരോധത്തിനു മുമ്പ് കണ്ടതിൽ നിന്ന് ഏറെ വ്യത്യസ്തമായ മറ്റൊരു നഗരമായിരുന്നു.

പ്രവാചകൻ (സ) വരുന്നതിന് മുമ്പ് മദീനയുടെ പേര് 'യസ്രിബ്' എന്നായിരുന്നു. ഉപരോധം പിൻവലിച്ചശേഷം യുദ്ധഭൂമിയിൽ നിന്നും കപടവിസ്വാസികളുടെ നേതാക്കൾ 'നിങ്ങൾക്ക് നിക്കക്കള്ളിയില്ല, അതിനാൽ നിങ്ങൾ തിരിച്ചുപൊയ്ക്കൊള്ളുക' എന്ന് പറയുന്നത് കേട്ടപ്പോഴേക്കും പ്രവാചകൻ (സ)യുടെ കൂടെയുണ്ടായിരുന്ന ഒരു വിഭാഗം 'ഞങ്ങളുടെ വീടിനു വാതിലില്ല, അവിടെ സ്ത്രീകളും കുട്ടികളും മാത്രമാണുള്ളത്. വീട് ഭദ്രതയില്ലാതെ അപകടത്തിലാണ്' തുടങ്ങിയ കള്ളക്കാരണങ്ങൾ പറഞ്ഞ് നബി (സ)യോട് യുദ്ധഭൂമിയിൽ നിന്നും സ്ഥലം വിടുവാൻ അവകാശം ചോദിച്ചു തുടങ്ങി. യഥാർത്ഥത്തിൽ അവർ ഭയത്താൽ ഒളിച്ചോടാനാണ് ഉദ്ദേശിച്ചിരുന്നത്. വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു: "ഭവനങ്ങളാകട്ടെ ഭദ്രതയില്ലാത്തതായിരുന്നില്ല. നിശ്ചയം അവർ ഉദ്ദേശിച്ചിരുന്നത് വിരണ്ടോട്ടമല്ലാതെ ആയിരുന്നില്ല." സു: അഹ്സാബ്: ആയത്ത് 13 ശ്രദ്ധിക്കുക.

ശത്രുക്കൾ കിടങ്ങിന്റെ ഭാഗങ്ങളിലൂടെ നുഴഞ്ഞുകയറി അവരോടൊപ്പം ചേർന്ന് (കപടവിശ്വാസികളോടൊപ്പം) നബി (സ) യേയും വിശ്വാസികളേയും) കുഴപ്പമുണ്ടാക്കാൻ അവരോട് ആവശ്യപ്പെടുകയുമാണെങ്കിൽ അവർ അതിന് മുന്നോട്ട് വരുക തന്നെ ചെയ്യുമെന്നും തുടർന്നുള്ള ആയത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു.

അല്ലാഹുവിന്റെയും അല്ലാഹുവിന്റെ റസൂൽ (സ)യുടേയും വിശ്വാസികളുടേയും ശത്രുക്കളായ ഇത്തരം മനുഷ്യപ്പിശാചുക്കളും അവരുടെ അനുയായികളും ഇന്ന് വിശുദ്ധ ഖുർആനിന്റെ ആശയം പ്രചരിപ്പിക്കുന്ന വിശ്വാസികൾക്കെതിരെ ഏത് തരത്തിലുള്ള ഗൂഢതന്ത്രവും പ്രയോഗിക്കുവാൻ മടിക്കാത്തവരാണ്.

അവർ അവരുടെ വായകൊണ്ട് അല്ലാഹുവിന്റെ പ്രകാശമായ ഖുർആനിന്റെ ആശയത്തെ ഊതിക്കെടുത്താൻ ശ്രമിച്ചാലും അല്ലാഹുവിന്റെ പ്രകാശത്തെ അല്ലാഹു (സു:ത) വിശ്വാസികളിലൂടെ പ്രചരിപ്പിക്കുക തന്നെ ചെയ്യും.

ഉഹ്ദ് യുദ്ധത്തിൽ പരാജയം നേരിട്ട കപട വിശ്വാസികൾ അതിൽ ലജ്ജിക്കുകയും മേലിൽ യുദ്ധമുഖത്ത് വെച്ച് പിന്തിരിഞ്ഞ് ഓടുകയില്ല എന്ന് ഉടമ്പടി ചെയ്യുകയും ചെയ്തിരുന്നു. എന്നാൽ ഉടമ്പടികളും വാഗ്ദത്തങ്ങളും മുറിച്ചുകളയുന്ന സ്വഭാവക്കാരായ അവർ ഖന്തഖ് (കിടങ്ങ്) യുദ്ധത്തിൽ ശത്രുക്കളുടെ ബാഹുല്യവും, ആധിക്യവും കണ്ടപ്പോൾ പേടിച്ച് വിറക്കുകയും യുദ്ധഭൂമിയിൽ നിന്ന് വിരണ്ടോടാൻ ശ്രമിക്കുകയുമാണുണ്ടായത്. (സു: അഹ്സാബ്: സൂക്തം 15 ശ്രദ്ധിക്കുക)

മദീനയിൽ വളർന്നവരുന്ന വിശ്വാസികളുടെ സംഘത്തെ നശിപ്പിക്കുന്നതിനുവേണ്ടി സർവ്വശക്തിയും സംഭരിച്ച് തയ്യാറെടുത്തുവന്ന സഖ്യകക്ഷികളാണ് ഇതേ സൂറത്തിൽ 25-ാം സൂക്തത്തിൽ പറഞ്ഞ സത്യനിഷേധികൾ. അബ്ദുല്ലാഹിബ്നു ഉബയ്യിനെപ്പോലുള്ള കപടൻമാർ ഖന്തഖ് (കിടങ്ങ്) യുദ്ധരംഗത്ത് നിന്ന് പലരേയും മദീനയിലേക്ക് തിരിച്ചുവിളിച്ചു കൊണ്ട് നബി (സ)ക്കുള്ള പിന്തുണ കുറക്കാൻ ശ്രമിക്കുമായിരുന്നു.

യുദ്ധം മുസ്ലിംങ്ങൾക്ക് അനുകൂലമായി കലാശിച്ചാൽ ഉടനെ കപടൻമാർ യുദ്ധഭൂമിയലെ സ്വത്തിൽ അവകാശവാദം ഉന്നയിച്ചുകൊണ്ട് രംഗത്ത് വരുമായിരുന്നു. അവർക്ക് ഒന്നും നൽകിയില്ലെങ്കിൽ രൂക്ഷമായ സ്വരത്തിൽ അവർ നബി (സ)യേയും സഹാബാക്കളേയും അധിക്ഷേപിക്കുകയും ചെയ്യുമായിരുന്നു.

മദീനയുടെ കിഴക്ക് ഭാഗത്ത് താമസിച്ചിരുന്ന ജൂതവംശജരായ ബനു ഖുറൈളാ ഗോത്രക്കാരുമായി നബി (സ)യും അനുയായികളും സന്ധിയിലായിരുന്നതിനാൽ ഖന്തഖ് (കിടങ്ങ്) ഉപരോധത്തിൽ സ്ത്രീകളേയും

കുട്ടികളേയും അവരുടെ അടുക്കലാണ് സുരക്ഷിതമായി ഏൽപിച്ചിരുന്നത്. സഖ്യകക്ഷികൾക്ക് മദീനയിൽ പ്രവേശിക്കുന്നതിന് യാതൊരു മാർഗ്ഗവും കാണാതെ വന്നപ്പോൾ അവർ (സഖ്യകക്ഷികൾ) ബനുകുറൈളക്കാരെ നബി (സ)ക്കും അനുയായികൾക്കുമെതിരെ ഒറ്റുകാരായി മാറ്റാനുള്ള ശ്രമത്തിൽ ഏർപ്പെടുകയുണ്ടായി.

"മുഹമ്മദ് നബി (സ)യും ഞങ്ങളും തമ്മിൽ ഒരു കരാറിലാണ്. ഇന്നേവരെ ഞങ്ങൾക്ക് മുഹമ്മദ് നബി (സ)യെക്കുറിച്ച് ഒരു പരാതിയുമുണ്ടായിട്ടില്ല" എന്ന് പറഞ്ഞ് അവർ സഖ്യകക്ഷികളുടെ ആ ആവശ്യം തള്ളിക്കളയുകയാണുണ്ടായത്.

"എന്നാൽ ഈ സന്ദർഭത്തിൽ നിങ്ങൾ സഹകരിക്കാതെ നിൽക്കുകയാണെങ്കിൽ നിങ്ങൾ ഖേദിക്കേണ്ടിവരും. അതുകൊണ്ട് കിട്ടിയ സന്ദർഭം ഉപയോഗപ്പെടുത്തുക." എന്ന് സഖ്യകക്ഷികൾ അവരെ ബോധ്യപ്പെടുത്തുകയും അവസാനം അവർ സന്ധിലംഘിക്കുവാൻ തയ്യാറാവുകയുമാണുണ്ടായത്.

ഈ വിവരം മനസ്സിലാക്കിയ പ്രവാചകൻ (സ) അൻസാറുകളിൽപ്പെട്ട ചില ആളുകളെ അയച്ച് ബനുകുറൈള ഗോത്രം സന്ധി ലംഘിക്കുവാൻ തീരുമാനിച്ച കാര്യം സ്ഥിരീകരിക്കുകയുമുണ്ടായി.

സഖ്യകക്ഷികൾ തിരിച്ചുപോയതിനെ തുടർന്ന് നബി (സ) ഭവനത്തിലെത്തുകയും 'ളുഹർ' നമസ്കാരം നിർവ്വഹിക്കുവാൻ തയ്യാറെടുക്കുകയും ചെയ്തു. തൽസമയം ജിബ്രീൽ (അ) പ്രത്യക്ഷപ്പെടുകയും 'വിശ്രമിക്കാനായിട്ടില്ല' ബനുഖുറൈള ഗോത്രക്കാരുടെ കാര്യം (സന്ധി ലംഘിച്ച കാര്യം) ഇപ്പോൾ തന്നെ തീരുമാനിക്കേണ്ടതുണ്ട് എന്ന് അറിയിക്കുകയും ചെയ്തു.

കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നവർ ആരും തന്നെ ബനുഖുറൈളയുടെ പ്രദേശത്തെത്താതെ 'അസ്വർ' നമസ്കരിക്കരുത് എന്ന് പ്രവാചകൻ (സ) പ്രഖ്യാപിക്കുകയുമുണ്ടായി. അങ്ങിനെ നബി (സ)യും അനുയായികളും ബനുഖുറൈളയുടെ പ്രദേശത്തെത്തി അവരുടെ കോട്ട ഉപരോധിച്ചു. മുന്നാഴ്ച പിന്നിട്ടപ്പോഴേക്കും ഉപരോധത്തിൽ പിടിച്ചു നിൽക്കാൻ സാധ്യമാകാതെ ബനുഖുറൈള ഗോത്രം സന്ധിക്ക് അപേക്ഷിച്ചു.

ഔസ് ഗോത്ര നായകനായ സഅ്ദ്ബ്നു മുആദ് (റ) എടുക്കുന്ന ഏതു തീരുമാനവും സ്വീകരിച്ചു കൊള്ളാം എന്ന് ബനുഖുറൈളക്കാർ സമ്മതിച്ചു.

ജാഹിലിയ്യ കാലത്ത് ഔസ് ഗോത്രക്കാരും, ബനുഖുറൈള ഗോത്രക്കാരും തമ്മിൽ ദീർഘകാലം സന്ധിയുണ്ടായിരുന്നതിനാൽ സഅ്ദ്ബ്നു

മുആദ് (റ) അവരോട് അനുഭാവം കാണിക്കുമെന്ന പ്രതീക്ഷയിലായി രുന്നു അവർ, സഅ്ദ്ബ്നു മുആദ് (റ)നെ മദ്ധ്യസ്ഥനാക്കുവാൻ തയ്യാറായത്. എന്നാൽ ഇവർക്ക് മുമ്പ് നാടുകടത്തപ്പെട്ട ജൂതഗോത്രക്കാരായ ബനുനളീർ, ബനു ഖൈനുഖാഅ്, എന്നിവർ സഖ്യകക്ഷികളോടൊപ്പം ചേർന്ന് മദീനയെ ആക്രമിക്കുവാൻ വന്നത് സഅദ് (റ)നെ ശരിക്കും ചിന്തിപ്പിച്ചു. അപ്പോൾ അവരെപ്പോലെ ഇവരേയും നാടുകടത്തിയാൽ ഭാവിയിൽ വരാൻ പോകുന്ന ഭവിഷ്യത്ത് സഅ്ദ് (റ) ശരിക്കും ദീർഘവീക്ഷണം നടത്തി. അവസാനം ബനുഖുറൈള ഗോത്രത്തിലെ മുഴുവൻ പുരുഷൻമാരേയും വധിക്കുകയും സ്ത്രീകളേയും കുട്ടികളേയും ബന്ധികളാക്കുകയും ചെയ്യുക എന്ന വിധി പ്രഖ്യാപിക്കുകയും ചയ്തു. (സു: അഹ്സാബ്: സൂക്തം : 26 ശ്രദ്ധിക്കുക)

അല്ലാഹു ഇടപെട്ടു. പ്രവാചകൻ (സ)യിൽ ഏൽപിക്കപ്പെട്ട ദൗത്യം അതിസാഹസീകവും കാഠിന്യമേറിയതുമായിരുന്നു.

സ്വഭവനത്തിലേക്ക് വിശ്രമത്തിന്നായി ഒരുങ്ങിയ പ്രവാചകൻ (സ) യാണ് അല്ലാഹുവിന്റെ പ്രഖ്യാപനത്തിലൂടെ വീണ്ടും യുദ്ധഭൂമിയിലേക്ക് നയിക്കപ്പെട്ടത്. പ്രവാചകൻ (സ)ക്കോ പത്നിമാർക്കോ ഏതെങ്കിലും വിധത്തിലുള്ള മാനസ്സീക സംഘർഷങ്ങൾ ഉണ്ടാകുവാൻ പാടുള്ളതല്ല.

കൃത്യനിർവ്വഹണത്തിന്റെ സാഹസമേറിയ അവസ്ഥയിലും പ്രവാചകൻ (സ)യുടെ മനസ്സും ശരീരവും കാത്ത് സൂക്ഷിക്കപ്പെടേണ്ടത് തന്നെയായിരുന്നു. അല്ലാഹുവിന്റെ വചനങ്ങളിറങ്ങി.

"ആഗ്രഹിക്കുകയാണെങ്കിൽ അവർക്ക് പ്രവാചകൻ (സ) യെ വേർപിരിയാമെന്ന്" പ്രവാചകൻ (സ) പറഞ്ഞത്, പ്രവാചകൻ (സ)യും പത്നിമാരും തമ്മിൽ നടന്ന തീവ്രമായ ഒരു തർക്കത്തിന് വിരാമമായിരുന്നു. (സു:33:50,51)

ഇസ്ലാമിന്റെ ഭൂമിയിലെ സ്ഥാപകൻ എന്ന നിലയിൽ (മുസ്ലിംങ്ങളുടെ നേതാവ് എന്ന നിലയിൽ) പ്രവാചകൻ (സ)ക്ക് അറേബ്യയിലെ അനേകം ഗോത്രത്തിൽ നിന്നുള്ള പ്രതിനിധി സംഘങ്ങളെ സ്വീകരിക്കേണ്ടി വരാറുണ്ടായിരുന്നു. വിഭിന്നമായ കാഴ്ചപ്പാടുകളും, സാമുഹ്യാചാരങ്ങളും കീഴ്വഴക്കങ്ങളും വെച്ചുപുലർത്തിയിരുന്ന സമുദായങ്ങളുടേയും, പ്രദേശങ്ങളുടെയും പ്രതിനിധികൾ അവയിലുണ്ടായിരുന്നു. അവരിൽ ചിലർക്കിടയിൽ ഭാര്യമാരെ പരസ്പരം മാറുന്ന ആചാരം സാധാരണമായിരുന്നു.

പ്രവാചകൻ (സ) എല്ലാത്തരം ആളുകളേയും വീട്ടിൽ സ്വീകരിച്ചിരുന്നു. പ്രവാചകൻ (സ)യുടെ പത്നിമാരുടെ സാന്നിധ്യത്തിലാണ് ഈ

പ്രതിനിധി സംഘങ്ങളെ പ്രവാചകൻ (സ) പലപ്പോഴും സ്വീകരിക്കേണ്ടി വരാറുണ്ടായിരുന്നത്.

തന്റെ സ്വകാര്യ ജീവിതവും പൊതുജീവിതവും തമ്മിൽ വിഭജിക്കാതിരിക്കുവാൻ പ്രവാചകൻ (സ) പുലർത്തിയ നിർബന്ധബുദ്ധിയുടെ ഭാഗമായി, സ്വാഭാവികമായും മുസ്ലിം രാഷ്ട്രത്തിന്റെ കാര്യങ്ങളിൽ നേരിട്ടു പങ്കാളികളാകാൻ പ്രവാചകൻ (സ)യുടെ പത്നിമാർ പ്രോൽസാഹിപ്പിക്കപ്പെട്ടിരുന്നു.

സ്വതന്ത്രമായി അവർ അവരുടെ ആവശ്യങ്ങൾ പ്രവാചകൻ (സ) യോട് തുറന്നു പറയാറുണ്ടായിരുന്നു. ഏതെങ്കിലും വിധത്തിലുള്ള അസംതൃപ്തി പ്രകടമാകുന്നപക്ഷം പ്രവാചകൻ (സ)യിൽ നിന്നും വിവാഹബന്ധം വേർപ്പെടുത്തുവാനും പ്രവാചക പത്നിമാർക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നു. അതോടനുബന്ധിച്ച് അല്ലാഹു (സു:ത) അവതരിപ്പിച്ച സൂക്തങ്ങളാണ് സു: അഹ്സാബ് : 28,29,30 എന്നീ വചനങ്ങൾ. സൈനബ് ബിൻത് ജഹ്ഷ് (റ)യുമായുള്ള നബി(സ)യുടെ വിവാഹം നടക്കുന്നതിന് മുമ്പ് അവതരിച്ചിട്ടുള്ള സൂക്തങ്ങളാണ് അത്. അന്ന് നബി(സ)ക്ക് നാല് ഭാര്യമാരാണ് നിലവിലുണ്ടായിരന്നത്. അവർ മെച്ചപ്പെട്ട ഭൗതീക ജീവിത വിഭവങ്ങൾ നബി (സ)യോട് ആവശ്യപ്പെട്ടതിന് മറുപടിയായിക്കൊണ്ടാണ് അല്ലാഹു (സു:ത) പ്രസ്തുത സൂക്തങ്ങൾ അവതരിച്ചത്.

"നിങ്ങൾ അല്ലാഹുവേയും അവന്റെ ദൂതനേയും, പരലോകഭവനവുമാണ് ഉദ്ദേശിക്കുന്നതെങ്കിൽ പ്രവാചകൻ (സ)യോടൊപ്പം ഏത് പ്രതിസന്ധിഘട്ടങ്ങളും ക്ഷമയോടെ തരണം ചെയ്യാൻ തയ്യാറാവണം. അതല്ല ഭൗതീക ജീവിതവിഭവങ്ങളാണ് ഉദ്ദേശിക്കുന്നതെങ്കിൽ നിങ്ങൾക്കതെല്ലാം നൽകി നിങ്ങളെ നല്ല നിലയിൽ പിരിച്ചയക്കാം" എന്ന സന്ദേശമാണ് ഈ വചനങ്ങളിലൂടെ അർത്ഥമാക്കുന്നത്.

എന്നാൽ വിശ്വാസികളും 'മുഹ്സനാത്തു' കളുമായ അവർ പരലോകഭവനമാണ് തെരഞ്ഞെടുത്തത്. ഏറ്റവും നല്ലവരായ ഖുർആനിന്റെ വെളിച്ചത്തിൽ ജീവിക്കുന്ന സ്ത്രീകളാണ് 'മുഹ്സനാത്തു' കൾ.

ഇതേ സൂറത്തിൽ (അഹ്സാബ്) 31-ാം സൂക്തത്തിൽ പറഞ്ഞിട്ടുള്ള പ്രകാരം അറിവില്ലായ്മകൊണ്ട് കുറ്റം ചെയ്യുന്നവർക്ക് എഴുപത് പ്രാവശ്യം പൊറുത്തുകൊടുത്താലും അറിഞ്ഞുകൊണ്ട് കുറ്റം ചെയ്യുന്നവർക്ക് ഒരു പ്രാവശ്യംപോലും പൊറുത്തുകൊടുക്കുകയില്ല എന്നതാണ് അല്ലാഹുവിന്റെ നിയമവ്യവസ്ഥയിലെ കണിശത വിശ്വാസികളെ ബോധ്യപ്പെടുത്തുന്നത്.

ഖുർആൻ സൂക്തങ്ങൾ അതിന്റെ യഥാർത്ഥ വിശദീകരണത്തിൽ (തൽസമയം) ലഭിച്ചിട്ടുള്ളവരാണ് പ്രവാചക പത്നിമാർ. വിശ്വാസികളുടെ

ഉമ്മമാർ എന്ന് വിശുദ്ധ ഖുർആൻ വിശേഷിപ്പിച്ച പ്രവാചകൻ (സ)യുടെ പ്രിയപത്നിമാർ വിശ്വാസിനികളായ സ്ത്രീകൾക്കുള്ള ഉത്തമ ഉദാഹരണങ്ങളാണ്.

അപ്പോൾ അവർ ഖുർആൻ സമർപ്പിക്കുന്ന അല്ലാഹുവിനെ വിസ്മരിച്ചുകൊണ്ട് നീചവൃത്തികൾ ചെയ്യുകയാണെങ്കിൽ അവർക്ക് ഇരട്ടി ശിക്ഷ നൽകുന്നതാണ് എന്നും, ഖുർആനിന്റെ ആശയം സമർപ്പിക്കുന്ന അല്ലാഹുവിനെ ഹൃദയത്തിൽ സൂക്ഷിക്കുകയും, ഖുർആൻ പ്രായോഗിക ജീവിതത്തിൽ പകർത്തി മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കുകയും (മാതൃക) ചെയ്യുകയാണെങ്കിൽ അവർക്ക് പ്രതിഫലം ഇരട്ടിയായി വർദ്ധിപ്പിച്ച് നൽകുന്നതാണ് എന്നുമാണ് അർത്ഥമാക്കുന്നത്.

"പ്രവാചക പത്നിമാരേ, സ്ത്രീകളിൽ മറ്റു ആരേപ്പോലെയുമല്ല നിങ്ങൾ. നിങ്ങൾ ധർമ്മനിഷ്ഠ പാലിക്കുന്നുവെങ്കിൽ നിങ്ങൾ (അന്യരോട്) അനുനയസ്വരത്തിൽ സംസാരിക്കരുത്. അപ്പോൾ ഹൃദയത്തിൽ രോഗമുള്ളവന് മോഹം തോന്നിയേക്കാം. ന്യായമായ വാക്ക് നിങ്ങൾ പറഞ്ഞുകൊള്ളുക." (സു: അഹ്സാബ്: -32) പരപുരുഷൻമാരോട് സംസാരിക്കുമ്പോൾ പ്രവാചക പത്നിമാർ മാന്യതയുടെ ഉത്തമോദാഹരണങ്ങളായി മാതൃകയാവണമെന്ന് അല്ലാഹു (സു:ത) അനുശാസിക്കുന്നു.

പ്രവാചകൻ (സ)യുടെ സ്വകാര്യ ജീവിതത്തെ മദീനാ നിവാസികളിൽ ഒരു വിഭാഗം വ്യക്തിപരമായി ആക്ഷേപിക്കുകയും കൂടുതൽ ശത്രുതാപരമായി നീങ്ങുകയും ചെയ്ത സംഭവങ്ങളും വിശുദ്ധ ഖുർആൻ വിവരിക്കുന്നുണ്ട്. മദീനയിലെ യഹൂദഗോത്രങ്ങളുടെ പിന്തുണയോടെ ഖുറൈശികളും മറ്റു ചില അറേബ്യൻ ഗോത്രങ്ങളും സംഘടിതമായി മദീനയിലെ മുസ്ലിംങ്ങളെ അക്രമിക്കുവാൻ വന്ന സംഭവമാണ് അഹ്സാബ് ഉപരോധം എന്ന് അറിയപ്പെട്ടിരുന്നത്.

മുസ്ലിംങ്ങളുടെ ഒരു വലിയ കൂട്ടക്കൊല ഒഴിവാക്കുന്നതിൽ പ്രവാചകൻ (സ) വിജയിച്ചുവെങ്കിലും മൂന്നായിരം (3000) വരുന്ന സൈനീകരെ നിലനിർത്തുന്നതിൽ ഉണ്ടാകുന്ന വൻ സാമ്പത്തീക ബാധ്യത നഗരവാസികൾക്ക് നൽകിയ മറ്റൊരു പരീക്ഷണമായിരുന്നു അഹ്സാബ് ഉപരോധം.(ഖന്തഖ് ഉപരോധം)

മദീനക്കാരായ ജനതയിൽ ഒരു വിഭാഗത്തിന്റെ ശത്രുത, നഗരത്തെ ആഭ്യന്തര കലഹത്തിന്റെ വക്കിൽ കൊണ്ടെത്തിച്ചു. നഗരം ഏറ്റവും മോശമായ ഒരവസഥയിലേക്ക് കീഴ്പെടുകയായിരുന്നു.

സ്ത്രീകൾക്ക് ശല്യം കൂടാതെ നഗരത്തിൽ സുരക്ഷിതമായി നടക്കാൻ പറ്റാത്ത അവസ്ഥയായി. പല സന്ദർഭങ്ങളിലും പ്രവാചകൻ (സ)

യുടെ കൺവെട്ടത്തും വീട്ടിനുള്ളിലും വരെ പ്രവാചക പത്നിമാർക്കെതിരെ അതിക്രമങ്ങൾ ഉണ്ടായി.

പ്രവാചകൻ (സ)യെ കാണാൻ വന്ന അറബ് ഗോത്രത്തലവനായിരുന്ന 'ഉയായ്ന ഇബ്ൻ ഹിസ്ൻ' യാതൊരുവിധ ഔപചാരികതയുമില്ലാതെ (പാലിക്കാതെ) പ്രവാചകൻ (സ)യുടെ ഭവനത്തിൽ പ്രവേശിക്കുകയും ആ അവസരത്തിൽ പ്രവാചകൻ (സ)യോടൊപ്പം ഉണ്ടായിരുന്ന പ്രവാചക പത്നിയെ പ്രവാചകൻ (സ)യുടെ കാലശേഷം വിവാഹം ചെയ്യുവാൻ ആഗ്രഹിക്കുന്നതായും ഉയായ്ന പ്രവാചകൻ (സ)യെ അറിയിച്ചു.

ഇസ്ലാംമത പരിവർത്തനത്തിന് ശേഷം ഉയായ്ന പ്രവാചകൻ (സ)യെ സന്ദർശിക്കാൻ പ്രവാചക ഭവനത്തിലെത്തിയ സന്ദർഭത്തിലായിരുന്നു ഈ സംഭവം നടന്നിരുന്നത്. അപ്പോൾ പ്രവാചകൻ (സ)യുടെ സൈനബ് ബിൻത് ജഹ്ഷ് (റ)യുമായുള്ള വിവാഹം നടന്നിരുന്നില്ല. അഥവാ ഹിജാബിന്റെ ആയത്ത് ഇറങ്ങുന്നതിന് മുമ്പ് നടന്ന സംഭവമായി ഇതിനെ കരുതേണ്ടതാണ്. മര്യാദയില്ലാത്ത പെരുമാറ്റത്തിന് പേരുകേട്ട വ്യക്തിയായിരുന്നു ഉയായ്ന.

രാഷ്ട്രത്തലവനും, അല്ലാഹുവിന്റെ ദൂതനും, ഇസ്ലാം മതത്തിന്റെ ഭൂമിയിലെ സ്ഥാപകനുമായ പ്രവാചകൻ (സ)യോട്, പത്നിയുടെ സാന്നിധ്യത്തിൽ ഒരാൾ ഇങ്ങനെ ഉച്ചത്തിൽ പറയണമെങ്കിൽ അയാൾ അത്ര മാത്രം അരസികനും, അപരിഷ്കൃതനും ആയിരുന്നുവെന്ന് കാണേണ്ടതുണ്ട്. കൂടുതൽ ആവശ്യങ്ങളുമായി പ്രവാചക ഭവനത്തിൽ തന്നെ തങ്ങിയ ഉയായ്നയോട് പ്രവാചകൻ (സ) അക്ഷോഭ്യനായി. "അല്ലാഹു മുസ്ലിംങ്ങളെ അത്തരം ദുഷ്പ്രവർത്തനങ്ങളിൽ നിന്നും വിലക്കിയിരിക്കുന്നു" എന്ന് മറുപടി നൽകുകയും ചെയ്തു.

അഹ്സാബിലെ 53-ാം വചനത്തിലെ ആദ്യപകുതി ഹിജാബുമായി ബന്ധപ്പെട്ടതാണെങ്കിൽ ഇതേ വചനത്തിലെ രണ്ടാം പകുതി ഉയായ്ന ഉന്നയിച്ച പ്രവാചകൻ (സ)യുടെ കാലശേഷം പ്രവാചക പത്നിമാരിലൊരാളെ വിവാഹം ചെയ്യുവാൻ ഉദ്ദേശിക്കുന്നു എന്ന് പറയുകയും ചെയ്ത സംഭവവുമായി ബന്ധപ്പെട്ടതാണ്.

സ്ത്രീകളോട് ഏറ്റവും കൂടുതൽ അപമര്യാദയായി പെരുമാറി കപട വിശ്വാസികൾക്ക് നേതൃത്വം വഹിച്ചിരുന്ന അബ്ദുള്ളാഹിബ്നു ഉബൈയ്യിന്റെ പേരും പ്രസ്തുത അവസരത്തിൽ ഇവിടെ സൂചിപ്പിക്കുവാൻ ഉദ്ദേശിക്കുന്നു.

സ്ത്രീകളെ അടിമകളാക്കിവെക്കുകയും ക്രൂരവും നീചവുമായ രീതിയിൽ ശാരീരിക പീഡനങ്ങൾക്ക് വിധേയമാക്കുകയും ചെയ്ത, ഖസ്രജ്

ഗോത്രത്തിൽപ്പെട്ട, കപടവിശ്വാസികളുടെ നേതാവായ അബ്ദുള്ളാ ഹിബ്നു ഉബൈയ്യ് ഇഫ്ക് (നുണ) പ്രചരണവുമായി അഥവാ ആയിഷ (റ)ക്കെതിരായി ഫിത്നയുമായി ബന്ധപ്പെട്ട വിഷയത്തിൽ വിശുദ്ധ ഖുർ ആൻ പരാമർശിച്ച വ്യക്തിയാണ്.

ഹിജാബിന്റെ ആയത്തിറങ്ങിയ ഹിജ്റ 5-ാം വർഷത്തിന്റെ തൊട്ടടുത്ത ഹിജ്റ 6-ാം വർഷമാണ് പ്രവാചക പത്നിയായ ആയിഷ (റ)ക്കെതിരായ ഇഫ്ക് പ്രചരണവുമായി ബന്ധപ്പെട്ട വിഷയത്തിൽ (അഥവാ ഫിത്ന) വിശ്വാസിനികളായ സ്ത്രീകൾക്കുള്ള ഇസ്‌ലാമിക വസ്ത്രധാരണവുമായി ബന്ധപ്പെട്ട സൂക്തം അവതരിച്ചത്. (സു: അഹ്സാബ്: വചനം : 59) പ്രവാചകൻ (സ) ക്കെതിരെ വിവാദ വിഷയമാക്കി ശത്രുക്കൾ ആരോപിച്ച മറ്റൊരു വിവാഹമായിരുന്നു സഫിയ (റ)യുമായുണ്ടായിരുന്നത്.

ഇത്രയും ആഴത്തിൽ ഒരു വിശദീകരണത്തിന്റെ ആവശ്യകത ഇപ്പോൾ ബോധ്യപ്പെട്ടിട്ടുണ്ടാകുമെന്ന് പ്രത്യാശിക്കട്ടെ.

ചരിത്രപശ്ചാത്തലത്തിലൂടെ ഓരോ സംഭവവികാസങ്ങളും അതീവ സൂക്ഷ്മതയോടെ വിലയിരുത്തിയാൽ മാത്രമേ എന്തുകൊണ്ട് ഹിജാബ് (മുടുപടം) എന്തുകൊണ്ട് ജലാബീബ് (ആയാസമുള്ള മേൽവസ്ത്രം) എന്നീ ചോദ്യങ്ങൾക്കുള്ള വ്യക്തമായ ഉത്തരം ലഭിക്കുകയുള്ളൂ.

സ്വകാര്യ മണ്ഡലവും പൊതുമണ്ഡലവും തമ്മിൽ ഹിജാബിലൂടെ വേർതിരിക്കുവാൻ ഒടുവിൽ പ്രവാചകൻ (സ) തീരുമാനിച്ചത് കപടവിശ്വാസികൾക്കിടയിൽ പുതുതായി ഉണ്ടായ രണ്ട് അഭിപ്രായ ഭിന്നതകളാണ് (ചേരിപ്പോര്) എന്ന് കണ്ടെത്തുവാൻ അനായാസം സാധിക്കും.

"വല്ലദീന ഫിഖുലൂബിഹിം മറളുൻ' (ഹൃദയങ്ങൾ രോഗാതുരമായവർ) "വൽ മുർജിഫനഫിൽ മദീന" (കുഴപ്പങ്ങൾ കുത്തിപ്പൊക്കുന്ന ഏഷണിക്കാർ) എന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കിയ വിഭാഗക്കാരാണവർ.

ആദ്യകാലഘട്ടങ്ങളിൽ സ്ത്രീകൾ വീടിന്റെ അതിർത്തിക്കുള്ളിൽ ഒതുങ്ങിയും, അടച്ചുപൂട്ടിയും ഇരിക്കുന്ന സമ്പ്രദായം ഇല്ലായിരുന്നുവെന്ന് ചരിത്രഗ്രന്ഥങ്ങളിലൂടെ കണ്ടെത്തുവാൻ കഴിയും. അവർ വ്യക്തിപരമായ ആവശ്യങ്ങൾക്കും മറ്റും പുറത്തുപോകുമായിരുന്നു. ഉപദ്രവങ്ങൾ ഏറെയൊന്നും ഇല്ലാതിരുന്ന ആ കാലഘട്ടങ്ങളിൽ മിക്കവാറും രാത്രികളിലായിരുന്നു സ്ത്രീകൾ പുറത്തുപോയിരുന്നത്. കാഠിന്യമേറിയ പകൽച്ചൂടിൽ ഉറങ്ങിക്കിടന്ന നഗരം രാത്രികാലങ്ങളിലായിരുന്നു സജീവമായിരുന്നത് എന്നതുകൊണ്ടാവാം അത്. അക്കാലത്ത് ഭവനങ്ങളിൽ അടിസ്ഥാന സൗകര്യങ്ങൾ വരെ കുറവായിരുന്നു. 'ബുയൂത്ത്കൾ' എന്നറിയപ്പെട്ടി

രുന്ന അത്തരം കുടുസ്സായ ഭവനങ്ങളിൽ ശുജ്ജീകരണ ആവശ്യങ്ങൾക്കായുള്ള യാതൊരുവിധ സൗകര്യവും ഉണ്ടായിരുന്നില്ല.

വ്യക്തിപരമായ ആവശ്യങ്ങൾക്കായി ഭവനങ്ങൾക്ക് വെളിയിൽ പോകാറുണ്ടായിരുന്ന പ്രവാചക പത്നിമാർ കപടവിശ്വാസികളാൽ നിരന്തരം ഉപദ്രവിക്കപ്പെട്ടിരുന്നു.

ഇത്തരം ശല്യക്കാർക്കെതിരെ അല്ലാഹു പ്രയോഗിച്ച വിസ്ഫോടനമായിരുന്നു സു:അഹ്സാബിലെ ഹൃദയങ്ങളിൽ രോഗാതുരമായവരും കുഴപ്പങ്ങൾ കുത്തിപ്പൊക്കുന്ന ഏഷണിക്കാരും (കപടവിശ്വാസികൾ) അവരുടെ ദുഷ്പ്രവർത്തികളിൽ നിന്ന് വിരമിക്കാത്തപക്ഷം പ്രവാചകൻ (സ)യെ അവർക്കെതിരെ തിരിച്ചുവിടുമെന്നും, പിന്നെ അവർ അവടെ അയൽവാസികളായി കുറച്ചുകാലമല്ലാതെ താമസിക്കുകയില്ല എന്നും ഈ വചനത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. അല്ലാഹുവിനാൽ കോപിക്കപ്പെട്ടവരാണ് 'കപടവിശ്വാസികൾ'. 'ഹദയങ്ങളിൽ രോഗാതുരമായവർ' എന്നുദ്ദേശിക്കുന്നത് സ്ത്രീകളുടെ വിഷയത്തിൽ അനിയന്ത്രിതവും, പൈശാചികവുമായ ആസക്തി കാട്ടുന്ന പുരുഷൻമാർ എന്നാണ്. നുണപ്രചരിപ്പിച്ച് എപ്പോൾ കണ്ടുമുട്ടിയാലും അവർ പിടികുടപ്പെടുകയും കൊന്നൊടുക്കപ്പെടുകയും ചെയ്യണമെന്ന് ഇതേ സൂറത്തിൽ തന്നെ 61-ാമത്തെ ആയത്തിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നത്. (കപടവിശ്വാസികൾ)

കപടവിശ്വാസികളെ വധിക്കാൻ കൽപിക്കുന്ന വിശുദ്ധ ഖുർആനിലെ മൂന്നായത്തുകളിൽ ഒന്നാണ് സു: അഹ്സാബിലെ 61-ാം വചനം.

ശ്രദ്ധിക്കുക: "ഹൃദയങ്ങളിൽ രോഗാതുരമായവർ" എന്ന് സു: അഹ്സാബ് : 60-ാം സൂക്തത്തിലൂടെ അല്ലാഹു (സു:ത) പരാമർശിച്ച, അനേകം പേർ ജനങ്ങൾക്കിടയിൽ സാധാരണ ജീവിതം നയിക്കുന്നവരാണ്. സത്യവിശ്വാസികളായ എല്ലാ പുരുഷൻമാരും അവരവരുടെ മാതാക്കളേയും, സഹോദരിമാരേയും ഭാര്യാരേയും പെൺസന്താനങ്ങളേയും ഇത്തരം കാമവെറിയൻമാരുടെ നോട്ടത്തിൽ നിന്നും, അക്രമങ്ങളിൽ നിന്നും സുരക്ഷിതമായി സംരക്ഷിച്ചു നിർത്തണം.

അല്ലാഹുവിൽ നിന്നും മാത്രം മികച്ച പ്രതിഫലം കാംക്ഷിച്ച്, വിട്ടുവീഴ്ചാ മനസ്ഥിതിയോടെ, ഇങ്ങനെയൊരു വിശാലമനസ്കത വിശ്വാസികളായ പുരുഷൻമാരുടെ ഹൃദയത്തിൽ ദൃഢമായെങ്കിൽ മാത്രമേ, അവരവരുടെ മൃഗീയമായ ഇത്തരം ചിന്താഗതികൾ തിരുത്തിക്കൊണ്ടുവരുവാനും സാധ്യമാവുകയുള്ളൂ. ഓർക്കുക: അത് വഴി മാത്രമേ അവരവരുടെ ഭവനങ്ങളിലെ വിശ്വാസിനികളായ സ്ത്രീകളെ അല്ലാഹു (സു:ത) നിരുപാധികം വിശുദ്ധ ഖുർആനിലൂടെ(സു:33 സൂക്തം: 53,59) വിശ്വാ

സിനികളായ സ്ത്രീകൾക്കുവേണ്ടി വിശുദ്ധമാക്കിയ ഇസ്‌ലാമിക വസ്ത്ര ധാരണ രീതിയിലൂടെ (ഹിജാബ്, ജലാബീബ്) വിശ്വാസികളായ സ്ത്രീകളെ സംരക്ഷിക്കുവാൻ സാധ്യമാവുകയുള്ളൂ.

പൊതുവേദികളിൽ സ്വതന്ത്രയാക്കപ്പെട്ട സ്ത്രീകൾ, ഇസ്‌ലാമിക വേഷവിധാനത്തിലൂടെ സംരക്ഷിക്കപ്പെട്ട സ്ത്രീകൾ. ഇങ്ങനെയൊരു വിഭജനമാണ് അല്ലാഹു (സു:ത) നിർവ്വഹിച്ചിരിക്കുന്നത്.

സ്ത്രീശരീരം ചുറ്റിപ്പൊതിയുക എന്നല്ല, 'മറക്കുക' എന്നാണ് അല്ലാഹു (സു:ത) ഉദ്ദേശിച്ചിട്ടുള്ളത്.

ചുറ്റിപ്പൊതിയുക എന്നാൽ അതിന്റെ ആകൃതി വെളിവാകും. ഉദാഹരണം മിട്ടായി, മിഠായിയുടെ കടലാസ് ചുറ്റിപ്പൊതിയുന്നതിലൂടെ മിട്ടായി പ്രത്യക്ഷത്തിൽ കാണില്ലെങ്കിലും ആകൃതി മിഠായി പൊതിഞ്ഞ അവസ്ഥയിൽ തന്നെ വ്യക്തമാണ്. അതുപോലെ ഒട്ടിയ വസ്ത്രത്തിൽ ചുറ്റിപ്പൊതിഞ്ഞ സ്ത്രീ ശരീരാകൃതി (വടിവ്) പ്രത്യക്ഷത്തിൽ പൊതിഞ്ഞിട്ടുണ്ടെങ്കിലും നോക്കുന്നയാൾക്ക് ആകൃതി (ശരീരവടിവ്) വ്യക്തമാണ്. ശ്രദ്ധിക്കുക: ഓരോ സ്ത്രീയിലും സൗന്ദര്യം വ്യത്യസ്ഥമാണ്. എല്ലാം ഓരോ മനുഷ്യരുടെയും കണ്ണുകളുടെ സൂമിങ്ങ് സിസ്റ്റം വ്യത്യസ്ഥമാണ്. ഒരാളുടെ കണ്ണുകളിലൂടെ പ്രതിഫലിക്കുന്ന രീതിയിലൂടെയല്ല മറ്റൊരാളുടെ കണ്ണുകളിലൂടെ ഒരു വസ്തു പ്രതിഫലിക്കുന്നത്. പതിനാലു നൂറ്റാണ്ടുകൾക്കപ്പുറം വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) പ്രവചിച്ചിട്ടുള്ള ആ യാഥാർത്ഥ്യം ശാസ്ത്രം ഇന്ന് തെളിയിക്കപ്പെട്ടു കഴിഞ്ഞു. അതായത് ഒരാൾക്ക് അല്ലാഹു (സു:ത) നൽകിയ കണ്ണുകൾ മറ്റൊരാൾക്കും അല്ലാഹു നൽകിയിട്ടില്ല. വ്യക്തികളെ തിരിച്ചറിയുവാനുള്ള മുഖ്യമാനദണ്ഡമായി വിദേശരാജ്യങ്ങളിൽ ഇന്ന് ഐടെസ്റ്റ് സർവ്വസാധാരണമായി.

ഓർക്കുക: മുഖത്തെ ഭാവചലനങ്ങളിലൂടെ ഒരു സ്ത്രീയെ പുരുഷൻ ആകർഷിക്കപ്പെടാം. ചിന്തകളിലൂടെ കടന്നകൂടുന്ന വികാരങ്ങൾ മുഖത്ത് പ്രതിഫലിക്കുമെന്നർത്ഥം. സ്ത്രീകളുടെ മുഖത്ത് പ്രകടമാകുന്ന എല്ലാ ഭാവചലനങ്ങളും സൗന്ദര്യത്തിന്റെ നിറകുടമാണെന്നോർക്കുക. ശരീരഭാഗങ്ങളിൽ ഏതെങ്കിലും ഭാഗികമായി നഷ്ടപ്പെട്ടാലും മനുഷ്യർക്ക് ജീവിക്കാം. (അല്ലാഹു (സു:ത) കാത്ത് രക്ഷിക്കട്ടെ, ആമീൻ) പക്ഷെ ത ലയില്ലെങ്കിൽ ബാക്കി ശരീരഭാഗങ്ങൾ മുഴുവനും ഉണ്ടായിട്ടും നേട്ടമില്ല. അപ്പോൾ ആഴത്തിൽ ചിന്തിക്കുന്ന മനുഷ്യർക്ക് വിശുദ്ധ ഖുർആനിന്റെ ആശയം ഉൾക്കൊള്ളാനാകും. മുകളിൽ നിന്ന് താഴോട്ടാണ് ശരീരം മറക്കേണ്ടത്. അഥവാ തലമുതൽ കാൽപാദം വരെ. സൂറത്ത്: നൂർ ആയത്ത് 31-ൽ പറഞ്ഞിട്ടുള്ള പ്രകാരം പ്രത്യക്ഷമായത് എന്നതുകൊണ്ട് ഉദ്ദേശി

ച്ചിട്ടുള്ളത് കണ്ണുകളാണെന്നും ബാക്കി ശരീരഭാഗം മുഴുവനായും മറക്കപ്പെടേണ്ടതാണെന്നും ആണ് തഫ്സീർ വ്യാഖ്യാതാക്കളുടെ പ്രബലമായ അഭിപ്രായം.

വിശ്വാസിനികളായ സ്ത്രീകൾ വളരെ കരുതലോടെ അതീവശ്രദ്ധയോടെ ചിന്തിക്കേണ്ടുന്ന, പഠിക്കേണ്ടുന്ന വിഷയത്തിലേക്ക് ഹിജാബിന്റെ ആയത്തിലൂടെ ഹിജ്റയുടെ 5-ാം വർഷത്തിലേക്ക് വീണ്ടുമൊരു തിരിച്ചുപോകലിലൂടെ നമുക്ക് ലക്ഷ്യത്തിലെത്താം. അത്. സൈദ്ബ്നു ഹാരിസ്(റ) എന്ന പ്രവാചകൻ (സ)യുടെ വളർത്തുപുത്രനെ പരിചയപ്പെടുന്നതിലൂടെ തന്നെയാവട്ടെ.

നബി (സ)യുടെ ദത്തുപുത്രനായിരുന്ന സൈദിനെ ചെറുപ്പത്തിൽ മാതാവ് പിതാവിന്റെ വീട്ടിൽ വിട്ടേച്ചുപോയതായിരുന്നു. ഗോത്രവർഗ്ഗക്കാർ പരസ്പരം ആക്രമിക്കുകയും കൊള്ളയടിക്കുകയും ആളുകളെ അടിമകളാക്കുകയും ചെയ്തിരുന്ന അക്കാലത്ത്, സൈദിന്റെ ഗോത്രം ആക്രമിക്കപ്പെടുകയും തുടർന്ന് സൈദിനെ പിടിച്ചുകൊണ്ടുപോയി മക്കയിലെ 'ഉക്കാള' ചന്തയിൽ വിൽക്കുകയുമുണ്ടായി. ചന്തയിൽ നിന്നും സൈദിനെ വാങ്ങിയ ഖദീജ (റ)യുടെ അമ്മായിയുടെ മകൻ സൈദിനെ ഖദീജ(റ)യുടെ സേവനത്തിനായി വിട്ടുകൊടുത്തു. പിന്നീട് ഖദീജ(റ)യെ വിവാഹം കഴിച്ച പ്രവാചകൻ (സ) സൈദിന്റെ സ്വഭാവഗുണങ്ങളിൽ ആകൃഷ്ടനായി സൈദിനെകൂടെ കൂട്ടുകയുണ്ടായി. അന്ന് സൈദിന് പതിനഞ്ച് വയസ്സായിരുന്നുപ്രായം.

കുറച്ചുകാലം കഴിഞ്ഞപ്പോൾ സൈദ് മക്കയിലുണ്ടെന്നറിഞ്ഞ് സൈദിന്റെ പിതാവും, പിതൃവ്യനും പ്രവാചകൻ (സ)യെ സമീപിച്ച് മകനെ വിട്ടുകൊടുക്കുവാൻ ആവശ്യപ്പെടുകയും വേണ്ടത്ര നഷ്ടപരിഹാരം നൽകുവാൻ തയ്യാറാവുകയുമുണ്ടായി. എന്നാൽ "മകനെ വിളിച്ച് ചോദിക്കാം, മകൻ നിങ്ങളുടെ കൂടെ പോരാനാണ് ആഗ്രഹിക്കുന്നതെങ്കിൽ എനിക്ക് നഷ്ടപരിഹാരമൊന്നും നൽകേണ്ടതില്ല, നിങ്ങൾക്ക് മകനെ കൂടെക്കൊണ്ടുപോകാം. മറിച്ച് മകൻ എന്റെ കൂടെ നിൽക്കാനാണ് ആഗ്രഹിക്കുന്നതെങ്കിൽ മകനെ അതിന് അനുവദിക്കലാണല്ലോ നീതി." എന്നാണ് പ്രവാചകൻ (സ) അവരോട് വ്യക്തമാക്കിയത്. തുടർന്ന് സൈദിനെ വിളിച്ച് ചോദിക്കുകയുണ്ടായി. പിതാവിനേയും, പിതൃവ്യനേയും തിരിച്ചറിഞ്ഞ സൈദ്, അവരുടെ കൂടെ പോകാൻ കൂട്ടാക്കാതെ പ്രവാചകൻ (സ)യോടൊപ്പം കഴിയാനാണ് ഇഷ്ടപ്പെടുന്നത് എന്ന് പറയുകയുണ്ടായി. അവർ പറഞ്ഞു: ഓ സൈദ്, നീ ബന്ധുമിത്രാദികളെ ഒഴിവാക്കി മറ്റൊരാളുടെ കൂടെക്കഴിയുക വഴി സ്വാതന്ത്ര്യം വിട്ട് അടിമത്തമാണോ ഇഷ്ടപ്പെടുന്നത് സൈദ് പറഞ്ഞു: പ്രവാചകൻ (സ)യിലുള്ള

മഹത്ഗുണങ്ങൾ അനുഭവിച്ചറിഞ്ഞ എനിക്ക് ഇനി ഈ ലോകത്ത് പ്രവാചകൻ (സ)യേക്കാൾ മറ്റൊരാൾക്ക് മുൻഗണന നൽകുവാൻ സാധിക്കുകയില്ല. സൈദിന്റെ മറുപടി കേട്ട് പിതാവും, പിതൃവ്യനും സംതൃപ്തരായി തിരിച്ചുപോയി. ഉടനെ പ്രവാചകൻ (സ)സൈദിനെ സ്വതന്ത്രനാക്കുകയും ഹറമിൽ പോയി ഖുറൈശി സഭയിൽവെച്ച് "ഇന്ന് മുതൽ സൈദ് എന്റെ പുത്രനാണ്" ഞാൻ അവനിൽ നിന്നും, അവൻ എന്നിൽ നിന്നും അനന്തരാവകാശം എടുക്കുന്നതുമാണ് എന്ന് പ്രഖ്യാപിക്കുകയുമുണ്ടായി. അങ്ങനെ ഹാരിസയുടെ മകനായിരുന്ന സൈദിനെ മുഹമ്മദിന്റെ മകൻ സൈദ് എന്ന പേരിൽ വിളിക്കുവാൻ തുടങ്ങി. ശേഷം മുഹമ്മദ് നബി(സ)ക്ക് നൽപതാം വയസ്സിൽ പ്രവാചകത്വം ലഭിച്ചപ്പോൾ അൽപംപോലും സംശയിച്ചു നിൽക്കാതെ കേട്ടയുടനെ വിശ്വാസം സ്വീകരിച്ച നാലുപേരിൽ (ഖദീജ, അബൂബക്കർ, അലി, സൈദ്) ഒരാൾ സൈദായിരുന്നു. പ്രവാചകൻ മുഹമ്മദ് നബി(സ) മക്കയിൽ നിന്ന് മദീനയിലേക്ക് പാലായനം ചെയ്തതിനു ശേഷം നാലാം വർഷത്തിൽ (ഹിജ്റയുടെ) പ്രവാചകൻ (സ)യുടെ പിതൃസഹോദരീ പുത്രിയായിരുന്ന സൈനബിനെ പ്രവാചകൻ(സ്വ) സൈദിന് വിവാഹം ചെയ്തുകൊടുക്കുകയും ചെയ്തു. വധുവിന് നൽകേണ്ട വിവാഹമൂല്യവും മറ്റു സൗകര്യങ്ങളുമെല്ലാം പ്രവാചകൻ (സ) തന്നെയാണ് സൈദിനുവേണ്ടി ഒരുക്കിക്കൊടുത്തത്. ഇക്കാര്യങ്ങളെല്ലാം പരിഗണിച്ചുകൊണ്ടാണ് "അല്ലാഹു അനുഗ്രഹം ചെയ്തു കൊടുത്തിട്ടുള്ളവനും, നീയും അനുഗ്രഹം ചെയ്ത് കൊടുത്തിട്ടുള്ളവനുമായ ഒരുവൻ " എന്ന് സൈദിനെക്കുറിച്ച്, സു: അഹ്സാബ്: ആയത്ത് 37-ലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കിയിട്ടുള്ളത്.

സ്വതന്ത്രമാക്കപ്പെട്ട അടിമയായ സൈദും, കുലീന തറവാട്ടുകാരിയും ഖുറൈശി വംശജയുമായ ജഹ്ശിന്റെ പുത്രി സൈനബും തമ്മിലുള്ള വിവാഹം തുടക്കം മുതലേ പൊരുത്തക്കേടിലായിരുന്നു. അല്ലാഹുവും അല്ലാഹുവിന്റെ പ്രവാചകനും ഒരു കാര്യം തീരുമാനിച്ചു കഴിഞ്ഞാൽ അക്കാര്യത്തിൽ സ്വന്തമായ തീരുമാനം എടുക്കൽ വിശ്വാസിയായ ഒരു പുരുഷനോ സ്ത്രീക്കോ പാടില്ല എന്നതിനാൽ അവർ മനസ്സില്ലാമനസ്സോടുകൂടി ഒരു വർഷം തള്ളിനീക്കുകയാണുണ്ടായത്. അങ്ങനെ അവസാനം സൈദ്, സൈനബിനെ വിവാഹമോചനം ചെയ്യുവാൻ ഉദ്ദേശിച്ച കാര്യം പ്രവാചകൻ (സ)യെ അറിയിച്ചു. എന്നാൽ 'നീ നിന്റെ ഭാര്യയെ നിന്റെയടുത്ത് പിടിച്ചുവെക്കുകയും അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക.' എന്ന് പറഞ്ഞുകൊണ്ട് പ്രവാചകൻ (സ) ആദ്യം അത് വിലക്കുകയാണുണ്ടായത്.

ദത്തുപുത്രൻമാരെ സ്വന്തം പേരിനോട് ചേർത്ത് വിളിക്കുന്നതുമൂലം അവർ യഥാർത്ഥ പുത്രൻമാരോ പരസ്പരം അനന്തരാവകാശികളോ

ആകുന്നില്ല, എന്നതുകൊണ്ട് തന്നെ സ്വന്തം പുത്രൻമാരുടെ ഭാര്യമാരെ വിവാഹം ചെയ്യുന്നത് നിഷിദ്ധമായതുപോലെ ദത്തുപുത്രൻമാരുടെ ഭാര്യമാരെ അവർ അവരുമായുള്ള വിവാഹബന്ധം വേർപെടുത്തിയതിനു ശേഷം വളർത്തുപിതാവിന് വിവാഹം ചെയ്യുന്നത് നിഷിദ്ധമാവുകയില്ല എന്ന അല്ലാഹുവിന്റെ കൽപന അവതരിച്ചപ്പോൾ, വളർത്തുപുത്രൻ സൈദിന്റെ ഭാര്യയെ പ്രവാചകൻ (സ) വിവാഹം ചെയ്യണമെന്ന് അല്ലാഹുവിന്റെ കൽപനയിറങ്ങി. ഇത്തരം ആചാരം നിലവിലുള്ള സമ്പ്രദായങ്ങൾക്ക് വിരുദ്ധമായതിനാൽ ജനങ്ങൾ എന്തു പറയണമെന്ന് കരുതി നബി (സ) അത് വെളിപ്പെടുത്താതെ മറച്ചുവെച്ച് മുകളിൽ പറഞ്ഞ വിധം സംസാരിക്കുകയാണുണ്ടായത്. അതുകൊണ്ടാണ് അല്ലാഹുവാണ് ഭയപ്പെടാൻ ഏറ്റവും അർഹൻ എന്നിരിക്കെ നീ ജനങ്ങളെ ഭയപ്പെടുകയും ചെയ്തു എന്ന് സു: അഹ്സാബ്: 37ാമത്തെ സൂക്തത്തിൽ അല്ലാഹു (സു:ത) സൂചിപ്പിച്ചതിന്റെ വിവക്ഷ. ഇങ്ങനെയുള്ള വിവാഹങ്ങളെല്ലാം പ്രവാചകൻ (സ)യെക്കൊണ്ട് അല്ലാഹു (സു:ത) നിർവ്വഹിപ്പിച്ചത്, വിശ്വാസികൾക്ക് അവരുടെ ദത്തുപുത്രൻമാരുടെ ഭാര്യമാരെ അവർ അവരുമായുള്ള വിവാഹബന്ധം വേർപെടുത്തിക്കഴിഞ്ഞാൽ വിവാഹം ചെയ്യുന്നതിന് വിരോധമില്ല എന്ന് പഠിപ്പിക്കുന്നതിന് വേണ്ടിയാണ്. (സു: അഹ്സാബ്: 4,5 സൂക്തങ്ങൾ ശ്രദ്ധിക്കുക)

ദത്തുപുത്രൻ വിവാഹമോചനം ചെയ്ത സ്ത്രീയെ വളർത്തുപിതാവിന് വിവാഹം ചെയ്യാം എന്ന അല്ലാഹുവിന്റെ വചനങ്ങളിറങ്ങിയ പശ്ചാത്തലത്തിൽ മദീനയിലെ അന്ധവിശ്വാസങ്ങൾക്ക് ഒരു പ്രതികരണമെന്നനലയിൽ മദീനയിലെ ഇതരസമുദായത്തിൽപെട്ട മുഴുവൻ ഗോത്രക്കാരെയും പ്രവാചകൻ (സ) വിവാഹ വിരുന്നിന് ക്ഷണിച്ചിരുന്നു. അങ്ങിനെ ഹിജ്റ 5-ാം വർഷം മദീനയിൽ വെച്ച് പ്രവാചകൻ (സ), സൈനബ് ബിൻത് ജഹ്ഷ് (റ)യെ വിവാഹം ചെയ്തു.

ഹിജാഹിന്റെ ആയത്തിന്റെ ദൃക്സാക്ഷി വിവരണം നൽകുന്ന ആദ്യത്തെ സ്വഹാബത്ത് എന്ന നിലയിൽ, ആയത്തിന്റെ വിശദീകരണം ആരംഭിക്കുന്നതിന് മുമ്പ്, അനസ്ബ്നു മാലിക് (റ) നെ പരിചയപ്പെടുക എന്നത്, വിശ്വാസികളെ സംബന്ധിച്ചിടത്തോളം ഏറ്റവും നല്ല ഒരവസരമാണ് ലഭിച്ചിരിക്കുന്നത്.

അലിയ്യുബ്നു അബീത്വാലിബ് (റ) വിനേയും, സൈദ്ബ്നു ഹാരിസ് (റ) വിനേയും പോലെ തന്നെ അനേക വർഷങ്ങൾ കുട്ടിക്കാലത്ത് പ്രവാചകൻ (സ) യോടൊത്ത് ജീവിക്കുവാനും ഇസ്ലാമീക ശിക്ഷണം പ്രവാചകൻ (സ) യിൽനിന്ന് നേരിട്ട് പഠിക്കുവാനും ഭാഗ്യം ലഭിച്ച മറ്റൊരു സ്വഹാബത്താണ് അനസ്ബ്നു മാലിക് (റ). സ്വഹാബാക്കളിൽ ഉന്നത

രുടെ പട്ടികയിൽ ഉൾപ്പെട്ടിട്ടുള്ള അനസ്ബ്നു മാലിക് (റ) യുടെ ജീവിതചരിത്രം വളരെ ചുരുക്കി ഇവിടെ അവതരിപ്പിക്കാം.

വിഗ്രഹാരാധനയെ തികച്ചും എതിർത്തിരുന്ന, ഇസ്‌ലാമിന് ലഭിച്ച ഏറ്റവും ധീരയും, വിവേകശാലിയുമായിരുന്ന വനിതകളിൽ എടുത്തുപറയാവുന്ന ഒരു മഹതിയായിരുന്നു ഉമ്മു സുലൈം (റ). ആദ്യ ഭർത്താവായിരുന്ന മാലിക് എന്നവരുമായുണ്ടായിരുന്ന പിണക്കത്തിന് കാരണം തന്നെ അവർക്കുണ്ടായിരുന്ന വിഗ്രഹാരാധനയായിരുന്നു. ഉമ്മുസുലൈംന്റേയും, മാലിക്ബ്നു നസ്റിന്റേയും ദാമ്പത്യത്തിൽ ജനിച്ച പുത്രനാണ് അനസ് (റ). ഉമ്മു സുലൈമിന്റെ ഇസ്‌ലാം അശ്ശേഷം മാലിക് ശക്തമായി എതിർത്തു. വഴിതെറ്റി എന്ന് മാലിക് വിശ്വസിച്ചിരുന്ന ഭാര്യയായ ഉമ്മുസുലൈമിനെ വിശ്വാസത്തിൽനിന്ന് പിന്തിരിപ്പിക്കുവാൻ അയാൾ കിണഞ്ഞുപരിശ്രമിച്ചു. എങ്കിലും സത്യസന്ദേശത്തിന്റെ വാഹകനായ പ്രവാചകൻ മുഹമ്മദ് നബി (സ) യുടെ പ്രബോധനത്തിൽ ഉറച്ചുവിശ്വസിച്ചതല്ലാതെ "എനിക്കൊരു തെറ്റും സംഭവിച്ചിട്ടില്ല" എന്ന് ഉമ്മുസുലൈം ഭർത്താവിനോട് തീർത്ത് പറഞ്ഞു. പുത്രനും, ചെറുപ്രായവുമായിരുന്ന അനസ് (റ) മാതാവിന്റെ താൽപര്യംപോലെ തന്നെ ഇസ്‌ലാം ഇഷ്ടപ്പെട്ടു. ഭാര്യയെ കൂടാതെ തന്റെ പുത്രനും ശഹാദത്ത് കലിമ ചൊല്ലുന്നത് മാലിക് കേട്ടു. നിരന്തരം ഭീഷണിപ്പെടുത്തിയും, ആവർത്തിച്ച് ഗുണദോഷിച്ചും, ക്രൂരമായി പീഡിപ്പിച്ചും മാലിക് ഭാര്യയേയും പുത്രനേയും സത്യവിശ്വാസത്തിൽ നിന്നും പിന്തിരിപ്പിക്കുവാൻ കഠിനപ്രയത്നം തന്നെ നടത്തി. വിശ്വാസത്തിൽ ഉറച്ചുനിന്ന ഭാര്യ ഉമ്മുസുലൈമിനേയും, മകൻ അനസിനേയും ഉപേക്ഷിച്ച് മാലിക് സിറിയയിലേക്ക് പോയി. പിന്നീട് അവിടെ വെച്ചുണ്ടായ ഒരേറ്റുമുട്ടലിൽ മാലിക് മരണമടയുകയും ചെയ്തു.

മകന്റെ തീരുമാനവും, അഭീഷ്ടവുമനുസരിച്ച് ശിഷ്ടകാലം ജീവിക്കുമെന്ന് ഉമ്മുസുലൈം പ്രതിജ്ഞയെടുത്തു. അതിനിടയിൽ അൻസാരിയായ അബൂത്വൽഹ (റ) ഉമ്മുസുലൈമിനെ വിവാഹാലോചന നടത്തി. യോഗ്യനും, കൊള്ളാവുന്നവനുമായിരുന്നുവെങ്കിലും അവിശ്വാസിയാണെന്ന കാരണത്താൽ ഉമ്മുസുലൈം, അബൂത്വൽഹ (റ) എന്നവരുമായി ആലോചിച്ചിരുന്ന വിവാഹബന്ധത്തെ പൂർണ്ണമായും എതിർത്തു. ഉമ്മുസുലൈം (റ) ന്, അബൂത്വൽഹ (റ) യെ ഇഷ്ടമായിരുന്നുവെങ്കിലും വിഗ്രഹാരാധകനായിരുന്ന ഒരുഅമുസ്‌ലിമിനെ വീണ്ടും ഭർത്താവായി സ്വീകരിക്കുവാൻ അവർ ഇഷ്ടപ്പെട്ടിരുന്നില്ല. ആദ്യ ഭർത്താവുമായുണ്ടായിരുന്ന പിണക്കവും അവിശ്വാസി ആയതുകൊണ്ട് മാത്രമായിരുന്നുവല്ലോ. താനുമായുള്ള വിവാഹാലോചനയിൽ നിന്ന് പിന്തിരിയുവാൻ തയ്യാറാകാതിരുന്ന അബൂത്വൽഹ (റ) യോട് ഉമ്മുസുലൈം തന്റെ ആഗ്രഹം

തുറന്നുപറഞ്ഞു. അവർ ഇങ്ങനെ വ്യക്തമാക്കി: "എനിക്ക് നിങ്ങളുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്നതിൽ സന്തോഷമേയുള്ളൂ. എങ്കിൽ നിങ്ങളൊരു വിഗ്രഹാരാധകനായി തന്നെ നിലകൊള്ളുന്നതിൽ എനിക്ക് അതിയായ വിഷമമുണ്ട്. നോക്കൂ: നിങ്ങൾ ആരാധിക്കുന്ന ബിംബങ്ങൾ കേവലം മരക്കഷ്ണങ്ങളും, കരിങ്കൽ കഷ്ണങ്ങളുമാണെന്ന് നിങ്ങൾക്കറിയില്ലേ? ഇത്തരം ബുദ്ധിശൂന്യമായ പ്രവർത്തി നിങ്ങൾക്ക് അവസാനിപ്പിച്ചുകൂടേ? നിങ്ങൾ വിശ്വാസിയാവുകയാണെങ്കിൽ (സത്യവിശ്വാസം സ്വീകരിക്കുകയാണെങ്കിൽ) ഞാൻ ഈ വിവാഹത്തിന് തയ്യാറാണ്. എനിക്ക് മെഹറായി (വിവാഹമൂല്യമായി) നിങ്ങളുടെ ഇസ്ലാം ആശ്ലേഷം മാത്രംമതി. മറ്റൊരു വിവാഹമൂല്യവും ഞാൻ ആവശ്യപ്പെടുകയില്ല." ലോകത്തുള്ള മുഴുവൻ വിശ്വാസികൾക്കും വിശ്വാസിനികൾക്കും മാതൃകയാക്കാവുന്ന വിശ്വാസത്തിന്റെ ശക്തി തെളിയിക്കുന്ന ഏറ്റവും ശക്തമായ വാചകങ്ങൾ. വിശ്വാസികൾക്ക് ഉമ്മുസുലൈം (റ) യെ എക്കാലവും അഭിമാനത്തോടെ സ്മരിക്കാം.

ഉമ്മുസുലൈം (റ) യുടെ ധീരതയുടെ മുമ്പിൽ ഒന്നും ഉത്തരം നൽകാനാവാതെ അബുത്വൽഹ (റ),സ്വന്തം ഭവനത്തിലേക്ക് മടങ്ങി. എങ്കിലും വളരെയേറെ ചിന്തിച്ചശേഷം മടങ്ങിവന്ന് ഉമ്മുസുലൈം (റ) യോട്ഇപ്രകാരം മറുപടി പറഞ്ഞു. "ഞാൻ മുസ്ലിമായിരിക്കുന്നു.". അങ്ങിനെ അവർ തമ്മിൽ വിവാഹിതരായി. പ്രവാചകൻ (സ) യുടെ കരങ്ങളിൽ പത്ത് വയസ്സിന് തുടക്കത്തിൽ അനസ് (റ) നെ ഏൽപ്പിക്കുന്നത് വരെ അബുത്വൽഹ (റ) സ്വന്തം പുത്രനോട് പെരുമാറുന്നതുപോലെതന്നെ സ്നേഹവാത്സല്യങ്ങൾ നൽകി സംരക്ഷിച്ചു.

ഒരു ദിവസം പത്ത് വയസ്സുമാത്രം പ്രായമുള്ള തന്റെ പ്രിയപുത്രന്റെ കയ്യും പിടിച്ച് മാതാവായ ഉമ്മു സുലൈം (റ) പ്രവാചകൻ (സ) യുടെ സന്നിധിയിലെത്തി. ഉമ്മുസുലൈം (റ) പ്രവാചകൻ (സ) യോടായി ഇപ്രകാരം പറഞ്ഞു: "നബിയേ, അങ്ങേക്കിതാ ഒരു ഭൃത്യൻ; ഇവനെ സ്വീകരിക്കുകയും, ഇവനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്താലും. പ്രവാചകൻ (സ) അത്യധികം സന്തോഷത്തോടെ മാതാവിൽനിന്നും മകനായ അനസ് (റ) നെ സ്വീകരിക്കുകയും, നെറുകയിൽ ചുംബിച്ചുകൊണ്ട് മാതാവിന്റെ ആവശ്യാർത്ഥം മകനുവേണ്ടി അല്ലാഹുവിങ്കൽ ദുആ ചെയ്യുകയും ചെയ്തു. പ്രവാചകൻ (സ) അനസ് (റ) ക്ക് വേണ്ടി ഇപ്രകാരം പ്രാർത്ഥിച്ചു. "നാഥാ നീ അനസിന് സമ്പത്തും, സന്താനങ്ങളും, ദീർഘായുസ്സും നൽകേണമേ. അവനെ നീ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യേണമേ"

പ്രവാചകൻ (സ) യുടെ പ്രാർത്ഥന അനസ് (റ) യുടെ പിൽക്കാല

ജീവിതത്തിൽ പ്രതിഫലിച്ചു. സമ്പൽസമൃദ്ധിയും ദീർഘായുസ്സും, സന്താനഭാഗ്യവും നേടി അനസ് (റ) ഏറെകാലം ജീവിച്ചു. ഒരു നൂറ്റാണ്ട് ജീവിച്ചിരുന്ന അനസ് (റ) പറഞ്ഞു: "എന്റെ ജീവിതത്തിൽ പ്രവാചകൻ (സ) പ്രാർത്ഥിച്ചിരുന്ന മൂന്ന് കാര്യങ്ങളും പുലർന്നു. ഇനി നാലാമത്തെ കാര്യം കൂടെ (സ്വർഗ്ഗപ്രവേശനം കൂടെ) സാധിച്ചുകിട്ടിയാൽ മതി." അനേകം സമ്പത്തുകളടക്കം, പല ഭാര്യമാരിലും, അടിമസ്ത്രീകളിലുമായി 70 ആൺസന്താനങ്ങളും, 36 പെൺസന്താനങ്ങളും അനസ് (റ) വിന് മരണം സംഭവിക്കുന്നതിന് മുമ്പ് ഉണ്ടായിരുന്നു. അനസ് (റ) വിന്റെ തോട്ടം കൊല്ലത്തിൽ രണ്ടുതവണ കായ്ക്കുമായിരുന്നു. മരണപ്പെടുന്നതിന് മുമ്പ് സ്വന്തം കുടുംബത്തിലെ നൂറോളം പേരുടെ മരണാനന്തര ചടങ്ങുകൾക്ക് അനസ് (റ) ദൃക്സാക്ഷിയായിരുന്നുവെന്ന് പറയപ്പെടുന്നു. അവസാനമായി ഇഹലോകവാസം വെടിഞ്ഞ സഹാബിമാരിൽ ഒരാളാണ് അനസ് (റ). പത്ത് വർഷക്കാലം പ്രവാചകൻ (സ) യുടെ ശിഷ്യത്വം സ്വീകരിക്കുവാൻ മഹാഭാഗ്യം ലഭിച്ച അനസ് (റ), ഇസ്ലാമിന്റെ പ്രമുഖ ഹദീസ് നിരൂപകരിൽ മുൻപന്തിയിൽ നിൽക്കുന്നു. പ്രവാചകൻ (സ) യിൽനിന്നും ധാരാളം ഹദീസുകൾ നിവേദനം ചെയ്തു. (മൊത്തം 2286 ഹദീസുകൾ.) പല സഹാബാക്കളും അനസ് (റ) വിൽനിന്നും ഹദീസ് സ്വീകരിച്ചു. പ്രവാചകൻ (സ)യുടെ വഫാതിന് ശേഷം ബസ്വറയിലായിരുന്നു താമസം. ജനങ്ങളെ ഹദീസ് പഠിപ്പിച്ചുകൊണ്ട് ശിഷ്ടകാലം അവിടെ കഴിച്ചുകൂട്ടി. ഹിജറ 91ൽ 103-ാമത്തെ വയസ്സിൽ അനസ്ബ്നു മാലിക് (റ) മരണമടഞ്ഞു.

അബൂഹുറൈറ (റ) പറയുന്നു: ഉമ്മുസുലൈമിന്റെ മകനെ പോലെ നബി (സ) യുടെ നമസ്കാരത്തിന് സദൃശ്യമായി നമസ്കരിക്കുന്ന മറ്റൊരു ആളേയും ഞാൻ കണ്ടിട്ടില്ല." അനസ് (റ) പറയുന്നു: "ഞാൻ പത്ത് വർഷക്കാലം നബി (സ) യെ പരിചരിച്ചു. ഒരിക്കലും അദ്ദേഹം എന്നെ ഒന്ന് ശകാരിക്കുക പോലുംചെയ്തിട്ടില്ല. വീട്ടുകാർ വല്ലപ്പോഴും എന്നെ ശകാരിക്കുന്നത് നബി (സ) കേട്ടാൽ അവരെ ഉപദേശിക്കും. "എന്തിന് അവനെ പഴിക്കണം? വിധിയല്ലേ എന്ന് സമാധാനിക്കൂ. അനസ് (റ) തേങ്ങിക്കരഞ്ഞുകൊണ്ട് ഇപ്രകാരം പറയുമായിരുന്നു. "ഞാൻ എന്റെ സ്നേഹനിധിയായ പ്രവാചകൻ (സ) യെ സ്വപ്നം കാണാത്ത ഒരു രാത്രിപോലുമുണ്ടായിട്ടില്ല." ഇത് പറയുമ്പോൾ അനസ് (റ) യുടെ നയനങ്ങൾ സജലങ്ങളായിരിക്കും!

'മുഹമ്മദുൻ റസൂലുല്ലാഹി' എന്ന് കൊത്തിയ ഒരു മോതിരം പ്രവാചകൻ (സ) യുടേതായി അനസ് (റ) വിന്റെ അടുക്കൽ ഉണ്ടായിരുന്നു. പ്രാഥമികാവശ്യങ്ങൾ നിറവേറ്റേണ്ടുന്ന സന്ദർഭങ്ങളിൽ മാത്രമേ അത ഴിച്ചുവെക്കാറുണ്ടായിരുന്നുള്ളുവത്രെ!

ഹിജാബിന്റെ ആയത്തിന്റെ (സു:അഹ്സാബ്: ആയത്ത്: 53) ദൃക്സാക്ഷി വിവരണം നൽകുന്ന ആദ്യ സഹാബത്താണ് അനസ്ബ്നു മാലിക് (റ). (ഹിജ്റ: 5)

അനസ്ബ്നു മാലിക് (റ)നായിരുന്നു അത്താഴവിരുന്നിന് ആളുകളെ ക്ഷണിക്കുവാനുള്ള ചുമതല. ഏൽപിക്കപ്പെട്ട ചുമതല വളരെ ഭംഗിയായി നിറവേറ്റുകയും അനസ്ബ്നു മാലിക് (റ) ക്ഷണിച്ച പ്രകാരം എല്ലാവരും അത്താഴവിരുന്നിന് എത്തുകയും ചെയ്തു. ഒന്നിന് പുറകെ മറ്റൊന്നായി പല കൂട്ടങ്ങളായാണ് വിരുന്നുകാർ എത്തിയത്. എല്ലാവരും അത്താഴ വിരുന്നിനുശേഷം പിരിഞ്ഞുപോയി. വിവരം അനസ് (റ), പ്രവാചകൻ (സ)യെ അറിയിക്കുകയും ചെയ്തു. മൂന്ന് അതിഥികൾ മാത്രം അവിടെ തന്നെ ഉണ്ടായിരുന്നു.

അസ്വസ്ഥനായി പ്രവാചകൻ (സ) മുറിവിട്ടുപോയി. ആയിഷ(റ)യുടെ മുറിയിലേക്ക് പോയി. ആയിഷ (റ)യെ കണ്ടതും പ്രവാചകൻ (സ) "കുടുംബത്തിലെ അംഗമായ നിനക്ക് അല്ലാഹുവിൽ നിന്നും സമാധാനമുണ്ടാവട്ടെ" എന്ന് ആശംസിക്കുകയും ചെയ്തു. "അല്ലാഹുവിന്റെ പ്രവാചകനായ അങ്ങേക്കും സമാധാനം" എന്ന് ആയിഷ (റ) തിരിച്ചും പ്രവാചകൻ (സ)യെ ആശംസിച്ചു. പുതിയ കൂട്ടുകാരിയുടെ വിശേഷങ്ങൾ ചോദിച്ചുകൊണ്ട് പ്രവാചകൻ (സ)യെ ആശംസിച്ചു. പുതിയ കൂട്ടുകാരിയുടെ വിശേഷങ്ങൾ ചോദിച്ചുകൊണ്ട് പ്രവാചകൻ (സ) മറ്റുപത്നിമാരുടെ മുറികളിലേക്കും പോയി. ആയിഷ (റ)യെ ആശംസിച്ചതുപോലെ അവർക്കും പ്രവാചകൻ (സ) ആശംസകൾ കൈമാറുകയും ചെയ്തു. അസ്വസ്ഥനായ പ്രവാചകൻ (സ) വീണ്ടും സൈനബ് (റ)യുടെ മുറിയിലേക്ക് തന്നെ തിരിച്ചെത്തി. അപ്പോഴും അതിഥികൾ അവിടെ തന്നെ സംസാരിച്ചിരിക്കുന്നുണ്ടായിരുന്നു. പ്രവാചകൻ (സ) അങ്ങേയറ്റം സൗമ്യശീലനും ലജ്ജാലുവുമായിരുന്നു. അസ്വസ്ഥനായിക്കൊണ്ട് അവിടെ നിന്ന് വീണ്ടും പ്രവാചകൻ (സ) ആയിഷ (റ)യുടെ ഭവനത്തിക്കേ് തന്നെ മടങ്ങി. വീണ്ടും തിരിച്ചു പ്രവാചകൻ (സ) സൈനബ് (റ)യുടെ കിടപ്പുമുറിയിലേക്ക് തന്നെ തിരിച്ചുവന്നു. ഈ സന്ദർഭത്തിലെല്ലാം അനസ്(റ) പ്രവാചകൻ(സ)യെ അനുഗമിക്കുന്നുണ്ടായിരുന്നു പ്രവാചകൻ (സ) ഒരു കാൽചുവട് സൈനബ് (റ)യുടെ മുറിക്കുള്ളിലും മറ്റേകാൽ പുറത്ത് അതിഥികൾ ഇരിക്കുന്ന ഭാഗത്തും വെച്ച് നിൽക്കുകയും അനസ്ബ്നു മാലിക് (റ)ക്കും, പ്രവാചകൻ(സ)ക്കുമിടയിൽ ഒരു കർട്ടൺ (സിത്ർ) ഇടുവാൻ അനുവദിക്കുകയും ചെയ്തു. നെറ്റിത്തടത്തിൽ വിയർപ്പ് തുള്ളികൾ കാണപ്പെടുകയും ഇരുകൈകളും ആകാശത്തേക്കുയർത്തിക്കൊണ്ട് പ്രവാചകൻ (സ) വിശുദ്ധ ഖുർആൻ വചനങ്ങൾ ചൊല്ലുകയും ചെയ്തു.

"സത്യവിശ്വാസികളേ, ഭക്ഷണത്തിന് (നിങ്ങളെ ക്ഷണിക്കുകയും) നിങ്ങൾക്ക് സമ്മതം കിട്ടുകയും ചെയ്താലല്ലാതെ നബിയുടെ വീടുകളിൽ നിങ്ങൾ കടന്നുചെല്ലരുത്. അത് (ഭക്ഷണം) പാകമാകുന്നത് നിങ്ങൾ നോക്കിയിരിക്കുന്നവരാകരുത്. പക്ഷെ, നിങ്ങൾ ക്ഷണിക്കപ്പെട്ടാൽ നിങ്ങൾ കടന്നുചെല്ലുക. നിങ്ങൾ ഭക്ഷണം കഴച്ചാൽ പിരിഞ്ഞുപോവുകയും ചെയ്യുക. നിങ്ങൾ വർത്തമാനം പറഞ്ഞ് രസിച്ചിരിക്കുന്നവരാവുകയും ചെയ്യരുത്. തീർച്ചയായും അതൊക്കെ നബിയെ ശല്യപ്പെടുത്തുന്നതാകുന്നു. എന്നാൽ നിങ്ങളോട് (അത് പറയാൻ) അദ്ദേഹത്തിന് ലജ്ജ തോന്നുന്നു. സത്യത്തിന്റെ കാര്യത്തിൽ അല്ലാഹുവിന് ലജ്ജ തോന്നുകയില്ല. നിങ്ങൾ അവരോട് (നബിയുടെ ഭാര്യമാരോട്) വല്ല സാധനവും ചോദിക്കുകയാണെങ്കിൽ നിങ്ങളവരോട് മറയുടെ പിന്നിൽ നിന്ന് ചോദിച്ചുകൊള്ളുക. അതാണ് നിങ്ങളുടെ ഹൃദയങ്ങൾക്കും അവരുടെ ഹൃദയങ്ങൾക്കും കൂടുതൽ സംശുദ്ധമായിട്ടുള്ളത്. അല്ലാഹുവിന്റെ ദൂതന് ശല്യമുണ്ടാക്കാൻ നിങ്ങൾക്ക് പാടില്ല. അദ്ദേത്തിന് ശേഷം ഒരിക്കലും അദ്ദേഹത്തിന്റെ ഭാര്യമാരെ നിങ്ങൾ വിവാഹം കഴിക്കുവാനും പാടില്ല. തീർച്ചയായും അതൊക്കെ അല്ലാഹുവിങ്കൽ ഗൗരവമുള്ള കാര്യമാകുന്നു." (സൂ: 33: അഹ്സാബ്: വചനം 53.

ഹിജാബിന്റെ ഇറങ്ങിവരൽ, പ്രവാചകൻ (സ)ക്കും, അനസ്ബ്നു മാലിക് (റ)ക്കും ഇടയിൽ ഒരു സിത്ർ ഇട്ടുകൊണ്ടാണെന്നും അല്ലാഹുവിൽ നിന്നും പ്രവാചകൻ (സ)യിലേക്ക്, അഥവാ സ്വർഗ്ഗത്തിൽ നിന്നും ഭൂമിയിലേക്ക് ഒരു വചനം ഇറങ്ങി വന്നു എന്നും ഗ്രഹിക്കാവുന്ന ഒരു ഇസ്ലമിക സ്ത്രീ-പുരുഷ വിദജനമാണ് ഈ സൂക്തത്തിലൂടെ അല്ലാഹു (സു:ത) പൂർത്തീകരിച്ചിരിക്കുന്നത്.

വിവാഹിതരായ ദമ്പതിമാരുടെ സ്വകാര്യത സംരക്ഷിക്കുവാനും മൂന്നാമതൊരു വ്യക്തിയെ പുറത്ത് നിർത്തുവാനുമായി കിടപ്പുമുറിയിലേക്ക് ഇറങ്ങി വന്നതാണ് ഹിജാബിന്റെ വചനം.

നവവധുവിനോടൊത്ത് ഒറ്റക്കാകാൻ ആഗ്രഹിച്ച പ്രവാചകൻ (സ)യെ വർത്തമാനത്തിൽ മുഴുകി പിരിഞ്ഞുപോകാതെയിരുന്ന ഒരു ചെറിയ സംഘം അലോസരപ്പെടുത്തി. മറ്റുള്ളവരുടെ വികാരങ്ങളെ മാനിക്കാതെ, വിവേകം കുറഞ്ഞ ഒരു സമൂഹത്തിന്റെ പരുക്കൻ സ്വഭാവങ്ങൾക്ക് അല്ലാഹു നൽകിയ ഉത്തരായിരുന്നു ഹിജാബിന്റെ ആയത്ത്. (അഥവാ) എന്ത് ചെയ്യണമെന്നോ എങ്ങിനെ പ്രവർത്തിക്കണമെന്നോ നിശ്ചയമില്ലാതിരുന്ന ഒരു പ്രത്യേക സന്ദർഭത്തിൽ അല്ലാഹു, പ്രവാചകൻ(സ)യിലേക്കെത്തിച്ച ഒരു സന്ദേശമാണ് ഹിജാബിന്റെ ആയത്ത്. എന്നും വിലയിരുത്താം.

പ്രവാചകൻ (സ)യുടെയും, സമുദായത്തിന്റേയും ദൈംദിന ജീവിതത്തിലെ, സാന്ദർഭീകമായ പ്രത്യേക അവസരങ്ങളിൽ എന്തു ചെയ്യണമെന്ന് നിഷ്കർഷിക്കുന്ന അമൂല്യമായ അല്ലാഹുവിന്റെ ഗ്രന്ഥമാണ് വിശുദ്ധ ഖുർആൻ എന്നാണ് ഇവിടെ ഓർത്തിരിക്കേണ്ട പ്രധാനപ്പെട്ട വസ്തുത.

അത്യധികം ക്ഷമാശീലനും ആത്മനിയന്ത്രണവുമുള്ള പ്രവാചകൻ (സ)ക്ക് സൈനബ് (റ)യുമായുണ്ടായിരുന്ന വിവാഹരാത്രിയിൽ അനുഭവപ്പെട്ട കാഠിന്യമേറിയ അസ്വാസ്ഥ്യം ഭൂമിയിൽ, ഹിജാബ് സ്ഥാപിക്കാനുള്ള തീരുമാനത്തിലും അല്ലാഹുവിൽ നിന്നും അരുളപ്പാടുണ്ടാകുന്നതിലേക്കും കൊണ്ടെത്തിച്ചു. വിശുദ്ധ ഖുർആനിലെ സു: അഹ്സാബിലെ 53-ാമത്തെ വചനം ഇസ്ലാമീക സ്ത്രീ-പുരുഷ വിഭജനം നടപ്പിലാക്കപ്പെട്ട, തഫ്സീർ വ്യാഖ്യാതാക്കളെ എക്കാലത്തും അത്ഭുതപ്പെടുത്തിയ പ്രസിദ്ധമായ ആയത്താണ്.

ഒരാളുടെ വാസസ്ഥലത്ത് അനുവാദമില്ലാതെയും, മര്യാദയില്ലാതെയും പ്രവേശിക്കുന്നതിനെതിരെയുള്ള ഒരു ഉത്ബോധനമായിരുന്നു ഹിജാബിന്റെ ആയത്തിലെ ആദ്യപകുതി. എന്നാൽ പ്രവാചകൻ (സ)യുടെ കാലശേഷം പ്രവാചക പത്നിമാരെ വിവാഹം കഴിക്കുന്നതിൽ നിന്നും വിലക്കുന്നതാണ് രണ്ടാം പകുതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

പ്രവാചൻ (സ) ജീവിച്ചിരിക്കെ തന്നെ അത്തരമൊരു തോന്നൽ പ്രവാചകൻ (സ)യിൽ കടന്നുകൂടുവാൻ തക്ക പെരുമാറ്റ വൈകല്യമുള്ള ചിലരെങ്കിലും പ്രവാചകൻ (സ)യിൽ ഇത്തരമൊരു അസ്വസ്ഥത ജനിപ്പിക്കുന്നതിന് കാരണമായിട്ടുണ്ടാവാം.

മുമ്പെ വിശദീകരിച്ചിട്ടുള്ള പ്രകാരം മദീനയിലെ ഗോത്രത്തലവനായിരുന്ന ഉയായ്നയിൽ നിന്നുണ്ടായ നിയന്ത്രണമില്ലാത്ത, സ്വന്തം പത്നിമാർക്കു നേരെ ഉണ്ടായിരുന്ന ചോദ്യശരങ്ങളുമായി ആ അസ്വസ്ഥതക്ക് തീവ്രത അനുഭവപ്പെട്ടിട്ടുണ്ടാവണം.

അക്രമണത്തിൽ കൊല്ലപ്പെടുമെന്നും തന്റെ പത്നിമാരെ കാലശേഷം ഇവരിലാരെങ്കിലും വിവാഹം കഴിക്കുമെന്ന ഭയവും സൈനബ് (റ)യുമായുണ്ടായിരുന്ന വിവാഹരാത്രിയിൽ സംഭവിച്ച അസ്വസ്ഥതക്ക് കാഠിന്യമേറുവാൻ മറ്റൊരു കാരണമായിട്ടുണ്ടാവാം. അത്തരം ഭീഷണികൾ വെറും വാക്കുകൾ കൊണ്ട് മാത്രം ഉണ്ടായതാണെങ്കിൽ പോലും സമൂഹത്തിൽ അതുമൂലം ഉണ്ടാകുവാൻ സാധ്യതയുള്ള പ്രതിസന്ധികൾ ഏറെ അപകടം നറഞ്ഞതാകുമായിരുന്നു.

സൈനബ് (റ)യുമായുള്ള വിവാഹരാത്രിയിൽ അതിഥികൾ ഔചിത്യമില്ലാതെ പെരുമാറിയതിന്റെ പ്രതികരണവും. തനിക്ക് ശേഷം പ്രവാ

ചകൻ (സ)യുടെ പത്നിമാരെ വിശ്വാസികളിൽപ്പെട്ട ആരും വിവാഹം കഴിക്കരുതെന്ന ശക്തമായ താക്കീതും അടങ്ങിയതാണ് ഹിജാബിന്റെ വചനം. പ്രവാചകൻ (സ)ക്ക് അസ്വസ്ഥ സൃഷ്ടിച്ച രണ്ട് സംഭവപരമ്പര കൾക്കും ഒറ്റ ആയത്തിലൂടെ തന്നെ അല്ലാഹു (സു:ത) പ്രതികരിച്ചതായി കണ്ടെത്തുവാൻ കഴിയും. ആയത്തുകളുടെ മതം എന്ന് വിശേഷിപ്പിക്കാ വുന്ന ഇസ്‌ലാംമതത്തെ, വിശുദ്ധ ഖുർആനിലൂടെയുള്ള മൊത്തം ആയ ത്തുകളിലൂടെയാണ് ഭൂലോക മനുഷ്യർക്ക് അല്ലാഹു (സു:ത) പരിചയ പ്പെടുത്തുന്നത്. ഓരോ ആയത്തും പഠനവിഷയമാക്കുമ്പോൾ, ഏതൊരു വിഷയവുമായി ബന്ധപ്പെട്ടാണ് ആ വചനങ്ങൾ അല്ലാഹു അവതരിച്ചത് എന്നുകൂടി മനസ്സിലാക്കേണ്ടതാണ്. ഹിജാബിന്റെ ആയത്തിനെക്കുറി ച്ചുള്ള അന്വേഷണം പ്രവാചകൻ (സ)യുടെ സൈനബ് (റ)യുമായുണ്ടാ യിരുന്ന വിവാഹരാത്രിയിലേക്ക് ചുരുക്കേണ്ടതല്ല എന്നാണ് മനസ്സിലാ ക്കേണ്ടുന്ന മറ്റൊരു വസ്തുത. അരുളപ്പാടുകളുടെ കാരണങ്ങളറിയാതെ ഒരു ആയത്തും മനസ്സിലാക്കുവാൻ സാധ്യമാവില്ല. അതുകൊണ്ടാണ്. ചരിത്രപശ്ചാത്തലത്തിലൂടെ ഹിജാബിന്റെ ആയത്തിനെ പരിചയപ്പെടു ത്തുവാൻ ഒരു ശ്രമം നടത്തിയത്. ഇസ്‌ലാമിനെ, ആഴത്തിൽ മനസ്സിലാ ക്കുന്നതിനുള്ള ഏറ്റവും എളുപ്പമുള്ള ഒരു ഉപാധിയായി ചുരുങ്ങിയപക്ഷം ഹിജ്റ മൂന്ന് മുതൽ മക്ക വിജയം വരെയുള്ള കാലഘട്ടത്തിൽ പ്രവാച കൻ (സ) അനുഭവിച്ച യാതനകളും, പ്രതിസന്ധികളും, അവയെ തരണം ചെയ്യുവാൻ അല്ലാഹുവിൽ നിന്നും ലഭിച്ച ഉത്തരവുകളും പഠനവിധേയ മാക്കേണ്ടതുണ്ട്.

ഒരു മതവിശ്വാസിക്ക് ഇമാമിനോളം മതവിജ്ഞാനം സിദ്ധിക്കാനാ വില്ല. അതിവിപുലമായ എണ്ണത്തിൽ വളരെയധികമുള്ള സ്വഹീഹായ ഹദീസുഗ്രന്ഥങ്ങൾ മുഖേനയുള്ള മതസാഹിത്യപഠനം അത്ര എളുപ്പ മുള്ള ഒന്നല്ല. എങ്കിലും നിത്യജീവിതത്തിൽ പാലിക്കുവാനുള്ള നിയമ നിർദ്ദേശങ്ങളും ഇസ്‌ലാമിക വസ്ത്രധാരണരീതിയുടെ പ്രാധാന്യവും അവ ലംഘിച്ചാൽ കിട്ടാവുന്ന ശിക്ഷയും നിർബന്ധമായും പഠിച്ചിരിക്കേ ണ്ടതാണ്. സംശയനിവാരണത്തിനായി അതാതു മഹല്ലിലെ പണ്ഡിത പ്രമുഖരോട് ചോദിച്ചു മനസ്സിലാക്കുകയും കിട്ടാവുന്ന ഏറ്റവും നല്ല ഗ്രന്ഥ ങ്ങൾ വായിച്ചു പഠിക്കുകയും ചെയ്യണം. ഓർക്കുക: ആദ്യവിശുദ്ധ ഖുർ ആൻ ആയത്ത് 'ഇഖ്റഅ്- വായിക്കുക- എന്നാണ്.

മുറ സഹോദരി കൂടിയായിരുന്ന ജഹ്ഷിന്റെ മകൾ സൈനബ് (റ) യുമായുണ്ടായിരുന്ന വിവാഹത്തിലെ സംഭവവികാസങ്ങളുമായി താര തമ്യം ചെയ്യാവുന്ന, പ്രവാചകൻ (സ)യുടെ മറ്റൊരു വിവാഹമായിരുന്നു സഫിയ (റ)യുമായുണ്ടായിരുന്നത്. പ്രവാചകൻ (സ)യുടെ, സഫിയ(

റ)യുമായുണ്ടായിരുന്ന വിവാഹം നടന്നിരുന്നത് ഹിജ്റ 7-ാം വർഷമായിരുന്നു. ഖൈബർ യുദ്ധം നടന്ന അവസരത്തിൽ വിജയം കൈവരിച്ച ഇസ്ലാമിന് ലഭിച്ച യുദ്ധത്തടവുകാരുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന യഹൂദ യുവതിയായിരുന്നു സഫിയ (റ). യഹൂദരുടെ അധീനത്തിലായിരുന്നു അന്ന് ഖൈബർ.

ഖൈബർ കോട്ടകളിൽ ഒന്നിന്റെ അധിപനായിരുന്ന കിനായ്നയുടെ പത്നിയായിരുന്നു സഫിയ (റ). ഖന്തക് യുദ്ധത്തിൽ മക്കക്കാരുടെ പക്ഷത്തുനിന്ന് പോരാടിയവരുടെ കൂട്ടത്തിൽ സഫിയ (റ)യുടെ ബന്ധുക്കളുമുണ്ടായിരുന്നു. അപഹൃതസമ്പാദ്യത്തിന്റെ ഭാഗമായിരുന്ന സഫിയ (റ) യിൽ പ്രവാചകൻ (സ) ആകൃഷ്ടനായി. സഫിയ (റ)യെ ഇസ്ലാമിലേക്ക് ക്ഷണിക്കുകയും, പ്രവാചകൻ (സ)യുടെ നിർദ്ദേശ പ്രകാരം ഇസ്ലാം മതം സ്വീകരിക്കുകയും ചെയ്തു. പ്രവാചകൻ (സ) സഫിയ(റ)യുടെ ദേഹത്തേക്ക് പ്രവാചകൻ (സ)യുടെ മേൽവസ്ത്രം എടുത്ത് പുതപ്പിച്ചു. അപ്പോൾതന്നെ അനുചരൻമാർക്കിടയിൽ സഫിയ (റ)യെ മോചിതയാക്കി വിവാഹം ചെയ്യുമോ എന്നും 'ഉംവലാദ്' ആയി കരുതുമോ എന്നുമുള്ള ആശങ്ക പടർന്നു. ഉംവലാദ് എന്നാൽ സന്താനങ്ങളുള്ള അടിമ സ്ത്രീ എന്നാണർത്ഥം. സഫിയ (റ) യഹൂദ യുവതിയായിരുന്നതിനാൽ പ്രവാചകൻ (സ)ക്കെതിരെ അപവാദങ്ങൾ പ്രചരിപ്പിക്കുന്ന മദീനക്കാരായ കപടവിശ്വാസികൾ ആ അവസരം ശരിക്കും മുതലെടുത്തു.

സഫിയ (റ)യുടെ കാര്യത്തിൽ പ്രവാചകൻ (സ)ക്ക് ഉണ്ടായിരുന്ന പ്രത്യേക താൽപര്യം ശ്രദ്ധിക്കപ്പെട്ടു. അനുയായികൾ പ്രതീക്ഷിക്കാത്തതായിരുന്നു സംഭവിച്ചത്. സഫിയ (റ) ക്ക് ഹിജാബ് (പ്രവാചകൻ (സ) യുടെ മേൽവസ്ത്രം) ധരിപ്പിച്ചപ്പോൾ തന്നെ അനുചരരിൽ സംശയങ്ങൾ ഉടലെടുത്തിരുന്നു. വിവാഹം ചെയ്യാത്തപക്ഷം ഉംവലാദ് ആയി പരിഗണിക്കുമെന്നും അവർ വെറുതെ കണക്കുകൂട്ടി. അടിമത്തം ഇസ്ലാമിൽ നിർത്തലാക്കുന്നതിന് മുൻകരുതലായി ഏർപ്പെടുത്തിയ ഒരു സമ്പ്രദായമാണ് ഉംവലാദ്. സ്വതന്ത്രനായ ഒരു പുരുഷന്, അടിമയായ സ്ത്രീയെ വിവാഹം ചെയ്യുന്നതിന് അനുവാദം നൽകുന്നതും അങ്ങിനെയുള്ള സ്ത്രീക്ക് അയാളിൽ ജനിക്കുന്ന സന്താനങ്ങളെ സ്വതന്ത്ര്യവ്യക്തികളായി പരിഗണിക്കാൻ അയാളെ നിഷ്കർഷിക്കുന്നതുമായ ഒരു സമ്പ്രദായമാണ് ഉംവലാദ്. അടിമയായ ഒരു സ്ത്രീക്ക് സ്വതന്ത്രനായ പുരുഷനിൽ ജനിക്കുന്ന സന്താനങ്ങൾ ഇസ്ലാമിന് മുമ്പ് അടിമകളായി കണക്കാക്കപ്പെട്ടിരുന്നു. അടിമകളായ സ്ത്രീകളെ പിടിച്ചുവെക്കുകയും, പീഡിപ്പിക്കുകയും, അതിൽ ജനിക്കുന്ന സന്താനങ്ങളെ വിൽപന നടത്തുകയും ചെയ്യുമായിരുന്നു. ഉംവലാദ് നിയമപ്രകാരം അടിമസ്ത്രീക്ക് സ്വതന്ത്ര്യവ്യക്തി

യിൽ ജനിക്കുന്ന സന്താനം സ്വതന്ത്രനായി പരിഗണിക്കപ്പെടും. അങ്ങനെയുള്ള സന്താനങ്ങൾക്ക് സ്വത്തും, അധികാരവും, നേടിയെടുക്കുവാനും, അവയുടെ പിന്തുടർച്ചാവകാശങ്ങൾക്കും അർഹതയുണ്ടായിരുന്നു. അങ്ങനെയുള്ള സന്താനങ്ങളുടെ വിഷയത്തിൽ ഉത്സാഹത്തോടെ പ്രവർത്തിക്കുവാൻ മാതാക്കൾക്ക് അവസരം ലഭിച്ചു. അടിമസ്ത്രീകളുടെ സന്താനങ്ങൾ ഖാലിഫ് പദവ വരെ എത്തിയ ഉദാഹരണങ്ങൾ ചരിത്രത്തിലുടെ കണ്ടെത്തുവാൻ കഴിയും. വിപ്ലവകരമായ മാറ്റത്തിന്റെ പശ്ചാത്തലത്തിൽ പ്രവാചകൻ (സ) എടുക്കുന്ന ചെറിയ നടപടികൾ പോലും, വമ്പിച്ച പ്രാധാന്യം കൈവരിച്ചിരുന്നു എന്ന് കണ്ടെത്താനാവും. ഇസ്ലാമിന് മാത്രം സാധ്യമാകുന്ന ഏറ്റവും സുന്നത്തായ ഒരു കർമ്മത്തിന് തുടക്കമിടുകയായിരുന്നു സഫിയ (റ)യുമായുള്ള വിവാഹത്തിലൂടെ പ്രവാചകൻ (സ) സാധ്യമായത്.

ജീവിതത്തിന്റെ വിവിധ മേഖലകളിൽ നടപ്പിലുണ്ടായിരുന്ന ജാഹിലിയ്യാ സമ്പ്രദായങ്ങൾ പ്രത്യേകിച്ചും വൈവാഹിക ജീവിതത്തിൽ ഉടച്ചുവാർത്ത് പരലോക ജീവിതത്തിന് പ്രാധാന്യം നൽകി ജീവിക്കുന്ന വിശ്വാസികൾക്ക് മാതൃക കാണിച്ചുകൊടുക്കുന്നതിനുവേണ്ടിയാണ് പ്രവാചകൻ (സ) യെ, അല്ലാഹു (സു:ത) നിയോഗിച്ചിട്ടുള്ളത്. അതിന് സഹായകരമായ രീതിയിലുള്ള വിവാഹബന്ധങ്ങളിൽ ഏർപ്പെടുവാൻ നബി (സ)ക്ക് പ്രത്യേകാനുമതി നൽകിയ വിശുദ്ധ ഖുർആനിലെ വചനമാണ് സു: അഹ്സാബ്: 50-ാമത്തെ ആയത്ത്. നബി (സ)യുടെ 52-ാമത്തെ വയസ്സിൽ ആദ്യഭാര്യയായിരുന്ന ഖദീജാ(റ) മരണപ്പെടുന്നത് വരെ നബി(സ), മറ്റൊരു വിവാഹം കഴിച്ചിരുന്നില്ല എന്നതും ശ്രദ്ധേയമാണ്. അതുപോലെ ആയിഷ (റ) ഒഴികെ മറ്റെല്ലാ പത്നിമാരും വിധവകളും സന്താനങ്ങളുള്ളവരും ഉള്ളവരായിരുന്നു എന്നതും ശ്രദ്ധിക്കേണ്ടതുണ്ട്. ഭാര്യമാരിൽ ഒരാൾ ഉഹ്ദ് യുദ്ധത്തിന് നേതൃത്വം കൊടുത്ത ഇസ്ലാമിന്റെ ശത്രുവായിരുന്ന അബൂസുഫ്യാന്റെ മകൾ ഉമ്മു ഹബീബ (റ)യായിരുന്നു എന്നതും, മറ്റൊരു ഭാര്യ ഖിബ്തി വംശജയായ അടിമസ്ത്രീയായിരുന്നു എന്നതും നബി (സ)യുടെ വിവാഹങ്ങളെ മറ്റുള്ളവരുടേതിൽ നിന്നും വ്യത്യസ്ഥമാക്കുന്നു. അവരിൽ നിന്ന് ഉദ്ദേശിക്കുന്നവരെ മാറ്റിനിർത്തുവാനും, പ്രവാചകൻ (സ) ഉദ്ദേശിക്കുന്നവരെ അടുപ്പിച്ചു നിർത്തുകയും, മാറ്റിനിർത്തിയവരിൽ നിന്നും വീണ്ടും അടുപ്പിക്കുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ അതിനും വിരോധമില്ല" എന്നും വിശുദ്ധ ഖുർആൻ സു: അഹ്സാബ്; ആയത്ത് 51-ലൂടെ അല്ലാഹു (സു:ത) പ്രവാചകൻ (സ) യോട് കൽപിക്കുന്നു.

അടിമത്വം ഇസ്ലാമിക രാജ്യങ്ങളിൽ ഇന്ന് നിലവിലില്ല. പാശ്ചാത്യ

മാധ്യമങ്ങൾ ചില ഒറ്റപ്പെട്ട സംഭവങ്ങളെ വലുതായി എടുത്തുകാണിച്ച് അടിമത്വത്തിന്റെ രൂപത്തിലാക്കുകയാണ് ചെയ്യുന്നത്. അതുവഴി മുസ്‌ലിം ലോകത്തെ വിലയിടിച്ച് തരം താഴ്ത്തുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ പാശ്ചാത്യരുടെ കീഴിലുള്ള നിരവധി രാജ്യങ്ങളിലും ഇന്ന് അടിമത്വം നില നിൽക്കുന്നു. ഖ്വഡനാമോ ജയിലുകൾ പോലുള്ള അനേകം സ്ഥലങ്ങ ളിൽ എത്രയോ മനുഷ്യ ജന്മങ്ങൾ ക്രൂരമായ പീഠനങ്ങൾക്ക് വിധേയ രായി മരണത്തെ മുഖാമുഖം കണ്ടുകൊണ്ട് വേദന തിന്ന് മരണപ്പെടുന്നു.

അടിമത്വത്തെ മാനവീകവൽക്കരിക്കുകയാണ് ഇസ്‌ലാം ചെയ്യുന്നത്. 1. അടിമയും ഉടമയും ഒരേ മാതാക്കളുടെ സന്താനങ്ങളാണെന്ന് ഇസ്‌ലാം മതം പഠിപ്പിക്കുന്നു. 2. അടിമ മോചനം ഒരു പുണ്യകർമ്മമായി ഇസ്‌ലാം പ്രഖ്യാപിക്കുന്നു. 3. തെറ്റുകൾക്കും കുറ്റങ്ങൾക്കുമുള്ള പ്രതിവിധിയായി അടിമമോചനം ഇസ്‌ലാം നിയമവിധേയമാക്കുന്നു. അടിമയെ ഉടമ പ്രയാ സപ്പെടുത്തരുതെന്നും ഇസ്‌ലാമിൽ അല്ലാഹുവിന്റെ റസൂൽ (സ) വിധി പ്രഖ്യാപിച്ചു. അടിമയെ വധിച്ചാൽ, വധശിക്ഷ നൽകുന്ന നിയമവും, ഇസ്‌ലാമിൽ നിലവിൽ വന്നു. അടിമയുടെ മാനസികാവസ്ഥക്ക് അഭിവൃ ദ്ധിയായി. അടിമയും ഉടമയും തമ്മിൽ കരാർ ഉണ്ടാക്കപ്പെട്ടു. അടിമ മുഖാ തബ നൽകുക വഴി അടിമ മോചനം നിലവിൽ വന്നു. ഇങ്ങനെയുള്ള മുഖാതബക്ക്- സക്കാത്ത് ഉപകാരപ്രദമാക്കി. അടിമത്വം ഒരു മുസ്‌ലി മിന് പാടില്ല എന്നും ഒരു മുസ്‌ലിമിന്റെ കീഴിലും ഒരടിമ വരാൻ പാടില്ല എന്നും നിയമവ്യവസ്ഥ ഉണ്ടാക്കി. ഒരു യഹൂദത്തടവകാരിയെ, അടിമ യാക്കിവെക്കുന്നതിന് പകരം പ്രവാചകൻ (സ) വിവാഹം ചെയ്യുവാൻ പോകുകയാണെന്ന വാർത്ത മദീനയെ ഞെട്ടിച്ചു. പ്രത്യേകിച്ചും വിമർശി ക്കുവാൻ തക്കം പാർത്തിരുന്ന കപടവിശ്വാസികളെ.

സൈനബ് (റ)യുമായുള്ള വിവാഹം നടന്ന ഹിജ്റ 5നും സഫിയ (റ)യുമായുള്ള വിവാഹം നടന്ന ഹിജ്റ 7നും ഇടയിൽ മറ്റൊരു പ്രധാന പ്പെട്ട സംഭവം പ്രവാചകൻ (സ)യെ മാനസ്സികമായി അലട്ടിയിരുന്നു. ഉഹ്ദ് യുദ്ധത്തിനും ഖന്തക് യുദ്ധത്തിനും ശേഷം പ്രവാചകൻ (സ)ക്കെതിരെ അപവാദങ്ങൾ പറഞ്ഞുപരത്തിയ കപടവിശ്വാസികൾക്ക് പ്രചരിപ്പിക്കു വാൻ ഒരവസരവും കൂടി കിട്ടിയ അവസ്ഥയായി. പ്രവാചക പത്നിയായ ആയിഷ (റ)ക്കെതിരായി അപവാദം പ്രചരിപ്പിച്ച സംഭവവുമായി ബന്ധ പ്പെട്ട വിഷയമായിരുന്നു അത്. ചരിത്രപശ്ചാത്തലത്തിലൂടെ ആ വിഷയ ത്തെക്കുറിച്ച് മനസ്സിലാക്കുവാനും അതോടനുബന്ധിച്ച് അവതരിപ്പിക്ക പ്പെട്ട വിശുദ്ധ ഖുർആൻ ആയത്തിലൂടെ ഇസ്‌ലാം മതവിശ്വാസികളായ സ്ത്രീകൾക്കുള്ള വസ്ത്രധാരണ രീതിയെക്കുറിച്ച് പഠിക്കുവാനും സാധി ക്കും.

ബനുമുസ്തലഖ് അധിനിവേശ പ്രദേശത്തേക്ക് യുദ്ധത്തിന് പോയ

പ്പോൾ പ്രവാചകൻ (സ) പത്നിയായ ആയിഷ(റ)യെ ആയിരുന്നു കൂടെ ക്കൊണ്ടുപോയിരുന്നത്. തിരിച്ച് മദീനയിലേക്കുള്ള യാത്രാമധ്യേ സംഘം ഒരു പ്രദേശത്ത് വിശ്രമത്തിനായി താവളമടിച്ചു. നേരം പുലരുന്നതിന് മുമ്പ് സംഘം പുറപ്പെടാനിരിക്കെ പ്രാഥമികാവശ്യങ്ങൾക്കായി അല്പം ദൂരെ, ആയിഷ (റ) പോയിരുന്നു എന്ന വിവരം സംഘം അറിഞ്ഞിരുന്നി ല്ല. സംഘത്തോടൊപ്പം യാത്ര പുറപ്പെടാൻ തയ്യാറെടുത്തപ്പോഴാണ് യമ നിൽ നിന്ന് കൊണ്ടുവന്നിരുന്ന ഒരു നെക്കലേസ് നഷ്ടപ്പെട്ടതായി ആയിഷ (റ) കണ്ടെത്തിയത്. നെക്കലേസ് വീണ്ടുകിട്ടിയപ്പോഴേക്കും സംഘം യാത്ര പുറപ്പെട്ടു കഴിഞ്ഞിരുന്നു. തന്നെ തിരക്കി ആരെങ്കിലും വരുമെന്ന പ്രതീക്ഷയിൽ ആയിഷ (റ) കാത്തിരുന്നശേഷം അല്പനേരം ഉറങ്ങിപ്പോയി.

യുദ്ധഭൂമിയിൽ വെച്ച് നഷ്ടപ്പെട്ട വസ്തുക്കൾ വീണ്ടെടുക്കുന്നതിനാ യി, യുദ്ധശേഷം പല ദിക്കുകളിലേക്കും സൈനികരെ നിയോഗിക്കുക പതിവായിരുന്നു. അന്ന് ആയിഷ (റ) പ്രാഥമികാവശ്യങ്ങൾക്കായി പോയി രുന്ന ദിക്കിലേക്ക് പ്രവാചകൻ (സ) നിയോഗിച്ചിരുന്നത് സഫ്‌വാനുബ്നു അൽ മുത്തൽ എന്ന സഹാബത്തിനേയായിരുന്നു. മണലാരണ്യത്തിൽ വിശ്രമിക്കുന്ന ആയിഷ (റ)യെ തിരിച്ചറിഞ്ഞ സഫ്‌വാൻ എന്നവർ അല്ലാ ഹുവിന്റെ വചനങ്ങൾ ചൊല്ലുകയും ഞെട്ടിയുണർന്ന ആയിഷ (റ) സഫ്‌വാൻ എന്ന സഹാബത്ത് ചൂണ്ടിക്കാണിച്ചുകൊടുത്ത ഒട്ടകപ്പുറത്ത് കയറുകയും ചെയ്തു. ഒട്ടകത്തിന്റെ കടിഞ്ഞാൺ പിടിച്ച് സഹാബത്ത് നടക്കുകയായിരുന്നു. പരസ്പരം ഒന്നും ഉരിയാടുകയുണ്ടായിട്ടില്ല.

ഒട്ടകപ്പുറത്ത് ഘടിപ്പിച്ചിരുന്ന കൂടാരത്തിൽ യാത്രാസംഘത്തോടൊപ്പം ആയിഷ (റ) കയറിയിട്ടുണ്ടാകുമെന്ന് കരുതി സംഘം യുദ്ധഭൂമി വിട്ടിരു ന്നു. ആയിഷ (റ)യെ കാണാനില്ലെന്ന് തിരിച്ചറിഞ്ഞ പ്രവാചകൻ (സ)യും സംഘവും യാത്ര നിർത്തിവെച്ചു. സഫ്‌വാനുബ്നു അൽമുത്തലിനോ ടൊത്ത് ദൂരെ ചക്രവാളത്തിൽ ആയിഷ(റ)യുടെ തല കാണുന്നത് വരെ പ്രവാചകൻ (സ) അസ്വസ്ഥനായിരുന്നു.

കപടവിശ്വാസികളുടെ നേതാവും, സ്ത്രീകളെ അടിമകളാക്കിവെച്ച് പീഡിപ്പിക്കുകയും കച്ചവടം ചെയ്യുകയും ചെയ്തിരുന്ന ക്രൂരനായ വ്യക്തി യായിരുന്നു അബ്ദുള്ളാഹിബ്നു ഉബൈയ്യ്. സംഭവത്തെ അബ്ദുല്ലാ ഹിബ്നു ഉബയ്യ് അടിമേൽ മറിച്ചു. പ്രവാചകൻ (സ)യെ അവഹേളി ക്കാൻ പറ്റിയ അവസരമായി കണ്ട് ക്രൂരനായ ഉബയ്യ് കാര്യങ്ങളുടെ ഗതി മാറ്റിമറിച്ചു. സഫ്‌വാനേയും ആയിഷ (റ)യേയും ചേർത്ത് പല കഥകളും സംഭവസ്ഥലത്ത് വെച്ച് തന്നെ പ്രചരിപ്പിക്കുവാൻ തുടങ്ങി. പ്രതിഷേധി ച്ചവരും, യോജിച്ചവരുമായി വാക്ക് തർക്കം വരെ മൂത്തു. വൃത്തികെട്ട ഭാഷയിൽ പല രംഗങ്ങളും സൃഷ്ടിച്ചു.

ഈ സംഭവം മുസ്‌ലിം രാജ്യത്തിന്റെ നേതാവെന്ന നിലയിൽ പ്രവാചകൻ (സ)ക്ക് വളരെ ഗൗരവമേറിയ വിഷയമായിരുന്നു. മിമ്പറിൽ കയറി നിന്ന് പള്ളിയിൽ കൂടിയിരുന്ന വിശ്വാസികളായ ആളുകളെ അഭിസംബോധന ചെയ്ത് പ്രവാചകൻ (സ) പറഞ്ഞു: "അല്ലാഹുവിന്റെ പ്രവാചകനെതിരെ സംശയങ്ങൾ ജനിപ്പിക്കുവാൻ എങ്ങിനെയാണ് ഒരാൾക്ക് ഇത്രയും ധൈര്യം വരുന്നത്?"

സാന്ദർഭികമായി പ്രവാചകൻ (സ) സ്വന്തം ഭാര്യക്കെതിരെ നിയമനടപടികളെടുക്കാതിരുന്നതും, ആരോപണം ഉന്നയിച്ചവർക്കെതിരെ യാതൊരുവിധ പ്രലോഭനങ്ങൾക്കും ഇടവരുത്താതിരുന്നതും ലോകചരിത്രത്തിലെ തന്നെ അപൂർവ്വ സംഭവമാണ്. മദീനയിലെ ഔസ് ഗോത്രക്കാരോട്, വിശേഷിച്ചും അബ്ദുള്ളാഹിബ്നു ഉബൈയ്യിന്റെ ഗോത്രമായ ഖസ്റജ് ഗോത്രത്തിൽപ്പെട്ടവരോട് അവരുടെ പ്രവർത്തികളുടെ ഉത്തരവാദിത്വം ഏറ്റെടുക്കുവാൻ പ്രവാചകൻ (സ) കൽപിച്ചു. കിംവദന്തികൾ പറഞ്ഞുപരത്തിയവരെ, അവരുടെ ഗോത്രവുമായി ഉത്തരവാദിത്വത്തെ പ്രവാചകൻ (സ) ബന്ധിപ്പിച്ചു. അഭ്യൂഹങ്ങൾ പറഞ്ഞു പരത്തിയ ആളിന്റെ ഗോത്രം അയാളെ ശിക്ഷിക്കുവാനുള്ള ഉത്തരവാദിത്വം ഏറ്റെടുക്കേണ്ടതാണ്.

ദിവസങ്ങളോളം തന്നെ പ്രവാചകൻ (സ) ഈ സംഭവത്തെച്ചൊല്ലി അതീവ ദുഃഖത്തിലായിരുന്നു. പ്രവാചകൻ (സ)യിൽ നിന്ന് കടുത്ത അവഗണന അനുഭവപ്പെട്ട ആയിഷ (റ) കഠിനമായ പനി ബാധിച്ച് കിടപ്പിലാവുകയും, പ്രവാചകൻ (സ)യുടെ പൂർണ്ണസമ്മതത്തോടുകൂടി വിശ്രമത്തിനായി സ്വന്തം ഭവനത്തിലേക്ക് പോവുകയും ചെയ്തു. പ്രവാചകൻ (സ) കൂടുതൽ സമയവും പള്ളിയിൽ തന്നെ കഴിച്ചുകൂട്ടി. വ്യക്തികളുടെ തീരുമാനങ്ങൾക്കോ, ഉപദേശങ്ങൾക്കോ വിലകൽപ്പിച്ചിരുന്നില്ല. (സഹാബാക്കളടക്കം)

പൊതുജീവിതവും, സ്വകാര്യ ജീവിതവും തമ്മിൽ വിഭജിക്കാതെയും പരസ്പര സഹായ സഹകരണത്തോടെയും എല്ലാ മേഖലകളിലും തീവ്രമായ സ്നേഹത്തോടേയും ആവശ്യങ്ങൾക്ക് മാന്യമായ വില കൽപ്പിച്ചും ജീവിതം ധന്യമാക്കുക എന്ന പ്രവാചകൻ (സ)യുടെ മഹത്തായ ലക്ഷ്യത്തെ അത്തരം പദ്ധതികൾ വിജയിപ്പിക്കുന്നതിന് കൂട്ടായ പ്രവാചകൻ (സ)യുടെ ഉറച്ച വിശ്വാസത്തെ, തെരുവിലെ വൃത്തികെട്ട രംഗം സൃഷ്ടിച്ച ക്രൂരൻമാരായ കപടവിശ്വാസികൾ ഇളക്കി മറിച്ചു. ആയിഷ(റ)യെക്കുറിച്ച് അപവാദകഥ പ്രചരിപ്പിച്ച് കപടവിശ്വാസികൾ അവരുടെ നരകം വിലക്കുവാങ്ങി.

ഏകദേശം ഒരു മാസക്കാലം ഇതേ അവസ്ഥ തുടർന്നു. ആഭ്യന്തര കലഹത്തിന്റെ (ഫിത്നയുടെ) വക്കോളം മദീനയെ എത്തിച്ച സംഭവം

പരമ്പരകൾക്ക് വിരാമമായി. സ്വർഗം ഇടപെട്ടു. ആയിഷ (റ)യുടെ നിരപരാധിത്വം തെളിയിച്ചുകൊണ്ട് അല്ലാഹുവിന്റെ വചനങ്ങളിറങ്ങി.

"തീർച്ചയായും ആ കള്ളവാർത്തയും കൊണ്ട് വന്നവർ നിങ്ങളിൽ നിന്നുള്ള ഒരു സംഘം തന്നെയാകുന്നു. അത് നിങ്ങൾക്ക് ദോഷകരമാണെന്ന് നിങ്ങൾ കണക്കാക്കേണ്ട. അല്ല, അത് നിങ്ങൾക്ക് ഗുണകരം തന്നെയാകുന്നു. അവരിൽ ഓരോ ആൾക്കും താൻ സമ്പാദിച്ച പാപം ഉണ്ടായിരിക്കുന്നതാണ്. അവരിൽ നേതൃത്വം ഏറ്റെടുത്തവനാരോ അവന്നാണ് ഭയങ്ക ശിക്ഷയുള്ളത്." (സു: ന്നൂർ: സൂക്തം :- 11)

പുരുഷൻമാരും സ്ത്രീകളും ഒരേ ആത്മാവിൽ നിന്നുള്ളവർ തന്നെയാണെന്ന് തിരിച്ചറിഞ്ഞ വിശ്വാസികൾ പരസ്പരം അപവാദം ആരോപിക്കുകയില്ല എന്നും, അതിന്റെ പേരിൽ അവർ എന്തുകൊണ്ട് നാല് സാക്ഷികളെ കൊണ്ടുവന്നില്ല എന്നും അല്ലാഹുവിന്റെ മഹത്തായ ഔദാര്യം കൊണ്ടാണ് വധശിക്ഷ നിങ്ങളെ പിടികൂടാതിരുന്നതെന്നും, നാവുകൊണ്ട് പറയുന്ന വാക്കുകൾ, നിങ്ങൾക്ക് നിസ്സാരമാണെങ്കിൽ അല്ലാഹുവിങ്കൽ അത് ഗുരുതരമായ കാര്യമാണെന്നും തുടർന്നുള്ള ആയത്തുകളിൽ കാണാം.

"നിശ്ചയം ഞങ്ങൾക്ക് ഇത്തരം സംസാരങ്ങളിൽ ഏർപ്പെടാൻ പാടില്ല. നീ എത്ര പരിശുദ്ധൻ! ഇത് വമ്പിച്ച അപരാധം തന്നെയാകുന്നു എന്ന് എന്തുകൊണ്ട് നിങ്ങൾ പറഞ്ഞില്ല? " എന്നും അല്ലാഹു ചോദിക്കുന്നു.

"ഇതുപോലുള്ള ഒരു കാര്യം മേലിൽ ഒരിക്കലും നിങ്ങൾ ആവർത്തിക്കരുതെന്ന് അല്ലാഹു നിങ്ങളെ ഉപദേശിക്കുകയാണ്- നിങ്ങൾ വിശ്വാസികൾ തന്നെയാണെങ്കിൽ." അല്ലാഹു നിങ്ങൾക്ക് അവന്റെ ദൃഷ്ടാന്തങ്ങൾ വിവരിച്ചു തരുകയാകുന്നു, അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു" (സു: ന്നൂർ: 11 മുതൽ 31 വരെ ശ്രദ്ധിക്കുക)

ആയിഷ (റ)യുടെ നിരപരാധിത്വം തെളിയിക്കപ്പെട്ടു. മുസ്ലിം രാജ്യത്തിന്റെ അധികാരം കൈവശമുള്ള ഒരു പ്രവാചകന്റെ അതീവ സ്നേഹത്തിനു പാത്രമായ ആയിഷ (റ)ക്ക്, ആത്മാഭിമാനത്തിന് ക്ഷതമേൽക്കത്തക്കവിധത്തിൽ പ്രവാചകൻ (സ)യോട് അനാദരവ് കാട്ടുവാൻ ആകുമായിരുന്നില്ല. അതീവ ബുദ്ധിശാലിയായിരുന്നു ആയിഷ (റ) ബുദ്ധിശക്തിയും, സൗന്ദര്യവും ഒത്തിണങ്ങിയ ഒരു സ്ത്രീ അസൂയക്ക് ഇരയാവുകയെന്നത് തികച്ചും സ്വാഭാവികമായിരുന്നു. അധികാരമുള്ള, പ്രവാചകൻ (സ)ക്കെതിരെ കുപ്രചരണം നടത്തുവാനും ഉള്ള എളുപ്പമാർഗ്ഗമായി ആയിഷ (റ)ക്കെതിരെ അപവാദക്കഥകൾ പ്രചരിപ്പിക്കുവാൻ കപടവിശ്വാസികൾ വഴി കണ്ടെത്തുകയും ചെയ്തു.

ആയിഷ (റ) യുടെ പിതാവായ അബുബക്കർ സിദ്ദീഖ് (റ) വിന്റെ

ബന്ധുക്കളിലൊരാളായ മിസ്ത്വാഹ് എന്നയാളും അപവാദം പ്രചരിപ്പിച്ചവരുടെ കൂട്ടത്തിലുണ്ടായിരുന്നു. വിവരം അറിഞ്ഞപ്പോൾ അബൂബക്കർ സിദ്ദീഖ് (റ), മിസ്ത്വാഹിന് മേലിൽ സഹായം നൽകുകയില്ലെന്ന് ശപഥം ചെയ്തു. അത്തരം സ്വയം തീരുമാനത്തിനനുസൃതമായ നടപടികൾ ശരിയല്ലെന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. അല്ലാഹു നമുക്ക് മാപ്പ് നൽകുവാൻ നാം ആഗ്രഹിക്കുന്നുവെങ്കിൽ നാം നമ്മുടെ സഹജീവികൾക്കും മാപ്പ് നൽകേണ്ടതാണ്. സൂറത്ത്: നൂർ ലെ 22-ാമത്തെ ആയത്ത് ശ്രദ്ധിക്കുക: "നിങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠതയും കഴിവും ഉള്ളവർ കുടുംബബന്ധമുള്ളവർക്കും സാധുക്കൾക്കും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സ്വദേശം വെടിഞ്ഞുവന്നവർക്കും ഒന്നും കൊടുക്കുകയില്ലെന്ന് ശപഥം ചെയ്യരുത്. അവർ മാപ്പുനൽകുകയും വിട്ടുവീഴ്ച കാണിക്കുകയും ചെയ്യട്ടെ. അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ? അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു" (സു:നൂർ: ആയത്ത്: 22)

"വല്ലദീയുനഫീ ഖുലൂബിഹിം മറളും" (തങ്ങളുടെ ഹൃദയങ്ങളിൽ രോഗമുള്ളവരും) "വൽ മുർജിഫൂനഫിൽ മദീന" (മദീയിൽ കുഴപ്പങ്ങൾ കുത്തിപ്പൊക്കുന്ന ഏഷണിക്കാർ) എന്ന് സൂറത്തുൽ അഹ്സാബിൽ 60 -ാം വചനത്തിലൂടെ അല്ലാഹു (സു:ത) വിശേഷിപ്പിച്ചിട്ടുള്ള കടപവിശ്വാസികളടക്കമുള്ള മൂവ്വർസംഘം മദീനയിലെ വിശ്വാസികളുടെ സ്വര്യജീവിതത്തിന് തടസ്സമായി. സ്ത്രീകൾ തെരുവുകളിൽ ക്രൂരമായി പീഡിപ്പിക്കപ്പെട്ടു. കുലീന സ്ത്രീകൾ അടക്കമുള്ളവർ അക്രമണങ്ങൾക്ക് വിധേയരായി. താർറുദ്, സിന എന്നീ ഇസ്ലാം വിരോധിച്ച കുറ്റകൃത്യങ്ങൾക്ക് കയ്യും കണക്കുമില്ലാതായി. (തെരുവുകളിൽ ബലാൽക്കാരമായി പീഡിപ്പിക്കപ്പെടുന്നതിന് 'താർറുദ്' എന്ന് പറയുന്നതെങ്കിൽ പരസ്പരം അറിവോടുകൂടി ചെയ്യുന്ന കുറ്റകൃത്യമാണ് സിന എന്നു പറയുന്നത്). പ്രവാചക പത്നിമാർ സംരക്ഷിക്കപ്പെടേണ്ടതിന്റെ ആവശ്യകത വർദ്ധിച്ചു. കുഴപ്പങ്ങൾ കുത്തിപ്പൊക്കുന്നവരുമായി രഹസ്യ സംഭാഷണങ്ങൾ നടത്തുവാൻ പ്രവാചകൻ (സ) ദൂതൻമാരെ നിയോഗിച്ചു. മദീന അഭിമുഖീകരിച്ചു കൊണ്ടിരിക്കുന്ന ആഭ്യന്തര പ്രശ്നങ്ങൾക്ക് പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനായി, പ്രവാചകൻ (സ) കുഴപ്പക്കാരുമായി നിരന്തരം കൂടിയാലോചനകൾ നടത്തി. മദീനയിൽ അരക്ഷിതാവസ്ഥ രൂക്ഷമായി. പ്രശ്നകലുഷിതമായ സാഹചര്യത്തിൽ പ്രവാചക പത്നിമാർ സംരക്ഷിക്കപ്പെടേണ്ടതിന്റെ ആവശ്യകത വർദ്ധിച്ചു. അല്ലാഹു ഇടപെട്ടു. ഇസ്ലാമിൽ വിശ്വാസികളായ സ്ത്രീകൾക്കുള്ള വസ്ത്രധാരണ രീതി അത് വഴി നടപ്പിലാക്കപ്പെട്ടു. തെരുവുകളിൽ വസ്ത്രധാരണരീതിയിലൂടെ കുലീന സ്ത്രീകൾ തിരിച്ചറിയപ്പെട്ടു. പ്രവാചക പത്നിമാർ അവരെ തിരിച്ചറിയ

പ്പെടുന്നതിനായി അവരുടെ മൂടുപടങ്ങൾ കുപ്പായ മാറുകൾക്കുമീതെ താഴ്ത്തിയിട്ടുകൊള്ളട്ടെ" എന്ന് അല്ലാഹു (സു:ത) കൽപ്പിച്ചു. അഥവാ അവർ തിരിച്ചറിയപ്പെടുന്നതിനായി അല്ലാഹു നിർദ്ദേശിച്ച ജലാബീബ് (ആയാസമുള്ള മേൽവസ്ത്രം) ധരിക്കണമെന്നായിരുന്നു അല്ലാഹുവിൽ നിന്നും ലഭിച്ച സന്ദേശം. പുതിയ ഏതെങ്കിലും ഒരിനം വസ്ത്രമായിരുന്നില്ല അത്. ശരീരമാകെ മറക്കാനുതകുന്ന ശരീരവടിവ് വേർതിരിച്ചു കാണിക്കാത്ത ആയാസമുള്ള മേൽവസ്ത്രമാണെന്നും, ശിരസ്സ് മുതൽ കാൽപാദം വരെ മറക്കാൻ സഹായിക്കുന്ന ഒരു പുതപ്പാണെന്നും തഫ്സീര് വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടതായി ഗ്രന്ഥങ്ങളിൽ കാണാം.

ഹിജാബിന്റെ ആയത്ത്, സൈനബ് (റ)യുമായുണ്ടായിരുന്ന വിവാഹരാത്രിയിൽ പ്രവാചക ഭവനത്തിൽ ഒരു സിത്ർ (കർട്ടൺ) ആയി രൂപാന്തരപ്പെട്ടതാണെങ്കിൽ ജലാബീബ് സ്ത്രീ ശരീരത്തെ മറക്കാനുതകുന്ന വസ്ത്രമായിട്ടാണ് രൂപാന്തരപ്പെട്ടത്. ഏകദേശം ഒരു വർഷത്തെ ഇടവേളകളിലാണ് പ്രസിദ്ധമായ രണ്ട് വിശുദ്ധ ഖുർആൻ ആയത്തുകളും ഇറങ്ങിയത് എന്ന് കണ്ടെത്താനാവും.

"നബിയേ നിന്റെ പത്നിമാരോടും പുത്രിമാരോടും സത്യവിശ്വാസികളായിട്ടുള്ള സ്ത്രീകളോടും അവർ ത ങ്ങളുടെ മൂടുപടങ്ങൾ തങ്ങളുടെ മേൽ താഴ്ത്തിയിടുവാൻ പറയുക. അവർ തിരിച്ചറിയപ്പെടുവാനും, അങ്ങനെ അവർ ശല്യപ്പെടാതിരിക്കുവാനും അതാണ് ഏറ്റവും അനുയോജ്യമായത്. അല്ലഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു." (സു: അഹ്സാബ്: വചനം 59)

സംഘടിത രൂപത്തിൽ മദീനയിൽ സിന നിലനിന്നിരുന്നുവെന്നും, സ്ത്രീകളായ അടിമകളെ സിനക്ക് വേണ്ടി ഉപയോഗിച്ചിരുന്നുവെന്നും, അതിനുള്ള വ്യക്തമായ പ്രതിവിധികളും വിശുദ്ധ ഖുർആൻ സു.ന്നൂർ: 33-ാം വചനത്തിലൂടെ വ്യക്തമാകുന്നുണ്ട്.

അടിമ പെൺകുട്ടികളെ സിനക്ക് വിധേയരാക്കരുതെന്നും അവരുടെ ചാരിത്ര്യം കാത്തുസൂക്ഷിക്കപ്പെടേണ്ടതാണെന്നും, അങ്ങിനെ ചെയ്യുന്ന പക്ഷം ജീവിതത്തിൽ ആഹ്ലാദം കണ്ടെത്തുവാൻ കഴിയുമെന്നും അവർ മോചനം ആവശ്യപ്പെടുന്നുവെങ്കിൽ അവർക്കത് നൽകണമെന്നും അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിലൂടെ വെളിപ്പെടുത്തുന്നു.

കുലീന സ്ത്രീകൾക്ക് അല്ലാഹു കൽപ്പിച്ച വസ്ത്രധാരണ രീതി ലംഘിച്ച രണ്ട് കുലീന സ്ത്രീകൾ തെരുവിൽ അബ്ദുള്ളാഹിബ്നു ഉബൈയ്യിനാൽ പീഡിപ്പിക്കപ്പെട്ടുവെന്നും, ഇതിനെതിരെ പ്രവാചകൻ (സ) അബ്ദുള്ളാഹിബ്നു ഉബൈയ്യിനെ ചോദ്യം ചെയ്തപ്പോൾ അവർ തിരിച്ചറിയപ്പെടുന്നതിനായുള്ള മൂടുപടങ്ങൾ അവർ ധരിച്ചിരുന്നില്ല എന്നും,

അവർ അടിമസ്ത്രീകളാണെന്ന് അവർ തെറ്റുധരിച്ചു ചെയ്തതാണെന്നും വ്യക്തമാക്കി. ഈ കുലീന യുവതികൾ പരാതി ബോധിപ്പിച്ചതിന്റെ മറുപടി കൂടിയാണ് സു: അഹ്സാബ്: 59–ാം ആയത്തിന്റെ മറ്റൊരു പ്രസക്തി പണ്ഡിതവ്യഖ്യാതാക്കൾ അഭിപ്രായപ്പെടുന്നത്.

ഇസ്ലാം വ്യക്തികൾക്ക് പൂർണ്ണ സ്വാതന്ത്ര്യം അനുവദിച്ചു. ഇസ്ലാമിന് മുമ്പത്തെ ദുരാചാരങ്ങളെ തകർക്കുന്നതിന് മുൻപന്തിയിൽ പ്രവാചകൻ (സ) യുക്തിയോടെ പ്രവർത്തിച്ചു. ഇത്തരം നിയമവ്യവസ്ഥകൾ കർശനമാക്കിയതുവഴി സ്ത്രീകൾക്കുനേരെ ആക്രമണം നടത്തിയവർക്ക് തിരിച്ചടിയായിരുന്നു.

സ്ത്രീകളുടെയും പുരുഷൻമാരുടെയും അടിമത്വത്തിനെതിരെ വ്യക്തമായ നിലപാടെടുക്കുവാനും പ്രവാചകൻ (സ)ക്ക് സാധിച്ചു. വ്യക്തി സ്വാതന്ത്ര്യം മനുഷ്യൻ എന്ന പരിഗണനയിൽ ഭൂലോകത്തുള്ള എല്ലാ മതവിഭാഗത്തിൽപ്പെട്ടവർക്കും ബാധകമാണെന്നും വിശുദ്ധ ഖുർആൻ വചനങ്ങൾ പൂർണ്ണമായും അല്ലാഹുവിന്റെ വചനങ്ങളാണെന്നും അല്ലാഹു (സു:ത) വ്യക്തമാക്കുന്നു. മുസ്ലിം ഉമ്മത്ത് എന്ന തുല്യത നിലവിൽ വന്നതോടുകൂടി അടിമത്വം, വിശേഷിച്ചും സ്ത്രീകളെ അടിമകളാക്കുന്നതിനെ ഇസ്ലാം എതിർത്തു. സ്ത്രീകളുടെ പദവികളിൽ ഇസ്ലാം വമ്പിച്ച മാറ്റങ്ങൾ വരുത്തി. അത് വർദ്ധിച്ചതോതിൽ പുരുഷൻമാരിൽ പ്രകടമായിരുന്ന ലൈംഗീകാസക്തിയെ പരിമിതപ്പെടുത്തി. പുതിയ നിയമങ്ങൾ മുസ്ലിം കുടുംബത്തിൽ ബാധ്യതയായി. സ്ത്രീകളുടെ സ്വകാര്യത കാത്തുസൂക്ഷിക്കുന്നതിന്ന് അത് അനേകം അവസരങ്ങളൊരുക്കി.

ബഹുഭാര്യാത്വം നിലവിൽ വന്നു. പുരുഷൻമാർക്ക് ധാരാളം അവസരങ്ങൾ നൽകി. ഇതാണ് മുസ്ലിം കുടുംബത്തിന്റെ ഇസ്ലാമിക നിയമ വ്യവസ്ഥ.

വിവാഹമോചനത്തിന് വരെ രണ്ട് പരിമിതികൾ ഇസ്ലാം കൽപ്പിച്ചു. 1. ഭർത്താവ് മരണപ്പെടുകയോ, വിവാഹമോചനം സംഭവിക്കുകയോ ചെയ്താൽ ഏതാനും ആർത്തവചക്രങ്ങളുടെ ഇടവേളക്ക് ശേഷമല്ലാതെ ഒരു സ്ത്രീക്ക് പുനർവിവാഹിതയാകുവാൻ പാടുള്ളതല്ല. ഈ ഇടവേള കാലഘട്ടത്തിന് 'ഇദ്ധ' എന്ന് പറയുന്നു. 2. പിതൃത്വ നിയമം: കുട്ടിയുടെ പിതൃത്വം അതിന് ജന്മം നൽകിയ, രക്തബന്ധം അനുസരിച്ചുള്ള പിതാവിന്നാണ്.

ഇസ്ലാമിന് മുമ്പ് ഏതൊരു സ്ത്രീയേയും അടിമയാക്കുകയും, 'താർറുദിന' വിധേയമാക്കുകയും ചെയ്യാമായിരുന്നു. കുട്ടിയുടെ പിതൃത്വ നിർണ്ണയം സാദ്ധ്യമാകുമായിരുന്നില്ല. പുതിയ ഇസ്ലാം മത നിയമമനുസരിച്ച് കുട്ടിയുടെ പിതൃത്വ നിർണ്ണയ സാധ്യത എന്നതിന്റെ അടിസ്ഥാന

ത്വം പൂർത്തീകരിക്കപ്പെടുന്നു. ഇസ്ലാമിൽ ഹിജാബ്, ജലാബീബ് എന്നതിന്റെ ഉപയോഗത്തോടെ പീഠനത്തിന് വിധേയരാക്കുന്നതിൽ നിന്നുള്ള അക്രമികളുടെ മനോഭാവത്തിന് മാറ്റം വന്നു. അതായത് താർറുദ്, സിന എന്നീ ആക്രമണങ്ങൾക്കുള്ള ഏറ്റവും നല്ല മറുപടിയായിട്ടായിരുന്നു സ്വർഗ്ഗത്തിൽ നിന്നും സു: അഹ്സാബിലെ 53,59 വചനങ്ങൾ അല്ലാഹു (സു:ത) വെളിപ്പടുത്തിയത്.

സ്ത്രീ ശരീരം ഔറത്ത് (നഗ്നത) ആണെന്നും, അക്രമണത്തിന് സാധ്യതയും, പ്രതിരോധിക്കാൻ സാധ്യതയില്ലാത്തതുമായ ഒരു അവസ്ഥയുള്ളതാണെന്നും ഉള്ള വ്യക്തമായ സന്ദേശമാണ് ഹിജാബിന്റേയും, ജലാബീലിന്റേയും ആയത്തുകൾ സൂചിപ്പിക്കുന്നത്. ആഭ്യന്തര യുദ്ധത്തിന്റ വക്കോളമെത്തിയ (ഫിത്ന) മദീനയിലെ സ്ത്രീകൾക്ക് വേണ്ടി അല്ലാഹു (സു:ത) അവതരിപ്പിച്ചതാണ് ഹിജാബിന്റേയും, ജലാബീബിന്റേയും ആയത്തുകൾ. ഈ പ്രസിദ്ധമായ ആയത്തുകളിലൂടെ ഭവനങ്ങളിലേയും, തെരുവുകളിലേയും, സ്ത്രീകളെ വ്യക്തമായ മറയുടെ അടിസ്ഥാനത്തിൽ അല്ലാഹു വേർതിരിച്ചു.

തെരുവിൽ സ്ത്രീകൾ അക്രമിക്കപ്പെടുമെന്നും, ഭവനങ്ങളിൽ സ്ത്രീകൾ സുരക്ഷിതരാണെന്നും സ്ത്രീ ശരീരം (നഗ്നത) മറക്കേണ്ടതാണെന്നും ആ വചനങ്ങളിലൂടെ ലോകമുസ്ലിം സ്ത്രീകളെ അല്ലാഹു (സു:ത) ഓർമ്മപ്പെടുത്തുന്നു. സു: അഹ്സാബിലെ 60-ാമത്തെ ആയത്തിലൂടെ അല്ലാഹു (സു:ത) വെളിപ്പെടുത്തിയ പ്രകാരം ഹൃദയങ്ങളിൽ രോഗാതുരമായവരിൽ നിന്നും മുസ്ലിം സ്ത്രീ, പ്രസ്തുത ആയത്തിലെ വസ്ത്രധാരണരീതിയിലൂടെ പൂർണ്ണമായും സംരക്ഷിക്കപ്പെടുന്നു. ഇതേ സൂറത്തിലെ 59-ാം ആയത്തിലൂടെ (സു: അഹ്സാബ്: -59) അല്ലാഹു (സു:ത) വ്യക്തമാക്കിയത് പ്രകാരം പ്രവാചക പത്നിമാർ തെരുവുകളിൽ ഇസ്ലാമിക വേഷവിധാനത്തിലൂടെ തിരിച്ചറിയപ്പെടുകയും അക്രമികളിൽ നിന്നും പൂർണ്ണമായും സംരക്ഷിക്കപ്പെടുകയും ചെയ്തു.

'സിന' യെ എതിർക്കുവാൻ ഇസ്ലാം പാടുപെട്ടിരുന്ന സന്ദർഭത്തിലാണ് വിശുദ്ധ ഖുർആൻ ആയത്തിലൂടെ പ്രശ്നപരിഹാരം അല്ലാഹു (സു:ത) നിർദ്ദേശിച്ചത്. സമൂഹത്തിലെ എല്ലാ വ്യക്തികളുടെയും പെരുമാറ്റങ്ങളെ നിയന്ത്രിക്കുന്ന ഒരു വ്യവസ്ഥയുമായി മുന്നോട്ടു പോകുവാൻ മാത്രമേ പ്രവാചൻ (സ)ക്ക് സാധ്യമാകുമായിരുന്നുള്ളൂ. വർദ്ധിച്ച പീഢനങ്ങളും, അക്രമണങ്ങളും സ്ത്രീകൾക്കുനേരെ ഉണ്ടായിരുന്ന സന്ദർഭങ്ങളിൽ ഉമർ (റ)യുടെ ശക്തമായ പ്രേരണ ഉണ്ടായിരുന്നിട്ടുപോലും വ്യക്തിപരമായതിനാൽ അത്തരം താൽപര്യങ്ങളെയോ, നിർദ്ദേശങ്ങളെയോ പ്രവാചകൻ (സ) സ്വീകരിച്ചിരുന്നില്ല. ഓരോ തരം പ്രശ്നങ്ങളു

ടെയും നടുക്കടലിൽ നിന്ന് സ്വയം പ്രയാസമനുഭവിച്ചപ്പോഴും അല്ലാഹുവിൽ നിന്നും നേരിട്ടൊരു ഉത്തരവ് വരുന്നതിന് വേണ്ടി പ്രവാചകൻ (സ) കാത്തിരിക്കുക പതിവായിരുന്നു. അനുയായികളുടെയോ, മറ്റേതെങ്കിലും സാഹചര്യത്തിലെയോ, സമ്മർദ്ദങ്ങൾക്ക് വിധേയമാകുമായിരുന്നില്ല. ആയിഷ (റ)ക്കെതിരെ അപവാദം പ്രചരിപ്പിച്ച സന്ദർഭം പ്രത്യേകം ശ്രദ്ധേയമാണ്.

ഹിജാബ് സൗമ്യതയുടേയും (എളിമ) പുരുഷൻമാരുടെ അക്രമണ മനോഭാവം തടയുകയും ചെയ്യുന്ന രണ്ട് ഗുണങ്ങൾ അടങ്ങിയിട്ടുള്ളതാണ്. വിലക്കപ്പെട്ട സ്ഥലം മറക്കപ്പെടുന്നു എന്നതാണ് പ്രാധാന്യമുള്ള മറ്റൊരു പ്രത്യേകത. ഹിജാബ്, ശരീരം വെളിവാകുന്നതിലെ അസഭ്യതയെ തടയുന്നതും, വിനയം പ്രകടമാക്കുന്നതുമാണ്. ധാരാളിത്തത്തെ തടഞ്ഞ് വിശുദ്ധമായതിന് പ്രാധാന്യം നൽകുന്നതുമാണ്.

പ്രവാചകൻ (സ) അത്യധികം വിനയാന്വിതനായിരുന്നു (വിനയം). പ്രവാചകൻ (സ) നിർദ്ദേശിക്കുന്നതും അത്തരത്തിലുള്ള പ്രവർത്തനങ്ങളെ മാത്രം പിന്തുടരുവാനാണ്. പ്രവാചകൻ (സ)യുടെ സ്വഭാവ സവിശേഷതകൾ വ്യക്തമാക്കുന്ന ധാരാളം ആയത്തുകൾ വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു:ത) പരാമർശിക്കുന്നുണ്ട്.

മദീനയിൽ കുലീന യുവതി തെരുവിൽ ആക്രമിക്കപ്പെട്ടതും, അവർ സ്വതന്ത്ര സ്ത്രീകളെ തിരിച്ചറിയുന്നതിനുള്ള വസ്ത്രധാരണം ലംഘിച്ചവരായിരുന്നുവെന്നും, അടിമ സ്ത്രീകളാണെന്ന് തെറ്റിദ്ധരിച്ച് അവരെ കീഴ്പ്പെടുത്തുകയായിരുന്നുവെന്നും അബ്ദുള്ളാഹിബ്നു ഉബൈയ്യ് പ്രവാചകൻ (സ)യോട് ബോധിപ്പിച്ച സന്ദർഭം ഒരിക്കൽക്കൂടി ഓർത്തെടുക്കാം. "വല്ലദീന ഫീഖുലൂ ബിഹിം മർളും" (ഹൃദയങ്ങളിൽ രോഗാതുരമായ) അത്തരം മൃഗീയ ഭ്രമമുള്ളവരേയും ഒരിക്കൽക്കൂടി ഓർത്തെടുക്കാം. അത്തരം കുറ്റകൃത്യങ്ങൾ എക്കാലവും മതനിയമങ്ങൾ ലംഘിച്ച്, രഹസ്യമായും, പരസ്യമായും ചെയ്യുന്ന അനേകംപേർ, നമുക്ക് ചുറ്റിലും ജീവിക്കുന്നുണ്ട് എന്നുള്ള യാഥാർത്ഥ്യവും ഒരിക്കൽക്കൂടി സ്മരിക്കാം. ഇനി വിശ്വാസിനികളായ മുസ്ലിം സ്ത്രീകൾക്ക് തീരുമാനിക്കാം. തെരുവുകളിൽ അക്രമിക്കപ്പെടണമോ, ഇസ്ലാമിക വേഷവിധാനത്തിലൂടെ ഇസ്ലാമിന്റെ ചിഹ്നമായ ഹിജാബ് (മുടുപടം) ധരിച്ച് അക്രമികളിൽ നിന്നും സ്വന്തം ശരീരം പൂർണ്ണമായും സംരക്ഷിക്കപ്പെടണമോ, അത് വഴി അബ്ദുള്ളാഹിബ്നു ഉബൈയ്യിനെ പോലെയുള്ള ആയിരങ്ങളോട് വിശുദ്ധ ഖുർആനിന്റെ ആശയവുമായി പ്രതികാരം ചെയ്യണമോ. വിശ്വാസികളുടെ മാതാവായ, ഉമ്മുൽ മുഅ്മിനീൻ ആയ, പ്രവാചകൻ മുത്തുനബി (റസൂലുല്ലാഹി സല്ലല്ലാഹു അലൈഹിവ സല്ലമയുടെ പ്രിയപത്നി

യായ ആയിഷ(റ)ക്കെതിരെ അപവാദം പ്രചരിപ്പിച്ച അബ്ദുള്ളാഹിബ്നു ഉബൈയ്യിനെയും പിൻഗാമികളെയും അല്ലാഹു (സു:ത) വിശുദ്ധ ഖുർ ആനിൽ ശപിച്ചിട്ടുള്ള സന്ദേശം ഓർത്തെടുക്കാം. കാരണം ഇനി വരാനി രിക്കുന്ന മുസ്ലിം ഉമ്മത്തുക്കളുടെ വരെ മാതാവിനേയാണ് ആ സംഘം വേദനിപ്പിച്ചത്. ശരീര പ്രദർശനം കാണിക്കുന്നത് വഴി ഓരോ വിശ്വാസി യായ മുസ്ലിം സ്ത്രീകളും ഓർക്കണം. അബ്ദുള്ളാഹിബ്നു ഉബൈ യ്യിനെപ്പോലെയുള്ളവർക്ക് വഴിവെച്ചു കൊടുക്കുകയാണെന്ന്. അത് വഴി ആയിഷ (റ)യെ വിസ്മരിക്കുകയാണെന്നും. അതുണ്ടാവരുത് ആ വേദ നയിൽ നമുക്കും പങ്കാളികളാകണം. പ്രവാചകൻ (സ)യേയും, പ്രിയ പത്നി ആയിഷ (റ)യേയും കഠിനമായ അസ്വസ്ഥതയിലേക്കും, മദീനയെ ആഭ്യന്തര കലഹത്തിന്റെ വക്കിലേക്കും എത്തിച്ച ആ അപവാദകഥയുടെ തീരാത്ത ഓർമ്മകൾ പങ്കിട്ട് നമുക്കെന്നും ഹിജ്റ 6-ാം വർഷത്തെ ബനു മുസ്തലിക് അധിനിവേശ പ്രദേശം വരെ പോകാം. ആ ദൃഢനിശ്ചയവു മായി, വിശുദ്ധ ഖുർആനിന്റെ ആദർശത്തെ മുറുകെ പിടിച്ച് അല്ലാഹു പ്രഖ്യാപിച്ച ഹിജാബിലൂടെ വിശ്വാസിനികളായ നമുക്കും ആയിരങ്ങൾക്ക് മാതൃകയാവാം. അല്ലാഹു തുണക്കട്ടെ (ആമീൻ)

ഇസ്ലാമിന്റെ ആരംഭകാലത്ത് സ്ത്രീകൾ പൊതുകാര്യങ്ങളിൽ യാതൊരു പങ്കും വഹിച്ചിരുന്നില്ല. ഇസ്ലാം പലപ്പോഴും പുരുഷൻമാർക്ക് തുല്യമായ അവകാശങ്ങൾ സ്ത്രീകൾക്ക് നൽകിയിരുന്നുവെങ്കിലും പ്രവാ ചകൻ (സ)യുടെ വഫാത്തിന് ശേഷമുണ്ടായ 'സാഖിഫാത് ബാനീസാ ഇദ' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഇസ്ലാമിന്റെ ആദ്യകൂടിച്ചേരലിൽ സ്ത്രീകളാരും പങ്കെടുത്തതായി പറയപ്പെടുന്നില്ല. പിന്നീടുണ്ടായിരുന്ന മുന്ന് ഖലീഫാ തിരഞ്ഞെടുപ്പിലും സ്ത്രീകളിൽപ്പെട്ട ആരും പങ്കെടുത്ത തായി തെളിവൊന്നുമില്ല. ഇസ്ലാമിന്റെ ചരിത്രത്തിലാകമാനം പുരു ഷൻമാരോടൊപ്പം സ്ത്രീകൾ രാജ്യ, രാഷ്ട്രീയ തന്ത്രപരമായ പദ്ധതി കളിൽ പങ്കെടുത്തതായി സൂചനയൊന്നുമില്ല. ഓർക്കുക: പ്രവാചക പത്നി മാർ ഹിജാബിന്റെ ആയത്തിറങ്ങിയ ശേഷം പൊതുസ്ഥലങ്ങളിൽ തിരി ച്ചറിയപ്പെട്ടിരുന്നില്ല. ദ്രോഹിക്കപ്പെടാതിരിക്കുവാനായി അവർ അല്ലാഹു നിശ്ചയിച്ച അടയാള വസ്ത്രങ്ങളുപയോഗിച്ചു. അവർക്ക് അത്തരം വേഷ വിധാനത്തിലൂടെ അവരെ തിരിച്ചറിയപ്പെടുന്നത് രക്ഷയായിരുന്നു. വിശ്വാ സികളുടെ മാതാക്കൾ ഒരു കണ്ണ് മാത്രം പുറത്ത് കാണാവുന്ന നില യിൽ അവരുടെ മുഖങ്ങൾ മൂടുപടങ്ങൾ കൊണ്ട് മറച്ചു. പള്ളികളടക്ക മുള്ള പൊതുസ്ഥലങ്ങളിൽ ഇന്ന് മുസ്ലിം സ്ത്രീകൾ പലവിധം വേഷ ങ്ങളിലും മുഖം വെളിവാക്കിയും സന്ദർശിക്കുന്നു. മുന്നിരട്ടി പ്രതിഫലം അല്ലാഹു (സു:ത) വാഗ്ദാനം ചെയ്യുന്ന സ്വന്തം ഭവനങ്ങളെ പ്രാർത്ഥന

ക്കായി ആശ്രയിക്കാതെ. ഏതൊരു നൻമ ചെയ്യുമ്പോഴും അതിന് ലഭിക്കുവാൻ സാധ്യതയുള്ള മുഴുവൻ പ്രതിഫലവും അല്ലാഹുവിൽ നിന്നും ലഭിക്കും എന്ന ദൃഢപ്രതീക്ഷ എല്ലാവരിലും ഉണ്ടാവണം. പള്ളികളിൽ പോകുന്നതിനുള്ള പ്രതിഫലം പ്രതീക്ഷിക്കുകയും (ഏത് പൊതുസ്ഥലമായാലും) വേഷത്തിൽ അല്ലാഹുവിന്റെ നിയമ നിർദ്ദേശങ്ങളെ മുഴുവനായും അവഗണിക്കുകയും ചെയ്യുന്നത് അനീതിയാണ്. ഒരു വിഷയത്തിലും ആരും ആരേയും അനുകരിക്കരുത്. ഭൂരിപക്ഷം പ്രവർത്തിക്കുന്നത് പിന്തുടർന്നാൽ സത്യത്തെ കണ്ടെത്താനാവില്ല. അവ, പ്രാവർത്തീകമാക്കുവാനുമുള്ള ഏറ്റവും നല്ല അവസരമാണ് നഷ്ടപ്പെടുക. അതുണ്ടാവരുത്. ശാസ്ത്രം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഇസ്ലാമിക വേഷവിധാനവും, ഇസ്ലാമിന്റെ അച്ചടക്കമര്യാദകളും, പാലിക്കുവാനും മുസ്ലിം സ്ത്രീകൾ നിർബന്ധിതരാണ്. കാലത്തിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വേഷങ്ങളേയും, നിയമങ്ങളേയും ആശ്രയിച്ചാൽ ജീവിതത്തിന് യാതൊരർത്ഥവും ഉണ്ടാവില്ല. വിശ്വാസം ദൃഢമാകുമ്പോൾ, പ്രവാചക പത്നിമാരെ അനുകരിക്കുവാനുള്ള ആവേശം ആരിലും ഉടലെടുക്കും. അത് അഭിമാനത്തിന് മാറ്റുകൂട്ടുകയാണ് ചെയ്യുക. ക്ഷത മേൽപിക്കുകയില്ല. മുസ്ലിം ഉമ്മത്തായ വിശ്വാസിനികൾ ഹിജാബ് പ്രദർശിപ്പിക്കണം (ധരിക്കണം) അത് ഒരിക്കലും മറക്കാനാവാത്ത ഒരു ആഭ്യന്തര കലാപത്തിന്റെ സ്മരണയാണ് എക്കാലവും വിശ്വാസികളുടെ ഹൃദയത്തിൽ പ്രതിഫലിപ്പിക്കുന്നത്.

സ്ത്രീകളുടെ വിശ്വാസത്തിന് ശക്തിയും, പുരുഷ ചിന്താഗതിക്ക് പക്വതയും ലഭിക്കാത്ത കാലത്തോളം 'ഹിജാബ്' ഓർമ്മകളെ മാത്രം പ്രതിനിധീകരിച്ച്, സ്ത്രീ പുരുഷ വിഭജനത്തിന് കൂട്ടാക്കാത്ത, കാലാകാലങ്ങളിലും ജീവിച്ചു മരിച്ചുകൊണ്ടേയിരിക്കുന്ന ജനതയുടെ പ്രഹരംകൊണ്ട് മാരകമായ മുറിവേൽപിക്കപ്പെടം. അത് അവരവർ അവരവരോട് തന്നെ അക്രമം ചെയ്യുന്നതിന് തുല്യമാവുകയും ചെയ്യും. ശ്രദ്ധിക്കുക: സത്യത്തെ അവഗണിക്കരുത്. മിഥ്യയെ പിന്തുടരുകയും ചെയ്യരുതെന്ന വിശുദ്ധ ഖുർആൻ വചനങ്ങൾ വിശ്വാസികളെ നൻമയിലേക്ക് നയിക്കട്ടെ. ആമീൻ.

ദത്തുപുത്രനായ സൈദ്ബ്നു ഹാരിസ് (റ) വിവാഹമോചനം ചെയ്ത, മുറ സഹോദരി കൂടിയായിരുന്ന സൈനബ് ബിൻത് ജഹ്ശ് (റ)യുമായുള്ള പ്രവാചകൻ (സ)യുടെ വിവാഹ വിശേഷങ്ങളും (ഹിജ്റ-5) പ്രവാചക പത്നിയായ ആയിഷ (റ)ക്കെതിരായി, അബ്ദുള്ളാഹിബ്നു ഉബൈയും, സംഘവും പ്രചരിപ്പിച്ച അപവാദക്കഥകളും (ഹിജ്റ-6) (ഹിജ്റ-7ൽ) ഖൈബർ കോട്ടകളിൽ ഒന്നിന്റെ അധിപനായിരുന്നു കിനായ്നയുടെ പത്നിയും യഹൂദ യുവതിയുമായിരുന്ന സഫിയ (റ)യുമായുള്ള പ്രവാ

ചകൻ (സ)യുടെ വിവാഹവും, അതോടനുബന്ധിച്ചുണ്ടായിരുന്ന സംഘർഷങ്ങളും, കടുത്ത പരീക്ഷണങ്ങളെ അഭിമുഖീകരിക്കേണ്ടി വന്ന ചില യുദ്ധ പശ്ചാത്തലവും നാം മനസ്സിലാക്കി. (മാഷാ അല്ലാഹ്).

മദീനയെ ആഭ്യന്തര യുദ്ധത്തിന്റെ വക്കോളമെത്തിച്ച (ഫിത്നയും) സ്ത്രീകളെ സംബന്ധിച്ച അനേകം പ്രശ്നങ്ങളുടെ നൂലാമാലകളുടെ കെട്ടഴിക്കുകയും, ഹിജാബിലൂടേയും, സ്ത്രീകളുടെ ഇസ്ലാമിക വേഷ വിധാനത്തിലൂടെയും (സു: അഹ്സാബ്: വചനം: 53,59), അല്ലാഹു (സു:ത) സ്വർഗ്ഗത്തിൽ നിന്നും വിശ്വാസികളായ സ്ത്രീകളുടെ സംരക്ഷണം ഭൂമിയിൽ ഉറപ്പാക്കുകയും ചെയ്ത സന്ദർഭവും അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹത്താൽ നാം മനസ്സിലാക്കി.

ഹിജാബിന്റെ പ്രശ്നങ്ങൾക്ക് മാത്രം പരിഹാരം നിർദ്ദേശിച്ചും, കണ്ടെത്തിയും ഹിജ്റ വർഷാരംഭം മുതൽ സഞ്ചരിച്ച് ഈ യാത്ര പാതിവഴി അവസാനിപ്പിക്കുവാൻ പ്രവാചകൻ(സ)യോടുള്ള അഗാധമായ സ്നേഹം, വിശ്വാസികളെ അനുവദിക്കില്ല. ചുരുങ്ങിയപക്ഷം മക്കാ വിജയം വരേയെത്തി ഉംറാ തീർത്ഥാടനവും നിർവ്വഹിച്ച പ്രവാചകൻ (സ)യോടും അനുയായികളോടുമൊത്ത് അല്പ നിമിഷങ്ങൾ കൂടെ ചിലവഴിക്കാം. ഹംസ (റ)യുടെ കൊലയാളി വഹ്ഷിയുടേയും, അബൂസുഫ്യാന്റെ പത്നി ഹിൻദ് ബിൻത് ഉത്ബയുടേയും മറ്റ്, ഇസ്ലാമിന്റെ വൻശത്രുക്കളുടെയും കഅബയുടെ കില്ല പിടിച്ചുള്ള ഇസ്ലാം ആശ്ലേഷവും അറിഞ്ഞ് ആ വിജയത്തിൽ പങ്കാളികളാകാം. സ്വന്തം നാടും, നാട്ടാരും അവഗണന മാത്രം സമ്മാനിച്ച്, ക്രൂരമായ പീഡനങ്ങളും യാതനകളും സഹിച്ച് പത്ത് വർഷത്തെ മക്കാ ജീവിതത്തിനൊടുവിൽ മദീനയിലേക്ക് ഹിജ്റ പോയ പ്രവാചകൻ (സ)യോടും സ്വഹാബാക്കളോടുമൊന്നിച്ച് ഹിജ്റയുടെ യാത്രാവിശേഷങ്ങൾ പങ്കിടാം. ഇസ്ലാമിനെ ലോക വൻകിട രാജ്യങ്ങളോട് കിടപിടിക്കുവാൻ തക്ക ഉയരങ്ങളിലേക്ക് എത്തിച്ച ഭൂമിയിലെ അല്ലാഹുവിന്റെ സന്ദേശവാഹകനായ മുത്തുനബി റസൂലുല്ലാഹി സല്ലല്ലാഹു അലൈഹിവ സല്ലമയുടെ ഇസ്ലാമിന്റെ അഭിമാനം കാത്തു സൂക്ഷിച്ച, വിജയക്കൊടി പാറിച്ച ആ അസുലഭ നിമിഷങ്ങൾ വിജയത്തിന്റെ നിർണ്ണായക നിമിഷങ്ങൾ ഒരിക്കൽക്കൂടി ഓർത്തെടുക്കാം. അത് വഴി ലോകസ്രഷ്ടാവായ അല്ലാഹുവിനെ ആഴത്തിൽ സ്മരിക്കാനും പ്രവാചകൻ (സ) യോടുള്ള ഏറ്റവും വലിയ ആദരവ് പ്രകടിപ്പിക്കുവാനുമുള്ള, മുസ്ലിം ഉമ്മത്തിന് ലഭിച്ച അപൂർവ്വ നിമിഷങ്ങൾക്ക് അല്ലാഹുവിനോട് ഒരായിരം ശുക്ർ ചെയ്യാം. പ്രവാചകൻ (സ)ക്ക് ആയിരമായിരം സലാത്തും സലാമും വർഷിച്ചുകൊണ്ട് മക്കാവിജയത്തിൽ പങ്കാളികളാ

യിക്കൊണ്ട് തന്നെ നമുക്കീയാത്ര അവസാനിപ്പിക്കാം. അല്ലാഹു അതിന് തുണക്കട്ടെ. ആമീൻ.

ഹുദൈബിയ്യ ഉടമ്പടിയുടെ വ്യവസ്ഥയിൽ മക്കയെ അധീനത്തിലാക്കുവാൻ പ്രവാചകൻ (സ)ക്ക് സാധിക്കാത്തതിൽ അതിയായ വിഷമം പ്രവാചകൻ (സ)യിൽ പ്രകടമായിരുന്നു.

അബൂ സുഫ്യാൻ പ്രവാചകൻ (സ)യെ കാണുവാൻ എത്തി. വീട്ടിലെത്തിയപ്പോൾ മകൾ ഉമ്മു ഹബീബ (പ്രവാചക പത്നി) പിതാവായ അബുസുഫ്യാനെ കണ്ടതും അരിശം പൂണ്ട് കട്ടിലിലെ വിരിപ്പ് മടക്കി വെച്ചു. കോപം അടക്കാനാവാതെ പിതാവായ അബൂസുഫ്യാൻ അവിടെ നിന്ന് ഇറങ്ങിപ്പോവുകയും പള്ളിയിൽ വെച്ച് പ്രവാചകൻ (സ)യെ സന്ദർശിക്കുകയും ചെയ്തു.

അതിനിടെ അബൂസുഫ്യാൻ സത്യവിശ്വാസം സ്വീകരിച്ചിരിക്കുന്നു എന്ന് സംശയിച്ച മുഹാജിറുകൾ അബുസുഫ്യാനെ പിന്തുണക്കുവാൻ തയ്യാറായില്ല. അനേകം ബിംബങ്ങളുമായി അബൂസുഫ്യാൻ ഇരിപ്പുറപ്പിക്കുകയും അവരിൽ നിന്നും പിന്തുണ പ്രതീക്ഷിക്കുകയും ചെയ്തു.

പ്രവാചകൻ (സ)യും വലിയ ഒരു സൈന്യസങ്കേതവുമായി പുറപ്പെട്ടിട്ടുണ്ടെന്നും എവിടേക്കാണെന്നറിയില്ലെന്നും ഖുറൈശികൾക്ക് വിവരം ലഭിച്ചു. ഉദ്ദേശമെന്തെന്ന് അറിയുന്നതിന് അബൂസുഫ്യാൻ ഏർപ്പെടുത്തിയ ഖുറൈശീ നേതാക്കളെ വഴിയോര പ്രദേശത്ത് വെച്ച് പ്രവാചകൻ (സ)യുടെ കാവൽ പടയാളികൾ കണ്ടുപിടിക്കുകയും, പ്രവാചകൻ (സ)യുടെ അടുക്കൽ അവരെ എത്തിക്കുകയും ചെയ്തു. അവർ സത്യവിശ്വാസം സ്വീകരിച്ചു. പിന്തുണ പൂർണ്ണമായും നഷ്ടപ്പെട്ട അബൂസുഫ്യാൻ പ്രത്യേക സാഹചര്യത്തിൽ വിശ്വാസം സ്വീകരിച്ചു. അബൂസുഫ്യാനെ പർവ്വതത്തിന്റെ മുകളിൽ എല്ലാവരും കാണത്തക്ക രീതിയിൽ പ്രദർശിപ്പിക്കുവാൻ പ്രവാചകൻ (സ) ഉത്തരവിട്ടു.

പതിവിൽ നിന്നും വ്യത്യസ്തമായി ഉറ്റ അനുയായി ആയിരുന്ന അബൂബക്കർ സ്വിദ്ധീഖ് (റ)യായിരുന്നു പട നയിച്ചിരുന്നത്. വിശ്വാസികൾ അബൂസുഫ്യാന്റെ മുമ്പിലൂടെ കഅബയെ ലക്ഷ്യമാക്കി കടന്നുപോയിക്കൊണ്ടിരുന്നു. ആരോ ഒരാൾ പറഞ്ഞതിന് മറുപടിയായി പ്രവാചകൻ (സ) ഇങ്ങനെ പറഞ്ഞു: "ഇന്ന് കഅബ കളങ്കപ്പെടുത്തുകയല്ല, ഇന്ന് കഅബ ബഹുമാനിക്കപ്പെടുന്ന ദിവസമാണ്. കഅബ അണിയിക്കപ്പെടുന്ന ദിനം."

ഇസ്ലാമിന്റെ വിജയക്കൊടിപ്പാറിച്ചുകൊണ്ട് അബുബക്കർ സ്വിദ്ധീഖ് (റ)വും വിശ്വാസികളും പ്രവാചകൻ (സ)യുടെ നേതൃത്വത്തിൽ വിജയ പ്രതീക്ഷകളുമായി കഅബയെ ലക്ഷ്യമാക്കി കുതിച്ചു. അബൂസുഫ്യാന് പ്രവാചകൻ (സ) തക്കതായ ബഹുമാനം നൽകി. റസൂൽ (സ) ഇപ്ര

കരം വിളിച്ചു പറയുവാൻ അനുയായികളോട് കൽപിച്ചു; "ഗൃഹത്തിൽ നിന്നും പുറത്തിറങ്ങാത്തവരേയും, അബുസുഫ്യാന്റെ വീട്ടിൽ രക്ഷതേടി എത്തിയവരേയും യാതൊരു കാരണവശാലും അക്രമിക്കുന്നതല്ല." സത്യ വിശ്വാസികൾക്കും, ഇസ്ലാമിനും കനത്ത നാശനഷ്ടങ്ങൾ ഉണ്ടാക്കിയ കൊടുംപാപികളെ കഅ്ബയുടെ ഖില്ല പിടിച്ച നിലയിൽ കൊലപ്പെടുത്തുവാനും തീരുമാനമായി.

റമളാൻ ഇരുപതിന് നടന്ന സംഭവമായിരുന്നു ഇത്. പ്രവാചക പത്നിമാരായ ഉമ്മുസൽമ (റ)യും മൈമൂന(റ)യും ഈ അവസരത്തിൽ പ്രവാചകൻ (സ)യെ അനുഗമിച്ചിട്ടുണ്ടായിരുന്നു. വിശ്രമത്തിനു ശേഷം പ്രവാചകൻ (സ) വിശുദ്ധ ഖുർആനിലെ സൂറത്തുൽ ഫത്തഹ് പാരായണം ചെയ്യുന്നുണ്ടായിരുന്നു. യാത്രാമൃഗത്തിന്റെ പുറത്ത് സഞ്ചരിച്ചുകൊണ്ട് തന്നെ പ്രവാചകൻ (സ) കഅ്ബയെ ഏഴ് തവണ ത്വവാഫ് ചെയ്യുകയും, കയ്യിലുണ്ടായിരുന്ന ദണ്ഡുകൊണ്ട് അജറുൽ അസ്വദ് തൊട്ട് ചുംബിക്കുകയും ചെയ്തു. ഇതേ ദണ്ഡു ഉപയോഗിച്ചുകൊണ്ട് തന്നെ കഅ്ബയുടെ ചുറ്റുമുണ്ടായിരുന്ന മുന്നൂറ്റി അറുപതോളം (360ഓളം) ബിംബങ്ങളേയും കുത്തിക്കൊണ്ട് പ്രവാചകൻ (സ) ഇപ്രകാരം പറഞ്ഞു: "സത്യം ജയിച്ചു. അസത്യം നശിച്ചു. അസത്യം കൊണ്ട് ഒന്നും ആരംഭിക്കുന്നുമില്ല, ഒന്നും തിരിച്ചു പിടിക്കുന്നുമില്ല." ശേഷം എല്ലാ ബിംബങ്ങളേയും തച്ചുടച്ച് വെളിയിലേക്ക് എറിഞ്ഞു നശിപ്പിക്കുവാൻ പ്രവാചകൻ (സ) അനുയായികളോട് കൽപിച്ചു. എറിയപ്പെട്ട ബിംബങ്ങളുടെ കൂട്ടത്തിൽ ഇബ്രാഹിം നബി (അ)യുടെയും ഇസ്മായിൽ നബി(അ)യുടെയും ബിംബങ്ങൾ പ്രവാചകൻ (സ) കണ്ടു.

കഅ്ബശരീഫിൽ നിന്നും ബിംബങ്ങൾ നശിപ്പിച്ചതോടെ ഭൂരിപക്ഷം അറബിനാടുകളിലും വിഗ്രഹാരാധന തുടച്ചുനീക്കപ്പെട്ടു.

കഅ്ബാ ശരീഫിലെ ബിംബങ്ങളെയെല്ലാം നശിപ്പിച്ചശേഷം തക്ബീർ ധ്വനികൾ മുഴക്കിക്കൊണ്ട് പ്രവാചകൻ (സ) കഅ്ബയുടെ അകത്ത് പ്രവേശിക്കുകയും അതിനു ശേഷം മകാമും ഇബ്രാഹിമിന് സമീപം വന്ന് നമസ്കരിക്കുകയും ചെയ്തു. പിന്നീട് സംസം കിണറിന് സമീപത്തെത്തി. ജലപാനം ചെയ്ത് പള്ളിയിൽ ഇരിപ്പുറപ്പിച്ചു.

ഇസ്ലാമിന്നും പ്രവാചകൻ (സ)ക്കും നേരെ പീഡനങ്ങളും ആക്രമണങ്ങളും അഴിച്ചുവിട്ട ഖുറൈശികൾക്ക് നേരെ എന്ത് നടപടിയാണ് പ്രവാചകൻ (സ) എടുക്കുക എന്നറിയുവാനായി സ്വഹാബാക്കളും അനുയായികളും ആകാംക്ഷാഭരിതരായിക്കൊണ്ട് പ്രവാചകൻ (സ)യുടെ ചുറ്റിനും തടിച്ചുകൂടി.

"ഞാൻ എന്താണ് നിർവ്വഹിക്കുവാൻ പോകുന്നതെന്നറിയാമോ? എന്ന് പ്രവാചകൻ (സ) അനുയായികളോടായി ചോദിച്ചു.

മറുപടിയായി അവർ ഇപ്രകാരം പറഞ്ഞു: "ഔദാര്യവാനായ അവിടുന്ന് ഉത്തമമായത് മാത്രമാണ് കൽപിക്കുക." ശേഷം പ്രവാചകൻ (സ) ഇസ്ലാമിന്റെ അനേകം വ്യവസ്ഥകളും വിവരിച്ചു കേൾപ്പിക്കുകയും വിശുദ്ധ ഖുർആൻ ആയത്തുകൾ പാരായണം ചെയ്യുകയും ചെയ്തു.

സത്യവിശ്വാസം അനുസരിച്ചുള്ള ജീവിതം നയിച്ചുകൊള്ളാമെന്ന് അനുയായികൾ പ്രവാചകൻ (സ)ക്ക് വാഗ്ദാനം ചെയ്തു. മുആവ്വിയത്ത്ബ്നു അബീസുഫ്യാന്റേയും, അബൂബക്കർ സിദ്ധീഖ് (റ)യുടെ പിതാവായ ഖുഹാഫ, എന്നവരുടേയും ഇസ്ലാം പരിവർത്തനം പ്രവാചകൻ (സ)ക്ക് ഏറെ സന്തോഷം ഉണ്ടാക്കി. ഈ അവസരത്തിൽ ഭയചകിതനായിക്കൊണ്ട് ഒരാൾ പ്രവാചകൻ (സ)യെ സമീപിച്ചു. ആ ആളോട് പ്രവാചകൻ (സ) ഇപ്രകാരം മറുപടി നൽകി: "സൗമ്യനായി ഇരിക്കു, ഞാൻ രാജാവൊന്നുമല്ല, ഉണക്കമാംസം ഭക്ഷിച്ചു ജീവിച്ച ഒരു ഖുറൈശി സ്ത്രീയുടെ മകനാണ് ഈയുള്ളവൻ."

കഅബ്ബ്നു സുഹൈർ, ഹംസ (റ)യുടെ കൊലയാളി വഹ്ശി എന്നവരും ഇസ്ലാം സ്വീകരിച്ചു. ശേഷം അനേകം സ്ത്രീകളും ബൈഅത്ത് ചെയ്തു.

അബൂസുഫ്യാന്റെ ദയാഹരജി സ്വീകരിച്ചതിന്റെ അടിസ്ഥാനത്തിൽ ബൈഅത്ത് ചെയ്യുവാൻ വന്നവരുടെ കൂട്ടത്തിൽ അബുസുഫ്യാന്റെ പത്നി ഹിൻദ് ബിൻത് ഉത്ബയും ഉണ്ടായിരുന്നു. ഹംസ (റ)യുടെ വധത്തിന് ശേഷം കരൾ പറിച്ചെടുത്ത് ഭക്ഷിച്ച് നൃത്തം ചെയ്ത സംഭവത്തിൽ ഹിൻദായിരുന്നു ഒന്നാംപ്രതി. ഉമർ (റ)യുടെ അടുക്കൽ സത്യവാചകം ചൊല്ലാൻ ഹിൻദ് മടിക്കുകയും "ഞാൻ താങ്കളോട് പ്രതിജ്ഞ ചൊല്ലാനും താങ്കളുമായി കരാറുണ്ടാക്കുവാനുമാണ് ഇഷ്ടപ്പെടുന്നത്" എന്ന് ഹിൻദ് പ്രവാചകൻ (സ)യോട് തുറന്നു പറഞ്ഞു: ശേഷം ഹിൻദ് പ്രവാചകൻ (സ)യുടെ അടുക്കൽ സത്യവാചകം ചൊല്ലി ഇസ്ലാം സ്വീകരിച്ചു. സ്ത്രീകളോട് പ്രവാചകൻ (സ) അവരുടെ കുട്ടികളെ കൊല്ലുകയില്ല" എന്ന് പ്രതിജ്ഞ ചെയ്യിച്ചു.

അജ്ഞാനകാലത്ത് പെൺകുട്ടികളെ ജീവനോടെ കുഴിച്ചുമൂടുന്ന കാലഘട്ടം ഉണ്ടായിരുന്നു. ഇന്ന് അത് പരിഷ്കരിച്ച് ഗർഭാവസ്ഥയിൽ തന്നെ ലിംഗനിർണ്ണയം നടത്തി പെൺകുട്ടിയാണെങ്കിൽ ഭ്രൂണഹത്യ നടത്തുന്നു. ആധുനിക സ്കാനിങ് രീതിയിലൂടെ വെറും തുഛമായ തുകക്ക് പെൺകുഞ്ഞുങ്ങളെ ആത്മാഹൂതി ചെയ്യുന്നു. ശാസ്ത്രം പുരോഗമിച്ചു എന്ന വ്യത്യാസം മാത്രം മുൻനിർത്തിയാൽ ഫലത്തിൽ രണ്ടും തുല്യ

ശിക്ഷ ലഭിക്കാവുന്ന ഏറ്റവും നീചവും ക്രൂരവുമായ വൻപാപം തന്നെയാണ്. പഠനം, വിവാഹം, സ്ത്രീധനം, സ്വർണ്ണം, സമ്പത്ത്, അറിവില്ലായ്മ, എന്നതിന്റേയെല്ലാം ഉത്തരം കണ്ടെത്താവാത്ത അനേകം ചോദ്യങ്ങൾക്ക് മുമ്പിൽ അനേകം പെൺജീവനുകൾ ബലിയർപ്പിക്കപ്പെടുകയാണ്. ഉത്തരവാദികൾ മാതാവടക്കം വരുന്ന സമൂഹത്തിലെ ബുദ്ധിജീവികളും. പതിനാലു നൂറ്റാണ്ടുകൾക്കപ്പുറം അല്ലാഹുവിന്റെ ആജ്ഞ പ്രകാരം പ്രവാചകൻ (സ) കൽപിച്ച ആ വൻപാപം വിശ്വാസി സമൂഹമടക്കമുള്ള മുഴുവൻ ജനതയും വിസ്മരിക്കുന്നു. ഖേദിച്ചു മടങ്ങുവാനും സത്യത്തെ തിരിച്ചറിയുവാനും എല്ലാ മുസ്ലിം ഉമ്മത്തിനേയും അല്ലാഹു (സു:ത) തുണക്കട്ടെ, ആമീൻ.

അനേകം ആളുകളുടെ ബൈഅത്തിനു ശേഷം, പ്രവാചകൻ (സ) ബിലാൽ (റ)യോട് കഅബയുടെ മുകളിൽ കയറി ബാങ്ക് വിളിക്കുവാൻ കൽപിച്ചു. മഹ്ഷറയിൽ ഒരുമിച്ചു കൂടുന്ന അവസരത്തിൽ ഔളുൽ കൗസർ എന്ന പാനജലം പ്രവാചകൻ (സ) വായിൽ കോരിയൊഴിച്ച് കുടിപ്പിക്കും" എന്ന് ഭൂമിയിൽ വെച്ച് (പ്രവാചകൻ (സ) പ്രഖ്യാപിച്ച ഏക സഹാബത്താണ് ബിലാൽ (റ). ബാങ്ക് വിളിക്കുന്ന എല്ലാ വിശ്വാസികളായിട്ടുള്ള പുരുഷൻമാരും ബിലാൽ (റ)ക്ക് പുറകിൽ മഹ്ഷറയിൽ അണി നിരക്കപ്പെടും. പുരുഷൻമാരുടെ കൂട്ടത്തിൽ ഉന്നതപദവി കരസ്ഥമാക്കിയ ഉറ്റ അനുയായികൾ അബൂബക്കർ സിദ്ധീഖ് (റ), ഉമറ്ബ്നു ഖത്താബ് (റ), ഉസ്മാനുബ്നു ഹഫാൻ (റ), അലിയ്യുബ്നു അബിതാലിബ് (റ), അങ്ങിനെ പോകുന്നു ആ പരമ്പര.... കഅബ അന്ന് മുതൽ സത്യവിശ്വാസത്തിന്റെ മഹനീയമായ സ്ഥാനം അലങ്കരിച്ചുതുടങ്ങി. പ്രവാചകൻ (സ) നീണ്ട പത്തൊമ്പത് ദിവസം മക്കയിൽ കഴിച്ചുകൂട്ടി. ആ അവസരത്തിലെല്ലാം നിർബന്ധ നമസ്കാരം ഖസ്റാക്കി നമസ്കരിച്ചു. ഖുറൈശികളുടെ പ്രധാനപ്പെട്ട ആരാധനാലയങ്ങളെല്ലാം പ്രവാചകൻ (സ) നിശ്ചയിച്ച അനുയായികൾ നയിച്ച സംഘം തകർക്കുകയുണ്ടായി. പ്രവാചകൻ (സ)യുടെ സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടു. മക്കാ അധിനിവേശത്തിനു ശേഷം പ്രവാചകൻ (സ)യും ഉറ്റ അനുയായികളും വിശ്വാസികളും വിജയശ്രീലാളിതരായിക്കൊണ്ട് മദീനയിലേക്ക് മടങ്ങി. മദീനയിലെത്തിയ പ്രവാചകൻ (സ) തന്റെ പ്രബോധന കാലഘട്ടത്തിലെ സൈനീക വിജയത്തിനൊടുവിൽ തെരുവുകളിൽ സുരക്ഷിത ബോധം തിരിച്ചുവന്നതായി മനസ്സിലാക്കി. നഗരത്തിലെ വിശ്വാസികളുടെ ജീവിതരീതികളും അവസ്ഥകളും പ്രവാചകൻ (സ) ചുറ്റി നടന്ന് വീക്ഷിക്കുമായിരുന്നു. നഗരം ശാന്തമായി.

"വല്ലദീനഫീഖുലൂബിഹിം മരളും, 'ഹൃദയങ്ങളിൽ രോഗാതുരമായവർ' നഗരങ്ങളിൽ നിന്ന് അപ്രത്യക്ഷമായിരിക്കുന്നു. സ്ത്രീകളുടെ പ്രശ്ന

ങ്ങൾക്ക് സ്വർഗ്ഗത്തിൽ നിന്നും പരിഹാരം നിർദ്ദേശിക്കപ്പെട്ടതിന്റെ മാതൃക ഇസ്ലാമിക ജീവിതം വിശ്വാസികൾ ആസ്വദിച്ചു. ഭൂമി ലോകത്തുള്ള മുഴുവൻ വിശ്വാസികൾക്കും (സർവമനുഷ്യർക്കും) വിശുദ്ധ ഖുർആനിന്റെ പ്രകാശം, സ്വന്തം ജീവിതയാഥാർത്ഥ്യത്തിലൂടെ പ്രവാചകൻ (സ) അനുഗ്രഹിച്ചു നൽകി. ഏകദേശം ഒന്നരവർഷത്തെ (ചില വിരണങ്ങളനുസരിച്ച് 2 വർഷം) മദീനാ ജീവിതത്തിനൊടുവിൽ ഹിജ്റ 11- റബീഉൽ അവ്വൽ 12-ന് തിങ്കളാഴ്ച ഭൂമിയിലെ അല്ലാഹുവിന്റെ സന്ദേശവാഹകനായ അന്ത്യ പ്രവാചകൻ മുത്തുനബി റസൂലുല്ലാഹി സല്ലല്ലാഹു അലൈഹിവ സല്ലമ തങ്ങളുടെ സ്വാഭവിക വഫാത് സംഭവിച്ചു. അല്ലാഹുവിൽ നിന്നും ഏൽപിക്കപ്പെട്ട ദൗത്യം ഏറ്റവും ഭംഗിയായി നിറവേറ്റിയതിന്റെ നിറഞ്ഞ ചാരിതാർത്ഥ്യത്തോടെ. മദീനയിലെ മസ്ജിദുന്നബവിയിൽ (റൗളാ ശരീഫിൽ) പ്രവാചകൻ (സ) അന്ത്യവിശ്രമം കൊള്ളുന്നു.

ഉറച്ച വിശ്വാസത്തോടെ എക്കാലവും അല്ലാഹുവിന്റെ ഗ്രന്ഥത്തേയും, പ്രവാചകൻ (സ)യുടെ ജീവിതയാഥാർത്ഥ്യത്തേയും വിശ്വാസികൾക്ക് സ്മരിക്കാം. വിശുദ്ധ ഖുർആൻ ആശയം വായിക്കുന്നതിലൂടെ, പണ്ഡിത പ്രമുഖരുടെ വയള് (പ്രസംഗങ്ങൾ) കേൾക്കുന്നതിലൂടെ. ഇസ്ലാമിക ചരിത്രപശ്ചാത്തലത്തിലൂടെ ഹിജ്റയുടെ ഓരോ വർഷത്തേയും അനുഭവങ്ങൾ ഓരോ താളുകളിലൂടെയും മറിയുമ്പോഴും ലോകാവസാന നാൾ വരെ ആവർത്തിക്കപ്പെടുന്ന ആ സത്യസന്ദേശത്തിന്, മുസ്ലിം ഉമ്മത്തിന് ലഭിച്ച ഈ അസുലഭ നിമിഷത്തിന്, അല്ലാഹുവിനോട് ഒരായിരം ശുക്ർ ചെയ്യാം. പ്രവാചകൻ മുഹമ്മദ് നബി (സ)യുടെ പേരിൽ ആയിരമായിരം സലാത്തും സലാമും ഒരിക്കൽക്കൂടി വർഷിച്ചുകൊണ്ട്, ആ പ്രതിജ്ഞാ വാചകം ചൊല്ലിക്കൊണ്ട് തന്നെ ഇവിടെ ഈ യാത്ര താൽക്കാലികമായി അവസാനിപ്പിക്കാം. വായനയിലൂടെ, എഴുത്തിലൂടെ വീണ്ടുമൊരു ആവർത്തനം സംഭവിക്കുന്നതിനായി കാത്തിരുന്നുകൊണ്ട്. പ്രതിജ്ഞാ വാചകം അതിങ്ങനെ വായിക്കാം: “ഞാൻ ഒരു സത്യവിശ്വാസിനിയായ അല്ലാഹുവിന്റെ അടിമ, അല്ലാഹു (സു:ത) വിശുദ്ധ ഖുർആനിൽ പ്രഖ്യാപിച്ചിട്ടുള്ള, പ്രവാചകൻ മുഹമ്മദ് നബി (സ) നിർദ്ദേശിച്ച, ഇസ്ലാമിന്റെ അടയാള വസ്ത്രമായ ഹിജാബിലൂടെ ഇൻശാ അല്ലാഹ് ഇനിയുള്ള കാലമത്രയും ഭൂമിയിൽ ജീവിക്കും ഇത് സത്യം.” അല്ലാഹു തുണക്കട്ടെ. ആമീൻ.

സ്തുതി ലോകരക്ഷിതാവായ അല്ലാഹുവിന്ന് മാത്രം.

ഭാഗം III

അദ്ധ്യായം 10

# താരാട്ട് പാട്ട്

ഏക ഇലാഹായ അല്ലാഹുവിനെ പരിചയപ്പെടുവാനും, സ്മരിക്കുവാനും, പ്രാർത്ഥിക്കുവാനും സഹായകരമായ കുട്ടികൾക്കായുള്ള താരാട്ട് പാട്ട്. ഈണത്തിൽ പാടി മക്കളെ പ്രാർത്ഥനാശീലമുള്ളവരാക്കുക.

## ഇലാഹായ റബ്ബ്

ഇലാഹായ റബ്ബേ നിന്റെ കരുണാകടാക്ഷത്തിൽ,
ചേർത്തിടുവാനെന്നെന്നും കേണിടുന്നു റബ്ബേ.
തിന്മയെ തടുത്തുള്ള നേരായ മാർഗ്ഗം നൽകി
ക്കൊണ്ടങ്ങോളം നന്മ പുൽക് റഹ്മാനേ.
ആഫിയത്തും ആയുസ്സും നേരുമ്പോൾ തന്നെ,
ഇദായത്തും നിലനിൽക്കാൻ കേണിടുന്നു റബ്ബേ.
ലാഇലാഹ ഇല്ലല്ലാഹ് മുഹമ്മദു റസൂലുല്ലാഹ്.
കലിമ ചൊല്ലി ഉമ്മത്തിന് മരണമേക് റഹ്മാനേ.
ഇടുക്കവും ശിക്ഷകളും ഇരുട്ടും നടമാടും,
കബറിലെ അലാമത്ത നീക്കിത്തരണമേ റബ്ബേ.
മാതൃപിതൃ സഹോദര ഭാര്യഭർതൃ സന്താനങ്ങൾ;
ക്കരിലായ് മഹ്ഷറയിൽ അണിനിരത്ത് റഹ്മാനേ.
റസുലിൻ ഉമ്മത്തിൻ പവിത്രത നൽകി;

ക്കൊണ്ടന്ത്യനാളിൽ ശുപാർശ പുൽകിടണേ റബ്ബേ.
ഔളുൽ കൗസറിലെ പാനജലം കുടിപ്പിച്ചും,
ഹർഷിലെ തണലേകി രക്ഷയേകല്ലാഹ്.
ഏകനായ റബ്ബിന് മാത്രമായി സ്തുതി നൽകും
നരകാഗ്നിയെ തൊട്ട് കാവലേക് റഹ്മാനേ.
റഹ്മാനും റഹീമും ആയ തമ്പുരാനേ,
സജ്ജനങ്ങളോടൊത്ത് സ്വർഗ്ഗമേകല്ലാഹ്.
ഇലാഹായ റബ്ബേ, ലോകരക്ഷിതാവേ, അല്ലാഹ്,
കരുണാകരുണ്യ നിധിയേ, കരുണാ കാരുണ്യനിധിയേ.

## സൃഷ്ടികളുടെ നാഥൻ ഒന്നാണ്

സൃഷ്ടികളുടെ നാഥനൊന്നാണ്,
സൃഷ്ടാവിൻ നിയമവുമൊന്നാണ്
മതമതൊന്നാണിസ്ലാമാണ്
ഗ്രന്ഥമതൊന്നാണ് വിശുദ്ധ ഖുർആനാണ്.
ഭൂലോകവാഹകനതിൻ മുത്തുനബിയാണ്
മുഹമ്മദ് നബി സല്ലല്ലാഹു അലൈഹിവ സല്ലമയാണ്.
വിശ്വാസമത് വേണ്ടത് ഹൃദയത്തിലാണ്,
കലിമയതുച്ചത്തിൽച്ചൊല്ലേണ്ടതാണ്.
കർമ്മങ്ങളത് വേണ്ടത് പ്രവർത്തിയിലാണ്
ചോതിച്ചീടാമെല്ലാമത് നാഥനോടാണ്
നാഥനോ കരുണാ കാരുണ്യനിധിയാണ്.
സൃഷ്ടികളുടെ നാഥനൊന്നാണ്.
ച്ചെല്ലീടാം നമുക്ക് റബ്ബിനോടായി ഉച്ചത്തിലാണ്,
ആരാധനക്കർഹനത് റബ്ബേ നീ മാത്രമാണ്.
സൃഷ്ടികളുടെ നാഥനൊന്നാണ്,
അതൊന്നാണ്, അതല്ലാഹുവാണ്.

ഭാഗം III

അദ്ധ്യായം 11

# പ്രാർത്ഥന വിശുദ്ധ ഖുർആനിലൂടെയും പ്രവാചകചര്യയിലൂടേയും

## പ്രാർത്ഥനയുടെ ശ്രേഷ്ഠത

അല്ലാഹു പറഞ്ഞു: "നിങ്ങളുടെ രക്ഷിതാവ് പറഞ്ഞു. നിങ്ങൾ എന്നോട് വിളിച്ച് പ്രാർത്ഥിക്കുക. ഞാൻ നിങ്ങൾക്ക് ഉത്തരം നൽകാം. (സു: മുഅ്മിൻ: ആയത്ത്:60)

അല്ലാഹു പറഞ്ഞു: "എന്നെ കുറിച്ച് എന്റെ അടിമകൾ നിന്നോട് ചോദിച്ചാൽ (പറയുക) നിശ്ചയമായും ഞാൻ സമീപസ്ഥനാണ്. എന്നെ വിളിച്ചാൽ വിളിച്ച് തേടുന്നവന്റെ പ്രാർത്ഥനക്ക് ഞാൻ ഉത്തരം നൽകും." (സു:ബഖറ:ആയത്ത്: 186)

നബി (സ) പറഞ്ഞു: "പ്രാർത്ഥന അതാണ് ആരാധന." (അസ്ഹാബുസ്സുനൻ)

നബി (സ) പറഞ്ഞു: "ജനങ്ങളിൽ ഏറ്റവും അശക്തൻ പ്രാർത്ഥനക്ക് കഴിയാത്തവനാണ്. ജനങ്ങളിൽ ഏറ്റവും ലുബ്ധൻ സലാം പറയുന്നതിൽ ലുബ്ധ് കാണിക്കുന്നവനാണ്." (ത്വബ്റാനി)

നബി (സ) പറഞ്ഞു: "അല്ലാഹുവിന്റെ) വിധി നിർണ്ണയത്തെ തടുക്കുന്നത് പ്രാർത്ഥന മാത്രമാണ്." (തിർമുദി)

നബി (സ) പറഞ്ഞു: "വിഷമഘട്ടങ്ങളിൽ അല്ലാഹു ഉത്തരം ചെയ്യണമെന്ന് വല്ലവനും താൽപര്യമുണ്ടെങ്കിൽ ക്ഷേമകാലത്ത് അവൻ പ്രാർത്ഥന വർദ്ധിപ്പിക്കട്ടെ." (തിർമിദി)

## പ്രാർത്ഥനയുടെ മര്യാദകൾ

1. പ്രാർത്ഥനയുടെ മര്യാദകളിൽപെട്ടതാണ്. പ്രാർത്ഥിക്കുന്നവന്റെ വസ്ത്രം, ഭക്ഷണം, പാനീയം എന്നിവ ഹലാലായിരിക്കൽ.

ഒരു ഹദീസ് വചനത്തിൽ കാണാം. നബി (സ) ദീർഘയാത്ര നടത്തുന്ന മുടി ജടപിടിച്ച് അഴുക്ക് പുരണ്ട ഒരു വ്യക്തിയെ പരാമർശിച്ചു. അയാൾ ആകാശത്തേക്ക് കൈ ഉയർത്തി പ്രാർത്ഥിക്കുന്നു. നാഥാ! നാഥാ!. അയാളുടെ ഭക്ഷണവും, പാനീയവും, വസ്ത്രവും, നിഷിദ്ദമാണ്. (നിഷിദ്ധമായ മാർഗ്ഗത്തിൽ സമ്പാദിച്ചതാണ്) അവന്റെ പോഷണം നിഷിദ്ധമാണ്. പിന്നെ എങ്ങിനെ അവന്റെ പ്രാർത്ഥനക്ക് ഉത്തരം ലഭിക്കും." (മുസ്ലിം)

2. നിഷ്ക്കളങ്കമായ മനസ്സ്
3. വുളു എടുക്കൽ
4. ഖിബ്ലക്ക് നേരെ തിരിഞ്ഞ് നിൽക്കൽ
5. ഇരുകൈകളും ഉയർത്തൽ
6. അനാവശ്യ ഭാവപ്രകടനങ്ങൾ ഒഴിവാക്കൽ
7. അല്ലാഹുവിനെ പുകഴ്ത്തിപറയൽ
8. നബി (സ) യുടെ പേരിൽ സ്വലാത്ത് ചൊല്ലൽ
9. മൗനത്തിന്റേയും ഉച്ചത്തിലാവുന്നതിന്റേയും ഇടക്കുള്ള സ്ഥിതി സ്വീകരിച്ചുകൊണ്ട് ശബ്ദം കുറക്കൽ
10. ആവർത്തിച്ചു ചോദിക്കലും നിർബന്ധം ചെലുത്തലും.
11. അല്ലാഹുവിന്റെ ഉത്തമനാമങ്ങൾ പറഞ്ഞുകൊണ്ട് പ്രാർത്ഥിക്കൽ.
12. പശ്ചാത്താപം ചെയ്യൽ.
13. ഉൽകൃഷ്ഠ സമയങ്ങൾ തെരഞ്ഞെടുക്കൽ
14. വിനയവും ഭക്തിയും ഹൃദയസാന്നിദ്ധ്യവും ഉറപ്പാക്കൽ.
15. "ഞാൻ എത്ര പ്രാർത്ഥിച്ചു, ഉത്തരം കിട്ടണ്ടെ" എന്ന മട്ടിൽ ധൃതി കാണിക്കാതിരിക്കൽ.
16. പ്രാർത്ഥന കുറ്റകരമായ കാര്യത്തിനാവാതിരിക്കൽ പ്രാർത്ഥന മനസ്സാന്നിദ്ധ്യത്തോടെയും ഉത്തരം കിട്ടുമെന്ന പൂർണ്ണ ആത്മവിശ്വാസത്തോടെയുമായിരിക്കൽ.

## പ്രാർത്ഥനക്ക് ഉത്തരം കിട്ടുന്ന സമയങ്ങളും അവസരങ്ങളും

### വെള്ളിയാഴ്ച ദിവസം

നബി (സ) പറഞ്ഞു: "വെള്ളിയാഴ്ച ദിവസം ഒരു (ഉൽകൃഷ്ട) സമയമുണ്ട്. ഒരു മുസ്ലിമിന്റെ അല്ലാഹുവിനോടുള്ള ചോദ്യം ആ സമയവു

മായി യോജിച്ച് വന്നാൽ അല്ലാഹു അവന്നത് നൽകുക തന്നെ ചെയ്യും." (ബുഖാരി, മുസ്‌ലിം)

**ബാങ്കിനും ഇഖാമത്തിനും ഇടയിൽ**

നബി (സ) പറഞ്ഞു: "ബാങ്കിനും ഇഖാമത്തിനും ഇടക്കുള്ള പ്രാർത്ഥന തള്ളപ്പെടുകയില്ല." (അബുദാവുദ്, തിർമിദി, നസാഈ)

ബാങ്കിന്റെ സമയത്തും മഴ വർഷിപ്പിക്കുമ്പോഴും

നബി (സ) യുടെ വചനമുണ്ട്. "രണ്ട് കാര്യങ്ങൾ തിരസ്കരിക്കപ്പെടുകയില്ല. ബാങ്കിന്റെ സമയത്തും മഴ വർഷിപ്പിക്കുമ്പോഴുമുള്ള പ്രാർത്ഥന." (അബുദാവുദ്)

**ജിഹാദിൽ ശത്രുക്കളുമായി ഏറ്റുമുട്ടുമ്പോൾ**

നബി (സ) പറഞ്ഞു: "രണ്ട് സമയങ്ങൾ. ആ രണ്ട് നേരത്തും ആകാശത്തിന്റെ കവാടങ്ങൾ തുറക്കപ്പെടും. പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥന തള്ളപ്പെടാതിരിക്കുകയും ചെയ്യും. ബാങ്കിന്റെ സമയവും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ (ധർമ്മസമരത്തിന്) അണിനിരക്കുമ്പോഴും (ത്വബ്റാനി) രാത്രിയുടെ മുന്നിൽ ഒടുവിലത്തെ ഭാഗം.

നബി (സ) പറഞ്ഞു: "രാത്രിയുടെ മുന്നിൽ ഒരു ഭാഗം മാത്രം ശേഷിക്കുമ്പോൾ ഉന്നതനും അനുഗ്രഹീതനുമായ നാഥൻ എല്ലാ രാത്രിയിലും (നമുക്ക്) ഏറ്റവും അടുത്ത ആകാശത്തേക്ക് ഇറങ്ങിവരും. എന്നിട്ട് ഇപ്രകാരം പറയും. ആരുണ്ട് എന്നോട് പ്രാർത്ഥിക്കുന്നവനായിട്ട്, ഞാനവന് ഉത്തരം ചെയ്യാം. ആരുണ്ട് എന്നോട് ചോദിക്കാൻ, ഞാൻ അവന് കൊടുക്കാം. ആരുണ്ട് എന്നോട് കുറ്റമോചനം തേടാൻ, ഞാൻ അവന്ന് പൊറുത്തുകൊടുക്കാം.." (മുസ്‌ലിം)

**സുജൂദിൽ**

നബി (സ) പറഞ്ഞു: "ഒരടിമ അവന്റെ രക്ഷിതാവുമായി ഏറ്റവുംഅടുത്താവുന്നത് അവൻ സുജൂദിലായിരിക്കുമ്പോഴാണ്. അതിൽ (സുജൂദിൽ) നിങ്ങൾ പ്രാർത്ഥനകൾ വർദ്ധിപ്പിക്കുക." (മുസ്‌ലിം)

**നിർബന്ധ നമസ്കാരത്തിന്റെ പിറകെ**

പ്രാർത്ഥന ഏറ്റവും കൂടുതൽ കേൾക്കപ്പെടുന്ന സമയത്തെക്കുറിച്ച് നബി (സ) യോട് ചോദിക്കപ്പെട്ടു. നബി (സ) പറഞ്ഞു: "രാത്രിയുടെ അന്ത്യയാമങ്ങൾ, നിർബന്ധ നമസ്കാരത്തിന് പിറകെ" (തിർമിദി)

**അറഫ ദിവസം**

നബി (സ) പറഞ്ഞു: "ഉത്തമമായ പ്രാർത്ഥന അറഫാദിനത്തിലെ പ്രാർത്ഥനയാണ്." (തിർമിദി)

മറ്റ് ശ്രേഷ്ഠമായ സമയങ്ങളിൽപെട്ടതാണ്.

ലൈലത്തുൽ ഖദ്ർ. അതുപോലെ ഖുർആൻ പാരായണം ചെയ്ത് തീർത്തശേഷവും.

താബിഉകളിൽ ചിലരുടെ അഭിപ്രായമനുസരിച്ച് ഖുർആൻ പാരായണം ചെയ്ത് അവസാനിച്ച ശേഷമുള്ള പ്രാർത്ഥന ഉത്തരം കിട്ടുന്നതാണ്.

നബി(സ) യുടെ ചില പ്രാർത്ഥനകൾ

"അല്ലാഹുവേ, എന്റെ പാപവും അവിവേകവും എല്ലാ കാര്യങ്ങളിലെ അതിരുകവിച്ചിലും എന്നേക്കാൾ നീ ഏറ്റവും അറിയുന്നവയും(ദോഷങ്ങളും) എനിക്ക് പൊറുത്തുതരേണമേ. അല്ലാഹുവേ, എന്റെ കളിയും കാര്യവും അബദ്ധവും ബോധപൂർവ്വം വന്നുപോയതും, ഇതെല്ലാം എന്നിൽ നിന്ന് സംഭവിച്ചിട്ടുണ്ട്. (അവയെല്ലാം) എനിക്ക് പൊറുത്തുതരേണമേ. അല്ലാഹുവേ, ഞാൻ ചെയ്തുകഴിഞ്ഞതും, ചെയ്യാതെ താമസിപ്പിച്ചതും, രഹസ്യമായി ചെയ്തതും, പരസ്യമാക്കിയതും എന്നേക്കാൾ നീ ഏറ്റവുമറിയുന്ന (ദോഷങ്ങളും) നീ എനിക്ക് പൊറുത്തുതരേണമേ. നീയാണ് മുന്തിക്കുന്നവനും, നീയാണ് പിന്തിക്കുന്നവനും. നീ എല്ലാറ്റിനും കഴിവുള്ളവനാണ്." (ബുഖാരി, മുസ്ലിം)

"അല്ലാഹുവേ, ഞങ്ങളുടെ രക്ഷിതാവേ, ഇഹലോകത്തും പാരത്രികലോകത്തും ഞങ്ങൾക്ക് നീ നന്മ ചൊരിയേണമേ. നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാക്കേണമേ." (ബുഖാരി, മുസ്ലിം)

"അല്ലാഹുവേ, എന്റെ മതനിഷ്ഠ എനിക്ക് നീ നന്നാക്കി തരേണമേ. എന്റെ കാര്യങ്ങളുടെ കാവൽ അതാണ്. എന്റെ ഐഹികം എനിക്ക് നന്നാക്കിതരേണമേ. അതിലാണല്ലോ എന്റെ ജീവിതം. എന്റെ പരലോകം നീ എനിക്ക് നന്നാക്കിത്തരേണമേ. അങ്ങോട്ടാണ് എന്റെ മടക്കം. ജീവിതം എല്ലാ നന്മകളിലും വർദ്ധനവുണ്ടാക്കുന്നതും മരണം എല്ലാ തിന്മകളിൽനിന്നുമുള്ള വിരാമവുമാക്കേണമേ." (മുസ്ലിം)

"എന്നെന്നും ജീവിച്ചിരിക്കുന്നവനും എല്ലാം സംവിധാനിച്ച് നിലനിർത്തുന്നവനുമായ അല്ലാഹുവേ, നിന്റെ കാരുണ്യംകൊണ്ട് ഞാൻ സഹായം തേടുന്നു. എന്റെ എല്ലാ കാര്യവും നീ നേരെയാക്കിത്തരേണമേ. ഒരു നിമിഷത്തേക്ക് പോലും (നിന്റെ കാവലില്ലാതെ) എന്റെ ശരീരത്തെ എന്നെ ഏൽപിക്കരുതേ." (ഇബ്നുസ്സുന്നി)

"അല്ലാഹുവേ, എന്റെ കേൾവിയുടെ തിന്മയിൽനിന്നും കാഴ്ചയുടെ തിന്മയിൽനിന്നും നാവിന്റെ തിന്മയിൽനിന്നും, ഹൃദയത്തിന്റെ തിന്മയിൽനിന്നും ഞാൻ രക്ഷ ചോദിക്കുന്നു." (അബൂദാവൂദ്, തിർമിദി, നസാഈ)

"അല്ലാഹുവേ, കുറ്റത്തിൽനിന്നും കടത്തിൽ നിന്നും ഖബറിലെ കെടുതിയിൽനിന്നും ഖബർ ശിക്ഷയിൽനിന്നും നരകത്തിന്റെ കെടുതിയിൽനിന്നും, നരകശിക്ഷയിൽ നിന്നും സമ്പന്നതയുടെ കുഴപ്പത്തിൽനിന്നും ദാരിദ്ര്യത്തിന്റെ കടുപ്പത്തിൽനിന്നും ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു. ദജ്ജാലിന്റെ ഫിത്നയിൽനിന്നും ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു." (ബുഖാരി, മുസ്ലിം)

"അല്ലാഹുവേ, നിന്നോടുള്ള സ്നേഹം എനിക്ക് ഏറ്റവും പ്രിയപ്പെട്ടതാക്കേണമേ. നിന്നെക്കുറിച്ചുള്ള ഭയം എന്റെ ഏറ്റവും വലിയ ഭീതിയാക്കേണമേ. നിന്നെ കണ്ടുമുട്ടാനുള്ള അഭിലാഷംകൊണ്ട് എന്റെ ഭൗതീക താൽപര്യങ്ങളെ നീ എടുത്ത് മാറ്റേണമേ. ഭൗതീകന്മാർക്ക് ദുൻയാവ് കൊണ്ട് നീ കൺകുളിർമ നൽകിയിട്ടുണ്ടെങ്കിൽ എന്റെ കൺകുളിർമ നിനക്ക് ഇബാദത്ത് ചെയ്യുന്നതിലാക്കേണമേ."

നബി (സ) പറഞ്ഞു: "വല്ലവനും മൂന്നുതവണ (ആവർത്തിച്ച്) അല്ലാഹുവിനോട് സ്വർഗ്ഗം ചോദിച്ചാൽ സ്വർഗ്ഗം പറയുന്നതാണ്. അല്ലാഹുവേ അവനെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിച്ചാലും. വല്ലവനും നരകശിക്ഷയിൽനിന്നും മൂന്നുതവണ (ആവർത്തിച്ച്) അഭയം ചോദിച്ചാൽ നരകം പറയും. "അല്ലാഹുവേ, അവന്ന് നരകത്തിൽനിന്ന് അഭയം നൽകേണമേ." (തിർമിദി, നസാഈ, ഇബ്നുമാജഃ)

### വിശുദ്ധ ഖുർആനിലെ പ്രാർത്ഥനകൾ

"നീ പറയുക: എന്റെ രക്ഷിതാവേ, പിശാചുക്കളുടെ ദുർബോധനങ്ങളിൽ നിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു. അവർ (പിശാചുക്കൾ) എന്റെ അടുത്ത് സന്നിഹിതരാകുന്നതിൽനിന്നും എന്റെ രക്ഷിതാവേ, ഞാൻനിന്നോട് രക്ഷ തേടുന്നു." (സു: മുഅ്മിനൂൻ: ആയത്ത്: 97, 98)

"പറയുക: തീർച്ചയായും എന്റെ പ്രാർത്ഥനയും, എന്റെ ആരാധനാകർമ്മങ്ങളും എന്റെ ജീവിതവും എന്റെ മരണവും ലോകരക്ഷിതാവായ അല്ലാഹുവിന്നുള്ളതാകുന്നു." (സു: അൻആം: ആയത്ത്: 162)

"പറയുക: സ്വന്തം ആത്മാക്കളോട് അതിക്രമം പ്രവർത്തിച്ചുപോയ എന്റെ ദാസന്മാരേ, അല്ലാഹുവിന്റെ കാരുണ്യത്തെപ്പറ്റി നിങ്ങൾ നിരാശപ്പെടരുത്. തീർച്ചയായും അല്ലാഹു പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. തീർച്ചയായും അവൻ തന്നെയാകുന്നു ഏറെ പൊറുക്കുന്നവനും കരുണാനിധിയും." (സു: സുമർ: ആയത്ത്: 53)

തെറ്റുകുറ്റങ്ങൾ അനേകം സംഭവിക്കുവാൻ സാധ്യതയുള്ള അല്ലാഹുവിന്റെ സൃഷ്ടികളിൽപെട്ട മനുഷ്യജന്മങ്ങളാണ് റബ്ബേ ഞങ്ങൾ. സ്വർഗ്ഗത്തിൽ വെച്ച് ചെയ്തുപോയ പാപത്തിന്റെ അനന്തരഫലം ഭൂമി

യിൽ വെച്ച് നിശ്ചിതകാലം അനുഭവിക്കുവാൻ വിധിക്കപ്പെട്ട അല്ലാഹു വിന്റെ ഏറ്റവും മികച്ച സൃഷ്ടികളായ ഏറ്റവും ബുദ്ധിയുള്ള മനുഷ്യ ജീവി.

"വല്ലവനും ഒരു നന്മകൊണ്ട് വന്നാൽ അവന്ന് അതിന്റെ പതിന്മടങ്ങ് ലഭിക്കുന്നതാണ്. വല്ലവനും ഒരുതിന്മ കൊണ്ടുവന്നാൽ അതിന്നു തുല്യ മായ പ്രതിഫലം മാത്രമേ അവന് നൽകപ്പെടുകയുള്ളൂ. അവരോട് യാതൊരു അനീതിയും കാണിക്കപ്പെടുകയില്ല" എന്ന് വിശുദ്ധ ഖുർ ആൻ: സൂറത്ത്: അൻആം: 160-ാം ആയത്തിലൂടെ അല്ലാഹു (സു:ത) പ്രഖ്യാപിക്കുമ്പോൾ പ്രതീക്ഷ കൈവിടാതെ വന്നുഭവിച്ച ഇനി വരാനി രിക്കുന്ന എല്ലാ പാപകർമ്മങ്ങളെ തൊട്ടും അല്ലാഹുവിങ്കൽ മാപ്പ് അപേ ക്ഷിക്കുകയും, അല്ലാഹുവിനോട് കാവലിനെ ചോദിക്കുകയും ചെയ്യുന്നു റബ്ബേ.

അല്ലാഹുവിന്റെ വിധി ഗ്രന്ഥത്തിൽ (രേഖയിൽ) ഈ എളിയവളുടെ ഈ രചന ഒരു സ്വാലിഹായ അമലായി സ്വീകരിക്കേണമേ റബ്ബേ.

മരണപ്പെട്ടുപോയിട്ടുള്ള ഞങ്ങളുടെ മാതാപിതാക്കളുടേയും കുടും ബക്കാരുടേയും തെറ്റുകുറ്റങ്ങൾ പൊറുത്തുകൊടുത്ത് അവരുടെ ആഖിറം വെളിച്ചമാക്കി കൊടുക്കേണമേ റബ്ബേ.

വിശുദ്ധ ഖുർആനിന്റെ ആശയം നിലനിർത്തുന്നതിനായി ഞങ്ങളെ നീ നമസ്കാരം നിലനിർത്തുന്നവരാക്കിത്തരേണമേ റബ്ബേ. ലോകരക്ഷി താവായ റബ്ബേ. കരുണാകരുണ്യനിധിയേ, സർവ്വസ്തുതിയും നിനക്ക് മാത്രം.

ഭാഗം III

അദ്ധ്യായം 12

# മരണം വരുന്ന വഴി

## മരണം നിശ്ചയം

ജന്മമുണ്ടെങ്കിൽ മരണവും നിശ്ചയം,
കീഴടക്കുമത് മനുഷ്യനെ എന്നതും നിശ്ചയം.
ഓർക്കാതിരിക്കെയും ഓർത്തുകൊണ്ടിരിക്കെയും
മരണം മനുഷ്യനെ പിടികൂടും നിശ്ചയം.
ശൈശവം യൗവ്വനം വാർദ്ധക്യം രോഗം,
എങ്ങിനെയും മരണം വരും മനുഷ്യർക്കു നിശ്ചയം
സമ്പാദ്യം, ആഘോഷം തീരില്ലൊരിക്കലും,
എന്നാലും മരണം അത് പിടികൂടും നിശ്ചയം.
സമയവും പ്രായവും അറിയിക്കില്ലൊരിക്കലും.
ജീവനെ പിടികൂടും സമയമുണ്ട് നിശ്ചയം.
ഓർക്കില്ലൊരിക്കലും മനുഷ്യനൊരു കാലവും,
മരണം മനുഷ്യനെ പിടികൂടും നിശ്ചയം.
ഒരു ജന്മപാപവും സൽക്കർമ്മഫലങ്ങളും,
ആറടിമണ്ണിൽ ഒറ്റക്കൊരു നാൾ
വന്നു ഭവിക്കും എല്ലാ മനുഷ്യർക്കും
മരണം മനുഷ്യനെ പിടികൂടും നിശ്ചയം.
എവിടെ നിന്ന് വന്നു? എങ്ങോട്ട് പോകുന്നു?
എന്തിനു വന്നു? എന്നതും നിശ്ചയം.

കാലങ്ങളെത്രയോ കൊഴിയുന്നു എന്നാലും
മരണം മനുഷ്യനെ പിടികൂടും നിശ്ചയം.
ജന്മവും സത്യം ജീവിതം സ്വതന്ത്രം
മരണവും സത്യം അത് സ്രഷ്ടാവിൻ നിശ്ചയം
നിശ്ചയം അത് ഗ്രന്ഥം തെളിയിക്കും സത്യം
സത്യം അത് ബോധ്യം പ്രവാചക ദൗത്യം.
പരലോകബോധം ജീവിത വഴി ധന്യം
വിചാരണ നിശ്ചയം സ്വർഗ്ഗനരകം സത്യം
പാഴാക്കരുതാരും ഇനിയില്ലയവസരം
സത്യം സ്വർഗ്ഗം അത് നാഥനിൽ നിശ്ചയം.
സത്യം നേടണം അത് മനുഷ്യർക്ക് നിശ്ചയം
സത്യവിശ്വാസം ഹൃദയത്തിൽ ആവണം.
സത്യം വിജയിക്കും ഭൂമിയിൽ അത് നിശ്ചയം
സത്യം മരണശേഷം സ്രഷ്ടാവിൽ അഭയം.
സത്യസന്ദേശം മനുഷ്യർക്ക് വിജയം
സത്യം നൽകും ഒരു ജന്മസാഫല്യം
സത്യവിശ്വാസി ആയി മരിക്കണം
സത്യം മരണം അത് സ്രഷ്ടാവിൻ നിശ്ചയം.

**ആയിഷ ബിൻത് കക്കോടൻ അബ്ദുള്ള.**

## മരണം വരുന്ന വഴി

ഒരിക്കലും പിടിതരാത്ത മരണത്തിന് മുമ്പിൽ മനുഷ്യൻ പകച്ചുനിൽക്കുമ്പോഴും മരണത്തെക്കുറിച്ചോ മരണാനന്തര ജീവിതത്തെക്കുറിച്ചോ ഉള്ള ഗ്രന്ഥങ്ങളിലൂടെയുള്ള യാഥാർത്ഥ്യം കാലാകാലങ്ങളിലും ജീവിച്ചു മരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യർ പഠന വിഷയമാക്കുന്നില്ല.

ശാസ്ത്രം തോൽവി സമ്മതിക്കുമ്പോഴും മനുഷ്യാസ്തിത്വത്തെക്കുറിച്ചും ഉൽപത്തിയെക്കുറിച്ചും മനുഷ്യർക്ക് ബോധ്യപ്പെടുത്തിക്കൊടുക്കുന്ന സത്യത്തിന്റെ പാതയിലേക്കുള്ള അല്ലാഹുവിന്റെ ക്ഷണനം മനുഷ്യർ പാടെ അവഗണിക്കുന്നു.

വിദഗ്ധരായ ന്യൂറോസർജൻമാരടക്കമുള്ള ആധുനിക വൈദ്യശാസ്

ത്രവും, ജന്തുശാസ്ത്രവും എന്താണ് മരണം എന്ന ചോദ്യത്തിനു മുമ്പിൽ മൗനം പാലിക്കുമ്പോഴും വിശുദ്ധ ഖുർആൻ എന്താണ് മരണമെന്നും, മരണത്തിലേക്ക് മനുഷ്യനെ എങ്ങിനെ എത്തിക്കുമെന്നും ശേഷമുള്ള അനന്തമായ അജ്ഞാതലോകത്തെ മനുഷ്യ ജീവിതത്തെക്കുറിച്ചും വ്യക്തമായ വിശദവിവരങ്ങൾ ലോകമനുഷ്യർക്ക് നൽകുന്നു.

അനന്തകോടി, സർവ്വലോക, ജന്തുജീവജാലങ്ങളുടെ സ്രഷ്ടാവും പരിപാലകനും ആയ ഏകനാഥനായ അല്ലാഹുവിലും, അല്ലാഹുവിന്റെ മലക്കുകളിലും പ്രവാചകൻമാരിലും, മരണം, മരണാനന്തര ജീവിതം, പുനരുത്ഥാനം സ്വർഗ്ഗം, നരകം തുടങ്ങിയ അദൃശ്യകാര്യങ്ങളിലും വിശ്വസിക്കാതെ മരണത്തെക്കുറിച്ചും മരണാനന്തര ജീവിതത്തെക്കുറിച്ചും മനുഷ്യർക്ക് പഠിക്കുക സാധ്യമല്ല. അത്തരം കാര്യങ്ങൾ അല്ലാഹു (സു.ത) വിശുദ്ധഖുർആനിലൂടെ അറിയിച്ചുതന്നത് അതുപോലെ വിശ്വസിക്കുകയും പരീക്ഷണ നിരീക്ഷണങ്ങൾ നടത്തി, അറിയാത്ത അഥവാ സ്വയം കണ്ടെത്തുവാൻ കഴിയാത്ത മേഘലകളിലേക്ക് കടക്കാതിരിക്കുകയുമാണ് മനുഷ്യർ ചെയ്യേണ്ടത് (വിശ്വാസികൾ).

അഥവാ അങ്ങിനെ അറിഞ്ഞശേഷം മാത്രമേ വിശ്വാസിയാകൂ എന്ന് ശഠിച്ചാൽ, വിശ്വാസി എന്ന് അങ്ങിനെയുള്ള മനുഷ്യരെ വിളിക്കുക സാധ്യമല്ല.

മറ്റുള്ളവരെ, സത്യമെന്തെന്നറിയാതെ അനുകരിക്കുവാനുള്ള ലോകമനുഷ്യരുടെ അഭിനിവേഷം കാരണമായി മരണം എന്ന ഭയം മൊത്തം മനുഷ്യരിലും ഇല്ലാതാവുന്നു. കണ്ടുപിടുത്തങ്ങളുടെ ലോകത്ത് ഇനിയെത്രകാലം (ഭൂമിലോകത്ത്) മനുഷ്യർ പിറവികൊണ്ടാലും മരണത്തെ മാത്രം മനുഷ്യർക്ക് അതിജയിക്കാനാവില്ല.

മരണശേഷം ഹൃദയം മിടിക്കുന്നതായും കിഡ്നി പ്രവർത്തിക്കുന്നതായും കണ്ടെത്തിക്കഴിഞ്ഞു. മരണത്തെ നിർവചിക്കുവാൻ കഴിയാത്ത ആധുനീക വൈദ്യശാസ്ത്രത്തിന് മരണം സ്ഥിരീകരിക്കുവാൻ യഥാർത്ഥത്തിൽ ഏത് വരെ കാത്തുനിക്കണം എന്ന സംശയം ഉടലെടുക്കുന്നു. "സത്യം നിഷേധിക്കുന്നവർ എന്നും നിഷേധികളായിതന്നെ മരിക്കുകയും ചെയ്യുന്നവർ' എന്ന് വിശുദ്ധ ഖുർആൻ: ബഖറ 161-ാം സൂക്തത്തിലൂടെ അല്ലാഹു (സു.ത) പരാമർശിച്ചിട്ടുള്ളത് അല്ലാഹുവിനേയും അല്ലാഹുവിന്റെ ഗ്രന്ഥത്തേയും പ്രവാചകൻമാരേയും, മലക്കുകളേയും അത് വഴി അനേകം വരുന്ന അല്ലാഹുവിന്റെ വിധിവിലക്കുകളേയും ലംഘിക്കുന്നവരാണ്. അങ്ങിനെ മരണപ്പെടുന്നവരാരോ അവരുടെ മേൽ അല്ലാഹുവിന്റെയും മലക്കുകളുടെയു മനുഷ്യരുടെയും ഒന്നടങ്കം ശാപമുണ്ടായിരിക്കുന്നതാണെന്നും ഇതേ സൂക്തത്തിലൂടെ അല്ലാഹു (സു.ത) വ്യ

ക്തമാക്കുന്നു. "അതവർ ശാശ്വതമായി അനുഭവിക്കുന്നതാണെന്നും ശിക്ഷയിൽ യാതൊരുവിധ ഇളവും അവർക്ക് നൽകപ്പെടുകയില്ല" എന്നും തുടർന്നുള്ള ആയത്തിലൂടെ അല്ലാഹു വ്യക്തമാക്കുന്നു.

"നിങ്ങളുടെ ഇലാഹ് ഏകനായ ഇലാഹാകുന്നു. അവനല്ലാതെ മറ്റൊരു ആരാധ്യനില്ല തന്നെ. അവൻ നിഷ്പക്ഷവാനായ കാരുണ്യവാനാകുന്നു." (സു.2.163) അല്ലാഹു വിശുദ്ധ ഖുർആനിലൂടെ വ്യക്തമാക്കിയ ഒരായത്തുകൂടി ശ്രദ്ധിക്കുക.

'അവിശ്വസിക്കുകയും അവിശ്വാസികളായിക്കൊണ്ട് മരിക്കുകയും ചെയ്തവരിൽപ്പെട്ട ഒരാൾ ഭൂമി നിറയെ സ്വർണം പ്രായശ്ചിത്തമായി നൽകിയാൽപോലും അത് സ്വീകരിക്കപ്പെടുന്നതല്ല. അവർക്കാണ് വേദനയേറിയ ശിക്ഷയുള്ളത്. അവർക്ക് സഹായികളായി ആരും ഉണ്ടായിരിക്കുന്നതല്ല." (സു. 3-91)

അനസ്ബ്നു മാലിക് (റ)യിൽ നിന്ന് ഉദ്ധരിക്കുന്ന ഒരു നബി വചനത്തിൽ: വിധി ദിവസം നരകത്തിന്റെ അവകാശിയായ ഒരാളോട് ചോദിക്കപ്പെടും. അല്ല, നിനക്ക് ഭൂമിയിലുള്ള എല്ലാ വസ്തുക്കളും ഉടമസ്ഥതയിൽ കിട്ടിയാൽ അതുകൊണ്ട് പ്രായശ്ചിത്തം ചെയ്തുകൊണ്ട് ഇന്ന് ശിക്ഷയിൽ നിന്ന് രക്ഷപ്പെടാമെന്ന് നീ ആഗ്രഹിക്കുന്നില്ലേ? അവൻ പറയും: അതെ നാഥാ, അപ്പോൾ അല്ലാഹു പറയും: അതിലേറെ എളുപ്പമായ ഒരു കാര്യം ഞാൻ നിനക്ക് പറഞ്ഞുതന്നിരുന്നു. നിന്റെ ആദിപിതാവായ ആദമിന്റെ മുതുകിൽ നിന്ന് അവരുടെ സന്താനങ്ങളെ പുറത്തു കൊണ്ടുവരുകയും അപ്പോൾ എന്നിൽ ഒന്നിനേയും പങ്കുചേർക്കരുതെന്ന് നിന്നോട് ഉടമ്പടി വാങ്ങിയിരുന്നു. എന്നാൽ നീ എന്നിൽ പങ്കുചേർക്കുന്നവനായി തന്നെ കഴിച്ചുകൂട്ടി. സൂറത്ത് അഅ്റാഫ്: ആയത്ത്: 172 -ൽ പറഞ്ഞ എല്ലാ ഓരോ ആത്മാവും അല്ലാഹുവുമായി ചെയ്ത ഉടമ്പടിയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ആദം സന്തതികളേ, പിശാചിനുവേണ്ടി ജീവിക്കരുതെന്ന് നിങ്ങളോട് ഉടമ്പടി വാങ്ങിയിട്ടുണ്ടായിരുന്നില്ലേ? അവൻ നിങ്ങൾക്ക് വ്യക്തമായ ശത്രുവാകുന്നു. നിങ്ങൾ എനിക്ക് വേണ്ടി മാത്രം ജീവിക്കുന്നവരാകുക, ഇതാണ് നേരെ ചൊവ്വെയുള്ള മാർഗം എന്ന് പറഞ്ഞിട്ടുമുണ്ടായിരുന്നില്ലേ എന്ന് പരലോകത്ത് വെച്ച് അല്ലാഹു ചോദിക്കുന്ന കാര്യം യാസീൻ- 60-ാം സൂക്തത്തിലൂടെയും അല്ലാഹു (സു.ത) മുന്നറിയിപ്പ് നൽകുന്നുണ്ട്. ജീവിതം അല്ലാഹുവിനുവേണ്ടി മാത്രമാകുമ്പോഴേ അത് അല്ലാഹുവിനുള്ള ഇബാദത്താകുകയുള്ളൂ. അല്ലാഹുവിനെ വിസ്മരിച്ചുകൊണ്ടുള്ള ജീവിതം പിശാചിനുള്ളതായി മാറുന്നതാണ്.

രണ്ട് തരത്തിൽ മരണം മനുഷ്യരെ പിടികൂടുന്നു.

ഒന്ന്: പ്രകാശം ദർശിക്കുകയും ആന്തരീകമായ അനുഭൂതികൾ അനുഭവപ്പെടുകയും ചെയ്യുന്ന, സംതൃപ്തിയോടെ മരണപ്പെടുന്ന അവസ്ഥ.

രണ്ട്: ഭയവും വെപ്രാളവും ശൂന്യതയിലേക്കുള്ള പ്രവേശനവും അദൃശ്യശക്തികളുടെ കഠിനമായ പ്രഹരവും നരകപരിസ്ഥിതിയിലേക്കുള്ള ശാശ്വതമായ പ്രവേശനവും.

പലവിധേനയും അല്ലാഹുവിൽ പങ്കുചേർത്ത് ആരാണ് യഥാർത്ഥ കാഫിർ? യാതൊരുവിധ ലക്ഷ്യബോധവുമില്ലാതെ ഐഹീകലോക ജീവിതം പരമാവധി തിന്നും കുടിച്ചും മുടിച്ചും ആസ്വദിച്ചും കൊണ്ട് കഴിച്ചുകൂട്ടുക എന്ന ജീവിത ലക്ഷ്യമില്ലായ്മ ജീവിതരീതിയായി തെരഞ്ഞെടുത്തവരാണവർ. 'നിങ്ങൾ സത്യം നിഷേധിക്കുകയാണെങ്കിൽ അപ്പോൾ നിശ്ചയം അല്ലാഹു നിങ്ങളെത്തൊട്ട് ആവശ്യമില്ലാത്ത ഐശ്വര്യവാനാകുന്നു. അവൻ തന്റെ അടിമക്ക് നിഷേധം ഇഷ്ടപ്പെടുന്നില്ല. നിങ്ങൾ നന്ദി പ്രകടിപ്പിക്കുന്നവനാണെങ്കിലോ, നിങ്ങളെ അവൻ ഇഷ്ടപ്പെടുകയും ചെയ്യുന്നു. ഭാരം വഹിക്കുന്ന ഒരാളും മറ്റൊരാളുടെ ഭാരം വഹിക്കുകയുമില്ല. പിന്നെ നിങ്ങളുടെ എല്ലാവരുടെയും മടക്കം നിങ്ങളുടെ ഉടമയിലേക്കാകുന്നു, അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നത് എന്തായിരുന്നുവെന്ന് അവൻ നിങ്ങളോട് വിവരം പറഞ്ഞുതരുന്നതാണ്, നിശ്ചയം അവൻ നെഞ്ചകങ്ങളുടെ അവസ്ഥ അറിയുന്നവൻ തന്നെയാകുന്നു." (സു. 39-7)

"അവർ ചോദിക്കുന്നവരായിരുന്നു- ഞങ്ങൾ മരിച്ച് മണ്ണും എല്ലുമായി കഴിഞ്ഞാൽ നിശ്ചയം ഞങ്ങൾ പുനർജ്ജീവിപ്പിക്കപ്പെടുക തന്നെ ചെയ്യുമെന്നോ?"

"ഞങ്ങളുടെ പൂർവ്വികരായ പിതാക്കളോടൊപ്പം?" (സു. വാഖിഅ: ആയത്ത് 47, 48)

അല്ലാഹു ഉത്തരം നൽകുന്നു: (സു: 56-49,50)

"നീ പറയുക, നിശ്ചയം പൂർവ്വികരും പിൽക്കാലക്കാരുമെല്ലാം." അറിയപ്പെട്ട ഒരു നാളിലെ കൂടിക്കാഴ്ചക്ക് വേണ്ടി അവർ ഒരുമിച്ചുകൂട്ടപ്പെടുക തന്നെ ചെയ്യും." സൂറത്തുൽ വാഖിഅഃയിൽ തുടർന്നുള്ള ആയത്തുകളിൽ സത്യനിഷേധികളുടെ ശിക്ഷാനടപടികളെക്കുറിച്ചും അല്ലാഹു (സു.ത) വ്യക്തമായ മുന്നറിയിപ്പ് നൽകുന്നുണ്ട്.

ഉറക്കത്തെ പാതിമരണവുമായി ആധുനീകശാസ്ത്രം ബന്ധിപ്പിക്കുമ്പോൾ ഉറക്കത്തേയും മരണത്തേയും കുറിച്ചുള്ള വിശുദ്ധ ഖുർആനിന്റെ താരതമ്യം ജീവൻ തൊണ്ടക്കുഴിയിലെത്തിക്കുക എന്ന പ്രയോഗവും ശ്രദ്ധേയമാണ്.

ഉറക്കത്തിൽ 'ആത്മാവ്' മാത്രം പോകുന്നു, 'ജീവൻ' പോകുന്നില്ല. എന്നാൽ 'മരണവേളയിൽ ആത്മാവുകളെ പൂർണ്ണമായി തിരിച്ചെടുക്കുന്നു' എന്ന് പറഞ്ഞതിൽ നിന്ന് മനസ്സിലാക്കേണ്ടത്, മരണം വിധിക്കാത്തവർക്ക് ഉറക്കത്തിൽ പിടിച്ചെടുത്ത ആത്മാവിനെ നിർണ്ണയിച്ച ഒരു അവധിവരെ (മരണംവരെ) തിരിച്ചു അയച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു, നിശ്ചയം അതിൽ ആലോചിച്ച് പ്രതിഫലിപ്പിക്കുന്ന ജനതക്ക് ദൃഷ്ടാന്തങ്ങൾ തന്നെയുണ്ട്. (സു. സുമർ: ആയത്ത് 42)

ലോകരക്ഷിതാവായ അല്ലാഹു (സു.ത) ആരേയും സ്വർഗ്ഗത്തിലേക്കോ നരകത്തിലേക്കോ ആക്കുന്നില്ല. അവൻ (അല്ലാഹു) ഓരോ ആത്മാവിനും അതിന്റെ ദുർമാർഗ്ഗവും സൻമാർഗ്ഗവും നൽകിയിട്ടുണ്ടെന്നും, ആരാണോ അവരവരെ ഖുർആനിന്റെ ആശയം കൊണ്ട് ശുദ്ധീകരിച്ചെടുത്തത് അവർ വിജയിക്കുമെന്നും ആരാണോ സൻമാർഗ്ഗം ഉപയോഗപ്പെടുത്താത്തത് അവർ പരാജിതരാകുമെന്നും സു. ശംസ്: 7-10ലും, മനുഷ്യൻ നന്ദി പ്രകടിപ്പിക്കുന്നവർ അല്ലെങ്കിൽ നന്ദികെട്ടവർ എന്നീ രണ്ടാലൊരു മാർഗം തെരഞ്ഞെടുക്കാൻ സ്വാതന്ത്ര്യം നൽകിയിട്ടുണ്ടെന്ന് സു. ഇൻസാൻ 3ലും പറഞ്ഞിട്ടുണ്ട്. അവിശ്വാസികളായിട്ടുള്ളവർ (ജൂതൻമാർ, കപടവിശ്വാസികൾ) ഒരിക്കലും മരിക്കുവാൻ ആഗ്രഹിക്കുകയില്ല. (അവർ മുൻകൂട്ടി ചെയ്തുവെച്ചതിന്റെ ഫലമായി ഒരിക്കലും അത് കൊതിക്കുകയില്ല) എന്ന് സു:ജുമുഅ: 7-ാമത്തെ സൂക്തത്തിലൂടെയും അല്ലാഹു വ്യക്തമാക്കുന്നു. യഹൂദികളായിട്ടുള്ളവർ അല്ലാഹുവിന്റെ മിത്രങ്ങളാണെന്ന് വാദിക്കുകയാണെങ്കിൽ പലതര വിഷമങ്ങൾ നിറഞ്ഞ ഭൗതീകലോകത്ത് തുടരാൻ ആഗ്രഹിക്കാതെ മരണത്തെ കൊതിക്കുകയാണ് വേണ്ടതെന്ന് സൂറത്ത്: ജുമുഅ: ആയത്ത് : 6-ൽ അല്ലാഹു വ്യക്തമാക്കുന്നു. (സു. ബഖറ: ആയത്ത്: 94,95) ശ്രദ്ധിക്കുക) അല്ലാഹു പറയുന്നു. "നിശ്ചയം ജനങ്ങളിൽവെച്ച് ഏറ്റവും ജീവിക്കുവാൻ കൊതിയുള്ളവരായി നീ അവരെ കാണുന്നതാണ്; അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽ പങ്കുചേർക്കുന്ന ബിംബാരാധകരേക്കാളും, അവരിൽ ഓരോരുത്തരും കൊതിക്കുന്നത് ആയിരം വർഷം ഇവിടെ ജീവിക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ എന്നാണ്, എന്നാൽ ശിക്ഷയെ തൊട്ട് അകറ്റുവാൻ അവരുടെ ദീർഘായുസ്സ് നൽകപ്പെടൽ അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് അകറ്റിക്കളയുന്ന കാര്യമല്ല. അവർ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു അല്ലാഹു. (സു. ബഖറ: ആയത്ത്: 96)

ജീവിതലക്ഷ്യം നഷ്ടപ്പെട്ട യഹൂദർ ഇഹലോക ജീവിതംകൊണ്ട് തൃപ്തിപ്പെട്ടവരായിരുന്നു. ഇവിടെ ആയിരം വർഷം കിട്ടിയിരുന്നവെങ്കിൽ എത്ര നന്നായിരുന്നേനേ എന്നായിരുന്നു അവരുടെ ഉള്ളിലിരിപ്പ്. പക്ഷെ അവരുടെ ദീർഘായുസ്സ് ഗ്രന്ഥത്തിന്റെ വെളിച്ചത്തിൽ കുറ്റങ്ങൾ തിരിച്ച

റിഞ്ഞ് പ്രായശ്ചിത്തം ചെയ്ത് ജീവിക്കുന്നവരെപ്പോലെയാകുകയില്ല. വിധിവശാൽ ഈ കാലഘട്ടത്തിലും (മുൻകാലഘട്ടത്തിലെന്നപോലെ) വിശുദ്ധ ഖുർആനിന്റെ വാഹകർ എന്ന് സ്വയം അഭിമാനിക്കുന്നവരും ലോകത്ത് ഏറ്റവും സുഖലോലുപരും, ധൂർത്തൻമാരും മരിക്കാൻ ഭയമുള്ളവരുമാണ് എന്ന് കണ്ടെത്തുവാൻ കഴിയും. അന്തമായി അസത്യത്തെ പിൻപറ്റുന്ന മുസ്ലിംകൾ എല്ലാ തിൻമകളിലും മുൻപന്തിയിലും നൻമകളിൽ പിന്നിലുമാണെന്ന് അനേകം തെളിവുകൾ വ്യക്തമാക്കുന്നു.

അല്ലാഹു പറയുന്നു: "അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങൾ വധിക്കപ്പെടുകയാണെങ്കിൽ അത് വഴി അല്ലാഹുവിൽ നിന്നുള്ള പാപമോചനവും തന്നെയാണ് അവർ ഒരുമിച്ചു കൂട്ടുന്നതിനേക്കാൾ ഏറ്റവും ഉത്തമമായത്.

"നിങ്ങൾ മരിക്കുകയാണെങ്കിലും അല്ലെങ്കിൽ വിധിക്കപ്പെടുകയാണെങ്കിലു നിങ്ങൾ പുനരുജ്ജീവിപ്പിച്ച് ഒരുമിച്ച് കൂട്ടപ്പെടുക അല്ലാഹുവിലേക്ക് തന്നെയാണ്." (സു: അൽഇംറാൻ: ആയത്ത്: 157, 158)

"മുഹമ്മദ് അല്ലാഹുവിന്റെ ദൂതൻ മാത്രമാകുന്നു. അദ്ദേഹത്തിന് മുമ്പും ദൂതൻമാർ കഴിഞ്ഞുപോയിട്ടുണ്ട്. അദ്ദേഹം മരണപ്പെടുകയോ കൊല്ലപ്പെടുകയോ ചെയ്തെങ്കിൽ നിങ്ങൾ പുറകോട്ട് തിരിച്ചുപോകുകയോ? ആരെങ്കിലും പുറകോട്ട് തിരിഞ്ഞുപോകുന്നപക്ഷം അല്ലാഹുവിന് ഒരു ദ്രോഹവും അത് വരുത്തുകയില്ല. നന്ദി കാണിക്കുന്നവർക്ക് തക്കതായ പ്രതിഫലം അല്ലാഹു നൽകുന്നതാണ്." (സു: അൽ ഇംറാൻ: ആയത്ത് : 144)

ഉഹ്ദ് യുദ്ധം നടന്നുകൊണ്ടിരിക്കെ നബി (സ്വ)ക്ക് വെട്ടേറ്റ് തലക്ക് മുറിവ് പറ്റുകയും പല്ല് നഷ്ടപ്പെടുകയും ചെയ്ത സന്ദർഭത്തിൽ പിശാച് വിളിച്ച് പറഞ്ഞു: മുഹമ്മദ് വധിക്കപ്പെട്ടു എന്ന്. ശത്രുപക്ഷത്തുള്ള ഇബ്നുഖമീഅ 'ഞാൻ മുഹമ്മദിനെ കൊന്നു എന്ന് മുശ്രിക്ക് നേതാക്കളെ അറിയിക്കുകയും ചെയ്തു. ഇത് കേട്ട് വിശ്വാസം കുറഞ്ഞ മുസ്ലിംകൾ എല്ലാംതന്നെ ചിന്നിച്ചിതറി പിന്തിരിഞ്ഞോടുകയും ചെയ്തപ്പോ ഴാണ് നിങ്ങൾ പിന്തിരിഞ്ഞോടുകയാണോ? എന്ന് അല്ലാഹു ചോദിക്കുന്നത്.

നബി (സ്വ) വഫാത് ആയ സന്ദർഭത്തിൽ ഉമർബ്നു ഖത്താബ് (റ) ഊരിപ്പിടിച്ച വാളുമായി 'മുഹമ്മദ് മരിച്ചു എന്ന് പറയുന്നവരെ ഞാൻ ഈ വാളിനിരയാക്കുമെന്ന് പറഞ്ഞ് നബി (സ്വ)യുടെ വഫാത് നിഷേധിച്ചപ്പോൾ, അബൂബക്കർ സിദ്ദിഖ് (റ), ഉമർ (റ)നെ സമാധാനിപ്പിച്ച് കൊണ്ട് ഇപ്രകാരം പറയുകയുണ്ടായി: ആരാണോ മുഹമ്മദിനുവേണ്ടി ജീവിച്ചിരുന്നത് നിശ്ചയം മുഹമ്മദ് മരണപ്പെട്ടു കഴിഞ്ഞു; എന്നാൽ ആരാ

ണോ അല്ലാഹുവിനുവേണ്ടി ജീവിക്കുന്നത്, അല്ലാഹു എന്നെന്നും ജീവിച്ചിരിക്കുന്നവനും മരണമില്ലാത്തവനുമാകുന്നു. ശേഷം വിശുദ്ധ ഖുർആൻ സൂറത്ത് അമ്പിയാഅ് 34,35 വചനങ്ങൾ ഓതി കേൾപ്പിച്ചു. അല്ലാഹു പറയുന്നു: നബി (സ്വ)ക്ക് മുമ്പ് ഒരു മനുഷ്യനും അല്ലാഹു അനശ്വരത നൽകിയിട്ടില്ല, എന്നിരിക്കെ അല്ലാഹുവിന്റെ റസൂൽ (സ്വ) മരണപ്പെട്ടുവെങ്കിൽ അവർ നിത്യജീവികളായിരിക്കുമോ? എല്ലാ ഓരോ വ്യക്തിയും മരണം ആസ്വദിക്കുക തന്നെ ചെയ്യുമെന്നും അല്ലാഹു വ്യക്തമാക്കുന്നു.

മറ്റു ആയത്തുകളിൽ അല്ലാഹു വ്യക്തമാക്കിയതെന്താണെന്ന് ശ്രദ്ധിക്കുക:

"നിനക്ക് മുമ്പ് പുരുഷൻമാരെ (ആളുകളെ) യല്ലാതെ നാം ദൂതൻമാരായി നിയോഗിച്ചിട്ടില്ല. അവർക്ക് നാം ബോധനം നൽകുന്നു. നിങ്ങൾ (ഈ കാര്യം) അറിയാത്തവരാണെങ്കിൽ വേദക്കാരോട് ചോദിച്ചു നോക്കുക."

"അവരെ (പ്രവാചകൻമാരെ) നാം ഭക്ഷണം കഴിക്കാത്ത ശരീരങ്ങളാക്കിയിട്ടില്ല. അവർ നിത്യജീവികളായിരുന്നതുമില്ല.'

"അനന്തരം അവരോടുള്ള വാഗ്ദാനത്തിൽ നാം സത്യസന്ധത പാലിച്ചു. അങ്ങിനെ അവരേയും നാം ഉദ്ദേശിക്കുന്നവരേയും നാം രക്ഷപ്പെടുത്തി. അതിരുകവിഞ്ഞവരെ നാം നശിപ്പിക്കുകയും ചെയ്തു."

"തീർച്ചയായും നിങ്ങൾക്ക് നാം ഒരു ഗ്രന്ഥം അവതരിപ്പിച്ചു തന്നിട്ടുണ്ട്. നിങ്ങൾക്കുള്ള ഉൽബോധനം അതിലുണ്ട്. എന്നിട്ടും നിങ്ങൾ ചിന്തിക്കുന്നില്ലേ?"

"അക്രമത്തിലേർപ്പെട്ടിരുന്ന എത്ര നാടുകളെ നാം നിശ്ശേഷം തകർത്തുകളയുകയും, അതിനുശേഷം നാം മറ്റൊരു ജനവിഭാഗത്തെ വളർത്തിയെടുക്കുകയും ചെയ്തിട്ടുണ്ട്?

"അങ്ങിനെ നമ്മുടെ ശിക്ഷ അവർക്ക് അനുഭവപ്പെട്ടപ്പോൾ അവരതാ അവിടെ നിന്ന് ഓടിരക്ഷപ്പെടാൻ നോക്കുന്നു."

"(അപ്പോൾ അവരോട് പറയപ്പെട്ടു). നിങ്ങൾ ഓടിപ്പോകേണ്ട. നിങ്ങൾക്ക് നൽകപ്പെട്ട സുഖാഡംബരങ്ങളിലേക്കും നിങ്ങളുടെ വസതികളിലേക്കും നിങ്ങൾ തിരിച്ചുപൊയ്ക്കൊള്ളുക. നിങ്ങൾ ചോദ്യം ചെയ്യപ്പെടുക തന്നെ വേണം എന്നതിനുവേണ്ടി." (അഥവാ നിങ്ങൾക്ക് വല്ല അപേക്ഷയും നൽകപ്പെടാനുണ്ടായേക്കാം എന്നതിനുവേണ്ടി)

"അവർ പറഞ്ഞു: ഓ ഞങ്ങൾക്ക് നാശം! തീർച്ചയായും ഞങ്ങൾ അക്രമികളായിപ്പോയി."

"അങ്ങിനെ അവരെ നാം കൊയ്തിട്ട വിളപോലെ ചലനമറ്റ നിലയി

ലാക്കിത്തീർക്കുവോളം അവരുടെ മുറവിളി അതുതന്നെയായിക്കൊണ്ടിരുന്നു."

"ആകാശത്തേയും ഭൂമിയേയും, അവ രണ്ടിനുമിടയിലുള്ളതിനേയും നാം കളിയായിക്കൊണ്ട് സൃഷ്ടിച്ചതല്ല."

"നാം ഒരു വിനോദമുണ്ടാക്കാൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നമ്മുടെ അടുക്കൽ നിന്നുതന്നെ നാമത് ഉണ്ടാക്കുമായിരുന്നു (എന്നാൽ) നാം (അത്) ചെയ്യുന്നതല്ല." സൂറത്ത്: അമ്പിയാഅ്-ലെ 7 മുതൽ 17 വരെ ആയത്തുകളാണ് മേൽ വിവരിച്ചത്. തുടർന്നുള്ള ആയത്തുകളും മനസ്സിരുത്തി വായിക്കുന്നപക്ഷം മനുഷ്യരെ സൃഷ്ടിച്ചതിനു പിന്നിലുള്ള അല്ലാഹുവിന്റെ ഉദ്ദേശലക്ഷ്യം വ്യക്തമാകുന്നതാണ്.

നിഷേധികളായിട്ടുള്ളവരോട് അല്ലാഹു ചോദിക്കുന്നു റൂഹ് (ആത്മാവും ജീവനും കൂടിയത്) ശരീരത്തിൽ നിന്ന് വേർപിരിയുന്നതിന് വേണ്ടി തൊണ്ടക്കുഴിയിലെത്തുമ്പോൾ നിങ്ങൾക്ക് എന്തുകൊണ്ട് അതിനെ പിടിച്ചുനിർത്താൻ സാധിക്കുന്നില്ല? (സു. 56-83)

വിശുദ്ധ ഖുർആനിന്റെ ആശയത്തിൽ നിന്ന് അല്ലാഹുവിനേയും പിശാചിനേയും തിരിച്ചറിയാത്ത കാഫിറുകൾ മരണത്തെക്കുറിച്ച് ഒന്നും മനസ്സിലാക്കുന്നില്ല. അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിക്കാത്ത കാഫിറുകൾ അവരുടെ മരണസമയത്ത് ദുഃഖത്തോടുകൂടി പിശാചിനെയാണ് കാണുക. സ്വർഗത്തിലേക്കുള്ള അല്ലാഹുവിന്റെ ദാസൻമാരായ വിശ്വാസികൾ മാത്രമേ, വിശുദ്ധ ഖുർആനിന്റെ ആശയത്തിൽ നിന്നും കണ്ട അല്ലാഹുവിനെ സന്തോഷത്തോടുകൂടി കണ്ടുകൊണ്ട് മരണപ്പെടുകയുള്ളൂ.

അല്ലാഹു ചോദിക്കുന്നു: "നിങ്ങൾ അന്നേരം അവിടെ നോക്കിക്കൊണ്ടിരിക്കുകയും ചെയ്യുമല്ലോ?"

മരണാസന്നരുടെ അടുക്കൽ നിങ്ങൾ നോക്കിക്കൊണ്ടിരിക്കുമല്ലോ എന്നാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. അല്ലാഹു പറയുന്നു. 'നാം തന്നെയാണ് അവനോട് നിങ്ങളേക്കാളും സമീപസ്ഥനായിട്ടുള്ളത്. പക്ഷെ നിങ്ങൾ കണ്ടറിയുന്നില്ല. (ഉൾക്കാഴ്ചയുള്ളവരാകുന്നില്ല)" സൂറത്ത്: വാഖിഅഃ ആയത്ത് 83,84,85) അല്ലാഹു ചോദിക്കുന്നു: "അപ്പോൾ അല്ലാഹുവിന്റെ നിയമത്തിന് വിധേയരല്ലാത്തവരാണെങ്കിൽ നിങ്ങൾക്കെന്തുകൊണ്ട് അത് (ജീവൻ) മടക്കിയെടുക്കാൻ ആവുന്നില്ല. നിങ്ങൾ സത്യസന്ധൻമാരാണെങ്കിൽ." (സു: വാഖിഅ: ആയത്ത് 86)

തുടർന്നുള്ള ആയത്തുകളിൽ വിശ്വാസികൾക്കുള്ള സ്വർഗ്ഗീയ അനുഗ്രഹങ്ങളും സത്യനിഷേധികൾക്കുള്ള കഠിനമായ നരകശിക്ഷകളും അല്ലാഹു (സു.ത)വിശദമാക്കുന്നുണ്ട്.

ഭൗതിക സുഖാഡംബര ജീവിതവുമായി മനുഷ്യരുടെ ആഗ്രഹങ്ങൾ അത്യധികം ബന്ധപ്പെട്ടു കിടക്കുന്നതാകയാൽ മരണം നീട്ടിക്കിട്ടുവാൻ മനുഷ്യൻ വെറുതെ സദാ ആഗ്രഹിച്ചുപോകും. മരണത്തെ മുഖാമുഖം കണ്ടുകൊണ്ട് ഭയത്തോടെ ജീവിക്കുവാൻ മനുഷ്യർക്ക് സാധിച്ചുകൊള്ളണമെന്നില്ല. പലതരത്തിലും പ്രായത്തിലും ചുറ്റുമുള്ള മനുഷ്യർ മരണമടയുമ്പോൾ, മനുഷ്യർക്ക് അജ്ഞാതമായ അഥവാ കൺമുമ്പിൽ അല്ലാഹു (സു.ത) ദൃശ്യമാക്കാത്ത മരണശേഷമുള്ള ജീവിതം അറിയാത്തതിന്റെ (അഥവാ കാണാത്തതിന്റെ) പേരിൽ മനുഷ്യർ മരണത്തെ നിസ്സാരമായി കാണുന്നു. ഒരിക്കലും ചിന്തിക്കാത്ത ഒരു നിമിഷത്തിൽ മരണം പിടികൂടിയ ഒരു വിശ്വാസിയുടെ അന്ത്യം വായിക്കുന്നതിലൂടെ മരണം വരുന്ന വഴി ചുരുങ്ങിയപക്ഷം ചിന്തയിൽ അല്പനിമിഷങ്ങളെങ്കിലും ഭയത്തിന് ഇടനൽകിയേക്കാം. സ്വന്തം ഭവനത്തിൽ അല്ലാഹു വിധിച്ച ആ യാഥാർത്ഥ്യത്തിലേക്ക് അൽപനിമിഷങ്ങൾ.

റിയാസുറഹ്മാൻ: ഈ എളിയവളുടെ ഇളയതും ഇഷ്ടസഹോദരനുമായിരുന്നു. ബാപ്പ സ്നേഹിച്ച് കൊതിതീർന്നില്ല എന്ന് ഉമ്മ എന്നും നെടുവീർപ്പോടെ ഓർമ്മിച്ചെടുത്ത് കണ്ണുനീർ വാർക്കുന്ന ഉമ്മയുടെ പ്രിയപ്പെട്ട റിയാസു റഹ്മാൻ (മകൻ)

അപകട രൂപത്തിലായിരുന്നു മരണം ആ മകനെ പിടികൂടിയത്. രണ്ട് ജ്യേഷ്ടസഹോദരങ്ങളുടെ കുഞ്ഞുങ്ങളുടെ ജനനം സമ്പന്നമായി കുടുംബം ഒന്നിക്കണമെന്ന് ആഗ്രഹിച്ചത് റിയാസായിരുന്നു. അന്ന് അഞ്ച് സഹോദരിമാരിൽ നാലുപേരും വിവാഹിതരായി കേരളത്തിന്റെ പല ഭാഗത്തുമായിരുന്നു. ഇളയ സഹോദരി അന്ന് വിവാഹപ്രായമായിരുന്നില്ല.

ഉമ്മക്കും ബാപ്പക്കും ഞങ്ങൾ പത്ത് മക്കളായിരുന്നു. ഈ പെണ്ണിന് മാഷാ അല്ലാഹ് അഞ്ച് ആണും അഞ്ച് പെണ്ണും എന്ന് ഉമ്മ എന്നും അഭിമാനത്തോടെ പറയുമായിരുന്നു. ഉമ്മയുടെ വേർപാട് നാല് വർഷം മുമ്പ് ഒരു ദുൽഹജ്ജ് മാസത്തിലായിരുന്നു. ബാപ്പ മരണപ്പെട്ടിട്ട് ഏകദേശം നാൽപതിൽകൂടുതൽ വർഷങ്ങൾ കഴിഞ്ഞു. (അല്ലാഹു അവരുടെയെല്ലാം ആഖിറം വെളിച്ചമാക്കിക്കൊടുക്കട്ടെ. (ആമീൻ)

ബാപ്പയില്ലാത്ത പിഞ്ചുമക്കളെ പൊന്നുപോലെ വളർത്തിയ ഉമ്മയുടെ വ്യസനം മറ്റാരേക്കാളും റിയാസിന് സഹിക്കാനാവുമായിരുന്നില്ല.

നിസ്സാരമായതോ, പ്രാധാന്യമുള്ളതോ, അതെന്തുമാവട്ടെ, ഞങ്ങൾ വിവാഹിതരായ സഹോദരിമാർ ഇടക്കിടെ ഉമ്മയെ സന്ദർശിക്കണമെന്ന് റിയാസ് ഞങ്ങളോട് താക്കീത് ചെയ്തിട്ടുണ്ടായിരുന്നു.

ജ്യേഷ്ട സഹോദരങ്ങളുടെ കുഞ്ഞുങ്ങളുടെ ജനനം സമ്പന്നമായി എല്ലാവരും ഒരുമിച്ചുകൂടുവാൻ തീരുമാനിച്ച ദിവസത്തിന്റെ തലേന്നാൾ.

രാവന്തിയോളം ദിവസങ്ങളോളം തന്നെ വീടൊരുക്കുന്ന തിരക്കിലായി രുന്നു റിയാസ്.

ഏകദേശം രാത്രി ഏഴു മണിയോടടുത്തപ്പോൾ ചെയ്യാവുന്നിടത്തോളം ജോലികൾ സ്വയം, ചെയ്തും, ചെയ്യിച്ചും തീർത്തശേഷം വിശ്രമത്തിനുള്ള ഒരുക്കത്തിലേക്കായിരുന്നു.

പെട്ടെന്ന് അപകടമരണം തൊട്ടുണർത്തിയപോലെ സുഹൃത്ത് ജോലി കഴിഞ്ഞ് വീട്ടിലേക്കുള്ള യാത്രാമധ്യേ റിയാസിനെ സന്ദർശിക്കുവാൻ വന്നു. അസ്രായീൽ എന്ന മലക്ക് ഉദ്ദേശിച്ചിട്ടുള്ള സ്ഥലത്ത് വെച്ച് റൂഹിനെ പിടികൂടാൻ മലക്ക് വാഹനാപകടത്തിലേക്കാണ് കൂട്ടിക്കൊണ്ടുപോകുന്നതെന്നും ആര് മരണപ്പെടുമെന്നും ആ സുഹൃത്തുക്കൾ അറിഞ്ഞില്ല. സുഹൃത്തിനെ കണ്ടമാത്രയിൽ വിശ്രമത്തിനൊരുങ്ങിയ റിയാസ് പുറത്തുപോയി വരാമെന്ന് പറഞ്ഞ് പെട്ടെന്ന് വേഷം മാറി.

അസ്രായീൽ എന്ന മലക്ക് തന്നെ മരണത്തിലേക്കാണ് കൂട്ടിക്കൊണ്ടുപോകുന്നതെന്ന് ആ പൊന്നുമകൻ അറിഞ്ഞില്ല. അറിഞ്ഞിരുന്നുവെങ്കിൽ ഒരു പിടിവലിയും തർക്കവും അവിടെ ഉന്നയിക്കപ്പെടുമായിരുന്നു. മരണത്തിന് മാത്രം കീഴടങ്ങുവാൻ മനുഷ്യർക്ക് സാധിക്കില്ലല്ലോ.

ഉമ്മയോട് യാത്ര പറഞ്ഞു. ഇളയ സഹോദരിയോട് ഗെയ്റ്റ് അടച്ച് താഴിടുവാനും ആവശ്യപ്പെട്ടു. ഞങ്ങളുടെ കുടുംബവക പെട്രോൾ പമ്പിൽ യാത്രാവാഹനമായിരുന്ന മോട്ടോർ ബൈക്കിൽ പെട്രോൾ അടിക്കാനായിരുന്നു റിയാസ് ആദ്യം തന്നെ സുഹൃത്തുമായി പോയത്. പോകുന്ന വഴിക്ക് വണ്ടിക്കടയിൽ നിന്ന് കടലവാങ്ങി കഴിച്ചിരുന്നുവെന്ന് പിന്നീട് സുഹൃത്ത് പറഞ്ഞ് അറിഞ്ഞിരുന്നു. പെട്രോൾ (ഡീസൽ) അടിച്ച് ബൈക്ക് റോഡിലേക്കെടുക്കുവാൻ തുടങ്ങുന്ന അതേ അവസരത്തിൽ തന്നെ എതിരെ ഒരു ജീപ്പ് അലക്ഷ്യമായി അതിവേഗത്തിൽ പാഞ്ഞുവരുന്നത് റിയാസിന്റെ ശ്രദ്ധയിൽപ്പെട്ടു. ജീപ്പ് ഡ്രൈവർ അമിതമായി മദ്യപിച്ചിട്ടുണ്ടായിരുന്നു. കാലുകൾ റോഡിൽ നിലത്ത് കുത്തിയ നിലയിൽ ബൈക്ക് വേഗത കൂട്ടാനിരിക്കെ ഒന്ന് മാറ്റിയിടുവാനോ അങ്ങിനെ ചിന്തിക്കുവാനോ പോലും റിയാസിന് അവസരം ലഭിച്ചില്ല. രക്ഷപ്പെടില്ല എന്ന് ഏകദേശം ഉറപ്പായ റിയാസ് 'നീ രക്ഷപ്പെട്ടോളൂ' എന്ന് പിന്നിലിരുന്ന സുഹൃത്തിനോട് പറയുന്നുണ്ടായിരുന്നു. പെട്രോളടിച്ച, പെട്രോൾപമ്പിലെ അധികൃതരുടെ മുമ്പിൽ വെച്ച് തന്നെ രണ്ടുപേരെയും (റിയാസിനെയും സുഹൃത്തിനേയും) ജീപ്പ് ഇടിച്ച് തെറിപ്പിച്ചു. അല്ലാഹുവിന്റെ വിധി സംഭവിച്ചു.

അപ്പോൾ നഗരം ശാന്തമായിരുന്നില്ല. ചുറ്റുമുള്ളവർ രണ്ടുപേരെയും എടുത്ത് ആശുപത്രിയലേക്ക് കുതിച്ചു. സുഹൃത്ത് രക്തത്തിൽ കുളിച്ച്

കിടക്കുകയായിരുന്നു. ശരീരാവയവങ്ങൾക്ക് ഒടിവും, ചതവും സംഭവിച്ചിരുന്നു. പ്രാഥമിക ചികിൽസ ആദ്യം ലഭിച്ചതും സുഹൃത്തിനായിരുന്നു.

തെറിച്ചുവീണപ്പോൾ വലിയ ഒരു കല്ലിലായിരുന്നു റിയാസിന്റെ തലയിടിച്ചിരുന്നത്. മറ്റു പരുക്കുകൾ അമിതമായി ഉണ്ടായിരുന്നില്ല. പ്രത്യക്ഷത്തിൽ വലിയ പരിക്കില്ല ബോധം നഷ്ടപ്പെട്ടതായിരിക്കുമെന്ന് ആശുപത്രി അധികൃതർ തെറ്റിദ്ധരിച്ചു. അപ്പോഴേക്കും സമയം ഏറെ വൈകി. റിയാസിന്റെ പരിക്ക് തലക്കാണ് കാര്യമായി ഏറ്റിട്ടുള്ളതെന്ന് മനസ്സിലാക്കിയ ആശുപത്രി അധികൃതർ എത്രയും പെട്ടെന്ന് റിയാസിനെ കോഴിക്കോട് മെഡിക്കൽ കോളേജിലേക്ക് മാറ്റുവാൻ നിർദ്ദേശിച്ചു. (സംഭവം നടന്നത് റിയാസിന്റെ ജന്മനാടായ വയനാട് ജില്ലയിലെ സുൽത്താൻ ബത്തേരി വെച്ചായിരുന്നു) പരുക്കുകളോടെ സുഹൃത്ത് രക്ഷപ്പെട്ടിരുന്നു.

റിയാസിന്റെ ചലനമറ്റ ശരീരം നോക്കി വേദനയോടെ പ്രാർത്ഥനയോടെ പ്രിയപ്പെട്ട ഉമ്മ 'മോനേ' എന്ന് വിളിച്ചപ്പോൾ ശരീരം അനങ്ങിയതായി ദൃക്സാക്ഷികൾ കണ്ണുനീരോടെ വിവരിക്കുന്നു. നിമിഷങ്ങൾക്കകം തന്നെ മരണം സംഭവിച്ചു.

അല്ലാഹുവിൽ നിന്നുള്ള ഇത്തരം പരീക്ഷണഘട്ടങ്ങളിൽ മറ്റാരേക്കാളും വികാരങ്ങളെ സ്വയംനിയന്ത്രിച്ച് മാനസികാവസ്ഥ തകരാറിലാകാതെ എല്ലാം അല്ലാഹുവിൽ അർപ്പിച്ചതും മറ്റാരേക്കാളും ഉമ്മയായിരുന്നു. കുടുംബം ഒന്നിച്ചുകൂടുവാൻ തീരുമാനിച്ച അതേ ദിവസം റിയാസ് സഹോദരങ്ങൾക്കായി ഒരുക്കിവെച്ച വീട്ടിൽ റിയാസിന്റെ തന്നെ മരണാനന്തര കർമ്മങ്ങൾ നടന്നു.

ഇഹലോക ജീവിതത്തിലെ നാലാം ഘട്ടത്തിലെ മനുഷ്യായുസ്സിലെ ഏറ്റവും പ്രസരിപ്പുള്ള നല്ല പ്രായത്തിൽ റിയാസ് മരണത്തെ കണ്ടു.

വെറും നാല് വർഷത്തെ ചോദ്യങ്ങളുമായി അല്ലാഹു റിയാസിനെ രക്ഷപ്പെടുത്തി എന്ന് ചിന്തിക്കുവാൻ വിശ്വാസികളെ പ്രേരിപ്പിക്കും. മരണപ്പെടുമ്പോൾ റിയാസിന് പ്രായം വെറും 19. അല്ലാഹു (സു.ത) ഏറ്റവും നല്ല കാരുണ്യമാണ് റിയാസിനോട് കാണിച്ചത്.

ഒരിക്കലും മതിവരാത്ത ഭൗതികസുഖാഡംബര ജീവിതവും, തിൻമയിൽ അകപ്പെട്ടുപോകുവാനുള്ള എല്ലാ സാധ്യതകളും റിയാസിന്റെ വിഷയത്തിൽ അല്ലാഹു നിഷ്ഫലമാക്കിക്കളഞ്ഞു. മരണപ്പെടുമ്പോൾ റിയാസ് വിവാഹിതനല്ല.

ബാപ്പയുടെ പ്രാർത്ഥനക്കുത്തരം ലഭിച്ച മകൻ എന്ന് ഉമ്മ വിശേഷിപ്പിക്കാറുള്ള ഉമ്മയുടെ പ്രിയപുത്രൻ ഇന്ന് എവിടെ ആണോ? (അല്ലാഹു അഹ്ലം) മറ്റൊരാളാൽ രക്തം ചിന്തിയാണ് റിയാസ് വധിക്കപ്പെട്ടത്.

ഒരിക്കലും, മരണം തന്നെ, ഏതാനും നിമിഷങ്ങൾക്കകം പിടികൂടു മെന്ന് റിയാസ് അറിഞ്ഞില്ല.

നാം ഓരോരുത്തരും, നാം അറിയാത്ത, നമ്മെ കാത്തിരിക്കുന്ന, മരണം, ഏത് വഴിയും എങ്ങിനെയും എപ്പോഴും പ്രതീക്ഷിച്ചുകൊള്ളുക എന്ന ഭീതിജനകമായ സന്ദേശമാണ് റിയാസിന്റെ മരണം വിശ്വാസികൾക്ക് നൽകുന്നത്.

ഒരു നിമിഷം ചിന്തിച്ചുനോക്കുക. വെറുതെ അല്പകാലം ജീവിച്ചു മണ്ണാകാൻ ഒരു ജന്മം എന്നല്ല, വിശുദ്ധ ഖുർആനിന്റെ ആശയം അറിഞ്ഞ് ഭൂമിയിൽ കർമ്മഭാരം (നന്മ) വർധിപ്പിക്കുകയും അത് വഴി വിജയം കൈവരിക്കുകയും, ആരാണോ കർമ്മഭാരം കുറച്ചത് (അഥവാ തിന്മ വർധിപ്പിച്ചത്) അവർ സ്വന്തത്തെ നഷ്ടപ്പെടുത്തിയവരായും നരകകുണ്ഡത്തിൽ ശാശ്വതരായും അല്ലാഹുവിങ്കൽ പരിഗണിക്കപ്പെടുക തന്നെ ചെയ്യും.

യാതൊരു ലക്ഷ്യബോധവുമില്ലാതെ ഭൗതീക സുഖജീവിതത്തിന് അമിതപ്രാധാന്യം നൽകി, സത്യത്തെ സ്വയം കണ്ടെത്താതെ വെറുതെ ഒരു ജന്മം പാഴാക്കിക്കളയുന്ന ആയിരങ്ങൾക്ക് റിയാസിന്റെ മരണം നൽകുന്ന പാഠവും അത് തന്നെയാണ്.

"അവൻ (അല്ലാഹു) ചോദിക്കും: ഭൂമിയിൽ നിങ്ങൾ താമസിച്ച കൊല്ലങ്ങളുടെ എണ്ണം എത്രയാകുന്നു?"

"അവർ പറയും: ഞങ്ങൾ ഒരു ദിവസമോ ഒരു ദിവസത്തിന്റെ അല്പം ഭാഗമോ താമസിച്ചിട്ടുണ്ടാകും. എണ്ണിത്തിട്ടപ്പെടുത്തിയവരോട് നീ ചോദിച്ചുനോക്കുക."

"അവൻ (അല്ലാഹു) പറയും: നിങ്ങൾ അല്പം മാത്രമേ താമസിച്ചിട്ടുള്ളൂ. നിങ്ങളത് മനസ്സിലാക്കുന്നവരായിരുന്നുവെങ്കിൽ (എത്ര നന്നായിരുന്നേനേ)."

"അപ്പോൾ നാം നിങ്ങളെ വ്യർഥാ സൃഷ്ടിച്ചതാണെന്നും നമ്മുടെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയില്ല എന്നും നിങ്ങൾ കണക്കാക്കിയിരിക്കുകയാണോ?

സൂറത്ത് 23-ലെ 112 മുതൽ 115 വരെ 'ആയത്തുകളാണ് മേലുദ്ധരിച്ചത്.

ശ്രദ്ധിക്കുക: "അപ്പോൾ യഥാർത്ഥ രാജാവായ അല്ലാഹു അത്യുന്നതനാകുന്നു, അവനല്ലാതെ യാതൊരു ആരാധ്യനുമില്ല. അവൻ മഹത്തായ സിംഹാസനത്തിന്റെ നാഥനത്രെ." (സു. 23-ആയത്ത്: 116)

പലവിധേനയും മരണം മനുഷ്യനെ പിടികൂടുന്നു. വാളാലും, കഴുമ

രത്തിലും, തീയിൽവെന്തും, വിഷം തിന്നും, വിഷം ശരീരത്തിൽ കയറിയും, വെള്ളത്തിൽ മുങ്ങിയും, വാഹനാപകടത്തിലും, ആകാശലോകത്ത് വിമാനം മൊത്തം മനുഷ്യരേയും കൊണ്ട് അപ്രത്യക്ഷമായും, രോഗത്താലും സ്വാഭാവിക സമാധാന മരണങ്ങളും മനുഷ്യർക്ക് സംഭവിച്ചുകൊണ്ടേയിരിക്കുന്നു.

ശൈശവത്തിലും, യൗവ്വനത്തിലും, വാർദ്ധക്യത്തിലും ഗർഭാവസ്ഥയിലും വരെ മരണം മനുഷ്യനെ പിടികൂടുക തന്നെ ചെയ്യും.

ഏതവസ്ഥയിൽ മനുഷ്യൻ മരണപ്പെട്ടാലും, നാലാംഘട്ടത്തിലെ ഭൂമിയിലെ ജീവിതത്തിൽ നിന്ന് (പതിനഞ്ച് വയസ്സു മുതൽ) വിടവാങ്ങുന്നത് ബർസഖിലേക്കാണ്. ഉറക്കത്തിന്റെ അവസ്ഥക്ക് നേർവിപരീതമായി. ജീവനില്ലാതെ ആത്മാവ് നിലനിൽക്കുന്ന അവസ്ഥയാണ് ബർസഖിലുള്ളത്. ബോധമുള്ളതുകൊണ്ട് വേദനകളും യാതനകളും അനുഭവിക്കുകയും എന്നാൽ ജീവനില്ലാത്തത് കൊണ്ട് തടയാനോ അനങ്ങാനോ സാധിക്കാത്തതുമായ ഒരു പ്രത്യേക അവസ്ഥയാണത്. (ബർസഖ് എന്നാൽ മറ എന്നാണ് അർത്ഥം) അല്ലാഹു പറയുന്നു: "ഞാൻ വിട്ടേച്ചുപോയ സൽക്കർമ്മങ്ങളൊക്കെയും പ്രവർത്തിക്കാൻ എന്നെ അനുവദിച്ചാലും! അങ്ങനെയല്ല, നിശ്ചയം അത് അവൻ പറഞ്ഞുകൊണ്ടിരിക്കുന്ന ഒരു വെറും വാക്ക് മാത്രമാകുന്നു. അവരുടെ പിറകിൽ അവർ പുനരുജ്ജീവിപ്പിക്കപ്പെടുന്ന നാൾ വരെ ഒരു മറ ഉണ്ടായിരിക്കുന്നതാണ്." (സു.മുഅ്മിനൂൻ: ആയത്ത് : 100)

അവിചാരിതമായി പലവിധേനയും മനുഷ്യനെ മരണം പിടികുടുമെങ്കിലും വർഷങ്ങളായി മരണത്തിന്റെ വരവും കാത്ത് രോഗശയ്യയിൽ വേദന സഹിച്ച് ജീവിക്കുന്നവരും നമുക്കിടയിൽ ധാരാളം ഉണ്ട്.

പെട്ടെന്നൊരു നാൾ അവിചാരിതമായി റിയാസിന്റെ ജീവനുമായി മലക്ക് എങ്ങോ പോയ്മറഞ്ഞപ്പോൾ. അങ്ങിനെയുള്ളവരുടെ (നീണ്ട അനേകം വർഷങ്ങൾ മരണത്തെ കാത്ത് രോഗശയ്യയിൽ കിടക്കുന്നവരുടെ) ജീവൻ പിടിക്കുവാൻ അല്ലാഹുവിന്റെ അനുമതിക്കായി മലക്കുകൾ കാത്തിരിക്കുന്നു.

ഓരോ ശരീരവും മരണം രുചിക്കുക തന്നെ ചെയ്യുമെന്ന് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു (സു.ത) വ്യക്തമാക്കുമ്പോൾ അല്ലാഹു നൽകിയ അനേകം അനുഗ്രഹങ്ങളിൽ അഹങ്കരിക്കാതെ, ചുറ്റുമുള്ള മനുഷ്യരുടെ വേദനകളിൽ പങ്കാളികളാകാനെങ്കിലും മനുഷ്യർ (വിശ്വാസികൾ) ശ്രമിക്കേണ്ടതാണ്.

ജീവിതത്തിലെ എല്ലാ മേഖലകളിലും നൻമ വർധിപ്പിക്കുവാനും ഏറ്റവും ചെറുതും വലുതും അതിനിടയിലുള്ളതും എന്ന് തരം തിരിക്കാ

തെ എല്ലാ ചെറുതും വലുതുമായ തിൻമകളും ആജീവനാന്തം ഉപേക്ഷിക്കുവാനും വിശ്വാസികൾ ആത്മാർത്ഥമായി ശ്രമിക്കണം. വൻപാപങ്ങൾ പൂർണ്ണമായും ഉപേക്ഷിക്കുന്നവർ, അനേകം ചെറുപാപങ്ങൾ ജീവിതത്തിൽ ചെയ്യുകയും, അത്തരം ചെറിയ തെറ്റുകൾക്ക് അല്ലാഹുവിങ്കൽ പ്രായശ്ചിത്തമുണ്ട് എന്ന കാരണത്താൽ ആവർത്തിച്ച് യാതൊരു കുറ്റബോധവുമില്ലാതെ അത്തരം കുറ്റകൃത്യങ്ങൾ ആവർത്തിക്കുകയും ചെയ്യുന്നു. (സു.നിസാഅ്: ആയത്ത്: 27,31 ശ്രദ്ധിക്കുക) (സു:3:129)

ശരീരം, മനുഷ്യരെ കീഴടക്കുന്നതിന് മുമ്പായി മനുഷ്യൻ, ശരീരാവയവങ്ങളെ സ്വയം നിയന്ത്രണവിധേയമാക്കണം. റിയാസിന്റെ അവിചാരിതമായ മരണവും, നീണ്ട അനേകം വർഷങ്ങൾ രോഗശയ്യയിൽ മരണം കാത്ത് നമുക്കിടയിൽ ധാരാളം മനുഷ്യർ (വിശ്വാസികൾ) ജീവിക്കുമ്പോഴും ചിന്തിക്കുന്ന മനുഷ്യർക്ക് അല്ലാഹു ദൃഷ്ടാന്തങ്ങൾ തെളിയിച്ചുതരുന്നു. മനുഷ്യായുസ്സ് വെറുതെ ഒരു ജന്മം എങ്ങിനെയെങ്കിലും ജീവിച്ചു തീർക്കാനുള്ളതല്ല.

മനുഷ്യരുടെ സൃഷ്ടിപ്പിന് പിന്നിൽ അല്ലാഹുവിനെ മാത്രം ആരാധിക്കുക എന്ന വ്യക്തമായ ഉദ്ദേശമാണ് സ്രഷ്ടാവായ അല്ലാഹുവിന് ഉള്ളത്. സൃഷ്ടികൾ, സൃഷ്ടാവിനെ ആരാധിച്ചിരിക്കണം എന്ന വ്യക്തമായ സന്ദേശമാണ് അല്ലാഹു മനുഷ്യർക്ക് നൽകുന്നതും.

ഒരിക്കൽ നാം ഓരോരുത്തരും മരണത്തിന് കീഴടങ്ങണം. അന്ന്, അല്ലാഹു (സു.ത) വിശുദ്ധ ഖുർആനിലൂടെ വ്യക്തമാക്കിയ പ്രകാരം, ആയുസ്സ് മുഴുവൻ ഭൂമിയിൽ വെച്ച് ചെയ്ത അനേകം പാപഭാരങ്ങളുമായി സ്വയം വിലപിക്കുവാൻ ഇടവരരുത്. അല്ലാഹു കാക്കട്ടെ, ആമീൻ.

അദൃശ്യകാര്യങ്ങൾ, ബർസഖ് എന്ന മറയിലൂടെ അല്ലാഹു മനുഷ്യരിൽ നിന്ന് ആ ജീവനാന്തം ദൃശ്യമാക്കുന്നില്ല എന്ന കാരണത്താൽ വിശ്വാസത്തിൽ കളങ്കം വരുവാൻ പാടുള്ളതല്ല.

മരണം എന്ന യാഥാർത്ഥ്യത്തെ ഉൾക്കൊണ്ട് ഓരോ മനുഷ്യനേയും സത്യവിശ്വാസത്തിലേക്ക് അടുപ്പിക്കുവാനും, സത്യവിശ്വാസികളുടെ വിശ്വാസം ശക്തമാകുവാനും അല്ലാഹുവിന്റെ അനുഗ്രഹം സദാവർഷിക്കട്ടെ, ആമീൻ

ഉറക്കത്തിൽ പ്രാണൻ അല്ലാഹു പിടിച്ചെടുക്കുമെന്നും മരണപ്പെടുത്തുവാൻ ഉദ്ദേശിക്കാത്തവരുടെ പ്രാണൻ (ആത്മാവ്) നിശ്ചിത അവധിക്കായി അല്ലാഹു വിട്ടയക്കുമെന്നും വിശുദ്ധ ഖുർആനിലൂടെ അല്ലാഹു വ്യക്തമാക്കുമ്പോൾ പ്രവാചകൻ (സ്വ) പഠിപ്പിച്ച ഉറങ്ങാൻ കിടക്കുമ്പോൾ ചൊല്ലേണ്ടുന്ന പ്രാർത്ഥന പ്രാധാന്യമുള്ളതാണ് എന്ന് വിശ്വാസികൾക്ക് ബോധ്യമാകും.

“എന്റെ നാഥാ, നിന്റെ നാമത്തിൽ ഞാൻ  തലചായ്ക്കുന്നു. നിന്റെ നാമത്തിൽ ഞാനത് ഉയർത്തുകയും ചെയ്യുന്നു. എന്റെ നഫ്സിനെ നീ പിടിക്കുകയാണെങ്കിൽ അതിനോട് കരുണ കാണിക്കുക. നീ അതിനെ വിട്ടയക്കുകയാണെങ്കിൽ, നിന്റെ സദ്വൃത്തരായ അടിമകളെ സംരക്ഷിക്കുന്നത് പോലെ അതിനെയും സംരക്ഷിക്കുക.” (ബുഖാരി, മുസ്ലിം)

“ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇഹലോകത്ത് നീ നല്ലത് തരേണമേ; പരലോകത്തും നീ നല്ലത് തരേണമേ. നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാത്തുരക്ഷിക്കുകയും ചെയ്യേണമേ.” (സു.ബഖറ: ആയത്ത്: 201)

ലോകരക്ഷിതാവായ അല്ലാഹു പ്രപഞ്ചത്തിൽ നടക്കുന്ന എല്ലാ കാര്യങ്ങളും ആദ്യമേ അല്ലാഹുവിന്റെ മാത്രം അധീനത്തിലുള്ള ഗ്രന്ഥത്തിൽ (അല്ലൗഹുൽ മഹ്ഫൂളിൽ) രേഖപ്പെടുത്തിവെച്ചിട്ടുണ്ട്.

എല്ലാവിധ  ആപത്ത് വിപത്തുകളെത്തൊട്ടും, കാത്തുസൂക്ഷിക്കുന്ന വിശുദ്ധ ഖുർആനിന്റെ ആശയത്തെ ഉപയോഗപ്പെടുത്തി പ്രപഞ്ചസ്രഷ്ടാവായ അല്ലാഹുവിന്റെ പ്രതിനിധിയായി ഇവിടെ (ഭൂമിയിൽ) ജീവിച്ച് പ്രപഞ്ചത്തെ അതിന്റെ സന്തുലനത്തിൽ നിലനിർത്താൻ ശ്രമിക്കുന്ന വിചാരണയില്ലാതെ സ്വർഗ്ഗത്തിലേക്ക് പോകുന്ന വിശ്വാസിയുടെ മരണം അല്ലാഹു തന്നെയാണ് തീരുമാനിക്കുക.

അങ്ങനെയുള്ള, സജ്ജനങ്ങളായ അല്ലാഹുവിന്റെ അടിമകളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി അല്ലാഹു (സു.ത) എല്ലാ സത്യവിശ്വാസികളേയും അനുഗ്രഹിക്കുമാറാകട്ടെ. ആമീൻ.

(നബിയേ) പറയുക. എല്ലാവരും കാത്തിരിക്കുന്നവരാകുന്നു. നിങ്ങളും കാത്തിരിക്കുക. നേരായ പാതകളുടെ ഉടമകളാരാണെന്നും സൻമാർഗ്ഗം പ്രാപിച്ചവരാരെന്നും അപ്പോൾ നിങ്ങൾക്ക് അറിയാറാകും.’ (സു. ത്വാഹാ: ആയത്ത്: 135)

അല്ലാഹു പറയുന്നു: “അന്ത്യസമയത്തെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നു: അതെപ്പോഴാണ് വന്നെത്തുന്നതെന്ന് പറയുക: അതിനെപ്പറ്റിയുള്ള അറിവ് എന്റെ രക്ഷിതാവിങ്കൽ മാത്രമാണ്. അതിന്റെ സമയത്ത് അത് വെളിപ്പെടുത്തുന്നത് അവൻ (അല്ലാഹു) മാത്രമാകുന്നു. ആകാശങ്ങളിലും ഭൂമിയിലും അത് ഭാരിച്ചതായിരിക്കുന്നു. പെട്ടെന്നല്ലാതെ അത് നിങ്ങൾക്ക് വരുകയില്ല. നീ അതിനെപ്പറ്റി ചുഴിഞ്ഞന്വേഷിച്ചു മനസ്സിലാക്കിയവനാണെന്നമട്ടിൽ നിന്നോട് അവർ ചോദിക്കുന്നു. പറയുക: അതിനെപ്പറ്റിയുള്ള അറിവ് അല്ലാഹുവിങ്കൽ മാത്രമാണ്. പക്ഷെ അധികമാളുകളും (കാര്യം) മനസ്സിലാക്കുന്നില്ല.” (സു.അഅറാഫ്: ആയത്ത്:- 187)

ഒരാൾക്ക് അദൃശ്യജ്ഞാനം ലഭിക്കുകയാണെങ്കിൽ ശത്രുക്കൾ ആ

രെന്നും അവർ ഏത് വഴിക്ക് ആക്രമണം നടത്തുമെന്നും മുൻകൂട്ടി മനസ്സിലാക്കാം. എപ്പോൾ എവിടെ വെച്ച് അപകടം പിണയുമെന്ന് മനസ്സിലാക്കാം. അങ്ങിനെ പല നഷ്ടങ്ങളും ഒഴിവാക്കാം. പല നേട്ടങ്ങളും നേടിയെടുക്കാം. പക്ഷെ വിശുദ്ധ ഖുർആൻ അസന്നിഗ്ധമായ ഭാഷയിൽ പ്രഖ്യാപിച്ചിരിക്കുകയാണ്. അദൃശ്യജ്ഞാനം അല്ലാഹുവിന്റെ അധീനത്തിൽ മാത്രമാണെന്ന്. (സു. 3-179 സു: 6:-59, സു: 10-20, സു: 27-65)

"നല്ലതിൽ നിന്ന് ദുശിച്ചതിനെ വേർതിരിച്ചു കാണിക്കാതെ, സത്യവിശ്വാസികളെ നിങ്ങൾ ഇപ്പോഴുള്ള അവസ്ഥയിൽ വിടാൻ പോകുന്നില്ല. അദൃശ്യജ്ഞാനം അല്ലാഹു നിങ്ങൾക്ക് വെളിപ്പെടുത്തിതരാനും പോകുന്നില്ല. എന്നാൽ അല്ലാഹു അവന്റെ ദൂതൻമാരിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവരെ (അദൃശ്യജ്ഞാനം അറിയിച്ചുകൊടുക്കുവാനായി) തെരഞ്ഞെടുക്കുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതൻമാരിലും വിശ്വസിക്കുവിൻ. നിങ്ങൾ വിശ്വാസിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുന്നപക്ഷം നിങ്ങൾക്ക് മഹത്തായ പ്രതിഫലമുണ്ട്" (സൃ:അൽ ഇംറാൻ: വചനം: 179)

മരണം സംഭവിച്ചു കഴിഞ്ഞാൽ സൃഷ്ടികൾക്കിടയിൽ വിധി കൽപിക്കുന്ന ദിനമായ അവധി നിശ്ചയിക്കപ്പെട്ട ദിനത്തിനായി കാത്തിരിക്കുവാൻ പ്രവാചകൻ (സ്വ)യോടും വിശ്വാസികളോടും അല്ലാഹു കൽപിക്കുന്നു. (സു.യൂനുസ്: 20)

അല്ലാഹു പറയുന്നു; 'നിനക്ക് നിന്റെ ഭാഷയിൽ ഇതിനെ (ഖുർആനിനെ) നാം (അല്ലാഹു) ലളിതമാക്കിതന്നിട്ടുള്ളത് അവർ ആലോചിച്ചു മനസ്സിലാക്കാൻ വേണ്ടി മാത്രമാകുന്നു."

"ആകയാൽ നീ കാത്തിരിക്കുക. അവരും കാത്തിരിക്കുക തന്നെയാകുന്നു." (സു. ദുഖാൻ: ആയത്ത്: 58,59)

സ്തുതി സർവ്വലോക രക്ഷിതാവായ അല്ലാഹുവിന്ന് മാത്രമാകുന്നു.

"ഞങ്ങളുടെ രക്ഷിതാവേ, നിന്റെ ദൂതൻമാർ മുഖേന ഞങ്ങളോട് നീ വാഗ്ദാനം ചെയ്തത് ഞങ്ങൾക്ക് നീ നൽകുകയും ഉയർത്തെഴുന്നേൽപിന്റെ നാളിൽ ഞങ്ങൾക്ക് നീ നിന്ദ്യത വരുത്താതിരിക്കുകയും ചെയ്യേണമേ. നീ വാഗ്ദാനം ലംഘിക്കുകയില്ല; തീർച്ച". (സൃ അൽ ഇംറാൻ: വചനം: 194)



# ഇസ്‌ലാം
## വിജയത്തിലേക്കുള്ള പാത

സത്യത്തിന്റെ മാർഗദർശനം മനുഷ്യർക്ക് അനിവാര്യമാണ്. ശരിയായ മാർഗ്ഗദർശനത്തിന്റെ അഭാവത്തിൽ മനുഷ്യര് ഗുരുതരമാംവിധം അധഃപതിക്കുന്നു. മദ്യവും മയക്കുമരുന്നും അഴിമതിയും അക്രമണവും മനുഷ്യരെ കീഴടക്കുന്നു. സ്വന്തം താൽപര്യങ്ങൾ, വ്യക്തിക്കും സമൂഹത്തിനും വരെ നാശം വിതക്കുന്നു. തെറ്റും ശരിയും ജീവിതത്തിൽ മാറിമാറി സംഭവിക്കുകയും, പ്രായവും രോഗവും മനുഷ്യരെ കീഴടക്കുകയും ചെയ്യുന്നു. മനുഷ്യന്റെ പരിമിതികളാണ് ഇതിനെല്ലാം കാരണം. മതവിരോധികൾ വരെ മനുഷ്യജീവിത വിജയത്തിനനുസൃതമായ ഒരു ജീവിത സംഹിത ഇന്നുവരെ മുമ്പോട്ട് വെച്ചിട്ടില്ല. ഇവിടെയാണ് വിശുദ്ധ ഖുർആനിന്റെഅമാനുഷികത ബോധ്യമാകുന്നത്. വിശുദ്ധ ഖുർആൻ നിരോധിച്ച യാതൊരു കാര്യവും മനുഷ്യർക്ക് ഗുണകരമാണെന്ന് നാളിതുവരെ തെളിയിക്കപ്പെട്ടിട്ടില്ല. മനുഷ്യരുടെ കൈകടത്തലുകളില്ലാത്ത തികച്ചും അല്ലാഹുവിൽ നിന്നുള്ള വചനങ്ങളാണ് വിശുദ്ധ ഖുർആൻ. വിശുദ്ധ ഖുർആനിലൂടെയും, പ്രവാചകചര്യയിലൂടെയും മനുഷ്യരുടെ മതമായ ഇസ്‌ലാം മതത്തെ പരിചയപ്പെടുത്തുന്ന ഈ ഗ്രന്ഥത്തിലൂടെ ഏറ്റവും നല്ല മാർഗ്ഗദർശനം സ്വയം അനുഭവിച്ചറിയുക. അല്ലാഹു കൈവിടില്ല. ഓർക്കുക: "മതത്തിന്റെ കാര്യത്തിൽ ബലപ്രയോഗമേ ഇല്ല. സന്മാർഗ്ഗം ദുർമാർഗ്ഗത്തിൽനിന്ന് വ്യക്തമായി വേർതിരിഞ്ഞുകഴിഞ്ഞിരിക്കുന്നു..." (സു:ബഖറ: വചനം: 256). അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനുമില്ല. പ്രവാചകൻ മുഹമ്മദ് നബി (സ) അല്ലാഹുവിന്റെ ദൂതനാകുന്നു.

പ്ലാസ ഗ്രൂപ്പ് പ്രസിദ്ധീകരണം
കോഴിക്കോട്